THE

# NEW TESTAMENT

OF OUR

LORD AND SAVIOUR

# JESUS CHRIST.

TRANSLATED

INTO

THE MALAYALIM LANGUAGE.

---

First Part.

CONTAINING

THE FOUR GOSPELS

AND

THE ACTS OF THE APOSTLES.

---

*SECOND EDITION.*

---

LONDON:

PRINTED

FOR THE BRITISH AND FOREIGN BIBLE SOCIETY,

BY R. WATTS, CROWN COURT, TEMPLE BAR.

1834.

നമ്മുടെ

കൎത്താവും രക്ഷിതാവുമായ

# യെശു ക്രിസ്തുവിന്റെ

പുതിയ നിയമം

മലയാള ഭാഷയിൽ

പരിഭാഷപ്പെട്ടത

---

രണ്ടാം അച്ചടിപ്പ

---

ലൊന്തൊൻ നഗരത്തിൽ
ബ്രിത്തിഷഎന്നും പരദെശമെന്നുമുള്ള
ബൈബൽ സൊസെയിട്ടിക്കു വെണ്ടി
അച്ചടിക്കപ്പെട്ടത

---

മെശിഹാസംവത്സരം

൧൮൪൩.

## മത്തായി എഴുതയ എവൻഗെലിയൊൻ

---

### ൧. അദ്ധ്യായം.

൧ ക്രിസ്തുവിന്റെ വംശപാരമ്പര്യം.—൧൮ അവന്റെ ഉത്ഭ
വവും ജനനവും.—൨൧ അവന്റെ നാമങ്ങൾ.

ദാവീദിന്റെ പുത്രനായും അബ്രഹാമിന്റെ പുത്രനായും
ഇരിക്കുന്ന യെശു ക്രിസ്തുവിന്റെ വംശ പാരമ്പൎയ്യത്തിന്റെ
൨ വിവരം * അബ്രഹാം ഇസ്ഹാക്കിനെ ജനിപ്പിച്ചു ഇസ്ഹാക്ക
യാക്കൊബിനെ ജനിപ്പിച്ചു യാക്കൊബ യെഹൂദായെയും
൩ അവന്റെ സഹൊദരന്മാരെയും ജനിപ്പിച്ചു * യെഹൂദാ ഫ
റസിനെയും സാറഹിനെയും താമർ എന്നവളിൽ ജനിപ്പിച്ചു
ഫറെസ എസ്രൊമിനെ ജനിപ്പിച്ചു എസ്രൊം ആറാമിനെ
൪ ജനിപ്പിച്ചു * ആറാം അമിനാദാബിനെ ജനിപ്പിച്ചു അമി
നാദാബ നെഹശൊനെ ജനിപ്പിച്ചു നെഹശൊൻ സല്മൊ
൫ നെ ജനിപ്പിച്ചു * സല്മൊൻ ബൊവാസിനെ റാഹാബ എ
ന്നവളിൽ ജനിപ്പിച്ചു ബൊവാസ ഒബെദിനെ റൊത്ത എ
ന്നവളിൽ ജനിപ്പിച്ചു ഒബെദ യെശ്ശായിയെ ജനിപ്പിച്ചു *
൬ യെശ്ശായി ദാവീദെന്ന രാജാവിനെ ജനിപ്പിച്ചു ദാവീദ എന്ന
രാജാവ ശൊലൊമൊനെ ഉറിയായുടെ ഭാൎയ്യയായിരുന്നവളി
൭ ൽ ജനിപ്പിച്ചു * ശൊലൊമൊൻ റെഹബൊവാമിനെ ജനി
പ്പിച്ചു റെഹബൊവാം അബിയായെ ജനിപ്പിച്ചു അബിയ
൮ ആസായെ ജനിപ്പിച്ചു * ആസാ യഹൊശഫാത്തിനെ ജ
നിപ്പിച്ചു യഹൊശഫാത്ത യൊറാമിനെ ജനിപ്പിച്ചു യൊറാം
൯ ഒശിയായെ ജനിപ്പിച്ചു * ഒശിയ യൊതാമിനെ ജനിപ്പിച്ചു
യൊതാം ആഹാസിനെ ജനിപ്പിച്ചു ആഹാസ ഹെസെക്കിയാ
൧൦ യെ ജനിപ്പിച്ചു * ഹെസെക്കിയ മനശ്ശെയെ ജനിപ്പിച്ചു മ
നശ്ശെ ആമൊനെ ജനിപ്പിച്ചു ആമൊൻ യൊശിയായെ ജ
൧൧ നിപ്പിച്ചു * ബാബെലൊനിക്ക അടിമയിലകപ്പെട്ടു പൊകു
ന്ന കാലത്തിങ്കൽ യൊശിയാ യെക്കൊനിയായെയും അവ
൧൨ ന്റെ സഹൊദരന്മാരെയും ജനിപ്പിച്ചു * പിന്നെ ബാബെ
ലൊനിക്ക അടിമയിലകപ്പെട്ടു പൊയതിന്റെ ശെഷം യെ
ക്കൊനിയ ശല്ലതീയെലിനെ ജനിപ്പിച്ചു ശല്ലതീയെൽ സെ
൧൩ റൊബാബെലിനെ ജനിപ്പിച്ചു * സെറൊബാബെൽ അ
ബിഹൂദിനെ ജനിപ്പിച്ചു അബിഹൂദ എലിയാക്കിമിനെ ജ
൧൪ നിപ്പിച്ചു എലിയാക്കിം ആസൊറിനെ ജനിപ്പിച്ചു * ആ

സൊർ സാദൊക്കിനെ ജനിപ്പിച്ചു സാദൊക്ക ആക്കിമിനെ
ജനിപ്പിച്ചു ആക്കിം എലിഹ്രദിനെ ജനിപ്പിച്ചു* എലിഹ്രദ ൧൫
എലിയാസാറിനെ ജനിപ്പിച്ചു എലിയാസാർ മത്താനെ ജ
നിപ്പിച്ചു മത്താൻ യാക്കൊബിനെ ജനിപ്പിച്ചു* യാക്കൊ ൧൬
ബ മറിയ എന്നവളുടെ ഭർത്താവായ യൊസെഫിനെ ജനി
പ്പിച്ചു ഇവളിൽനിന്ന ക്രിസ്തു എന്ന പറയപ്പെടുന്ന യെശു
അവതരിച്ചു* ആകയാൽ തലമുറകളൊക്കയും അബ്രഹാം മു ൧൭
തൽ ദാവീദ വരെയും പതിന്നാല തലമുറകളും ദാവീദ മുതൽ
ബാബെലൊനിക്ക അടിമയിലകപ്പെട്ട നാൾവരെയും പതി
ന്നാല തലമുറകളും ബാബെലൊനിക്ക അടിമയിലകപ്പെട്ട നാ
ൾ മുതൽ ക്രിസ്തു വരെയും പതിന്നാല തലമുറകളും ആകുന്നു*
എന്നാൽ യെശു ക്രിസ്തുവിന്റെ അവതാരം ഇപ്രകാരമാ ൧൮
യിരുന്നു അവന്റെ മാതാവായ മറിയ യൊസെഫിന വിവാ
ഹം നിശ്ചയിക്കപ്പെട്ടതിന്റെ ശെഷം അവർ കൂടി വരുന്ന
തിന മുമ്പെ അവൾ പരിശുദ്ധാത്മാവിൽനിന്ന ഗർഭിണിയാ
യി കാണപ്പെട്ടു* എന്നാൽ അവളുടെ ഭർത്താവായ യൊസെ ൧൯
ഫ നീതിമാനാകകൊണ്ടും അവൾക്ക ലൊകാപവാദം വരുത്തു
വാൻ മനസ്സില്ലായ്കകൊണ്ടും അവളെ രഹസ്യമായിട്ട ഉപെ
ക്ഷിപ്പാൻ വിചാരിച്ചു* എന്നാറെ അവൻ ഇപ്രകാരം നി ൨൦
രൂപിച്ചിരിക്കുമ്പൊൾ കണ്ടാലും കർത്താവിന്റെ ദൂതൻ അവന
ഒരു സ്വപ്നത്തിൽ കാണപ്പെട്ടു പറഞ്ഞു ദാവീദിന്റെ പുത്രനാ
യ യൊസെഫെ നിന്റെ ഭാൎയ്യയായ മറിയയെ ചെർത്തുകൊ
ൾവാൻ ശങ്കിക്കെണ്ട എന്തുകൊണ്ടെന്നാൽ അവളിൽ ഉല്പാ
ദിക്കപ്പെട്ടിരിക്കുന്നത പരിശുദ്ധാത്മാവിനാൽ ആകുന്നു* അ ൨൧
വൾ ഒരു പുത്രനെ പ്രസവിക്കും നീ അവന്ന യെശു എന്ന
പെർ വിളിക്കയും ചെയ്യും എന്തുകൊണ്ടെന്നാൽ അവൻ ത
ന്റെ ജനങ്ങളെ അവരുടെ പാപങ്ങളിൽനിന്ന രക്ഷിക്കും*
എന്നാൽ ദീൎഘദൎശിയെകൊണ്ട കർത്താവിനാൽ പറയപ്പെട്ടത ൨൨
നിവൃത്തിയാകെണ്ടുന്നതിന്ന ഇതൊക്കയും ഉണ്ടായി* അത ക ൨൩
ണ്ടാലും ഒരു കന്യക ഗർഭിണിയായി ഒരു പുത്രനെ പ്രസവി
ക്കും അവന്ന അവർ ദൈവം നമ്മൊടു കൂട ഉണ്ട എന്ന അ
ൎത്ഥമുള്ള എമ്മാനുവെൽ എന്നപെർ വിളിക്കയും ചെയ്യും എന്ന
ുള്ളതാകുന്നു* അപ്പൊൾ യൊസെഫ ഉറക്കത്തിൽനിന്ന എഴു ൨൪
നീറ്റ കർത്താവിന്റെ ദൂതൻ അവനൊട കല്പിച്ച പ്രകാരം
ചെയ്തു അവന്റെ ഭാൎയ്യയെ കൈക്കൊണ്ടു* അവൾ അവളു ൨൫
ടെ പ്രഥമ പുത്രനെ പ്രസവിക്കുവൊളത്തിന്ന അവൻ അ
വളെ അറിയാതെയുമിരുന്നു അവന്ന യെശു എന്ന പെർ വി
ളിക്കയും ചെയ്തു*

## ൨. അദ്ധ്യായം.

൧ വിദ്വാന്മാർ ക്രിസ്തുവിന്റെ അടുക്കൽ വരുന്നത.—൧൧ അ
വർ അവനെ വന്ദിക്കുന്നത.—൧൪ യൊസെഫ എജിപ്തി
ലെക്ക ഓടിപൊകുന്നത.

പിന്നെ എറൊദെസ രാജാവിന്റെ നാളുകളിൽ യെഹൂദി
യായിലെ ബെതലെഹെമിൽ യെശു അവതരിച്ചതിന്റെ
ശെഷം കണ്ടാലും വിദ്വാന്മാർ കിഴക്കുനിന്ന യെറുശലെമി
൨ ലെക്ക വന്ന * യെഹൂദന്മാരുടെ രാജാവായി അവതരിച്ചിരി
ക്കുന്നവൻ എവിടെ ആകുന്നു എന്തുകൊണ്ടെന്നാൽ ഞങ്ങൾ
അവന്റെ നക്ഷത്രം കിഴക്ക കണ്ടു അവനെ വന്ദിപ്പാൻ വ
ന്നിരിക്കുന്നു എന്ന പറഞ്ഞു *
൩ എറൊദെസ രാജാവ ഇതു കെട്ടാറെ അവനും അവനൊ
൪ ടു കൂടെ യെറുശലെമൊക്കയും ചഞ്ചലപ്പെട്ടിരുന്നു * പിന്നെ
അവൻ പ്രധാനാചാൎയ്യന്മാരെയും ജനത്തിന്റെ ഉപാദ്ധ്യായ
ന്മാരെയും എല്ലാം കൂടി വരുത്തി ക്രിസ്തു എവിടെ ജനിക്കും എ
൫ ന്ന അവരൊടു ചൊദിച്ചു * എന്നാറെ അവർ അവനൊ
ടു പറഞ്ഞു യെഹൂദായിലെ ബെതലെഹെമിലാകുന്നു എന്തു
കൊണ്ടെന്നാൽ ഇപ്രകാരം ദീൎഘദൎശിയാൽ എഴുതപ്പെട്ടിരിക്കു
൬ ന്നു * യെഹൂദാ ദെശത്തിലുള്ള ബെതലെഹെമെ എന്റെ ജ
നമാകുന്ന ഇസ്രാഎലിനെ ഭരിക്കുമവനായൊരു പ്രഭു നിങ്ക
ൽനിന്ന വരുന്നതുകൊണ്ടു നീ യെഹൂദായിലെ പ്രഭുക്കളിൽ
ഒട്ടും ചെറുതല്ല *
൭ അപ്പൊൾ എറൊദെസ ആ വിദ്വാന്മാരെ രഹസ്യമായി
വിളിച്ചിട്ടു നക്ഷത്രം കാണപ്പെട്ട സമയത്തെ അവരൊടു താല്പ
൮ ൎയ്യമായിട്ടു ചൊദിച്ചു * പിന്നെ അവൻ അവരെ ബെതലെ
ഹെമിലെക്ക അയച്ചു പറഞ്ഞു നിങ്ങൾ ചെന്ന ചെറിയ പൈ
തലിന്റെ വസ്തുത താല്പൎയ്യമായിട്ടു അന്വെഷിപ്പിൻ നി
ങ്ങൾ അവനെ കണ്ടെത്തിയാൽ ഞാനും വന്ന അവനെ വന്ദി
൯ പ്പാൻതക്കവണ്ണം എന്നൊടു അറിയിക്കയും ചെയ്വിൻ * ഇ
പ്രകാരം രാജാവിൽനിന്ന കെട്ടാറെ അവർ യാത്ര പുറപ്പെട്ടു
കണ്ടാലും അവർ കിഴക്ക കണ്ടിട്ടുള്ള നക്ഷത്രം ചെറിയപൈ
തലുണ്ടായിരുന്ന സ്ഥലത്ത മെൽഭാഗത്ത വന്ന നില്ക്കുവൊ
൧൦ ളം അവരുടെ മുമ്പായിട്ടു പൊയി * അവർ നക്ഷത്രം കണ്ടാ
റെ എത്രയും വളര പ്രസാദത്തൊടും കൂടി സന്തൊഷിച്ചു *
൧൧ പിന്നെ അവർ വീട്ടിലെക്ക വന്നപ്പൊൾ ചെറിയ പൈത
ലിനെ അവന്റെ മാതാവായ മറിയയൊടു കൂടെ കണ്ടു നില
ത്ത വീണ അവനെ വന്ദിച്ചു തങ്ങളുടെ നിക്ഷെപ പാത്രങ്ങ

ളെ തുറന്ന അവർ പൊന്നും കുന്തുരുക്കവും മൂരും അവന്ന കാ
ഴ്ചകളായി വെക്കയും ചെയ്തു * അവർ എറൊദെസിന്റെ ൧൨
അടുക്കലെക്ക തിരിച്ച പൊകാതെ ഇരിപ്പാനായിട്ട അവൎക്ക
സ്വപ്നത്തിൽ ദൈവനിയൊഗമുണ്ടായതുകൊണ്ട അവർ മ
റെറാരു വഴിയായി തങ്ങളുടെ സ്വദെശത്തിലെക്ക പുറപ്പെട്ടു
പൊകയും ചെയ്തു *
പിന്നെ അവർ പുറപ്പെട്ടു പൊയതിന്റെ ശെഷം കണ്ടാ ൧൩
ലും കൎത്താവിന്റെ ദൂതൻ സ്വപ്നത്തിൽ യൊസെഫിന്ന കാ
ണപ്പെട്ടു പറയുന്നു നീ എഴുനീററ ചെറിയ പൈതലിനെയും
അവന്റെ മാതാവിനെയും കൂട്ടിക്കൊണ്ട എജിപ്തിലെക്ക ഓ
ടി പൊക ഞാൻ നിന്നൊടു പറയുന്നതു വരെ അവിടെ പാ
ൎക്കയും ചെയ്ക എന്തുകൊണ്ടെന്നാൽ എറൊദെസ ചെറിയ പൈ
തലിനെ കൊല്ലെണ്ടുന്നതിന്ന അവനെ അന്വെഷിക്കും * ൧൪
അപ്പൊൾ അവൻ എഴുനീററ രാത്രിയിൽ ചെറിയ പൈതലി
നെയും അവന്റെ മാതാവിനെയും കൂട്ടിക്കൊണ്ട എജിപ്തിലെ
ക്ക പുറപ്പെട്ടുപൊയി * എറൊദെസിന്റെ മരണത്തൊളം അ ൧൫
വിടെ തന്നെ ആയിരുന്നു അത എജിപ്തിൽനിന്ന ഞാൻ എ
ന്റെ പുത്രനെ വരുത്തിയിരിക്കുന്നു എന്ന ദീൎഘദൎശിയെ കൊ
ണ്ട കൎത്താവിനാൽ പറയിക്കപ്പെട്ടത നിവൃത്തിയാകെണ്ടുന്ന
തിന്നായിരുന്നു *
പിന്നെ എറൊദെസ താൻ വിദ്വാന്മാരാൽ പരിഹസിക്ക ൧൬
പ്പെട്ടു എന്ന കണ്ടാറെ വളരെ കൊപിച്ചു താൻ വിദ്വാന്മാരൊ
ടു താല്പൎയ്യമായിട്ട ചൊദിച്ച കാലപ്രകാരം ബെതലെഹെമി
ലും അതിന്റെ സകല അതിരുകളിലും രണ്ട വയസ്സു മുതലും
അതിന്ന താഴെയുമുള്ള പൈതങ്ങളെ ഒക്കെയും ആളയച്ചു കൊ
ല്ലിക്കയും ചെയ്തു * അപ്പൊൾ എറമിയ എന്ന ദീൎഘദൎശിയാൽ ൧൭
പറയപ്പെട്ടത നിവൃത്തിയായി * റാമായിൽ വിലാപവും കര ൧൮
ച്ചിലും മഹാ ദുഃഖവുമുള്ളൊരു ശബ്ദം കെൾക്കപ്പെട്ടു റാഹെൽ അ
വളുടെ മക്കളെ കുറിച്ച കരഞ്ഞ അവരില്ലായ്കകൊണ്ട ആശ്വ
സിക്കപ്പെടുവാൻ മനസ്സില്ലാതെയുമിരുന്നു എന്നുള്ളതാകുന്നു *
പിന്നെ എറൊദെസ മരിച്ചുപൊയതിന്റെ ശെഷം കണ്ടാ ൧൯
ലും കൎത്താവിന്റെ ഒരു ദൂതൻ സ്വപ്നത്തിൽ യൊസെഫിന്ന
എജിപ്തിൽ വെച്ച കാണപ്പെട്ടു * ചെറിയപൈതലിന്റെ പ്രാ ൨൦
ണനെ അന്വെഷിച്ചിരുന്നവർ മരിച്ചു പൊയതുകൊണ്ട നീ
എഴുനീററ ചെറിയപൈതലിനെയും അവന്റെ മാതാവിനെ
യും കൂട്ടിക്കൊണ്ട ഇസ്രാഎലിന്റെ ദെശത്തിലെക്ക പൊയി
ക്കൊൾക എന്ന പറഞ്ഞു * അപ്പൊൾ അവൻ എഴുനീററ ചെ ൨൧
റിയ പൈതലിനെയും അവന്റെ മാതാവിനെയും കൂട്ടിക്കൊ
ണ്ടു ഇസ്രാഎലിന്റെ ദെശത്തിലെക്ക വന്നു * എന്നാൽ അ ൨൨

ക്കല്ലൊസ തന്റെ പിതാവായ എറൊദെസിന്റെ പട്ടത്തിൽ
യെഹൂദിയായിൽ രാജ്യം ഭരിക്കുന്നപ്രകാരം അവൻ കെട്ട
പ്പൊൾ അവിടെക്ക പൊകുവാൻ ഭയപ്പെട്ടു എങ്കിലും അവന്ന
സ്വപ്നത്തിൽ ദൈവനിയൊഗമുണ്ടാകകൊണ്ട അവൻ ഗലി
൨൩ ലെയായിലെ പ്രദെശങ്ങളിലെക്ക മാറിപ്പൊയി ✱ അവൻ ന
സറായക്കാരനെന്ന പെർവിളിക്കപ്പെടുംഎന്ന ദീഘദൎശിമാരാ
ൽ പറയപ്പെട്ടുത നിവൃത്തിയാകെണ്ടുന്നതിന്ന നസറെത്ത
എന്നപെരുള്ളൊരു നഗരത്തിൽ വന്ന പാൎക്കയുംചെയ്തു ✱

## ൩. അദ്ധ്യായം.

൧ യൊഹന്നാൻ പ്രസംഗിക്കുന്നത.—൪ അവന്റെ ഉടു
പ്പും ആഹാരവും ബപ്തിസ്മയും.—൭ അവൻ പറിശെന്മാ
രെ ഭത്സിക്കുന്നതും.—൰൩ ക്രിസ്തുവിനെ യൊർദാനിൽ
ബപ്തിസ്മ ചെയ്യുന്നതും.

പിന്നെ ആ നാളുകളിൽ യൊഹന്നാൻ ബപ്തിസ്ത വന്ന
൨ യഹൂദിയായിലുള്ള വനത്തിൽ പ്രസംഗിച്ചു പറഞ്ഞു✱ സ്വ
ൎഗ്ഗരാജ്യം സമീപമായിരിക്കകൊണ്ട അനുതാപപ്പെടുവിൻ ✱
൩ എന്തുകൊണ്ടെന്നാൽ ഇവൻ കൎത്താവിന്റെ വഴി നന്നാക്കു
വിൻ അവന്റെ ഊടുവഴികളെ നെരെ ആക്കുവിൻ എന്ന വ
നത്തിൽ വിളിച്ചു പറയുന്നവന്റെ ശബ്ദം എന്ന എശായാ ദീ
൪ ഘദൎശിയാൽ ചൊല്ലപ്പെട്ടവനാകുന്നു ✱ വിശെഷിച്ചും ൟ
യൊഹന്നാന്ന ഒട്ടകരൊമം കൊണ്ടുള്ള ഉടുപ്പും അവന്റെ അ
രയിൽ ഒരു തൊൽവാറും ഉണ്ടായിരുന്നു വെട്ടുക്കിളികളും കാ
൫ ട്ടുതെനും അവന്ന ആഹാരവും ആയിരുന്നു ✱ അപ്പൊൾ യെ
റുശലമും യെഹൂദിയാ ഒക്കയും യൊർദാന്ന ചുറ്റുമുള്ള ദെശം
൬ ഒക്കയും അവന്റെ അടുക്കലെക്ക പുറപ്പെട്ടുപൊയി ✱ തങ്ങളു
ടെ പാപങ്ങളെ എറ്റുപറഞ്ഞുകൊണ്ട യൊർദാനിൽ വെച്ചു
അവനാൽ ബപ്തിസ്മപ്പെടുകയും ചെയ്തു ✱
൭ എന്നാൽ പറിശന്മാരിലും സാദൊക്കായക്കാരിലും പലർ ത
ന്റെ ബപ്തിസ്മയ്ക്കു വരുന്നതിനെ കണ്ടാറെ അവൻ അവരൊ
ടു പറഞ്ഞു അണലി കുട്ടികളെ വരുവാനുള്ള കൊപത്തിൽനി
ന്ന ഓടിപൊകുവാൻ നിങ്ങളൊട വക കാണിച്ചവൻ ആര ✱
൮ ആകയാൽ അനുതാപത്തിന്ന യൊഗ്യ ഫലങ്ങളെ പുറപ്പെ
൯ ടീപ്പിൻ✱ അബ്രഹാം ഞങ്ങൾക്ക പിതാവായിട്ട ഉണ്ട എന്ന
നിങ്ങളിൽതന്നെ പറവാൻ നിരൂപിക്കാതെയും ഇരിപ്പിൻ എ
ന്തുകൊണ്ടെന്നാൽ അബ്രഹാമിന്ന ൟ കല്ലുകളിൽനിന്ന മ
ക്കളെ ഉണ്ടാക്കുവാൻ ദൈവത്തിന്ന കഴിയുമെന്ന ഞാൻ നി
൰ ങ്ങളൊടു പറയുന്നു ✱ വിശെഷിച്ചു ഇപ്പൊളും കൊടാലി വൃ
ക്ഷങ്ങളുടെ ചുവട്ടിന്ന വെക്കപ്പെട്ടിരിക്കുന്നു അതുകൊണ്ട

നല്ല ഫലങ്ങൾ തരാത്ത വൃക്ഷമൊക്കയും വെട്ടപ്പെട്ട അഗ്നി
യിൽ ഇടപ്പെടുന്നു * അനുതാപത്തിന്നായിട്ട ഞാൻ വെള്ളം ൰൧
കൊണ്ട നിങ്ങളെ ബപ്തിസ്മപ്പെടുത്തുന്നവല്ലൊ എന്നാൽ
എന്റെ പിന്നാലെ വരുന്നവൻ എന്നെക്കാൾ ബലവാനാ
കുന്നു അവന്റെ ചെരിപ്പുകളെ ചുമപ്പാൻ ഞാൻ യൊഗ്യന
ല്ല അവൻ പരിശുദ്ധാത്മാവു കൊണ്ടും അഗ്നി കൊണ്ടും നി
ങ്ങളെ ബപ്തിസ്മപ്പെടുത്തും * അവന്റെ വിശറി അവ ൰൨
ന്റെ കയ്യിൽ ഉണ്ട അവൻ തന്റെ കളം നല്ലവണ്ണം വെടി
പ്പാക്കി തന്റെ കൊതമ്പു കളപ്പുരയിൽ കൂട്ടിവെക്കും പതിര
കെട്ടുപൊകാത്ത അഗ്നിയിൽ ചുട്ടു കളയും താനും *
അപ്പൊൾ യെശു യൊഹന്നാനാൽ ബപ്തിസ്മപ്പെടുവാനാ ൰൩
യിട്ട ഗലിലെയായിൽനിന്ന യൊർദാനിലെക്ക അവന്റെ
അടുക്കൽ വരുന്നു * എന്നാറെ യൊഹന്നാൻ അവനെ വി ൰൪
രൊധിച്ചു ഇനിക്ക നിന്നാൽ ബപ്തിസ്മപ്പെടുവാൻ ആവശ്യമു
ണ്ട നീ എന്റെ അടുക്കൽ വരുന്നുവൊ എന്ന പറഞ്ഞു * എ ൰൫
ന്നാറെ യെശു ഉത്തരമായിട്ടഅവനൊട ഇപ്പൊൾ സമ്മതിക്ക
എന്തുകൊണ്ടെന്നാൽ ഇപ്രകാരം നീതിയെ ഒക്കയും നിവൃ
ത്തിവരുത്തുന്നത നമുക്ക യൊഗ്യമാകുന്നു എന്ന പറഞ്ഞു അ
പ്പൊൾ അവൻ അവന്ന സമ്മതിച്ചു * പിന്നെ ബപ്തിസ്മ ൰൬
പ്പെട്ടതിന്റെ ശെഷം യെശു ഉടനെ വെള്ളത്തിൽനിന്ന കരെ
റി അപ്പൊൾ കണ്ടാലും സ്വൎഗ്ഗങ്ങൾ അവന്ന തുറന്നു ദൈവ
ത്തിന്റെ ആത്മാവ ഒരു പ്രാവുപൊലെ ഇറങ്ങി അവന്റെ
മീതെ വരുന്നതു അവൻ കണ്ടു * കണ്ടാലും ഇവൻ എന്റെ ൰൭
പ്രിയ പുത്രനാകുന്നു ഇവനിൽ ഇനിക്ക നല്ല ഇഷ്ടമുണ്ട എ
ന്ന സ്വൎഗ്ഗത്തിൽനിന്ന ഒരു ശബ്ദവും ഉണ്ടായി *

## ൪. അദ്ധ്യായം.

൧ ക്രിസ്തു ഉപൊഷിക്കുന്നതും പരീക്ഷിക്കപ്പെടുന്നതും ജയിക്കുന്നതും.—൰൭ അവൻ പ്രസംഗിപ്പാൻ ആരംഭിക്കുന്നതും ചിലരെ തന്റെ ശിഷ്യന്മാരായിട്ട വിളിക്കുന്നതും.

അപ്പൊൾ യെശു പിശാചിനാൽ പരീക്ഷിക്കപ്പെടുവാനാ
യിട്ട ആത്മാവിനാൽ വനപ്രദെശത്തിലെക്ക കൂട്ടിക്കൊണ്ടു
പൊകപ്പെട്ടു * (അവിടെ) അവൻ നാല്പത പകലും നാല്പത രാ ൨
വും ഉപൊഷിച്ചാറെ അവന പിന്നത്തെതിൽ വിശന്നു *
അപ്പൊൾ പരീക്ഷക്കാരൻ അവന്റെ അടുക്കൽ വന്ന നീ ൩
ദൈവത്തിന്റെ പുത്രനാകുന്നു എങ്കിൽ ൟ കല്ലുകൾ അപ്പങ്ങ
ളായി തീരെണമെന്ന കല്പിക്ക എന്ന പറഞ്ഞു * എന്നാറെ ൪
അവൻ ഉത്തരമായിട്ട മനുഷ്യൻ അപ്പം കൊണ്ട മാത്രമല്ല

ദൈവത്തിന്റെ വായിൽനിന്ന പുറപ്പെടുന്ന സകല വചനം
കൊണ്ടും ജീവിച്ചിരിക്കും എന്ന എഴുതിയിരിക്കുന്നു എന്ന പറ
൫ ഞ്ഞു * അപ്പൊൾ പിശാച അവനെ ശുദ്ധമുള്ള നഗരത്തിലെ
ക്ക കൊണ്ടുപൊയി അവനെ ദൈവാലയത്തിന്റെ മുകൾപ്രാ
൬ സാദത്തിന്മെൽ നിറുത്തി അവനൊടു * നീ ദൈവത്തിന്റെ പു
ത്രനാകുന്നു എങ്കിൽ താഴത്തൊട്ട ചാടുക എന്തുകൊണ്ടെന്നാൽ
അവൻ തന്റെ ദൂതന്മാൎക്ക നിന്നെ കുറിച്ച കല്പന കൊടുക്കു
മെന്നും നീ നിന്റെ പാദം എപ്പൊഴെങ്കിലും ഒരു കല്ലിൽ തട്ടി
ക്കാതെ ഇരിക്കെണ്ടുന്നതിന്ന അവർ തങ്ങളുടെ കൈകളിൽ
൭ നിന്നെ താങ്ങുമെന്നും എഴുതിയിരിക്കുന്നു എന്ന പറഞ്ഞു * യെ
ശു അവനൊടു നീ നിന്റെ ദൈവമായ കൎത്താവിനെ പരീ
ക്ഷിക്കരുത എന്ന പിന്നെയും എഴുതിയിരിക്കുന്നു എന്ന പറ
൮ ഞ്ഞു * പിന്നെയും പിശാച അവനെ എത്രയും ഉയൎന്ന പ
ൎവതത്തിന്മെൽ കൂട്ടിക്കൊണ്ടുപൊയി ഭൂലൊകത്തിലുള്ള സകല
൯ രാജ്യങ്ങളും അവയുടെ മഹത്വവും അവന കാണിക്കുന്നു * നീ
വീണ എന്നെ വന്ദിച്ചാൽ ഇവ ഒക്കെയും ഞാൻ നിനക്ക തരാം
൧൦ എന്ന അവനൊടു പറകയും ചെയ്യുന്നു * അപ്പൊൾ യെശു
അവനൊടു സാത്താനെ ഇവിടെനിന്ന പൊക എന്തുകൊണ്ടെ
ന്നാൽ നീ നിന്റെ ദൈവമായ കൎത്താവിനെ വന്ദിക്കെണ
മെന്നും അവനെ മാത്രമെ സെവിക്കാവു എന്നും എഴുതിയിരിക്കു
൧൧ ന്നു എന്ന പറഞ്ഞു * അപ്പൊൾ പിശാച അവനെ വിട്ട പൊ
കുന്നു പിന്നെ കണ്ടാലും ദൈവദൂതന്മാർ വന്ന അവന ശു
ശ്രൂഷ ചെയ്യു *
൧൨ പിന്നെ യൊഹന്നാൻ കാവലിൽ എല്പിക്കപ്പെട്ടു എന്ന
യെശു കെട്ടാറെ അവൻ ഗലിലെയായിലെക്ക പുറപ്പെട്ടു പൊ
൧൩ യി * അവൻ നസറെത്തിനെ വിട്ട സുബൊലൊന്റെയും
നപ്താലിമിന്റെയും അതിരുകളിൽ കടൽ കരയിലുള്ള കപ്പ
൧൪ ൎന്നഹൊമിൽ വന്ന പാൎക്കയും ചെയ്തു * അത കടൽ വഴിയാ
യി യൊൎദാന്റെ അക്കരെ ഉള്ള പുറജാതികളുടെ ഗലിലെയാ
യായി സുബൊലൊൻ ദെശവും നപ്താലിം ദെശവുമായി *
൧൫ ഇരുളിലിരുന്ന ജനം ഒരു മഹാ പ്രകാശം കണ്ടു മരണ ദെ
ശത്തിലും നിഴലിലും ഇരുന്നവൎക്ക ഒരു പ്രകാശം ഉദിച്ചു എ
൧൬ ന്ന എശായ ദീൎഘദൎശിയാൽ പറയപ്പെട്ടത നിവൃത്തിയാകെ
ണ്ടുന്നതിന്നായിരുന്നു *
൧൭ അന്ന മുതൽ യെശു സ്വൎഗ്ഗരാജ്യം സമീപമാകകൊണ്ട അ
നുതാപപ്പെടുവിൻ എന്ന പ്രസംഗിച്ച പറഞ്ഞു തുടങ്ങി *
൧൮ പിന്നെ യെശു ഗലിലെയായിലെ കടലരികെ നടക്കു
മ്പൊൾ അവൻ പത്രൊസ എന്ന വിളിക്കപ്പെട്ട ശിമൊനും അ
വന്റെ സഹൊദരനായ അന്ത്രയൊസുമായ രണ്ടു സഹൊദര

ന്മാർ കടലിലെക്ക വല വീശുമ്പൊൾ അവരെ കണ്ടു എന്തു
കൊണ്ടെന്നാൽ അവർ മീൻ പിടിക്കുന്നവരായിരുന്നു* അ ൧൯
വരൊട അവൻ പറയുന്നു എന്റെ പിന്നാലെ വരുവിൻ എ
ന്നാൽ ഞാൻ നിങ്ങളെ മനുഷ്യരെ പിടിക്കുന്നവരാക്കും* ഉ ൨൦
ടനെ അവർ (തങ്ങളുടെ) വലകളെ വിട്ടും കളഞ്ഞു അവന്റെ
പിന്നാലെ പൊകയും ചെയ്തു* പിന്നെ അവൻ അവിടെനി ൨൧
ന്ന അങ്ങൊട്ടെക്ക കടന്നു പൊയപ്പൊൾ അവൻ സെബെദി
യുടെ പുത്രനായ യാക്കൊബും അവന്റെ സഹൊദരനായ
യൊഹന്നാനുമായ വെറെ രണ്ടു സഹൊദരന്മാർ തങ്ങളുടെ അ
പ്പനായ സെബെദിയൊടു കൂടെ പടവിൽ തങ്ങളുടെ വലകളെ
നന്നാക്കിക്കൊണ്ടിരിക്കുമ്പൊൾ അവരെ കണ്ടു അവരെയും
വിളിച്ചു* ഉടനെ അവർ പടവിനെയും തങ്ങളുടെ അപ്പനെ ൨൨
യും വിട്ടു അവന്റെ പിന്നാലെ പൊകയും ചെയ്തു*
പിന്നെ യെശു ഗലിലെയായിലൊക്കയും സഞ്ചരിച്ചു അ ൨൩
വരുടെ സഭകളിൽ പഠിപ്പിച്ചു രാജ്യത്തിന്റെ എവൻഗെലി
യൊനെ പ്രസംഗിച്ചു ജനത്തിൽ ഉണ്ടായ സകല വ്യാധിയും
സകല കഷ്ടതയും സൌഖ്യമാക്കുകയും ചെയ്തു* അവന്റെ ൨൪
കീർത്തി സുറിയായിലൊക്കെയും പറന്നു പിന്നെ അവർ പല
വിധം വ്യാധികളാലും ദീനങ്ങളാലും ബാധിക്കപ്പെട്ട സകല
രൊഗികളെയും പിശാചു ബാധിച്ചവരെയും ഭ്രാന്തന്മാരെയും
പക്ഷവാതക്കാരെയും അവന്റെ അടുക്കൽ കൊണ്ടുവന്നു അ
വരെയും അവൻ സൌഖ്യമാക്കി* പിന്നെ ഗലിലെയായി ൨൫
ൽനിന്നും ദെക്കപ്പൊലിസിൽനിന്നും യെറുശലമിൽനിന്നും
യെഹൂദിയായിൽനിന്നും യൊർദാന്റെ അക്കരയിൽനിന്നും
വളര പുരുഷാരങ്ങൾ അവന്റെ പിന്നാലെ ചെന്നു*

## ൫. അദ്ധ്യായം.

൧ ഇന്നവർ ഭാഗ്യവാന്മാരാകുന്നു.—൧൩ അപ്പൊസ്തൊല
ന്മാർ ഭൂലൊകത്തിന്ന വെളിച്ചമാകുന്നു.—൨൧ വെദപ്ര
മാണം വ്യാഖ്യാനപ്പെട്ടത.

എന്നാറെ അവൻ പുരുഷാരങ്ങളെ കാണുകകൊണ്ട ഒരു മ
ലയിലെക്ക കരെറി പൊയി അവൻ ഇരുന്നപ്പൊൾ അവ
ന്റെ ശിഷ്യന്മാർ അവന്റെ അടുക്കൽ വന്നു* അപ്പൊൾ അ ൨
വൻ തന്റെ വായ തുറന്ന അവരെ പഠിപ്പിച്ചു പറഞ്ഞു* ആ ൩
ത്മാവിൽ സാധുക്കളായുള്ളവർ ഭാഗ്യവാന്മാർ അതെന്തുകൊ
ണ്ടെന്നാൽ സ്വർഗ്ഗരാജ്യം അവരുടെ ആകുന്നു* ദുഃഖിക്കുന്ന ൪
വർ ഭാഗ്യവാന്മാർ അതെന്തുകൊണ്ടെന്നാൽ അവർ ആശ്വ
സിക്കപ്പെടും* സൗമ്യതയുള്ളവർ ഭാഗ്യവാന്മാർ അതെന്തു ൫
കൊണ്ടെന്നാൽ അവർ ഭൂമിയെ അവകാശമായനുഭവിക്കും*

൬ നീതിക്കായിട്ട വിശന്ന ദാഹിക്കുന്നവർ ഭാഗ്യവാന്മാർ അ
൭ തെന്തുകൊണ്ടെന്നാൽ അവർ തൃപ്തന്മാരാകും * കരുണയുള്ള
വർ ഭാഗ്യവാന്മാർ അതെന്തുകൊണ്ടെന്നാൽ അവൎക്ക കരുണ
൮ ലഭിക്കും * ഹൃദയ ശുദ്ധിയുള്ളവർ ഭാഗ്യവാന്മാർ അതെന്തു
൯ കൊണ്ടെന്നാൽ അവർ ദൈവത്തെ കാണും * സമാധാനം
നടത്തുന്നവർ ഭാഗ്യവാന്മാർ അതെന്തുകൊണ്ടെന്നാൽ അവർ
൧൦ ദൈവത്തിന്റെ പുത്രന്മാരെന്ന വിളിക്കപ്പെട്ടവരാകും * നീ
തി നിമിത്തമായിട്ട പീഡിക്കപ്പെടുന്നവർ ഭാഗ്യവാന്മാർ അ
൧൧ തെന്തുകൊണ്ടെന്നാൽ സ്വൎഗ്ഗരാജ്യം അവരുടെ ആകുന്നു *
ഞാൻ നിമിത്തമായിട്ട അവർ നിങ്ങളെ ധിക്കരിക്കയും പീഡി
പ്പിക്കയും സകല വിധമായുള്ള ദുൎവചനവും നിങ്ങളുടെ നെ
രെ വ്യാജമായിട്ട പറകയും ചെയ്യുമ്പൊൾ നിങ്ങൾ ഭാഗ്യവാ
൧൨ ന്മാരാകുന്നു * നിങ്ങളുടെ പ്രതിഫലം സ്വൎഗ്ഗത്തിൽ വളര ആ
കകൊണ്ട സന്തൊഷിച്ച ആനന്ദിപ്പിൻ എന്തുകൊണ്ടെന്നാൽ
നിങ്ങൾക്ക മുമ്പെ ഉള്ള ദീൎഘദൎശിമാരെ അവർ ഇപ്രകാരം
പീഡിപ്പിച്ചു *
൧൩ നിങ്ങൾ ഭൂമിയുടെ ഉപ്പാകുന്നു എന്നാൽ ഉപ്പിന്ന രസമി
ല്ലാതെപൊയാൽ എതുകൊണ്ട രസമുണ്ടാക്കപ്പെടും അത പുറ
ത്ത കളയപ്പെടുവാനും മനുഷ്യരാൽ ചവിട്ടപ്പെടുവാനും അല്ലാ
൧൪ തെ പിന്നെ ഒന്നിന്നും കൊള്ളരുത * നിങ്ങൾ ഭൂലൊകത്തി
ന്ന പ്രകാശമാകുന്നു ഒരു മലമെൽ സ്ഥാപിക്കപ്പെട്ടിരിക്കുന്ന
൧൫ നഗരം മറഞ്ഞിരുന്നു കൂടാ * ഒരു വിളക്ക കൊളുത്തി ഒരു പ
റയിൻ കീഴിൽ വെക്കുമാറില്ല വിളക്ക തണ്ടിന്മെൽ അത്രെ അ
പ്പൊൾ അത വീട്ടിലുള്ളവൎക്ക എല്ലാവൎക്കും പ്രകാശം കൊടുക്കു
൧൬ ന്നു * ഇപ്രകാരം മനുഷ്യർ നിങ്ങളുടെ നല്ല പ്രവൃത്തികളെ
കാണെണ്ടുന്നതിന്നും സ്വൎഗ്ഗത്തിലുള്ളവനായ നിങ്ങളുടെ പി
താവിനെ സ്തുതിക്കെണ്ടുന്നതിന്നും നിങ്ങളുടെ വെളിച്ചം അ
വരുടെ മുമ്പിൽ ശൊഭിക്കട്ടെ *
൧൭ വെദപ്രമാണത്തെ എങ്കിലും ദീൎഘദൎശികളെ എങ്കിലും ഇല്ലാ
യ്മചെയ്വാൻ ഞാൻ വന്നിരിക്കുന്നു എന്ന നിങ്ങൾ നിരൂപി
ക്കെണ്ട ഇല്ലായ്മ ചെയ്വാൻ അല്ല നിവൃത്തിയാക്കുവാനത്രെ
൧൮ ഞാൻ വന്നിരിക്കുന്നത * എന്തുകൊണ്ടെന്നാൽ ആകാശവും
ഭൂമിയും ഒഴിഞ്ഞു പൊകുന്നതുവരെ സകലവും ഉണ്ടാകുവൊ
ളത്തിന്ന വെദത്തിൽനിന്ന ഒരു പുള്ളി എങ്കിലും ഒരു വിസൎഗ്ഗമെ
ങ്കിലും ഒരുപ്രകാരത്തിലും ഒഴിഞ്ഞുപൊകയില്ല എന്ന ഞാൻ
൧൯ സത്യമായിട്ട നിങ്ങളൊട പറയുന്നു * അതുകൊണ്ട ആരെ
ങ്കിലും ൟ എററവും ചെറിയ കല്പനകളിൽ ഒന്ന ലംഘിക്കയും
അപ്രകാരം മനുഷ്യരെ പഠിപ്പിക്കയും ചെയ്യാൽ അവൻ സ്വ
ൎഗ്ഗരാജ്യത്തിൽ എററവും ചെറിയവനെന്ന വിളിക്കപ്പെടും എ

ന്നാൽ ആരെങ്കിലും അപ്രകാരം ചെയ്കയും പഠിപ്പിക്കയും ചെ
യ്താൽ അവൻ സ്വർഗ്ഗരാജ്യത്തിൽ വലിയവനെന്ന വിളിക്ക
പ്പെടും * എന്തുകൊണ്ടെന്നാൽ ഉപാദ്ധ്യായന്മാരുടെയും പറി ൨൦
ശന്മാരുടെയും നീതിയെക്കാൾ നിങ്ങളുടെ നീതി വിശെഷിക്കു
ന്നില്ല എങ്കിൽ നിങ്ങൾ ഒരു പ്രകാരത്തിലും സ്വർഗ്ഗരാജ്യത്തി
ലെക്ക കടക്കയില്ല എന്ന ഞാൻ നിങ്ങളൊട്ട പറയുന്നു *
നീ കുലചെയ്യരുത എന്നും ആരെങ്കിലും കുലചെയ്താൽ അ ൨൧
വൻ ന്യായവിധിക്ക ഹെതുവാകുമെന്നും പൂൎവന്മാരൊട്ട പറയ
പ്പെട്ടു എന്ന നിങ്ങൾ കെട്ടിട്ടുണ്ടല്ലൊ * എന്നാൽ തന്റെ സ ൨൨
ഹൊദരനൊട സംഗതി കൂടാതെ കൊപിക്കുന്നവനെല്ലാം ന്യാ
യവിധിക്ക ഹെതുവാകുമെന്നും ആരെങ്കിലും തന്റെ സഹൊ
ദരനൊട വികൃതി എന്ന പറഞ്ഞാൽ അവൻ വിസ്താര സഭക്ക
ഹെതുവാകുമെന്നും എന്നാൽ ആരെങ്കിലും ഭൊഷാ എന്ന പ
റഞ്ഞാൽ അവൻ അഗ്നിനരകത്തിലെക്ക ഹെതുവാകുമെന്നും
ഞാൻ നിങ്ങളൊട്ട പറയുന്നു * അതുകൊണ്ട നീ ബലി പീ ൨൩
ഠത്തിന്റെ അരികത്തെക്ക നിന്റെ വഴിപാട്ട കൊണ്ടുവന്ന
നിന്റെ സഹൊദരന്ന നിന്റെ നെരെ വല്ലതും ഉണ്ടെന്ന
അവിടെ ഓൎക്കുന്നു എങ്കിൽ * അവിടെ ബലി പീഠത്തിന്നു മു ൨൪
മ്പാക നിന്റെ വഴിപാട്ട വെച്ചു പൊയി മുമ്പെ നിന്റെ
സഹൊദരനൊട്ടു യൊജ്യതപ്പെട്ടുക പിന്നെ വന്ന നിന്റെ വ
ഴിപാട്ട കഴിക്ക * പ്രതിയൊഗി വല്ലപ്പൊഴും നിന്നെ വിധി ൨൫
കൎത്താവിന്നെ എല്പിക്കാതെയും വിധികൎത്താവ നിന്നെ സെ
വകനെ എല്പിക്കാതെയും നീ കാരാഗൃഹത്തിലാക്കപ്പെടാതെ
യും ഇരിക്കെണ്ടുന്നതിന്ന നീ വെഗത്തിൽ നിന്റെ പ്രതി
യൊഗിയൊട വഴിയിൽ ഇരിക്കുമ്പൊൾ അവനൊട യൊജ്യ
തപ്പെട്ടുക * (അല്ലാഞ്ഞാൽ) നീ ഒടുക്കമുള്ള കാശ വരെയും ൨൬
കൊടുത്ത തീരുവൊളത്തിന്ന നീ അവിടെനിന്ന ഒരു പ്രകാര
ത്തിലും പുറപ്പെട്ടുപൊകയില്ല എന്ന ഞാൻ സത്യമായിട്ട നി
ന്നൊട്ട പറയുന്നു *
നീ വ്യഭിചാരം ചെയ്യരുത എന്ന പൂൎവന്മാരൊട്ട പറയപ്പെട്ടു ൨൭
എന്ന നിങ്ങൾ കെട്ടിട്ടുണ്ടല്ലൊ * എന്നാൽ ഞാൻ നിങ്ങളൊ ൨൮
ട്ട പറയുന്നു ഒരു സ്ത്രീയെ മൊഹിപ്പാനായ്ക്കൊണ്ട അവളെ
നൊക്കുന്നവനെല്ലാം അവന്റെ ഹൃദയത്തിൽ അവളൊട്ട
വ്യഭിചാരം ചെയ്തു കഴിഞ്ഞു * പിന്നെ നിന്റെ വലത്തു ക ൨൯
ണ്ണു നിന്നെ വിരുദ്ധപ്പെടുത്തുന്നു എങ്കിൽ അതിനെ ചൂന്ന
നിങ്കൽനിന്ന കളക നിന്റെ ശരീരം മുഴുവനും നരകത്തിലെ
ക്ക തള്ളപ്പെടാതെ നിന്റെ അവയവങ്ങളിൽ ഒന്ന നശിച്ചു
പൊകുന്നത നിനക്ക പ്രയൊജനമാകുന്നുവല്ലൊ * നിന്റെ ൩൦
വലത്തു കൈ നിന്നെ വിരുദ്ധപ്പെടുത്തുന്നു എങ്കിൽ അതി

നെ ഛെദിച്ച നിങ്കൽനിന്ന കളക നിന്റെ ശരീരം മുഴുവനും
നരകത്തിലെക്ക തള്ളപ്പെടാതെ നിന്റെ അവയവങ്ങളിൽ ഒ
ന്ന നശിച്ചുപൊകുന്നത നിനക്ക പ്രയൊജനമാകുന്നുവല്ലൊ ⁎
൩൧ പിന്നെ ആരെങ്കിലും തന്റെ ഭാൎയ്യയെ ഉപെക്ഷിച്ചാൽ
അവൻ ഒരു ഉപെക്ഷണച്ചീട്ട അവൾക്ക കൊടുക്കെണം എന്ന
൩൨ പറയപ്പെട്ടുവല്ലൊ ⁎ എന്നാൽ ആരെങ്കിലും വെശ്യാദൊഷം
ഹെതുവായിട്ട അല്ലാതെ കണ്ട തന്റെ ഭാൎയ്യയെ ഉപെക്ഷി
ച്ചാൽ അവളെ വ്യഭിചാരം ചെയ്യിപ്പിക്കുന്നു എന്നും ആരെ
ങ്കിലും ഉപെക്ഷിക്കപ്പെട്ടവളെ വിവാഹം ചെയ്യാൽ വ്യഭിചാ
രം ചെയ്യുന്നു എന്നും ഞാൻ നിങ്ങളൊട പറയുന്നു ⁎
൩൩ പിന്നെയും നീ കള്ള സത്യം ചെയ്യരുത എന്നും നിന്റെ സ
ത്യങ്ങളെ കൎത്താവിന്ന ചെയ്യെണം എന്നും പൂൎവ്വന്മാരൊട പറ
൩൪ യപ്പെട്ടു എന്ന നിങ്ങൾ കെട്ടിട്ടുണ്ടല്ലൊ ⁎ എന്നാൽ ഞാൻ
നിങ്ങളൊട പറയുന്നു സത്യം ചെയ്ക തന്നെ അരുത സ്വൎഗ്ഗ
ത്തെ കൊണ്ട അരുത അത ദൈവത്തിന്റെ സിംഹാസനമ
൩൫ ല്ലൊ ആകുന്നത ⁎ ഭൂമിയെ കൊണ്ടുമരുത അത അവന്റെ
പാദപീഠമല്ലൊ ആകുന്നത യെറുശലമിനെ കൊണ്ടുമരുത
൩൬ അത മഹാ രാജാവിന്റെ നഗരമല്ലൊ ആകുന്നത ⁎ നി
ന്റെ തലയെ കൊണ്ടും സത്യം ചെയ്യരുത ഒരു രൊമവും വെ
൩൭ ളുത്തൊ കറുത്തൊ ആക്കുവാൻ നിനക്ക കഴികയില്ലല്ലൊ ⁎ എ
ന്നാൽ നിങ്ങളുടെ വാക്ക ഉവ്വ ഉവ്വ അല്ല അല്ല എന്നിരിക്കട്ടെ ഇ
വയിൽ അധികമുള്ളത ദൊഷത്തിൽനിന്ന വരുന്നതാകുന്നു ⁎
൩൮ കണ്ണിന്നു പകരം കണ്ണെന്നും പല്ലിന്നു പകരം പല്ലെന്നും
൩൯ പറയപ്പെട്ടു എന്ന നിങ്ങൾ കെട്ടിട്ടുണ്ടല്ലൊ ⁎ എന്നാൽ ഞാൻ
നിങ്ങളൊട പറയുന്നു നിങ്ങൾ ദൊഷത്തൊട നെരിടരുത
ആരെങ്കിലും നിന്റെ വലത്തെ കവിളിൽ നിന്നെ അടിക്കു
൪൦ ന്നുവൊ അവന്ന മറ്റതും തിരിച്ചുകൊൾക ⁎ വല്ലവനും നി
ന്നെ വ്യവഹാരത്തിന്ന വിളിച്ച നിന്റെ കുപ്പായം കൊണ്ടു
പൊയ്ക്കൊൾവാൻ മനസ്സായാൽ അവന്ന നിന്റെ വസ്ത്രവും
൪൧ കൂട വിട്ടുകൊൾക ⁎ ആരെങ്കിലും ഒരു നാഴിക വഴി പൊകുവാൻ
൪൨ നിന്നെ ശാസിച്ചാൽ രണ്ട അവനൊട കൂടി പൊക ⁎ നി
ന്നൊട യാചിക്കുന്നവന്ന കൊടുക്ക നിന്നൊട കടം വാങ്ങുവാൻ
മനസ്സുള്ളവനിൽനിന്ന നീ മറഞ്ഞുകൊൾകയുമരുത ⁎
൪൩ നിന്റെ അയല്ക്കാരനെ സ്നെഹിക്കെണമെന്നും നിന്റെ
ശത്രുവിനെ പകക്കെണമെന്നും പറയപ്പെട്ടു എന്ന നിങ്ങൾ
൪൪ കെട്ടിട്ടുണ്ടല്ലൊ ⁎ എന്നാൽ ഞാൻ നിങ്ങളൊട പറയുന്നു നി
ങ്ങളുടെ ശത്രുക്കളെ സ്നെഹിപ്പിൻ നിങ്ങളെ ശപിക്കുന്നവരെ
അനുഗ്രഹിപ്പിൻ നിങ്ങളെ പകക്കുന്നവൎക്ക ഗുണം ചെയ്വിൻ
നിങ്ങളെ ഉപദ്രവിക്കയും നിങ്ങളെ പീഡിപ്പിക്കയും ചെയ്യുന്ന

വക്ക വെണ്ടി പ്രാൎത്ഥിക്കയും ചെയ്യിൻ* നിങ്ങൾ സ്വൎഗ്ഗ ൪൫
ത്തിലുള്ളവനായ നിങ്ങളുടെ പിതാവിന്റെ മക്കളാകെണ്ടുന്ന
തിന്ന ആകുന്ന അതെന്തുകൊണ്ടെന്നാൽ അവൻ ദൊഷമുള്ള
വരുടെ മെലും ഗുണമുള്ളവരുടെ മെലും തന്റെ സൂൎയ്യനെ ഉദി
പ്പിക്കയും നീതിയുള്ളവരുടെ മെലും നീതിയില്ലാത്തവരുടെ
മെലും മഴ പെയ്യിക്കയും ചെയ്യുന്നു* എന്തുകൊണ്ടെന്നാൽ ൪൬
നിങ്ങളെ സ്നെഹിക്കുന്നവരെ നിങ്ങൾ സ്നെഹിച്ചാൽ നിങ്ങ
ൾക്ക എന്ത പ്രതിഫലമുള്ളു ചുങ്കക്കാരും അപ്രകാരംചെയ്യുന്നി
ല്ലയൊ* നിങ്ങൾ നിങ്ങളുടെ സഹൊദരന്മാരെ മാത്രം വന്ദി ൪൭
ച്ചാൽ നിങ്ങൾ വിശെഷമായി ചെയ്യുന്നത എന്ത ചുങ്കക്കാരും
അപ്രകാരം ചെയ്യുന്നില്ലയൊ* അതുകൊണ്ട സ്വൎഗ്ഗത്തിലു ൪൮
ള്ളവനായ നിങ്ങളുടെ പിതാവ പൂൎണ്ണനായിരിക്കുന്നതു പൊ
ലെ നിങ്ങളും പൂൎണ്ണന്മാരായിരിപ്പിൻ*

## ൬. അദ്ധ്യായം.

൧ ഭിക്ഷ.— ൫ പ്രാൎത്ഥന.— ൧൪ ക്ഷമ.— ൧൬ ഉപവാ
സം.— ൧൯ നമ്മുടെ നിക്ഷെപം എന്നും.— ൨൪ പ്രപ
ഞ്ച വിചാരത്തിന്ന വിരൊധമായും ഉള്ള സംഗതികൾ.

മനുഷ്യരാൽ കാണപ്പെടെണ്ടുന്നതിന്ന അവരുടെ മുമ്പാക
നിങ്ങളുടെ ധൎമ്മം ചെയ്യാതെ ഇരിപ്പാൻ ജാഗ്രതപ്പെടുവിൻ
അല്ലെങ്കിൽ സ്വൎഗ്ഗത്തിലുള്ളവനായ നിങ്ങളുടെ പിതാവിങ്ക
ൽ നിങ്ങൾക്ക പ്രതിഫലമില്ല* അതുകൊണ്ട നീ ധൎമ്മം ചെ ൨
യ്യുമ്പൊൾ കപടഭക്തിക്കാർ തങ്ങൾ മനുഷ്യരാൽ സ്തുതിക്കപ്പെ
ടുവാനായികൊണ്ട ദൈവസഭകളിലും തെരുവീഥികളിലും ചെ
യ്യുന്നതുപൊലെ നിന്റെ മുമ്പാക കുഴൽ വിളിപ്പിക്കരുത അ
വക്ക തങ്ങളുടെ പ്രതിഫലം ഉണ്ട എന്ന ഞാൻ സത്യമായിട്ട
നിങ്ങളൊട പറയുന്നു* എന്നാൽ നീ ധൎമ്മം ചെയ്യുമ്പൊൾ ൩
നിന്റെ ധൎമ്മം രഹസ്യമായിരിപ്പാനായിട്ട നിന്റെ വലത്തു
കൈ ചെയ്യുന്നതു നിന്റെ ഇടത്തു കൈ അറിയരുത* എ ൪
ന്നാൽ രഹസ്യത്തിൽ കാണുന്നവനായ നിന്റെ പിതാവ
താൻ തന്നെ പരസ്യമായി നിനക്ക പ്രതിഫലം തരും*
പിന്നെ നീ പ്രാൎത്ഥിക്കുമ്പൊൾ കപടഭക്തിക്കാരെ പൊലെ ൫
ആകരുത അതെന്തുകൊണ്ടെന്നാൽ അവർ മനുഷ്യരാൽ കാണ
പ്പെടുവാനായിട്ട ദൈവസഭകളിലും തെരുവീഥികളുടെ കൊ
ണുകളിലും നിന്നുകൊണ്ട പ്രാൎത്ഥിപ്പാൻ പ്രിയപ്പെടുന്നു അവ
ക്ക തങ്ങളുടെ പ്രതിഫലം ഉണ്ട എന്ന ഞാൻ സത്യമായിട്ട നി
ങ്ങളൊട പറയുന്നു* എന്നാൽ നീ പ്രാൎത്ഥിക്കുമ്പൊൾ നിന്റെ ൬
അറയിലെക്ക കടന്ന നിന്റെ കതക അടെച്ച രഹസ്യത്തി
ലുള്ളവനായ നിന്റെ പിതാവിനൊട പ്രാൎത്ഥിക്ക എന്നാൽ രഹ

സ്യത്തിൽ കാണുന്നവനായ നിന്റെ പിതാവ പരസ്യമായി
൭ നിനക്ക പ്രതിഫലം തരും * എന്നാൽ നിങ്ങൾ പ്രാൎത്ഥിക്കു
മ്പൊൾ അജ്ഞാനികൾ എന്ന പൊലെ വ്യൎത്ഥമായുള്ള വാക്കു
കളെ പറയരുത എന്തുകൊണ്ടെന്നാൽ അവർ തങ്ങളുടെ അതി
സംഭാഷണം കൊണ്ട കെൾക്കപ്പെട്ടവരാകുമെന്ന നിരൂപി
൮ ക്കുന്നു * അതുകൊണ്ട നിങ്ങൾ അവൎക്ക സദൃശന്മാരാകരുത
എന്തുകൊണ്ടെന്നാൽ നിങ്ങൾ നിങ്ങളുടെ പിതാവിനൊട
ചൊദിക്കുന്നതിന്ന മുമ്പെ നിങ്ങൾക്ക ഇന്നത ആവശ്യമാകു
൯ ന്നു എന്ന അവൻ അറിയുന്നു * ആകയാൽ നിങ്ങൾ ഇപ്ര
കാരം പ്രാൎത്ഥിപ്പിൻ ഞങ്ങളുടെ സ്വൎഗ്ഗസ്ഥനായ പിതാവെ
൧൦ നിന്റെ നാമം പരിശുദ്ധമാക്കപ്പെടെണമെ * നിന്റെ രാ
ജ്യം വരെണമെ സ്വൎഗ്ഗത്തിലെ പൊലെ ഭൂമിയിലും നിന്റെ
൧൧ ഇഷ്ടം ചെയ്യപ്പെടെണമെ * ഞങ്ങൾക്ക ദിനംപ്രതിയുള്ള
൧൨ അപ്പം ഇന്ന ഞങ്ങൾക്ക തരെണമെ * ഞങ്ങളുടെ നെരെ കു
റം ചെയ്യുന്നവരൊട ഞങ്ങൾ ക്ഷമിക്കുന്നതുപൊലെ ഞ
൧൩ ങ്ങളുടെ കുറങ്ങളെ ഞങ്ങളൊടും ക്ഷമിക്കെണമെ * ഞങ്ങളെ
പരീക്ഷയിലെക്ക അകപ്പെടുത്താതെ ഞങ്ങളെ ദൊഷത്തിൽ
നിന്ന രക്ഷിക്കയും ചെയ്യെണമെ രാജ്യവും ശക്തിയും മഹ
ത്വവും എന്നെക്കും നിനക്കുള്ളതല്ലൊ ആകുന്നത ആമെൻ *
൧൪ എന്തുകൊണ്ടെന്നാൽ മനുഷ്യരൊട അവരുടെ കുറങ്ങളെ നി
ങ്ങൾ ക്ഷമിക്കുന്നു എങ്കിൽ നിങ്ങളുടെ സ്വൎഗ്ഗസ്ഥനായ പി
൧൫ താവ നിങ്ങളൊടും ക്ഷമിക്കും * എന്നാൽ മനുഷ്യരൊട അവരു
ടെ കുറങ്ങളെ നിങ്ങൾ ക്ഷമിക്കുന്നില്ല എങ്കിൽ നിങ്ങളുടെ പി
താവ നിങ്ങളുടെ കുറങ്ങളെയും നിങ്ങളൊട ക്ഷമിക്കയില്ല *
൧൬ അത്രയുമല്ല നിങ്ങൾ ഉപൊഷിക്കുമ്പൊൾ കപടഭക്തി
ക്കാർ എന്നപൊലെ മുഖവാട്ടത്തൊട ഇരിക്കരുത എന്തുകൊ
ണ്ടെന്നാൽ അവർ മനുഷ്യൎക്ക ഉപൊഷിക്കുന്നവരായി കാണ
പ്പെടുവാനായ്ക്കൊണ്ട അവർ തങ്ങളുടെ മുഖങ്ങളെ വിരൂപമാ
ക്കുന്നു അവൎക്ക തങ്ങളുടെ പ്രതിഫലം ഉണ്ട എന്ന ഞാൻ സ
൧൭ ത്യമായിട്ട നിങ്ങളൊട പറയുന്നു * എന്നാൽ നീ ഉപൊഷി
ക്കുമ്പൊൾ നീ ഉപൊഷിക്കുന്നവനായി മനുഷ്യൎക്കല്ല രഹസ്യ
ത്തിലിരിക്കുന്ന നിന്റെ പിതാവിന്ന അത്രെ കാണപ്പെടുവാ
നായ്ക്കൊണ്ട നിന്റെ തലയിൽ തൈലം പൂശി നിന്റെ മുഖം
൧൮ കഴുകുക * അപ്പൊൾ രഹസ്യത്തിൽ കാണുന്നവനായി നി
ന്റെ പിതാവ നിനക്ക പരസ്യമായി പ്രതിഫലം നൽകും *
൧൯ ഭൂമിയിൽ നിങ്ങൾക്ക നിക്ഷെപങ്ങളെ കൂട്ടിവെക്കരുത അവി
ടെ ഒറപ്പുഴുവും തുരുമ്പും കെടുക്കുന്നു അവിടെ കള്ളന്മാർ തുര
൨൦ ന്ന മൊഷ്ടിക്കയും ചെയ്യുന്നു * എന്നാൽ സ്വൎഗ്ഗത്തിൽ നി
ങ്ങൾക്ക നിക്ഷെപങ്ങളെ കൂട്ടിവെപ്പിൻ അവിടെ ഒറപ്പുഴുവെ

ക്കിലും തുരുമ്പെങ്കിലും കെടുക്കുന്നില്ല അവിടെ കള്ളന്മാർ തു
രന്ന മൊഷ്ടിക്കുന്നതുമില്ല ॰ എന്തുകൊണ്ടെന്നാൽ നിങ്ങളുടെ ൨൧
നിക്ഷെപം എവിടെ ഇരിക്കുന്നുവൊ അവിടെ നിങ്ങളുടെ ഹൃ
ദയവും ഇരിക്കും ॰
ശരീരത്തിന്റെ വെളിച്ചം കണ്ണാകുന്നു അതുകൊണ്ട നി ൨൨
ന്റെ കണ്ണു നിർമ്മലമാകുന്നു എങ്കിൽ നിന്റെ ശരീരം മുഴുവനും
വെളിച്ചമാക്കപ്പെട്ടതാകും ॰ എന്നാൽ നിന്റെ കണ്ണു ദൊഷ ൨൩
മുള്ളതാകുന്നു എങ്കിൽ നിന്റെ ശരീരം മുഴുവനും ഇരുട്ടുള്ളതാ
കും അതുകൊണ്ട നിങ്കലുള്ള വെളിച്ചം ഇരുളാകുന്നു എങ്കിൽ
ആ ഇരുൾ എത്രയും വലിയതാകുന്നു ॰
ഒരുത്തനും രണ്ട യജമാനന്മാരെ സെവിപ്പാൻ കഴികയി ൨൪
ല്ല എന്തുകൊണ്ടെന്നാൽ അവൻ ഒരുത്തനെ പകച്ച മററവ
നെ സ്നെഹിക്കും അല്ലെങ്കിൽ ഒരുത്തനൊട ചെൎന്ന മററവ
നെ നിന്ദിക്കും നിങ്ങൾക്ക ദൈവത്തെയും ധനത്തെയും സെ
വിപ്പാൻ കഴികയില്ല ॰ അതുകൊണ്ട ഞാൻ നിങ്ങളൊട പറ ൨൫
യുന്നു നിങ്ങൾ എതു ഭക്ഷിക്കെണ്ടു എന്നൊ എതു കുടിക്കെണ്ടു
എന്നൊ നിങ്ങളുടെ ജീവനെ കുറിച്ചെങ്കിലും എതു ഉടുക്കെണ്ടു
എന്ന നിങ്ങളുടെ ശരീരത്തെ കുറിച്ചെങ്കിലും വിചാരപ്പെട
രുത ഭക്ഷണത്തെക്കാൾ ജീവനും ഉടുപ്പിനെക്കാൾ ശരീരവും
അധികമല്ലയൊ ॰ ആകാശത്തിലുള്ള പക്ഷികളെ നൊക്കു ൨൬
വിൻ അവ വിതക്കുന്നില്ല കൊയ്യുന്നതുമില്ല കളപ്പുരയിൽ
കൂട്ടിവെക്കുന്നതുമില്ല എന്നാലും നിങ്ങളുടെ സ്വൎഗ്ഗസ്ഥനായ
പിതാവ അവയെ പുലൎത്തുന്നു അവയെക്കാൾ നിങ്ങൾ എററ
വിശെഷപ്പെട്ടവരല്ലയൊ ॰ പിന്നെ വിചാരപ്പെടുന്നതി ൨൭
നാൽ തന്റെ ശരീര അളവിൽ ഒരു മുളം കൂട കൂട്ടുവാൻ നിങ്ങ
ളിൽ ആൎക്ക കഴിയും ॰ പിന്നെയും ഉടുപ്പിനെ കുറിച്ച നിങ്ങ ൨൮
ൾ എന്തിന വിചാരപ്പെടുന്നു പറമ്പിലുള്ള പുഷ്പങ്ങൾ എ
ങ്ങിനെ വളരുന്നു എന്ന വിചാരിപ്പിൻ അവ അദ്ധ്വാനപ്പെ
ടുന്നതുമില്ല നൂല്ക്കുന്നതുമില്ല ॰ എന്നാലും ശൊലൊമൊൻ ൨൯
തന്നെ തന്റെ സൎവ്വ മഹത്വത്തിലും അവയിൽ ഒന്ന പൊ
ലെ അലങ്കരിക്കപ്പെട്ടിരുന്നില്ല എന്ന ഞാൻ നിങ്ങളൊട പ
റയുന്നു ॰ ആയതുകൊണ്ട ഇന്ന ഇരിക്കുന്നതും നാളെ അ ൩൦
ടുപ്പിൽ ഇടപ്പെടുന്നതുമായിട്ടുള്ള പറമ്പിലെ പുല്ല ദൈവം
ഇപ്രകാരം ഉടുപ്പിക്കുന്നു എങ്കിൽ അല്പ വിശ്വാസികളെ
നിങ്ങളെ എത്രയും അധികം (ഉടുപ്പിക്കയില്ലയൊ) ॰ അ ൩൧
തുകൊണ്ട നാം എതു ഭക്ഷിക്കെണ്ടു എന്നൊ നാം എതു കു
ടിക്കെണ്ടു എന്നൊ നാം എതു ഉടുക്കെണ്ടു എന്നൊ നിങ്ങൾ പ
റഞ്ഞ വിചാരപ്പെടരുത ॰ (ഈ വസ്തുക്കളെ ഒക്കയും അജ്ഞാ ൩൨
നികൾ അന്വെഷിക്കുന്നുവല്ലൊ) എന്തെന്നാൽ ഈ വസ്തു

ക്കളൊക്കയും നിങ്ങൾക്ക ആവശ്യമാകുന്നു എന്ന നിങ്ങളുടെ
൩൩ സ്വൎഗ്ഗസ്ഥനായ പിതാവ അറിഞ്ഞിരിക്കുന്നു* എന്നാൽ മു
മ്പെ ദൈവത്തിന്റെ രാജ്യത്തെയും അവന്റെ നീതിയെയും
അന്വെഷിപ്പിൻ അപ്പൊൾ ൟ വസ്തുക്കളൊക്കയും നിങ്ങൾ
൩൪ ക്ക കൂട നൽകപ്പെടും* ആകയാൽ നാളെക്ക വെണ്ടി വിചാ
രപ്പെടാതെ ഇരിപ്പിൻ എന്തുകൊണ്ടെന്നാൽ നാളെ എന്നത
തന്റെ കാൎയ്യങ്ങൾക്ക വെണ്ടി വിചാരപ്പെടും അതാത ദിവസ
ത്തെക്ക അതതിന്റെ കഷ്ടത മതി*

൭. അദ്ധ്യായം.

൧ ക്രിസ്തു പൎവ്വതത്തിന്മെൽ വെച്ച തന്റെ പ്രസംഗം അ
വസാനിച്ചസാഹസബുദ്ധിയെ ആക്ഷെപിക്കയും.—
൬ വിശുദ്ധ വസ്തുക്കളെ നായ്ക്കൾക്ക ഇടരുതെന്ന പറക
യും.— ൭ പ്രാൎത്ഥനയ്ക്കും.— ൧൩ ഇടുക്ക വാതിലിൽ കൂടി
അകത്തപൊകെണമെന്നും.—൧൭ കള്ള ദീൎഘദൎശിമാരെ
കരുതികൊള്ളെണമെന്നും. — ൨൧ വചനം കെൾക്കുന്ന
വരായി മാത്രമല്ല ചെയ്യുന്നവരായി ഇരിക്കെണമെ
ന്നും ബുദ്ധി ഉപദെശിക്കയും ചെയ്യുന്നത.

നിങ്ങൾ വിധിക്കപ്പെടാതെ ഇരിപ്പാനായിട്ടവിധിക്കരുത*
൨ എന്തുകൊണ്ടെന്നാൽ നിങ്ങൾ വിധിക്കുന്ന വിധിയാൽ ത
ന്നെ നിങ്ങൾ വിധിക്കപ്പെടും നിങ്ങൾ അളക്കുന്ന അളവി
൩ നാലും നിങ്ങൾക്ക തിരികെ അളക്കപ്പെടും* പിന്നെയും നീ
നിന്റെ കണ്ണിലുള്ള കൊൽ വിചാരിക്കാതെ നിന്റെ സഹൊ
൪ ദരന്റെ കണ്ണിലുള്ള കരട എന്തിന നൊക്കുന്നു* അല്ലെങ്കിൽ
നീ നിന്റെ സഹൊദരനൊട ഞാൻ നിന്റെ കണ്ണിൽനി
ന്ന കരട എടുത്തുകളവാൻ സമ്മതിക്ക എന്ന എങ്ങിനെ പറ
൫ യും കണ്ടാലും ഒരു കൊൽ നിന്റെ കണ്ണിൽ ഉണ്ടല്ലൊ* ക
പടഭക്തിക്കാര മുമ്പെ നിന്റെ കണ്ണിൽനിന്ന കൊൽ എടുത്തു
കളക അപ്പൊൾ നിന്റെ സഹൊദരന്റെ കണ്ണിൽനിന്ന ക
രട എടുത്തുകളവാൻ നിനക്ക നന്നായികാണുകയും ചെയ്യും*
൬ നിങ്ങൾ ശുദ്ധമുള്ളത നായ്ക്കൾക്ക കൊടുക്കാതെയും നിങ്ങളു
ടെ മുത്തുകളെ പന്നികൾക്ക മുമ്പെ ഇടാതെയും ഇരിപ്പിൻ അ
വർ തങ്ങളുടെ കാലുകൾ കൊണ്ട അവയെ ചവിട്ടുകയും തി
രിഞ്ഞ നിങ്ങളെ ചീന്തിക്കളകയും ചെയ്യാതെ ഇരിക്കെണ്ടുന്ന
തിന്ന ആകുന്നു*
൭ ചൊദിപ്പിൻ എന്നാൽ നിങ്ങൾക്ക തരപ്പെടും അന്വെഷി
പ്പിൻ എന്നാൽ നിങ്ങൾ കണ്ടെത്തും മുട്ടുവിൻ എന്നാൽ നി
൮ ങ്ങൾക്ക തുറക്കപ്പെടും* എന്തുകൊണ്ടെന്നാൽ ചൊദിക്കുന്നവ
ന എല്ലാവനും കിട്ടുന്നു അന്വെഷിക്കുന്നവനും കണ്ടെത്തു
൯ ന്നു മുട്ടുന്നവന്ന തുറക്കപ്പെടുകയുംചെയ്യും* അല്ലെങ്കിൽ നി

ങ്ങളിൽ യാതൊരു മനുഷ്യനെങ്കിലും തന്റെ പുത്രൻ തന്നൊട
അപ്പം ചൊദിച്ചാൽ അവന്ന ഒരുകല്ല കൊടുക്കുമൊ * അവൻ ൧൦
ഒരു മീൻ ചൊദിച്ചാലൊ അവൻ അവന്ന ഒരു സൎപ്പം
കൊടുക്കുമൊ * അതുകൊണ്ട ദൊഷികളാകുന്ന നിങ്ങൾ നി ൧൧
ങ്ങളുടെ മക്കൾക്ക നല്ല ദാനങ്ങളെ കൊടുപ്പാൻ അറിയുന്നു എ
ങ്കിൽ സ്വൎഗ്ഗത്തിലിരിക്കുന്നവനായ നിങ്ങളുടെ പിതാവ ത
ന്നൊട ചൊദിക്കുന്നവൎക്ക നന്മകളെ എത്ര അധികം കൊടു
ക്കും * ആകയാൽ മനുഷ്യർ നിങ്ങൾക്ക എതെല്ലാം കാൎയ്യങ്ങ ൧൨
ളെ ചെയ്യെണമെന്ന നിങ്ങൾ ഇച്ശിക്കുന്നുവൊ അപ്രകാരം
തന്നെ നിങ്ങളും അവൎക്ക ചെയ്വിൻ എന്തെന്നാൽ ഇത വെദ
പ്രമാണവും ദീൎഘദൎശികളുമാകുന്നു *

ഇടുക്ക വാതിലിൽ കൂടി അകത്ത കടപ്പിൻ എന്തുകൊണ്ടെ ൧൩
ന്നാൽ നാശത്തിലെക്ക കൊണ്ടുപൊകുന്ന വാതിൽ വീതിയുള്ള
തും വഴി വിസ്താരമുള്ളതും ആകുന്നു അതിൽ കൂടി അകത്ത പൊ
കുന്നവർ പലരും ഉണ്ട * എന്തെന്നാൽ ജീവങ്കലെക്ക കൊ ൧൪
ണ്ടുപൊകുന്ന വാതിൽ ഇടുക്കമുള്ളതും വഴി വിസ്താരം കുറഞ്ഞ
തും ആകുന്നു അതിനെ കണ്ടെത്തുന്നവരും ചുരുക്കമാകുന്നു *

കള്ള ദീൎഘദൎശിമാരിൽനിന്ന സൂക്ഷിച്ചുകൊൾവിൻ അവർ ൧൫
ആടുകളുടെ ഉടുപ്പുകളൊടെ നിങ്ങളുടെ അടുക്കൽ വരുന്നു ഉള്ളിൽ
അവർ ബുഭുക്ഷയുള്ള ചെന്നായ്ക്കൾ അത്രെ ആകുന്നത *
നിങ്ങൾ അവരുടെ ഫലങ്ങളാൽ അവരെ അറിയും മുള്ളുകളിൽ ൧൬
നിന്ന മുന്തിരിങ്ങാപ്പഴങ്ങളെയും ഞെരിഞ്ഞിൽ മുള്ളുകളിൽ
നിന്ന അത്തിപ്പഴങ്ങളെയും പറിക്കുമാറുണ്ടൊ * അപ്രകാരം ൧൭
തന്നെ നല്ല വൃക്ഷമൊക്കെയും നല്ല ഫലങ്ങളെ തരുന്നു എന്നാൽ
ആകാത്ത വൃക്ഷം ആകാത്ത ഫലങ്ങളെ തരുന്നു * നല്ല ൧൮
വൃക്ഷത്തിന്ന ആകാത്ത ഫലങ്ങളെ തരുവാനും ആകാത്ത വൃ
ക്ഷത്തിന്ന നല്ല ഫലങ്ങളെ തരുവാനും കഴികയില്ല * നല്ല ൧൯
ഫലങ്ങളെ തരാത്ത വൃക്ഷമെല്ലാം വെട്ടപ്പെട്ട അഗ്നിയിൽ ഇ
ടപ്പെടുന്നു * അതുകൊണ്ട നിങ്ങൾ അവരുടെ ഫലങ്ങളാൽ ൨൦
അവരെ അറിയും *

എന്നൊട കൎത്താവെ കൎത്താവെ എന്ന പറയുന്നവനെല്ലാം ൨൧
സ്വൎഗ്ഗരാജ്യത്തിലെക്ക കടക്കയില്ല സ്വൎഗ്ഗത്തിലിരിക്കുന്നവ
നായ എന്റെ പിതാവിന്റെ ഇഷ്ടം ചെയ്യുന്നവനത്രെ * ആ ൨൨
നാളിൽ പലരും എന്നൊട കൎത്താവെ കൎത്താവെ ഞങ്ങൾ നി
ന്റെ നാമത്തിൽ ദീൎഘദൎശനം പറകയും നിന്റെ നാമത്തിൽ
പിശാചുക്കളെ പുറത്താക്കുകയും നിന്റെ നാമത്തിൽ വളരെ അ
ത്ഭുതങ്ങളെ ചെയ്കയും ചെയ്തിട്ടില്ലയൊ എന്ന പറയും * അ ൨൩
പ്പൊൾ ഞാൻ ഒരുനാളും നിങ്ങളെ അറിഞ്ഞിട്ടില്ല അക്രമം
ചെയ്യുന്നവരെ എങ്കൽനിന്ന പൊകുവിൻ എന്ന ഞാൻ അ

വരൊട തീൎത്തു പറകയും ചെയ്യും *
൨൪ അതുകൊണ്ടആരെങ്കിലും എന്റെ ഈ വചനങ്ങളെകെട്ട അ
വയിൻ പ്രകാരം ചെയ്യുന്നുവൊ അവനെ ഞാൻ തന്റെ വീ
ട ഒരു പാറയിന്മെൽ പണിചെയ്തു ബുദ്ധിയുള്ള മനുഷ്യനൊട
൨൫ സദൃശനാക്കും * മഴ പെയ്തു വലിയ വെള്ളങ്ങളും വന്ന കാ
റ്റുകളും അടിച്ചു ആ വീട്ടിന്മെൽ അലെച്ചു എന്നാറെയും അത
വീണില്ല എന്തുകൊണ്ടെന്നാൽ അത ഒരു പാറയിന്മെൽ സ്ഥാ
൨൬ പിക്കപ്പെട്ടിരുന്നു * പിന്നെ എന്റെ ഈ വചനങ്ങളെ കെട്ട
അവയിൻ പ്രകാരം ചെയ്യാതെ ഇരിക്കുന്നവനെല്ലാം തന്റെ
വീട മണലിന്മെൽ പണി ചെയ്തു ദൊഷനായ മനുഷ്യനൊട
൨൭ സദൃശനാക്കപ്പെടും * മഴ പെയ്തു വലിയ വെള്ളങ്ങളും വന്ന
കാറ്റുകളും അടിച്ചു ആ വീട്ടിന്മെൽ അലെച്ചു അത വീഴുകയും
ചെയ്തു അതിന്റെ വീഴ്ചയും വലിയതായിരുന്നു *
൨൮ പിന്നെ ഉണ്ടായത എന്തെന്നാൽ യെശു ഈ വചനങ്ങളെ
പറഞ്ഞ അവസാനിച്ചതിന്റെ ശെഷം ജനങ്ങൾ അവന്റെ
൨൯ ഉപദെശത്തിൽ ആശ്ചൎയ്യപ്പെട്ടു * എന്തുകൊണ്ടെന്നാൽ അ
വൻ അവരുടെ ഉപാദ്ധ്യായന്മാർ എന്നപൊലെ അല്ല അധി
കാരമുള്ളവൻ എന്ന പൊലെ അവരെ പഠിപ്പിച്ചിരുന്നു *

## ൮. അദ്ധ്യായം.

൧ ക്രിസ്തു കുഷ്ഠരൊഗിയെ സ്വസ്ഥനാക്കുന്നത.— ൫ ശ
താധിപന്റെ ഭൃത്യനെയും.—൧൪ പത്രൊസിന്റെ ഭാൎയ്യ
യുടെ അമ്മയെയും.—൧൬ മറ്റും പല രൊഗികളെയും
സ്വസ്ഥമാക്കുന്നത.—൧൮ താൻ അനുഗമിക്കപ്പെടുവാ
നുള്ള പ്രകാരം കാട്ടുന്നത.—൨൩ കടലിൽ പെരിങ്കാറ്റു ശ
മിപ്പിക്കുന്നത.—൨൮ രണ്ടു പെരെ പിടിച്ച പിശാചു
ക്കളെ പുറത്താക്കി കളയുന്നത.—അവ പന്നിക്കൂട്ടത്തിലെ
ക്ക പൊയ്ക്കൊൾവാൻ സമ്മതിക്കയും ചെയ്യുന്നത.

പിന്നെ അവൻ മലയിൽനിന്ന ഇറങ്ങി വരുമ്പൊൾ വളര
൨ പുരുഷാരങ്ങൾ അവന്റെ പിന്നാലെ ചെന്നു * അപ്പൊൾ
കണ്ടാലും ഒരു കുഷ്ഠരൊഗി വന്ന അവനെ വന്ദിച്ച കൎത്താ
വെ നിനക്ക മനസ്സുണ്ടെങ്കിൽ എന്നെ ശുദ്ധനാക്കുവാൻ നി
൩ നക്ക കഴിയും എന്ന പറഞ്ഞു * എന്നാറെ യെശു തന്റെ കൈ
നീട്ടി അവനെ തൊട്ട ഇനിക്ക മനസ്സുണ്ട നീ ശുദ്ധനായി
വരിക എന്ന പറഞ്ഞു ഉടനെ അവന്റെ കുഷ്ഠരൊഗം ശുദ്ധ
൪ മാകയും ചെയ്തു * പിന്നെ യെശു അവനൊട നൊക്ക നീ ഇ
തിനെ ഒരുത്തനൊടും പറയരുത എന്നാലും നീ ചെന്ന ആ
ചാൎയ്യന നിന്നെ തന്നെ കാണിച്ച അവൎക്ക സാക്ഷിയായിട്ട
മൊശെ കല്പിച്ചിട്ടുള്ള വഴിപാട കഴിക്ക എന്ന പറഞ്ഞു *

പിന്നെ യെശു കപ്പൎന്നഹൊമിലെക്ക കടന്നപ്പൊൾ ശതാ ൫
ധിപനായ ഒരുത്തൻ അവന്റെ അടുക്കൽ വന്ന അവനൊട
അപെക്ഷിച്ചു * കൎത്താവെ എന്റെ വെലക്കാരൻ മഹാ വെ ൬
ദനപ്പെട്ട വീട്ടിൽ പക്ഷവാതം പിടിച്ചു കിടക്കുന്നു എന്ന പറ
ഞ്ഞു * എന്നാറെ യെശു അവനൊടു ഞാൻ വന്ന അവനെ ൭
സൌഖ്യമാക്കും എന്ന പറയുന്നു * ശതാധിപൻ ഉത്തരമായിട്ടു ൮
കൎത്താവെ നീ എന്റെ പുരക്കകത്തു വരുവാൻ ഞാൻ യൊഗ്യ
നല്ല എന്നാലും നീ ഒരു വചനം മാത്രം പറക അപ്പൊൾ എന്റെ
വെലക്കാരൻ സൌഖ്യമാക്കപ്പെടും * എന്തുകൊണ്ടെന്നാൽ ൯
ഞാനും അധികാരത്തിൻ കീഴുള്ളൊരു മനുഷ്യനാകുന്നു എന്റെ
കീഴിൽ പട്ടാളക്കാരുണ്ട ഞാൻ ഇവനൊടു പൊക എന്ന പറയു
ന്നു അവൻ പൊകുന്നു ഞാൻ മറെറാരുത്തനൊടു വരിക എന്ന
പറയുന്നു അവൻ വരുന്നു ഞാൻ എന്റെ വെലക്കാരനൊട
ഇതു ചെയ്ക എന്ന പറയുന്നു അവൻ അതു ചെയ്യുന്നു എന്ന
പറഞ്ഞു * യെശു ഇതു കെട്ടാറെ ആശ്ചൎയ്യപ്പെട്ടു പിന്നാ ൧൦
ലെ വരുന്നവരൊടു ഞാൻ ഇപ്രകാരമുള്ള വിശ്വാസം ഇസ്രാ
എലിലും കണ്ടിട്ടില്ല എന്ന ഞാൻ സത്യമായിട്ടു നിങ്ങളൊടു
പറയുന്നു * പിന്നെയും ഞാൻ നിങ്ങളൊടു പറയുന്നു പലർ ൧൧
കിഴക്കനിന്നും പടിഞ്ഞാറുനിന്നും വന്ന അബ്രഹാമിനൊടും
ഇസ്സാക്കിനൊടും യാക്കൊബിനൊടും കൂടെ സ്വൎഗ്ഗരാജ്യത്തി
ലിരിക്കും * രാജ്യത്തിന്റെ പുത്രന്മാർ എററം പുറത്തുള്ള ഇരുളി ൧൨
ലെക്ക തള്ളപ്പെടും താനും അവിടെ കരച്ചിലും പല്ലുകടിയും ഉ
ണ്ടാകും എന്ന പറഞ്ഞു * പിന്നെ യെശു ശതാധിപനൊടു ൧൩
നീ പൊയ്ക്കൊൾക നീ വിശ്വസിച്ചപ്രകാരം നിനക്ക ഭവിക്ക
ട്ടെ എന്ന പറഞ്ഞു ആ നാഴികയിൽ തന്നെ അവന്റെ വെ
ലക്കാരൻ സൌഖ്യവാനാകയും ചെയ്തു *
പിന്നെ യെശു പത്രൊസിന്റെ വീട്ടിലെക്ക വന്ന അവ ൧൪
ന്റെ ഭാൎയ്യയുടെ അമ്മ ജ്വരമായിട്ടു കിടക്കുന്നതു കണ്ടു * എ ൧൫
ന്നാറെ അവൻ അവളുടെ കയ്യെ തൊട്ടു ജ്വരവും അവളെ വി
ട്ടുമാറി അവൾ എഴുനീററ അവൎക്ക ശുശ്രൂഷ ചെയ്കയും ചെയ്തു *
പിന്നെ സന്ധ്യയായപ്പൊൾ പിശാചു ബാധിച്ചിട്ടുള്ള പല ൧൬
രെയും അവർ അവന്റെ അടുക്കൽ കൊണ്ടുവന്നു * അവൻ ൧൭
ആത്മാക്കളെ വചനത്താൽ പുറത്താക്കി രൊഗികളെ എല്ലാം
സൌഖ്യമാക്കി അത അവൻ തന്നെ നമ്മുടെ ബലഹീനങ്ങ
ളെ എററ നമ്മുടെ രൊഗങ്ങളെ ചുമന്നു എന്ന എശായ ദീൎഘദ
ൎശിയാൽ ചൊല്ലപ്പെട്ടത നിവൃത്തിയാകെണ്ടുന്നതിന്നായിരുന്നു *
പിന്നെ യെശു തന്റെ ചുററിലും വളര പുരുഷാരങ്ങളെ ക ൧൮
ണ്ടാറെ അക്കരെക്ക പൊകുവാൻ കല്പിച്ചു * അപ്പൊൾ ഒരു ൧൯
ഉപാദ്ധ്യായൻ അടുക്കൽ വന്ന ഗുരൊ നീ എവിടെ പൊയാ

ലും ഞാൻ നിന്നെ പിന്തുടൎന്നുകൊള്ളാമെന്ന അവനൊട പറ
൨൦ ഞ്ഞു * എന്നാറെ യെശു അവനൊട കുറുനരികൾക്ക കുഴിക
ളും ആകാശത്തിലുള്ള പക്ഷികൾക്ക കൂടുകളും ഉണ്ട മനുഷ്യന്റെ
പുത്രന തന്റെ തല ചായിപ്പാൻ സ്ഥലമില്ല താനും എന്ന പ
൨൧ റഞ്ഞു * പിന്നെ അവന്റെ ശിഷ്യന്മാരിൽ മറ്റൊരുത്തൻ
കൎത്താവെ ഞാൻ മുമ്പെ ചെന്ന എന്റെ അപ്പനെ കുഴിച്ചിട്ടു
വാൻ ഇനിക്ക അനുവാദം തരെണം എന്ന അവനൊട പറ
൨൨ ഞ്ഞു * എന്നാറെ യെശു അവനൊട എന്റെ പിന്നാലെ വ
രിക മരിച്ചവർ തങ്ങളുടെ മരിച്ചവരെ കുഴിച്ചിടട്ടെ എന്ന പറ
ഞ്ഞു *
൨൩ പിന്നെ അവൻ ഒരു പടവിൽ കരെറിയപ്പൊൾ അവന്റെ
൨൪ ശിഷ്യന്മാർ അവന്റെ പിന്നാലെ ചെന്നു * കണ്ടാലും പ
ടവ തിരകൾകൊണ്ട മൂടപ്പെടുവാൻതക്കവണ്ണം കടലിൽ ഒരു മ
ഹാ കൊടുങ്കാറ്റുണ്ടായി എന്നാറെ അവൻ ഉറങ്ങിയിരുന്നു *
൨൫ അപ്പൊൾ അവന്റെ ശിഷ്യന്മാർ അടുക്കൽ വന്ന അവനെ
ഉണൎത്തി കൎത്താവെ ഞങ്ങളെ രക്ഷിക്കെണമെ ഞങ്ങൾ നശി
൨൬ ച്ചുപൊകുന്നു എന്ന പറഞ്ഞു * എന്നാറെ അവൻ അവരൊട
അല്പ വിശ്വാസികളെ നിങ്ങൾ എന്തിന ഭയമുള്ളവരാകുന്നു
എന്ന പറഞ്ഞു അപ്പൊൾ അവൻ എഴുനീറ്റ കാറ്റുകളെയും
കടലിനെയും ശാസിച്ചു ഒരു മഹാ ശാന്തത ഉണ്ടാകയും ചെയ്തു *
൨൭ എന്നാൽ കാറ്റുകളും കടലും കൂടി ഇവനെ അനുസരിക്കുന്നതു
കൊണ്ട ഇവൻ എതു പ്രകാരമുള്ള മനുഷ്യനാകുന്നു എന്ന ആ
മനുഷ്യർ പറഞ്ഞ ആശ്ചൎയ്യപ്പെട്ടു *
൨൮ പിന്നെ അവൻ അക്കരെക്ക ഗെദറായക്കാരുടെ ദെശത്തി
ലെക്ക എത്തിയപ്പൊൾ പിശാചു ബാധിച്ചവർ രണ്ടു പെർ
പ്രെതക്കല്ലറകളിൽനിന്ന പുറപ്പെട്ട അവനെ എതിരെറ്റു അ
വർ മഹാ ഉഗ്രന്മാരായിരുന്നതുകൊണ്ട ആൎക്കും ആ വഴിയെ ക
൨൯ ടന്നുപൊകുവാൻ വഹിയാതെ ഇരുന്നു * കണ്ടാലും അവർ
നിലവിളിച്ച യെശു ദൈവത്തിന്റെ പുത്ര ഞങ്ങൾക്കും നി
നക്കും എന്ത കാലത്തിന്നു മുമ്പെ നീ ഞങ്ങളെ വെദനപ്പെടു
൩൦ ത്തുവാൻ ഇവിടെ വന്നുവൊ എന്ന പറഞ്ഞു * വിശെഷി
ച്ചും അവരിൽനിന്ന ബഹു ദൂരമായി എറിയ പന്നികളുടെ ഒരു
൩൧ കൂട്ടം മെയ്യുന്നുണ്ടായിരുന്നു * അപ്പൊൾ പിശാചുകൾ അ
വനൊട നീ ഞങ്ങളെ പുറത്താക്കുന്നു എങ്കിൽ ആ പന്നിക്കൂട്ട
ത്തിലെക്കപൊയ്ക്കൊൾവാൻ ഞങ്ങൾക്ക അനുവാദം തരെണം
൩൨ എന്ന അപെക്ഷിച്ചു * പൊകുവിൻ എന്ന അവൻ അവ
രൊടു പറഞ്ഞു അപ്പൊൾ അവർ പുറപ്പെട്ട ആ പന്നിക്കൂട്ട
ത്തിലെക്ക പൊയി എന്നാറെ കണ്ടാലും ആ പന്നിക്കൂട്ടമെ
ല്ലാം കിഴുക്കാം തൂക്കമായുള്ളൊരു സ്ഥലത്തിൽ കൂടി കടലിലെക്ക

പാഞ്ഞിറങ്ങി വെള്ളങ്ങളിൽ ചാകയും ചെയ്തു * പിന്നെ അ ൩൩
വരെ മെച്ചവർ ഓടി പൊയി നഗരത്തിലെക്ക ചെന്ന സ
കലവും പിശാചുബാധിച്ചിരുന്നവരുടെ വസ്തുതകളും അറി
യിച്ചു * അപ്പൊൾ കണ്ടാലും നഗരമെല്ലാം യെശുവിനെ എ ൩൪
തിരെല്ക്കുന്നതിന്ന പുറപ്പെട്ടു അവനെ കണ്ടാറെ അവൻ തങ്ങ
ളുടെ അതിരുകളിൽനിന്ന വാങ്ങി പൊകെണമെന്ന അവ
നൊട അപെക്ഷിക്കയും ചെയ്തു *

## ൯. അദ്ധ്യായം.

൧ ക്രിസ്തു പക്ഷവാതക്കാരനെ സ്വസ്ഥമാക്കുന്നത.—൯ മ
ത്തായിയെ വിളിക്കുന്നത.—൧൦ ചുങ്കക്കാരൊടും പാപി
കളൊടും കൂടി ഭക്ഷിക്കുന്നത.

പിന്നെ അവൻ ഒരു പടവിൽ കരെറി ഇക്കരെക്ക കടന്നു ത
ന്റെ സ്വന്ത നഗരത്തിലെക്ക വന്നു * അപ്പൊൾ കണ്ടാലും ൨
കട്ടിലിൽ കിടക്കുന്ന ഒരു പക്ഷവാതക്കാരനെ അവർ അവ
ന്റെ അടുക്കൽ കൊണ്ടുവന്നു എന്നാറെ യെശു അവരുടെ വി
ശ്വാസം കാണ്കകൊണ്ട ആ പക്ഷവാതക്കാരനൊടു പുത്ര നീ
ധൈര്യ്യമായിരിക്ക നിനക്ക നിന്റെ പാപങ്ങൾ മൊചിക്ക
പ്പെട്ടിരിക്കുന്നു എന്ന പറഞ്ഞു * അപ്പൊൾ കണ്ടാലും ഉപാദ്ധ്യാ ൩
യന്മാരിൽ ചിലർ ഇവൻ ദൂഷണം പറയുന്നു എന്ന തങ്ങളുടെ
ഉള്ളിൽ പറഞ്ഞു * എന്നാറെ യെശു അവരുടെ നിരൂപണ ൪
ങ്ങളെ അറികകൊണ്ട പറഞ്ഞു നിങ്ങൾ എന്തിന നിങ്ങളുടെ
ഹൃദയങ്ങളിൽ ദൊഷങ്ങളെ നിരൂപിക്കുന്നു * എന്തുകൊണ്ടെ ൫
ന്നാൽ എത എളുപ്പം നിനക്ക നിന്റെ പാപങ്ങൾ മൊചിക്ക
പ്പെട്ടിരിക്കുന്നു എന്ന പറയുന്നതൊ എഴുനീറ്റ നടക്ക എന്ന
പറയുന്നതൊ * എന്നാൽ ഭൂമിയിൽ പാപങ്ങളെ മൊചിപ്പാൻ ൬
മനുഷ്യന്റെ പുത്രന അധികാരമുണ്ടെന്ന നിങ്ങൾ അറി
യെണ്ടുന്നതിന്നായിട്ട (അവൻ അപ്പൊൾ പക്ഷവാതക്കാര
നൊടു പറഞ്ഞു) നീ എഴുനീറ്റ നിന്റെ കിടക്ക എടുത്ത നിന്റെ
വീട്ടിലെക്ക പൊക * അവൻ എഴുനീറ്റ അവന്റെ വീട്ടി ൭
ലെക്ക പൊയി * എന്നാറെ പുരുഷാരം അതു കണ്ടപ്പൊൾ ൮
ആശ്ചര്യപ്പെട്ടു മനുഷ്യർക്ക ഇപ്രകാരമുള്ള അധികാരം നൽകി
യ ദൈവത്തെ സ്തുതിക്കയും ചെയ്തു *
പിന്നെ യെശു അവിടെനിന്ന പുറപ്പെട്ടുപൊകുമ്പൊൾ മ ൯
ത്തായി എന്ന പെരുള്ളൊരു മനുഷ്യൻ ചുങ്കസ്ഥലത്തിരിക്കു
ന്നതിനെ കണ്ട അവനൊട എന്റെ പിന്നാലെ വരിക എ
ന്ന പറയുന്നു അവൻ എഴുനീറ്റ അവന്റെ പിന്നാലെ പൊ
കയും ചെയ്തു * പിന്നെ ഉണ്ടായത എന്തെന്നാൽ യെശു വീ ൧൦
ട്ടിൽ ഭക്ഷണത്തിന്നിരിക്കുമ്പൊൾ കണ്ടാലും വളര ചുങ്കക്കാരും

പാപികളും വന്ന അവനൊടും അവന്റെ ശിഷ്യന്മാരൊടും കൂ
൧൧ ടെ ഭക്ഷണത്തിന്നിരുന്നു * എന്നാൽ പറിശന്മാർ അതു ക
ണ്ടാറെ അവന്റെ ശിഷ്യന്മാരൊടു നിങ്ങളുടെ ഗുരു ചുങ്കക്കാ
രൊടും പാപികളൊടും കൂടെ ഭക്ഷിക്കുന്നത എന്തുകൊണ്ട എന്ന
൧൨ പറഞ്ഞു * എന്നാറെ യെശു അതു കെട്ടപ്പൊൾ അവരൊടു
സ്വസ്ഥമുള്ളവൎക്ക വൈദ്യനെക്കൊണ്ട ആവശ്യമില്ല രൊഗി
൧൩ കളായുള്ളവൎക്കെ ഉള്ളു * എന്നാൽ ബലിയല്ല കരുണ തന്നെ
ഞാൻ ആഗ്രഹിക്കുന്നു എന്നുള്ളത എന്താകുന്നു എന്ന പൊയി
പഠിപ്പിൻ എന്തെന്നാൽ ഞാൻ നീതിമാന്മാരെ അല്ല പാപി
കളെ അത്രെ അനുതാപത്തിലെക്ക വിളിപ്പാൻ വന്നിരിക്കുന്നു
എന്ന പറഞ്ഞു *
൧൪ അപ്പൊൾ യൊഹന്നാന്റെ ശിഷ്യന്മാർ അവന്റെ അടു
ക്കൽ വന്ന ഞങ്ങളും പറിശന്മാരും പലപ്പൊഴും ഉപൊഷിക്കു
ന്നു എന്നാൽ നിന്റെ ശിഷ്യന്മാർ ഉപൊഷിക്കുന്നില്ല അ
൧൫ തെന്തുകൊണ്ട എന്ന പറഞ്ഞു * എന്നാറെ യെശു അവരൊ
ടു പറഞ്ഞു മണവാളൻ തങ്ങളൊടു കൂടെയുള്ളപ്പൊൾ കല്യാണ
ഗൃഹത്തിലെ പൈതങ്ങൾക്ക ദുഃഖപ്പെടുവാൻ കഴിയുമൊ മണ
വാളൻ അവരിൽനിന്ന നീക്കപ്പെടും നാളുകൾ വരും അപ്പൊൾ
൧൬ അവർ ഉപൊഷിക്കും * ഒരുത്തനും പുതിയ വസ്ത്രഖണ്ഡം
പഴയ വസ്ത്രത്തിന്മെൽ ചെൎക്കുമാറില്ല എന്തുകൊണ്ടെന്നാൽ
അതിൽ ചെൎക്കപ്പെട്ട ശീല വസ്ത്രത്തിൽനിന്ന എടുത്തുകളയു
൧൭ ന്നു ചീന്തൽ അധികമുണ്ടാകയും ചെയ്യുന്നു * പുതിയ വീഞ്ഞു
പഴയ തൊൽക്കുടങ്ങളിൽ പകൎന്നുവെക്കുമാറുമില്ല അപ്രകാര
മായാൽ തൊൽക്കുടങ്ങൾ പൊളിയും വീഞ്ഞയും ഒഴുകിപ്പൊകും
തൊൽക്കുടങ്ങളും കെട്ടുപൊകും അവർ പുതിയ വീഞ്ഞു പുതിയ
തൊൽക്കുടങ്ങളിൽ അത്രെ പകൎന്നുവെക്കുന്നത അപ്പൊൾ ര
ണ്ടും രക്ഷപെടും *
൧൮ അവൻ ഈ കാൎയ്യങ്ങളെ അവരൊടു പറയുമ്പൊൾ കണ്ടാ
ലും ഒരു പ്രമാണി വന്ന അവനെ വന്ദിച്ച എന്റെ മകൾ ഇ
പ്പൊൾ തന്നെ കഴിഞ്ഞു പൊയി എങ്കിലും നീ വന്ന നിന്റെ
കൈ അവളുടെ മെൽ വെക്കെണമെ അപ്പൊൾ അവൾ ജീ
൧൯ വിക്കുമെന്ന പറഞ്ഞു * എന്നാറെ യെശു എഴുനീറ്റു അവനും
അവന്റെ ശിഷ്യന്മാരും കൂടെ അവന്റെ പിന്നാലെ ചെന്നു *
൨൦ (അപ്പൊൾ കണ്ടാലും പന്ത്രണ്ടു സംവത്സരമായി രക്തവാൎച്ച
൨൧ യൊടു കൂടിയ ഒരു സ്ത്രീ * ഞാൻ അവന്റെ വസ്ത്രം മാത്രം
തൊട്ടാൽ സൌഖ്യപ്പെടുമെന്ന തങ്കൽ പറഞ്ഞുകൊണ്ട അ
വന്റെ പിന്നിൽ വന്ന അവന്റെ വസ്ത്രത്തിന്റെ വക്കു
൨൨ തൊട്ടു * എന്നാറെ യെശു തിരിഞ്ഞ അവളെ കണ്ടപ്പൊൾ ഹെ
പുത്രി ധൈൎയ്യമായിരിക്ക നിന്റെ വിശ്വാസം നിന്നെ സൌ

ഖ്യമാക്കി എന്ന പറഞ്ഞു ആ നെരം മുതൽ ആ സ്ത്രീ സൌഖ്യ
മായി *) പിന്നെ യെശു പ്രമാണിയുടെ വീട്ടിലെക്ക വന്ന ൨൩
വാദ്യക്കാരെയും നിലവിളിക്കുന്ന ജനങ്ങളെയും കണ്ടപ്പൊൾ *
അവരൊട മാറിപ്പൊകുവിൻ എന്തുകൊണ്ടെന്നാൽ ബാലസ്ത്രീ ൨൪
മരിച്ചില്ല ഉറങ്ങുന്നത്രെ എന്ന പറഞ്ഞു എന്നാറെ അവർ അവ
നെ പരിഹസിച്ചു * പിന്നെ ജനങ്ങൾ പുറത്താക്കപ്പെട്ടതി ൨൫
ന്റെ ശെഷം അവൻ അകത്ത ചെന്ന അവളുടെ കൈ പി
ടിച്ചു അപ്പൊൾ ബാലസ്ത്രീ എഴുനീറ്റു * പിന്നെ ൟ ശ്രുതി ൨൬
ആ ദെശത്തിലെല്ലാം പരന്നു *
പിന്നെ യെശു അവിടെനിന്ന പുറപ്പെട്ടു പൊകുമ്പൊൾ ൨൭
രണ്ടു കുരുടന്മാർ അവന്റെ പിന്നാലെ ചെന്ന ദാവീദിന്റെ
പുത്ര ഞങ്ങളൊട കരുണയുണ്ടാകെണമെ എന്ന ഉറക്കെ വി
ളിച്ചു പറഞ്ഞു * അവൻ വീട്ടിലെക്ക വന്നപ്പൊൾ ആ കുരുട ൨൮
ന്മാർ അവന്റെ അടുക്കൽ വന്നു എന്നാറെ യെശു അവരൊ
ട ഇതിനെ ചെയ്വാൻ ഇനിക്ക കഴിയുമെന്ന നിങ്ങൾ വിശ്വ
സിക്കുന്നുവൊ എന്ന പറയുന്നു ഉവ്വ കൎത്താവെ എന്ന അവർ
അവനൊട പറഞ്ഞു * അപ്പൊൾ അവൻ അവരുടെ കണ്ണു ൨൯
കളെ തൊട്ടു നിങ്ങളുടെ വിശ്വാസത്തിൻ പ്രകാരം നിങ്ങൾക്ക
ഉണ്ടാകട്ടെ എന്ന പറഞ്ഞു * അപ്പൊൾ അവരുടെ കണ്ണുകൾ ൩൦
തുറക്കപ്പെട്ടു പിന്നെ യെശു അവരൊട നൊക്കുവിൻ ഒരുത്ത
നും ഇതിനെ അറിയരുത എന്ന ഉറപ്പായിട്ടു കല്പിച്ചു * എന്നാ
റെ അവർ പുറപ്പെട്ടു പൊയിട്ടു അവനെ ആ ദെശത്തിലെ ൩൧
ല്ലാം ശ്രുതിപ്പെടുത്തി *
പിന്നെ അവൻ പുറപ്പെടുമ്പൊൾ കണ്ടാലും അവർ പിശാ ൩൨
ചു ബാധിച്ച ഊമയായുള്ളൊരു മനുഷ്യനെ അവന്റെ അടു
ക്കൽ കൊണ്ടുവന്നു * പിശാച പുറത്താക്കപ്പെട്ടതിന്റെ ശെ ൩൩
ഷം ഊമയായവൻ സംസാരിച്ചു ഇപ്രകാരം ഇസ്രാഎലിൽ
ഒരുനാളും കാണ്മാൻ ഉണ്ടായിട്ടില്ലെന്ന ജനങ്ങൾ പറഞ്ഞ ആശ്ച
ൎയ്യപ്പെടുകയും ചെയ്തു * എന്നാൽ പറിശന്മാർ അവൻ പിശാ ൩൪
ചുകളുടെ പ്രമാണിയെ ക്കൊണ്ട പിശാചുകളെ പുറത്താക്കുന്നു
എന്ന പറഞ്ഞു *
പിന്നെ യെശു സകല നഗരങ്ങളിലും ഗ്രാമങ്ങളിലും സ ൩൫
ഞ്ചരിച്ച അവരുടെ സഭകളിൽ പഠിപ്പിക്കയും രാജ്യത്തിന്റെ
എവൻഗെലിയൊനെ പ്രസംഗിക്കയും ജനത്തിൽ സകല
രൊഗവും സകല കഷ്ടതയും സൌഖ്യമാക്കുകയും ചെയ്തു * അ ൩൬
പ്പൊൾ അവൻ പുരുഷാരങ്ങളെ നൊക്കി അവർ എടയനി
ല്ലാത്ത ആടുകളെ പൊലെ തളൎന്നവരായും ചിന്നപ്പെട്ടവരാ
യും ഇരുന്നതുകൊണ്ട അവരെ കുറിച്ച കനിവു തൊന്നി * അ ൩൭
പ്പൊൾ അവൻ തന്റെ ശിഷ്യന്മാരൊട കൊയിത്ത വളരെയു

൩൮ ണ്ട സത്യം വെലക്കാർ ചുരുക്കം താനും * അതുകൊണ്ട തന്റെ
കൊയിത്തിലെക്ക വെലക്കാരെ അയക്കെണമെന്ന കൊയി
ത്തിന്റെ യജമാനനൊട അപെക്ഷിച്ചുകൊൾവിൻ എന്ന പ
റയുന്നു *

## ൧൦. അദ്ധ്യായം.

അത്ഭുതങ്ങളെ ചെയ്വാനും പ്രസംഗിപ്പാനും അപ്പൊസ്തൊല
ന്മാർ അയക്കപ്പെടുന്നത.

പിന്നെ അവൻ തന്റെ പന്ത്രണ്ട ശിഷ്യന്മാരെ അടുക്കൽ
വിളിച്ചിട്ട മ്ലെച്ശാത്മാക്കളുടെ മെൽ അവയെ പുറത്താക്കുവാനും
സകല രൊഗവും സകല കഷ്ടതയും നീക്കുവാനും അവക്ക അ
൨ ധികാരം കൊടുത്തു * പന്ത്രണ്ട അപ്പൊസ്തൊലന്മാരുടെ നാ
മങ്ങൾ ഇവയാകുന്നു മുമ്പനായ പത്രൊസ എന്ന പറയപ്പെട്ട
ശിമൊനും അവന്റെ സഹൊദരനായ അന്ത്രയൊസും സ
ബെദിയുടെ പുത്രനായ യാക്കൊബും അവന്റെ സഹൊദര
൩ നായ യൊഹന്നാനും * ഫീലിപ്പൊസും ബർത്തൊലൊമായി
യും തൊമാസും ചുങ്കക്കാരനായ മത്തായിയും അല്പായുടെ പു
ത്രനായ യാക്കൊബും തദ്ദായിയെന്ന മറുനാമമുള്ള ലെബ്ബായും *
൪ കനാനായക്കാരനായ ശിമൊനും അവനെ കാണിച്ചുകൊടു
൫ ത്തവനുമായ യെഹൂദാ ഇസ്കറിയൊത്തും * ഈ പന്ത്രണ്ടു പെ
രെ യെശു അയച്ച അവരൊടു കല്പിച്ചതെന്തെന്നാൽ നിങ്ങൾ
പുറജാതികളുടെ വഴിയിലെക്ക പൊകരുത ശമറിയക്കാരുടെ
൬ ഒരു നഗരത്തിലെക്ക ചെല്ലുകയുമരുത * എന്നാൽ ഇസ്രാ
എൽ ഭവനത്തിന്റെ കാണാതെപൊയ ആടുകളുടെ അടുക്കൽ
൭ പ്രത്യെകം പൊകുവിൻ * നിങ്ങൾ പൊകുമ്പൊൾ സ്വൎഗ്ഗരാ
ജ്യം സമീപമായിരിക്കുന്നു എന്ന പറഞ്ഞ പ്രസംഗിപ്പിൻ *
൮ വ്യാധിക്കാരെ സൌഖ്യമാക്കുവിൻ കുഷ്ഠരൊഗികളെ ശുദ്ധമാ
ക്കുവിൻ മരിച്ചവരെ ഉയിൎപ്പിപ്പിൻ പിശാചുകളെ പുറത്താക്കു
വിൻ നിങ്ങൾക്ക വെറുതെ ലഭിച്ചു വെറുതെ കൊടുത്തുകൊൾ
൯ വിൻ * നിങ്ങളുടെ മടിശ്ശീലകളിൽ പൊന്നെങ്കിലും വെള്ളിഎ
൧൦ ങ്കിലും ചെമ്പു എങ്കിലും * വഴിക്ക പൊക്കണം എങ്കിലും രണ്ടു
കുപ്പായങ്ങൾ എങ്കിലും ചെരിപ്പുകൾ എങ്കിലും വടി എങ്കിലും
സമ്പാദിക്കരുത പ്രവൃത്തിക്കാരൻ തന്റെ ആഹാരത്തിന്ന യൊ
ഗ്യനല്ലൊ ആകുന്നത *

൧൧ പിന്നെ എത നഗരത്തിലെക്കൊ ഗ്രാമത്തിലെക്കൊ നി
ങ്ങൾ ചെന്നാൽ അതിൽ ആരയൊഗ്യനാകുന്നു എന്ന വിചാ
രണചെയ്വിൻ നിങ്ങൾ പുറപ്പെടുവൊളത്തിന്ന അവിടെ പാ
൧൨ ൎക്കയും ചെയ്വിൻ * നിങ്ങൾ ഒരു വീട്ടിലെക്കു ചെല്ലുമ്പൊൾ
൧൩ അതിനെ വാഴ്ത്തുവിൻ * ആ വീട യൊഗ്യമാകുന്നു എങ്കിൽ
നിങ്ങളുടെ സമാധാനം അതിന്മെൽ വരട്ടെ എന്നാൽ അതയൊ

ഗ്യമല്ല എങ്കിൽ നിങ്ങളുടെ സമാധാനം നിങ്ങളുടെ അടുക്കൽ തി
രികെ വരട്ടെ * ആരെങ്കിലും നിങ്ങളെ കൈക്കൊള്ളാതെയും ൧൪
നിങ്ങളുടെ വചനങ്ങളെ കെൾക്കാതെയും ഇരുന്നാൽ ആ വീ
ട്ടിൽനിന്നെങ്കിലും നഗരത്തിൽനിന്നെങ്കിലും നിങ്ങൾ പുറപ്പെ
ടുമ്പൊൾ നിങ്ങളുടെ പാദങ്ങളിലെ പൊടി കുടഞ്ഞുകളവിൻ *
ന്യായവിധിയുടെ ദിവസത്തിൽ ആ നഗരത്തിനെക്കാൾ സൊ ൧൫
ദൊമും ഗൊമൊറായും എന്ന ദെശത്തിന്ന എററവും അനുകൂലമാ
യിരിക്കും എന്ന ഞാൻ സത്യമായിട്ട നിങ്ങളൊടു പറയുന്നു *
കണ്ടാലും ഞാൻ ചെന്നായ്ക്കളുടെ ഇടയിൽ ആടുകളെ എന്ന ൧൬
പൊലെ നിങ്ങളെ അയക്കുന്നു അതുകൊണ്ട പാമ്പുകളെ പൊ
ലെ ബുദ്ധിയുള്ളവരായും പ്രാക്കളെ പൊലെ കപടമില്ലാത്ത
വരായുമിരിപ്പിൻ * എന്നാൽ മനുഷ്യരിൽനിന്ന സൂക്ഷിച്ചു ൧൭
കൊൾവിൻ എന്തുകൊണ്ടെന്നാൽ അവർ നിങ്ങളെ വിസ്താര
സമൂഹങ്ങൾക്ക എല്പിക്കും തങ്ങളുടെ ദൈവസഭകളിൽ നിങ്ങ
ളെ വാറുകൊണ്ട അടിക്കയും ചെയ്യും * വിശെഷിച്ചും ഞാൻ ൧൮
നിമിത്തമായിട്ട നിങ്ങൾ നാടുവാഴികൾക്കും രാജാക്കന്മാൎക്കും
മുമ്പാകെ അവൎക്കും മറുജാതികൾക്കും സാക്ഷിയായിട്ട കൊ
ണ്ടുപൊകപ്പെടും * എന്നാൽ അവർ നിങ്ങളെ എല്പിക്കു ൧൯
മ്പൊൾ നിങ്ങൾ എങ്ങിനെയൊ എന്തൊ പറയെണം എന്ന
വിചാരപ്പെടരുത എന്തുകൊണ്ടെന്നാൽ നിങ്ങൾ പറയെണ്ടു
ന്നത ആ സമയത്ത നിങ്ങൾക്ക നൽകപ്പെടും * എന്തുകൊ ൨൦
ണ്ടെന്നാൽ പറയുന്നവർ നിങ്ങളല്ല നിങ്ങളുടെ പിതാവി
ന്റെ ആത്മാവ അത്രെ നിങ്ങളിൽ പറയുന്നത * പിന്നെ ൨൧
സഹൊദരൻ സഹൊദരനെയും അപ്പൻ മകനെയും മരണ
ത്തിന്ന എല്പിക്കും മക്കളും അമ്മയപ്പന്മാൎക്ക വിരൊധമായിട്ട
എഴുനീററ അവരെ കൊല്ലിക്കും * നിങ്ങൾ എന്റെ നാമ ൨൨
ത്തിൻ നിമിത്തമായിട്ട എല്ലാവരാലും പകെക്കപ്പെട്ടവരാകും
എന്നാൽ അവസാനത്തൊളം നിലനില്ക്കുന്നവൻ രക്ഷിക്ക
പ്പെടും * പിന്നെ അവർ ഒരു നഗരത്തിൽ നിങ്ങളെ പീഡി ൨൩
പ്പിക്കുമ്പൊൾ മറെറാന്നിലെക്ക ഓടിപൊകുവിൻ എന്തുകൊ
ണ്ടെന്നാൽ മനുഷ്യന്റെ പുത്രൻ വരുവൊളം നിങ്ങൾ ഇ
സ്രാഎലിന്റെ നഗരങ്ങളെ ഒക്കയും സഞ്ചരിച്ചു തികക്കയില്ല
എന്ന ഞാൻ സത്യമായിട്ട നിങ്ങളൊടു പറയുന്നു * ശിഷ്യൻ ൨൪
തന്റെ ഗുരുവിലും മീതെ അല്ല ശുശ്രൂഷക്കാരൻ തന്റെ യജ
മാനനിലും മീതെയുമല്ല * ശിഷ്യൻ തന്റെ ഗുരുവിനെ പ്പൊ ൨൫
ലെയും ശുശ്രൂഷകാരൻ തന്റെ യജമാനനെ പൊലെയും ഇ
രിക്കുന്നത അവന്ന മതി അവർ വീട്ടെജമാനനെ ബെയെ
ത്സബുബ എന്ന വിളിച്ചിട്ടുണ്ടെങ്കിൽ അവന്റെ വീട്ടുക്കാരെ
എത്രയും അധികം (വിളിക്കും) * ആകയാൽ അവരെ ഭയ ൨൬

പ്പെടരുത എന്തുകൊണ്ടെന്നാൽ വെളിപ്പെടെണ്ടിവരാതെ മറ
ഞ്ഞിരിക്കുന്നതൊന്നുമില്ല അറിയപ്പെടെണ്ടിവരാതെ രഹസ്യ
൨൭ മായുള്ളതുമില്ല * ഞാൻ നിങ്ങളൊട ഇരുളിൽ സംസാരിക്കുന്ന
തു വെളിച്ചത്തിൽ പറവിൻ നിങ്ങൾ ചെവിയിൽ കെൾക്കു
ന്നതു വീടുകളുടെ മെൽ പ്രസിദ്ധപ്പെടുത്തുകയും ചെയ്യിൻ *
൨൮ പിന്നെ ആത്മാവിനെ കൊല്ലുവാൻ കഴിയാതെ ശരീരത്തെ
കൊല്ലുന്നവരെ ഭയപ്പെടരുത ആത്മാവിനെയും ശരീരത്തെയും
നരകത്തിൽ നശിപ്പിപ്പാൻ കഴിയുന്നവനെ പ്രത്യെകം ഭയ
പ്പെടുവിൻ താനും *
൨൯ ഒരു കാശിന്ന രണ്ട അടയ്ക്കാംകുരികിലുകൾ വില്ക്കപ്പെടുന്നില്ല
യൊ എങ്കിലും നിങ്ങളുടെ പിതാവ കൂടാതെ അവയിൽ ഒന്നും
൩൦ നിലത്തു വീഴുകയില്ല * അത്രയമല്ല നിങ്ങളുടെ തലയിലെ രൊ
൩൧ മങ്ങളും ഒക്കയും എണ്ണപ്പെട്ടിരിക്കുന്നു * അതുകൊണ്ട നിങ്ങൾ
ഭയപ്പെടരുത നിങ്ങൾ അനെകം അടയ്ക്കാം കുരികിലുകളെക്കാളും
൩൨ വിശെഷതപ്പെട്ടിരിക്കുന്നു * ആകയാൽ യാതൊരുത്തനെങ്കി
ലും മനുഷ്യരുടെ മുമ്പാകെ എന്നെ അറിയിക്കുമൊ അവനെ
ഞാനും സ്വൎഗ്ഗത്തിലിരിക്കുന്ന എന്റെ പിതാവിന്റെ മുമ്പാക
൩൩ അറിയിക്കും * എന്നാൽ ആരെങ്കിലും മനുഷ്യരുടെ മുമ്പാകെ
എന്നെ വെറുക്കുമൊ അവനെ ഞാനും സ്വൎഗ്ഗത്തിലിരിക്കുന്ന
എന്റെ പിതാവിന്റെ മുമ്പാകെ വെറുക്കും *
൩൪ ഞാൻ ഭൂമിയിൽ സമാധാനം വരുത്തുവാൻ വന്നു എന്ന നി
ങ്ങൾ നിരൂപിക്കരുത സമാധാനം അല്ല വാളത്രെ വരുത്തുവാൻ
൩൫ ഞാൻവന്നിരിക്കുന്നത * എന്തുകൊണ്ടെന്നാൽ ഒരു മനുഷ്യനെ
അവന്റെ അപ്പന വിരൊധമായും മകളെ അവളുടെ അമ്മക്കു
വിരൊധമായും മരുമകളെ അവളുടെ അമ്മായിക്കു വിരൊധമാ
൩൬ യും പിരിപ്പിപ്പാൻ ഞാൻ വന്നിരിക്കുന്നു * വിശെഷിച്ചും മനു
൩൭ ഷ്യന്റെ വീട്ടുകാർ അവന്റെ ശത്രുക്കളായിരിക്കും * എന്നെ
ക്കാൾ എററം അപ്പനെ എങ്കിലും അമ്മയെ എങ്കിലും സ്നെഹിക്കു
ന്നവൻ ഇനിക്കു യൊഗ്യനല്ല എന്നെക്കാൾ എററം മകനെ എ
ങ്കിലും മകളെ എങ്കിലും സ്നെഹിക്കുന്നവനും ഇനിക്കു യൊഗ്യ
൩൮ നല്ല * തന്റെ കുരിശ എടുത്ത എന്റെ പിന്നാലെ വരാത്തവ
൩൯ നും ഇനിക്കു യൊഗ്യനല്ല * തന്റെ ജീവനെ കണ്ടെത്തുന്ന
വൻ അതിനെ നഷ്ടപ്പെടുത്തും ഞാൻ നിമിത്തമായിട്ടു തന്റെ
ജീവനെ നഷ്ടപ്പെടുത്തുന്നവൻ അതിനെ കണ്ടെത്തുകയും
ചെയ്യും *
൪൦ നിങ്ങളെ കൈക്കൊള്ളുന്നവൻ എന്നെ കൈക്കൊള്ളുന്നു എ
ന്നെ കൈക്കൊള്ളുന്നവനും എന്നെ അയച്ചവനെ കൈക്കൊ
൪൧ ള്ളുന്നു * ദീൎഘദൎശിയുടെ നാമത്തിന്നായിട്ടു ഒരു ദീൎഘദൎശിയെ
കൈക്കൊള്ളുന്നവന ദീൎഘദൎശിയുടെ ഫലം ലഭിക്കും നീതിമാ

ന്റെ നാമത്തിന്നായിട്ട ഒരു നീതിമാനെ കൈക്കൊള്ളുന്നവ
ന്നും നീതിമാന്റെ ഫലം ലഭിക്കും * ആരെങ്കിലും ശിഷ്യന്റെ ൪൨
നാമത്തിന്നായിട്ട ഒരം ചെറിയവരിൽ ഒരുത്തനെ ഒരു പാന
പാത്രം തണുത്ത വെള്ളം മാത്രം കുടിപ്പിക്കുമൊ അവൻ ത
ന്റെ ഫലം ഒരു പ്രകാരത്തിലും കളകയില്ല എന്ന ഞാൻസ
ത്യമായിട്ട നിങ്ങളൊടു പറയുന്നു *

൧൧. അദ്ധ്യായം.

൧. യൊഹന്നാൻ തന്റെ ശിഷ്യന്മാരെ ക്രിസ്തുവിന്റെ അ
ടുക്കൽ അയക്കുന്നത.—൭ യൊഹന്നാനെ കുറിച്ച ക്രിസ്തു
വിന്റെ സാക്ഷി.—൨൦ ക്രിസ്തു കൊറാസിനിലെയും
ബെതസായിദയിലെയും കപ്പന്നഹൊമിലെയും കൃത
ഘ്നതയെയും അനുതാപമില്ലായ്മയെയും ആക്ഷെപിച്ച
പറയുന്നത.—൨൫ ശിശുക്കൾക്ക എവൻഗെലിയൊനെ
പ്രകാശിപ്പിക്കയാൽ തന്റെ പിതാവിന്റെ വിവെകം
പുകഴ്ത്തുന്നത.

പിന്നെ ഉണ്ടായത എന്തെന്നാൽ യെശു തന്റെ പന്ത്രണ്ടു
ശിഷ്യന്മാരൊട കല്പിച്ച തികഞ്ഞതിന്റെ ശെഷം അവൻ
അവരുടെ നഗരങ്ങളിൽ പഠിപ്പിപ്പാനും പ്രസംഗിപ്പാനും
അവിടെനിന്ന പുറപ്പെട്ടു പൊയി * എന്നാൽ കാരാഗ്രഹ ൨
ത്തിൽ യൊഹന്നാൻ ക്രിസ്തുവിന്റെ പ്രവൃത്തികളെ കെട്ടാറെ
അവൻ തന്റെ ശിഷ്യന്മാരിൽ രണ്ടു പെരെ അയച്ച * വരു ൩
വാനുള്ളവൻ നീയൊ ഞങ്ങൾ മറ്റൊരുത്തനായിട്ട കാത്തിരി
ക്കയൊ എന്ന അവനൊടു പറയിച്ചു * എന്നാറെ യെശു ഉ ൪
ത്തരമായിട്ട അവരൊടു നിങ്ങൾ ചെന്ന നിങ്ങൾ കെട്ട കാണു
ന്ന കാൎയ്യങ്ങളെ യൊഹന്നാനൊടു തിരികെ അറിയിപ്പിൻ *
കുരുടർ കാഴ്ച പ്രാപിക്കയും മുടന്തർ നടക്കയും കുഷ്ഠരൊഗികൾ ൫
സ്വഛതപ്പെടുകയും ചെവിടർ കെൾക്കയും മരിച്ചവർ എഴുനീ
ല്പിക്കപ്പെടുകയും സാധുക്കളായവൎക്ക എവൻഗെലിയൊൻ അ
റിയിക്കപ്പെടുകയും ചെയ്യുന്നു * വിശെഷിച്ചും ആരെങ്കിലും ൬
എങ്കൽ വിരുദ്ധപ്പെടാതെ ഇരിക്കുന്നുവൊ അവൻ ഭാഗ്യവാ
നാകുന്നു എന്ന പറഞ്ഞു *

പിന്നെ അവർ പൊയപ്പൊൾ യെശു പുരുഷാരങ്ങളൊട ൭
യൊഹന്നാനെ കുറിച്ച സംസാരിച്ചു തുടങ്ങി നിങ്ങൾ എന്തു
കാണ്മാൻ വനത്തിലെക്ക പുറപ്പെട്ടു ചെന്നു കാറ്റിനാൽ ഇളക
പ്പെടുന്ന ഒരു ഞാങ്ങണയെയൊ * എന്നാൽ നിങ്ങൾ എന്തു കാ ൮
ണ്മാൻ പുറപ്പെട്ടു ചെന്നു മൃദുത്വമുള്ള വസ്ത്രങ്ങളെ ധരിച്ചൊരു
മനുഷ്യനെയൊ കണ്ടാലും മൃദുത്വമുള്ള വസ്ത്രങ്ങളെ ഉടുക്കുന്നവർ
രാജധാനികളിലാകുന്നു * എന്നാൽ നിങ്ങൾ എന്തു കാണ്മാൻ ൯

പുറപ്പെട്ടു ചെന്നു ഒരു ദീൎഘദൎശിയെയൊ ഉവ്വ ഒരു ദീൎഘദൎശി
൧൦ യെക്കാളും അധികം എന്ന ഞാൻ നിങ്ങളൊടു പറയുന്നു * എ
ന്തുകൊണ്ടെന്നാൽ കണ്ടാലും ഞാൻ എന്റെ ദൂതനെ നിന്റെ
മുഖത്തിന്ന മുമ്പാക അയക്കുന്നു അവൻ നിന്റെ മുമ്പിൽ നി
ന്റെ വഴി നന്നാക്കും എന്ന ആരെ കുറിച്ച എഴുതപ്പെട്ടിരിക്കു
൧൧ ന്നുവൊ അവൻ ഇവനാകുന്നു * സ്ത്രീകളിൽനിന്ന ജനിച്ച
വരിൽ യൊഹന്നാൻ ബപ്തിസ്തിനെക്കാൾ ഒരു വലിയവനു
ണ്ടായിട്ടില്ലഎന്ന ഞാൻ സത്യമായിട്ടനിങ്ങളൊടു പറയുന്നു എ
ങ്കിലും സ്വൎഗ്ഗരാജ്യത്തിൽ എററവും ചെറിയവൻ അവനിലും
൧൨ വലിയവനാകുന്നു * യൊഹന്നാൻ ബപ്തിസ്തിന്റെ നാളു
കൾ മുതൽ ഇതു വരെയും സ്വൎഗ്ഗരാജ്യം ബലബന്ധപ്പെടുന്നു
ബലബന്ധം ചെയ്യുന്നവർ അതിനെ വിടിച്ചടക്കുകയും ചെ
൧൩ യ്യുന്നു * എന്തുകൊണ്ടെന്നാൽ സകല ദീൎഘദൎശിമാരും വെദ
പ്രമാണവും യൊഹന്നാൻ വരെക്കും ദീൎഘദൎശനം പറഞ്ഞു *
൧൪ വിശെഷിച്ച (അതിനെ) നിങ്ങൾക്ക പരിഗ്രഹിപ്പാൻ മന
സ്സുണ്ടെങ്കിൽ ഇവൻ വരുവാനിരുന്ന എലിയാ ആകുന്നു *
൧൫ കെൾപ്പാൻ ചെവികളുള്ളവൻ കെൾക്കട്ടെ *
൧൬ എന്നാലും ഞാൻ ഈ സന്തതിയെ എതിനൊടു സദൃശമാ
൧൭ ക്കെണ്ടു * ചന്തസ്ഥലങ്ങളിൽ ഇരുന്ന തങ്ങളുടെ ചങ്ങാതിമാ
രൊടു ഞങ്ങൾ നിങ്ങൾക്കായി കുഴലൂതി നിങ്ങൾ നൃത്തംചെയ്യു
തുമില്ല നിങ്ങൾക്കായി പ്രലാപിച്ചു നിങ്ങൾ ദുഃഖിച്ചതുമില്ല
എന്ന വിളിച്ചു പറയുന്ന പൈതങ്ങളൊടു അതു സദൃശമാകു
൧൮ ന്നു * എന്തുകൊണ്ടെന്നാൽ യൊഹന്നാൻ ഭക്ഷിക്കാതെയും
കുടിക്കാതെയും വന്നു അവന ഒരു പിശാചുണ്ടു എന്ന അവർ
൧൯ പറയുന്നു * മനുഷ്യന്റെ പുത്രൻ ഭക്ഷിച്ച കുടിച്ചു കൊണ്ടു
വന്നു കണ്ടാലും ഭൊജനപ്രിയനും മദ്യപനും ചുങ്കക്കാരുടെയും
പാപികളുടെയും സ്നെഹിതനുമായുള്ളൊരു മനുഷ്യൻ എന്ന അ
വർ പറയുന്നു എങ്കിലും ജ്ഞാനം തന്റെ മക്കളാൽ നീതിയാക്ക
പ്പെട്ടതാകുന്നു *
൨൦ അപ്പൊൾ അവൻ തന്റെ അധികം അതിശയങ്ങൾ എവ
യിൽ ചെയ്യപ്പെട്ടിരുന്നുവൊ ആ നഗരങ്ങൾ അനുതപിക്കാ
൨൧ യ്കകൊണ്ടു അവയെ ശെമിച്ചു തുടങ്ങി * കൊറാസിനെ നി
നക്കു ഹാ കഷ്ടം ബെതസായിദാ നിനക്കു ഹാ കഷ്ടം എന്തു
കൊണ്ടെന്നാൽ നിങ്ങളിൽ ചെയ്യപ്പെട്ട അതിശയങ്ങൾ തൂറി
ലും സീദൊനിലും ചെയ്യപ്പെട്ടിരുന്നു എന്നു വരികിൽ അവർ
പണ്ടെ തന്നെ ചാക്കശീലയിലും വെണ്ണീറിലും അനുതപിക്കു
൨൨ മായിരുന്നു * എന്നാലും വിധി ദിവസത്തിൽ നിങ്ങളെക്കാൾ
തൂറിന്നും സീദൊന്നും എററം അനുകൂലമാകുമെന്ന ഞാൻ നി
൨൩ ങ്ങളൊടു പറയുന്നു * സ്വൎഗ്ഗത്തൊളം ഉയൎന്ന കപ്പൎന്നഹൊ

മെ നീയും പാതാളം വരെയും താഴ്ത്തപ്പെട്ടും എന്തുകൊണ്ടെന്നാൽ
നിന്നിൽ ചെയ്യപ്പെട്ട അതിശയങ്ങൾ സൊദൊമിൽ ചെയ്യ
പ്പെട്ടിരുന്നു എന്നുവരികിൽ അത ഇന്നത്തെ ദിവസം വരെ
ക്കും നില്ക്കുമായിരുന്നു * എന്നാലും വിധിദിവസത്തിൽ നി ൨൪
ന്നെക്കാൾ സൊദൊമെന്ന ദെശത്തിന്ന എറെറം അനുകൂലമാ
കുമെന്ന ഞാൻ നിങ്ങളൊടു പറയുന്നു *

ആ സമയത്ത യെശു ഉത്തരമായിട്ട പറഞ്ഞു പിതാവെ ൨൫
സ്വൎഗ്ഗത്തിന്റെയും ഭൂമിയുടെയും നാഥ നീ ഇവ കാൎയ്യങ്ങളെ
ജ്ഞാനികളിൽനിന്നും വിദ്വാന്മാരിൽനിന്നും മറെച്ച ശിശു
ക്കൾക്ക വെളിപ്പെടുത്തിയതുകൊണ്ട ഞാൻ നിന്നെ സ്തുതിക്കു
ന്നു * അങ്ങിനെ തന്നെ പിതാവെ ഇപ്രകാരം നിനക്ക ന ൨൬
ല്ല ഇഷ്ടമായല്ലൊ * സകല കാൎയ്യങ്ങളും എന്റെ പിതാവി ൨൭
നാൽ ഇനിക്ക എല്പിക്കപ്പെട്ടിരിക്കുന്നു പിതാവ അല്ലാതെ ഒ
രുത്തനും പുത്രനെ അറിയുന്നില്ല പുത്രനും പുത്രൻ (അവനെ)
ആൎക്ക വെളിപ്പെടുത്തുവാൻ ഇച്ശിക്കുന്നുവൊ അവനും അല്ലാ
തെ ഒരുത്തനും പിതാവിനെയും അറിയുന്നില്ല * പ്രയാസ ൨൮
പ്പെടുന്നവരും ഭാരം ചുമക്കപ്പെടുന്നവരുമായുള്ള നിങ്ങളെല്ലാ
വരും എന്റെ അടുക്കൽ വരുവിൻ അപ്പൊൾ ഞാൻ നിങ്ങൾ
ക്ക ആശ്വാസം തരും * ഞാൻ സൌമ്യതയുള്ളവനും മനൊ ൨൯
താഴ്മയുള്ളവനും ആകകൊണ്ട എന്റെ നുകം നിങ്ങളുടെ മെൽ
എററുകൊണ്ട എങ്കൽനിന്ന പഠിപ്പിൻ അപ്പൊൾ നിങ്ങൾ
നിങ്ങളുടെ ആത്മാക്കൾക്ക ആശ്വാസം കണ്ടെത്തും * എന്തു ൩൦
കൊണ്ടെന്നാൽ എന്റെ നുകം ലഘുവായും എന്റെ ചുമട ഘ
നമില്ലാത്തതായുമുള്ളതാകുന്നു *

## ൧൨. അദ്ധ്യായം.

൧ ശിഷ്യന്മാർ ശാബത ദിവസത്തിൽ വിളവിലെ കതിരു
കളെ പറിക്കുന്നത.—൩൧ പരിശുദ്ധാത്മാവിന്ന വിരൊ
ധമായുള്ള ദൂഷണം മൊചിക്കപ്പെടുകയില്ല എന്നുള്ളത.

അക്കാലത്ത യെശു ശാബത ദിവസത്തിൽ വിളഭൂമികളിൽ
കൂടി പൊയി അപ്പൊൾ അവന്റെ ശിഷ്യന്മാൎക്ക വിശന്നു അ
വർ കതിരുകളെ പറിച്ച ഭക്ഷിച്ചു തുടങ്ങി * എന്നാറെ പറി ൨
ശന്മാർ അതു കണ്ടിട്ട അവനൊടു കണ്ടാലും ശാബത ദിവസ
ത്തിൽ ചെയ്യാൻ ന്യായമില്ലാത്തതു നിന്റെ ശിഷ്യന്മാർ ചെ
യ്യുന്നു എന്ന പറഞ്ഞു * എന്നാറെ അവൻ അവരൊടു പറ ൩
ഞ്ഞു ദാവീദിനും അവനൊടു കൂടയുള്ളവൎക്കും വിശന്നിരിക്കു
മ്പൊൾ അവൻ എന്തു ചെയ്തു * എങ്ങിനെ അവൻ ദൈവ ൪
ത്തിന്റെ ആലയത്തിലെക്ക കടന്ന ആചാൎയ്യന്മാൎക്ക മാത്രമല്ലാ
തെ തനിക്കെങ്കിലും തന്നൊടു കൂടയിരുന്നവൎക്കെങ്കിലും ഭക്ഷി

പ്പാൻ ന്യായമില്ലാത്ത കാഴ്ച അപ്പങ്ങളെ ഭക്ഷിച്ചു എന്നുള്ളതു നി
൫ ങ്ങൾ വായിച്ചിട്ടില്ലയൊ॰ അല്ലെങ്കിൽ ആചാൎയ്യന്മാർ ശാബത
ദിവസങ്ങളിൽ ദൈവാലയത്തിൽ ശാബത ദിവസം അശുദ്ധി
യാക്കീട്ടും കുററമില്ലാത്തവരാകുന്നു എന്ന നിങ്ങൾ വെദപ്രമാണ
൬ ത്തിൽ വായിച്ചിട്ടില്ലയൊ॰ എന്നാലും ദൈവാലയത്തെക്കാൾ
ഒരു വലിയവൻ ഇവിടെ ഉണ്ട എന്നഞാൻ നിങ്ങളൊടു പറയു
൭ ന്നു॰ അത്രയുമല്ല ബലി അല്ല കരുണ തന്നെ ഞാൻ ആഗ്രഹി
ക്കുന്നു എന്നുള്ളത എന്താകുന്നു എന്ന നിങ്ങൾ അറിഞ്ഞിരുന്നു
എങ്കിൽ നിങ്ങൾ കുററമില്ലാത്തവരെ ശിക്ഷക്ക വിധിക്കാതെ ഇ
൮ രിക്കുമായിരുന്നു॰ എന്തുകൊണ്ടെന്നാൽ മനുഷ്യന്റെ പുത്രൻ
ശാബത ദിവസത്തിന്നും കൎത്താവാകുന്നു॰
൯ പിന്നെ അവൻ അവിടെനിന്ന പുറപ്പെട്ടു പൊയിട്ട അവ
൧൦ രുടെ ദൈവ സഭയിലെക്ക ചെന്നു॰ കണ്ടാലും അവിടെ
ഒരു കൈ ശൊഷിച്ചിട്ടുള്ള മനുഷ്യനുണ്ടായിരുന്നു അപ്പൊൾ
അവർ അവനിൽ കുററം ചുമത്തുവാനായിട്ട ശാബത ദിവ
സത്തിൽ സൌഖ്യമാക്കുന്നത ന്യായമൊ എന്ന അവനൊടു
൧൧ ചൊദിച്ചു॰ എന്നാറെ അവൻ അവരൊടു നിങ്ങളിൽ യാ
തൊരു മനുഷ്യന ഒരു ആടുണ്ടായിട്ട അത ശാബത ദിവസ
ത്തിൽ ഒരു കുഴിയിൽ വീണാൽ അവൻ അതിനെ പിടിച്ചു
൧൨ കരെറെറുകയില്ലയൊ॰ ആകയാൽ ഒരു ആടിനെക്കാൾ ഒരു
മനുഷ്യൻ എത്രയും വിശെഷപ്പെട്ടിരിക്കുന്നു എന്നതുകൊണ്ട
ശാബത ദിവസത്തിൽ നന്മ ചെയ്യുന്നത ന്യായമാകുന്നു എ
൧൩ ന്ന പറഞ്ഞു॰ അപ്പൊൾ അവൻ ആ മനുഷ്യനൊടു നിന്റെ
കൈ നീട്ടുക എന്ന പറഞ്ഞു അവൻ അതു നീട്ടി അത മററതു
പൊലെ നല്ലവണ്ണം സൌഖ്യമാകയും ചെയ്തു॰
൧൪ എന്നാറെ പറിശന്മാർ പുറപ്പെട്ട അവനെ എങ്ങിനെ സം
ഹരിക്കെണ്ടു എന്ന അവന വിരൊധമായിട്ട ആലൊചന
൧൫ ചെയ്തു॰ അതു യെശു അറിഞ്ഞ അവിടെനിന്ന വാങ്ങി പൊ
യി അപ്പൊൾ വളരെ പുരുഷാരങ്ങൾ അവന്റെ പിന്നാലെ
൧൬ ചെന്നു അവൻ അവരെ എല്ലാവരെയും സൌഖ്യമാക്കി॰ ത
ന്നെ പ്രസിദ്ധനാക്കരുതെന്ന അവരെ വിലക്കുകയും ചെയ്തു॰
൧൭ എശായാ ദീൎഘദൎശിയാൽ ചൊല്ലപ്പെട്ടത നിവൃത്തിയാകെണ്ടു
൧൮ ന്നതിന്നായിരുന്നു॰ അത കണ്ടാലും ഞാൻ തെരിഞ്ഞെടുത്തി
ട്ടുള്ള എന്റെ ഭൃത്യൻ എന്റെ സ്നെഹിതൻ എന്റെ ആത്മാവ
അവങ്കൽ ഇഷ്ടപ്പെടുന്നു ഞാൻ എന്റെ ആത്മാവിനെ അവ
ന്റെ മെൽ ആക്കും അവൻ വിധിയെ പുറജാതികൾക്ക അറി
൧൯ യിക്കും॰ അവൻ ശണ്ഠയിടുക എങ്കിലും നിലവിളിക്ക എങ്കി
ലും ഒരുത്തൻ വീഥികളിൽ അവന്റെ ശബ്ദം കെൾക്ക എങ്കി
൨൦ ലും ചെയ്കയില്ല॰ അവൻ വിധിയെ ജയത്തിന്നായിട്ട കൊ

ണ്ടുപൊകുന്നതുവരെ അവൻ ചതഞ്ഞ ഞാങ്ങണ മുറിക്കയി
ല്ല മങ്ങികത്തുന്ന തിരി കെടുത്തുകയുമില്ല * അവന്റെ നാമ ൨൧
ത്തിൽ പുറജാതികൾ ആശ്രയിക്കയും ചെയ്യും *
അപ്പൊൾ പിശാചു ബാധിച്ച കുരുടനും ഊമയുമായുള്ള ഒ ൨൨
രുത്തൻ അവന്റെ അടുക്കൽ കൊണ്ടുവരപ്പെട്ടു അവൻ അവ
നെ സൌഖ്യമാക്കി എന്നതുകൊണ്ട കുരുടനും ഊമയുമായുള്ള
വൻ സംസാരിച്ചു കാണുകയും ചെയ്തു * ജനങ്ങളൊക്കയും ൨൩
വിസ്മയിച്ചു ഇവൻ ദാവീദിന്റെ പുത്രനല്ലയൊ എന്ന പറ
ഞ്ഞു * എന്നാൽ പറിശന്മാർ അതു കെട്ടാറെ ഇവൻ പിശാ ൨൪
ചുക്കളുടെ പ്രമാണിയായ ബെത്സബൂബിനെ കൊണ്ട അല്ലാ
തെ പിശാചുക്കളെ പുറത്താക്കി കളയുന്നില്ല എന്ന പറഞ്ഞു *
എന്നാറെ യെശു അവരുടെ നിരൂപണങ്ങളെ അറിഞ്ഞ അ ൨൫
വരൊടു പറഞ്ഞു തനിക്ക താൻ വിരൊധമായി പിരിഞ്ഞി
രിക്കുന്ന രാജ്യം എല്ലാം നശിച്ചു പൊകുന്നു തനിക്ക താൻ വി
രൊധമായി പിരിഞ്ഞിരിക്കുന്ന യാതൊരു നഗരമൊ ഭവന
മൊ നിലനില്ക്കയില്ല * അങ്ങിനെ സാത്താൻ സാത്താനെ ൨൬
പുറത്താക്കിക്കളയുന്നു എങ്കിൽ അവൻ തനിക്ക താൻ വിരൊ
ധമായി പിരിഞ്ഞിരിക്കുന്നുവല്ലൊ പിന്നെ അവന്റെ രാ
ജ്യം എങ്ങിനെ നിലനില്ക്കും * പിന്നെയും ഞാൻ ബെത്സബൂ ൨൭
ബിനെ കൊണ്ട പിശാചുക്കളെ പുറത്താക്കിക്കളയുന്നു എങ്കിൽ
നിങ്ങളുടെ മക്കൾ ആരെക്കൊണ്ട അവയെ പുറത്താക്കി കള
യുന്നു ആയതുകൊണ്ട അവർ നിങ്ങൾക്ക ന്യായാധിപതിമാ
രായി തീരും * എന്നാൽ ഞാൻ ദൈവത്തിന്റെ ആത്മാവി ൨൮
നെ കൊണ്ട പിശാചുക്കളെ പുറത്താക്കികളയുന്നു എങ്കിൽ ദൈ
വത്തിന്റെ രാജ്യം നിങ്ങളുടെ അടുക്കൽ വന്നിരിക്കുന്നു നി
ശ്ചയം * അല്ലെങ്കിൽ മുമ്പെ ബലവാനെ കെട്ടാതെ കണ്ട ൨൯
ഒരുത്തന ഒരു ബലവാന്റെ വീട്ടിലെക്ക കടന്ന അവന്റെ
സമ്പത്തുകളെ കൊള്ളയിടുവാൻ എങ്ങിനെ കഴിയും (അവനെ
കെട്ടിയാൽ) അപ്പൊൾ അവന്റെ വീടു കൊള്ളയിടാം * എ ൩൦
ന്നൊടു കൂടയില്ലാത്തവൻ ഇനിക്ക വിരൊധമായിരിക്കുന്നു എ
ന്നൊടു കൂടെ കൂട്ടാത്തവൻ ചിന്നിക്കയും ചെയ്യുന്നു * ആയ ൩൧
തുകൊണ്ട ഞാൻ നിങ്ങളൊടു പറയുന്നു സകല പാപവും ദൂ
ഷണവും മനുഷ്യരൊടു ക്ഷമിക്കപ്പെടും (പരിശുദ്ധ) ആത്മാ
വിന്ന വിരൊധമായുള്ള ദൂഷണം മനുഷ്യരൊടു ക്ഷമിക്കപ്പെ
ടുകയില്ല താനും * ആരെങ്കിലും മനുഷ്യന്റെ പുത്രന്ന വിരൊ ൩൨
ധമായി ഒരു വചനം പറഞ്ഞാൽ അത അവനൊടു ക്ഷമിക്ക
പ്പെടും എന്നാൽ ആരെങ്കിലും പരിശുദ്ധാത്മാവിന്ന വിരൊ
ധമായി പറഞ്ഞാൽ അത അവനൊട ഇഹ ലൊകത്തിലെങ്കി
ലും പരലൊകത്തിലെങ്കിലും ക്ഷമിക്കപ്പെടുകയില്ല *

൩൩ വൃക്ഷം നല്ലതും അതിന്റെ ഫലം നല്ലതും ആക്കുവിൻ അ
ല്ലെങ്കിൽ വൃക്ഷം ആകാത്തതും അതിന്റെ ഫലം ആകാത്ത
തും ആക്കുവിൻ ഫലത്താൽ വൃക്ഷം അറിയപ്പെടുന്നുവല്ലൊ *
൩൪ അണലികുട്ടികളെ നിങ്ങൾ ദൊഷമുള്ളവരാകകൊണ്ട നല്ല
കാൎയ്യങ്ങളെ പറവാൻ എങ്ങിനെ കഴിയും എന്തുകൊണ്ടെന്നാൽ
൩൫ ഹൃദയ പരിപൂൎണ്ണതയിൽനിന്ന വായ പറയുന്നു * ഒരു നല്ല
മനുഷ്യൻ ഹൃദയത്തിന്റെ നല്ല നിക്ഷെപത്തിൽനിന്ന നല്ല
കാൎയ്യങ്ങളെ പുറപ്പെടീക്കുന്നു ദൊഷമുള്ളൊരു മനുഷ്യൻ ദൊ
ഷമുള്ള നിക്ഷെപത്തിൽനിന്ന ദൊഷമുള്ള കാൎയ്യങ്ങളെ പുറ
൩൬ പ്പെടീക്കയും ചെയ്യുന്നു * പിന്നെ യാതൊരു വ്യൎത്ഥ വാക്ക മനു
ഷ്യർ സംസാരിക്കുമൊ അവർ അതിനായ്ക്കൊണ്ട വിധിദിവ
൩൭ സത്തിൽ കണക്ക ബൊധിപ്പിക്കെണ്ടിവരും * എന്തുകൊണ്ടെ
ന്നാൽ നീ നിന്റെ വചനങ്ങളാൽ നീതിമാനാക്കപ്പെടും നി
ന്റെ വചനങ്ങളാൽ നീ ശിക്ഷക്ക വിധിക്കപ്പെടുകയും ചെയ്യും
എന്ന ഞാൻ നിങ്ങളൊട പറയുന്നു *
൩൮ അപ്പൊൾ ഉപാദ്ധ്യായന്മാരിലും പറിശന്മാരിലും ചിലർ ഉ
ത്തരമായിട്ട ഗുരൊ നിങ്കൽനിന്ന ഒരു അടയാളം കാണ്മാൻ
൩൯ ഞങ്ങൾക്ക മനസ്സുണ്ട എന്ന പറഞ്ഞു * എന്നാറെ അവൻ
ഉത്തരമായിട്ട അവരൊട പറഞ്ഞു ദൊഷമായും വ്യഭിചാരമായു
മുള്ളൊരു സന്തതി ഒരു അടയാളം അന്വെഷിക്കുന്നു എങ്കിലും
യൊനാ എന്ന ദീൎഘദൎശിയുടെ അടയാളമല്ലാതെ മറ്റൊരു
൪൰ അടയാളവും അതിന്ന കൊടുക്കപ്പെടുകയില്ല * എന്തുകൊണ്ടെ
ന്നാൽ യൊനാ എതുപ്രകാരം മൂന്ന പകലും മൂന്ന രാവും വലി
യ മത്സ്യത്തിന്റെ വയറ്റിലായിരുന്നുവൊ അപ്രകാരം മനു
ഷ്യന്റെ പുത്രനും മൂന്ന പകലും മൂന്ന രാവും ഭൂമിയുടെ ഹൃദയ
൪൧ ത്തിലിരിക്കും * നിനവായ മനുഷ്യർ വിധിയിൽ ഈ സ
ന്തതിയൊട കൂട എഴുനീറ്റ അവിനെ ശിക്ഷക്ക വിധിക്കും അ
തെന്തുകൊണ്ടെന്നാൽ അവർ യൊനായുടെ പ്രസംഗത്തിങ്കൽ
അനുതപിച്ചു എന്നാൽ കണ്ടാലും യൊനായെക്കാൾ ഒരു വലി
൪൨ യവൻ ഇവിടെ ഉണ്ട * തെക്കെ രാജസ്ത്രീ വിധിദിവസത്തി
ൽ ഈ സന്തതിയൊട കൂട എഴുനീറ്റ അതിനെ ശിക്ഷക്ക വി
ധിക്കും അതെന്തുകൊണ്ടെന്നാൽ അവൾ ഭൂമിയുടെ അറുതികളി
ൽനിന്ന ശൊലൊമൊന്റെ ജ്ഞാനം കെൾപ്പാനായിട്ട വന്നു ക
ണ്ടാലും ശൊലൊമൊനെക്കാൾ ഒരു വലിയൻ ഇവിടെ ഉണ്ട *
൪൩ മ്ലെച്ശാത്മാവ ഒരു മനുഷ്യങ്കൽനിന്ന പുറപ്പെട്ടപ്പൊൾ അവൻ
നീരില്ലാത്ത സ്ഥലങ്ങളിൽ ആശ്വാസം അന്വെഷിച്ചുകൊ
൪൪ ണ്ട സഞ്ചരിക്കുന്നു കാണുന്നതുമില്ല * അപ്പൊൾ അവൻ
ഞാൻ വിട്ട പുറപ്പെട്ടു പൊന്ന എന്റെ വീട്ടിലെക്ക തിരിച്ചു
പൊകും എന്ന പറയുന്നു എന്നാറെ അവൻ വരുമ്പൊൾ അത

ഒഴിയപ്പെട്ടതും അടിച്ചുവാരി അലങ്കരിക്കപ്പെട്ടതുമായി കാണു
ന്നു * പിന്നെ അവൻ ചെന്ന തന്നെക്കാൾ അധികം ദുഷ്ട ൪൫
തയുള്ള മററു എഴാത്മാക്കളെ തന്നൊട കൂട കൂട്ടികൊണ്ടുവരുന്നു
അവർ അകത്ത കടന്ന അവിടെ പാൎക്കയും ചെയ്യുന്നു ഇങ്ങി
നെ ആ മനുഷ്യന്റെ ഒടുക്കത്തെ കാൎയ്യങ്ങൾ മുമ്പിലത്തെതിലും
അധികം വഷളായി തീരുന്നു അപ്രകാരം തന്നെ ൟ ദുഷ്ടത
യുള്ള സന്തതിക്കും ഉണ്ടാകും *
പിന്നെ അവൻ ജനങ്ങളൊട ഇനിയും സംസാരിക്കു ൪൬
മ്പൊൾ കണ്ടാലും അവന്റെ അമ്മയും സഹൊദരന്മാരും അ
വനൊട സംസാരിപ്പാൻ ആഗ്രഹിച്ചിട്ട പുറത്ത നിന്നു * അ ൪൭
പ്പൊൾ ഒരുത്തൻ അവനൊട കണ്ടാലും നിന്റെ അമ്മയും നി
ന്റെ സഹൊദരന്മാരും നിന്നൊട സംസാരിപ്പാൻ ആഗ്രഹി
ച്ചിട്ട പുറത്ത നില്ക്കുന്നു എന്ന പറഞ്ഞു * എന്നാറെ അവൻ ൪൮
തന്നൊട പറഞ്ഞവനൊട ഉത്തരമായിട്ട എന്റെ അമ്മ ആ
രാകുന്നു എന്റെ സഹൊദരന്മാരും ആരാകുന്നു എന്ന പറ
ഞ്ഞു * പിന്നെ അവൻ തന്റെ കൈ തന്റെ ശിഷ്യന്മാരു ൪൯
ടെ നെരെ നീട്ടി കണ്ടാലും എന്റെ അമ്മയും എന്റെ സഹൊ
ദരന്മാരും * എന്തുകൊണ്ടെന്നാൽ ആരെങ്കിലും സ്വൎഗ്ഗത്തിലു ൫൦
ള്ളവനായ എന്റെ പിതാവിന്റെ ഇഷ്ടം ചെയ്യുന്നുവൊ അ
വൻ എന്റെ സഹൊദരനും സഹൊദരിയും അമ്മയും ആകു
ന്നു എന്ന പറഞ്ഞു *

## ൧൩. അദ്ധ്യായം.

൧ വിതക്കുന്നവന്റെയും വിത്തിന്റെയും സംഗതി.— ൨൪ മററ പല ഉപമകൾ.—൩൪ ഇന്ന സംഗതി കൊണ്ട ക്രിസ്തു ഉപമകളായി സംസാരിച്ചു എന്നുള്ളത.

ആ ദിവസം തന്നെ യെശു വീട്ടിൽനിന്ന പുറപ്പെട്ട കട
ലിന്റെ അരികെ ഇരുന്നു * അപ്പൊൾ അവന്റെ അടു ൨
ക്കൽ വളരെ പുരുഷാരങ്ങൾ വന്നു കൂടി എന്നതുകൊണ്ട അ
വൻ ഒരു പടവിലെക്ക കരെറി ഇരുന്നു പുരുഷാരവുമെല്ലാം
കരയിൽ നിന്നു * പിന്നെ അവൻ വളരെ കാൎയ്യങ്ങളെ ഉപ ൩
മകളായിട്ട അവരൊട പറഞ്ഞു കണ്ടാലും വിതക്കുന്നവൻ
ഒരുത്തൻ വിതപ്പാനായിട്ട പുറപ്പെട്ടു * എന്നാറെ അവൻ ൪
വിതക്കുമ്പൊൾ ചിലത വഴിയരികെ വീണു അപ്പൊൾ പ
ക്ഷികൾ വന്ന അതിനെ തിന്നുകളഞ്ഞു * മററ ചിലത എ ൫
റിയ മണ്ണില്ലാത്ത പാറയുള്ള സ്ഥലങ്ങളിൽ വീണു മണ്ണു താഴ്ച
യില്ലായ്കകൊണ്ട അത ഉടനെ മുളച്ചു * പിന്നെ സൂൎയ്യൻ ഉദി ൬
ച്ചപ്പൊൾ അത വാടി പൊയി അതിന്ന വെരില്ലായ്കകൊണ്ട
ഉണങ്ങി പൊകയും ചെയ്തു * മററ ചിലതും മുള്ളുകളുടെ ഇട ൭

യിൽ വീണു മുള്ളുകൾ വളൎന്ന അതിനെ ഞെരുക്കി കളകയും ചെ
൮ യ്തു * പിന്നെ മറ്റ ചിലത നല്ല നിലത്തിൽ വീണു ഒന്ന നൂ
റായും ഒന്ന അറുവതായും ഒന്ന മുപ്പതായും ഫലം തരികയും ചെ
൯ യ്തു * കെൾപ്പാൻ ചെവികളുള്ളവൻ കെൾക്കട്ടെ *
൧൦ പിന്നെ ശിഷ്യന്മാർ അടുക്കൽ വന്ന നീ എന്തിന ഉപമക
ളായിട്ട അവരൊട സംസാരിക്കുന്നു എന്ന അവനൊട പറഞ്ഞു *
൧൧ അവൻ അവരൊട ഉത്തരമായിട്ട പറഞ്ഞു സ്വൎഗ്ഗരാജ്യത്തി
ന്റെ രഹസ്യങ്ങളെ അറിവാനായിട്ട നിങ്ങൾക്ക നല്കപ്പെട്ടിരി
ക്കുന്നു എങ്കിലും അവൎക്ക നല്കപ്പെട്ടിരിക്കുന്നില്ലായ്കകൊണ്ടാകു
൧൨ ന്നു * എന്തെന്നാൽ എവൻ ഉള്ളവനൊ അവന്ന കൊടുക്കപ്പെടും
അവന്ന പരിപൂൎണ്ണവുമുണ്ടാകും എന്നാൽ എവൻ ഇല്ലാത്തവ
൧൩ നൊ അവന്നുള്ളതും അവങ്കൽനിന്ന എടുത്തുകൊള്ളപ്പെടും * ഇ
ത ഹെതുവായിട്ട ഞാൻ അവരൊട ഉപമകളായിട്ട പറയുന്നു
എന്തുകൊണ്ടെന്നാൽ അവർ കണ്ടിട്ടും കാണുന്നില്ല കെട്ടിട്ടും
൧൪ കെൾക്കുന്നില്ല തിരിച്ചറിയുന്നതുമില്ല * വിശെഷിച്ചും ഈ ജനം
കണ്ണുകൾ കൊണ്ട കാണാതെയും ചെവികൾ കൊണ്ട കെൾക്കാ
തെയും ഹൃദയം കൊണ്ട തിരിച്ചറിയാതെയും മനസ്സ തിരിയപ്പെ
ടാതെയും ഞാൻ അവരെ സ്വസ്ഥതപ്പെടുത്താതെയും ഇരിപ്പാ
നായിട്ട അവരുടെ ഹൃദയം തടിച്ചിരിക്കുന്നു അവർ ചെവികൾ
കൊണ്ട അസഹ്യമായി കെൾക്കുന്നു അവർ തങ്ങളുടെ കണ്ണു
൧൫ കളെ അടക്കയും ചെയ്തിരിക്കകൊണ്ട * നിങ്ങൾ ചെവി കൊ
ണ്ട കെൾക്കും തിരിച്ചറിയാതെയും നിങ്ങൾ കണ്ടിട്ടും കാണും
അറിയാതെയും ഇരിക്കും എന്ന എശായാ പറഞ്ഞ ദീൎഘദൎശനം
൧൬ അവരിൽ നിവൃത്തിച്ചിരിക്കുന്നു * എന്നാൽ നിങ്ങളുടെ കണ്ണു
കൾ കാണുന്നതുകൊണ്ടും നിങ്ങളുടെ ചെവികൾ കെൾക്കുന്ന
൧൭ തുകൊണ്ടും ഭാഗ്യമുള്ളവയാകുന്നു * എന്തുകൊണ്ടെന്നാൽ വളര
ദീൎഘദൎശിമാരും നീതിമാന്മാരും നിങ്ങൾ കാണുന്ന കാൎയ്യങ്ങളെ
കാണ്മാനും നിങ്ങൾ കെൾക്കുന്ന കാൎയ്യങ്ങളെ കെൾപ്പാനും ആ
ഗ്രഹിച്ചു എങ്കിലും അവർ കണ്ടതുമില്ല കെട്ടതുമില്ല എന്ന ഞാൻ
സത്യമായിട്ട നിങ്ങളൊട പറയുന്നു *
൧൮ അതുകൊണ്ട നിങ്ങൾ വിതക്കുന്നവന്റെ ഉപമ കെട്ടുകൊൾ
൧൯ വിൻ * യാതൊരുത്തനും രാജ്യത്തിന്റെ വചനം കെട്ടിട്ട അ
തിനെ തിരിച്ചറിയാതിരിക്കുമ്പൊൾ ദുഷ്ടനായവൻ വന്ന അ
വന്റെ ഹൃദയത്തിൽ വിതക്കപ്പെട്ടതിനെ എടുത്തുകളയുന്നു ഇ
൨൦ വൻ വഴിയരികെ വിത്തു കൈക്കൊണ്ടവനാകുന്നു * എന്നാൽ
പാറയുള്ള സ്ഥലങ്ങളിൽ വിത്ത കൈക്കൊണ്ടവൻ വചനം കെ
ട്ട ഉടനെ അതിനെ സന്തൊഷത്തൊടെ പരിഗ്രഹിക്കുന്നവനാ
൨൧ കുന്നു * എങ്കിലും തങ്കൽ വെരില്ലാതെ അവൻ കുറയ കാലം മാ
ത്രം നില്ക്കുന്നു പിന്നെ വചനത്തിന്റെ നിമിത്തമായിട്ട കഷ്ടത

എങ്കിലും ഉപദ്രവമെങ്കിലും ഉണ്ടാകുമ്പൊൾ ഉടനെ അവൻ വി
രുദ്ധപ്പെടുന്നു * പിന്നെയും മുള്ളുകളുടെ ഇടയിൽ വിത്തു കൈ ൨൨
ക്കൊണ്ടവൻ വചനം കെൾക്കുന്നവനാകുന്നു അപ്പൊൾ ഇഹ
ലൊകത്തിന്റെ വിചാരവും ധനത്തിന്റെ വഞ്ചനയും വച
നം ഞെരുക്കികളയുന്നു അത നിഷ്ഫലമായി തീരുകയും ചെയ്യു
ന്നു * എന്നാൽ നല്ല നിലത്തിൽ വിത്തു കൈക്കൊണ്ടവൻ വ ൨൩
ചനം കെട്ട തിരിച്ചറിയുന്നവനാകുന്നു അവൻ ഒന്ന നൂറായും
ഒന്ന അറുപതായും ഒന്ന മുപ്പതായും ഫലങ്ങൾ ഫലിച്ചുതരിക
യും ചെയ്യുന്നു *
മറെറാരു ഉപമ അവൻ അവക്ക പറഞ്ഞ കാണിച്ചു ആയ ൨൪
തെന്തെന്നാൽ സ്വൎഗ്ഗരാജ്യം തന്റെ വയലിൽ നല്ല വിത്തു വി
തച്ചിട്ടുള്ളൊരു മനുഷ്യന സദൃശമായിരിക്കുന്നു* എന്നാൽ മനു ൨൫
ഷ്യർ ഉറങ്ങിയിരിക്കുമ്പൊൾ അവന്റെ ശത്രു വന്ന കൊതമ്പി
ന്റെ ഇടയിൽ കളകളെ വിതച്ച പൊയ്ക്കളഞ്ഞു * എന്നാറെ ൨൬
ഞാറ വളൎന്ന ഫലം ചെയ്യപ്പൊൾ തന്നെ കളകളും കൂട കാണ
പ്പെട്ടു * അപ്പൊൾ വീട്ടെജമാനന്റെ വെലക്കാർ അടുക്കൽ ൨൭
വന്ന യജമാനനെ നീ നിന്റെ വയലിൽ നല്ല വിത്തു വിത
ച്ചില്ലയൊ പിന്നെ കളകൾ അതിന്ന എവിടെനിന്ന ഉണ്ടായി
എന്ന അവനൊട പറഞ്ഞു * അവൻ അവരൊട ശത്രുവായ ൨൮
ഒരുത്തൻ ഇതു ചെയ്തു എന്ന പറഞ്ഞു അപ്പൊൾ വെലക്കാരർ
അവനൊട എന്നാൽ ഞങ്ങൾ ചെന്ന അവ പറിച്ചു കളവാൻ
മനസ്സുണ്ടൊ എന്ന പറഞ്ഞു* എന്നാറെ അവൻ പറഞ്ഞു ഇ ൨൯
ല്ല നിങ്ങൾ കളകളെ പറിക്കുമ്പൊൾ അവയൊട കൂട കൊതമ്പു
വെരൊടെ പറിച്ച കളയാതെ കണ്ട * രണ്ടും കൂട കൊയിത്തൊ ൩൦
ളം വളരട്ടെ അപ്പൊൾ കൊയിത്തു കാലത്തിൽ ഞാൻ കൊയി
ത്തുകാരൊട മുമ്പെ കളകളെ പറിച്ച അവയെ ചുട്ടുകളയുന്നതി
ന്ന് കെട്ടുകളായി കെട്ടുവിൻ എന്നാൽ കൊതമ്പു എന്റെ കളപ്പുര
യിൽ കൂട്ടുവിൻ എന്ന പറയും *
മറെറാരു ഉപമ അവൻ അവക്ക പറഞ്ഞു കാട്ടി ആയതെ ൩൧
ന്തെന്നാൽ സ്വൎഗ്ഗരാജ്യം ഒരു കടുകമണിയൊട സദൃശമാകുന്നു
ആയതു ഒരു മനുഷ്യൻ എടുത്ത തന്റെ വയലിൽ വിതച്ചു *
അത സകല വിത്തുകളിലും ചെറിയത തന്നെ ആകുന്നു എങ്കി ൩൨
ലും അത വളൎന്നപ്പൊൾ സസ്യങ്ങളിൽ എററവും വലിയതാകു
ന്നു ആകാശത്തിലുള്ള പക്ഷികൾ അതിന്റെ കൊമ്പുകളിൽ
വന്ന വസിപ്പാൻതക്കവണ്ണം അത ഒരു വൃക്ഷമായി തീരുക
യും ചെയ്യുന്നു *
മറെറാരു ഉപമ അവൻ അവരൊട പറഞ്ഞു സ്വൎഗ്ഗരാജ്യം ൩൩
പുളിച്ചമാവിനൊട സദൃശമാകുന്നു ആയത ഒരു സ്ത്രീ എടുത്ത
മൂന്ന പറ മാവ എല്ലാം പുളിക്കുവൊളം അതിൽ അടക്കി വെച്ചു *

൩൪ ൦രം കാൎയ്യങ്ങളെ ഒക്കയും യെശു പുരുഷാരത്തൊട ഉപമകളായി
൩൫ ട്ടപറഞ്ഞു ഒരു ഉപമ കൂടാതെ അവരൊടു പറഞ്ഞതുമില്ല* ഞാൻ
എന്റെ വായ ഉപമകളായി തുറന്ന ലൊകത്തിന്റെ തുടക്കം മു
തൽ മറപൊരുളായിരുന്ന കാൎയ്യങ്ങളെ വെളിപ്പെടുത്തുമെന്ന ദീ
ൎഘദൎശിയാൽ ചൊല്ലപ്പെട്ടത നിവൃത്തിയാകെണ്ടുന്നതിന്ന ആ
യിരുന്നു *
൩൬ അപ്പൊൾ പുരുഷാരത്തെ അയച്ചിട്ട യെശു വീട്ടിലെക്ക
ചെന്നു എന്നാറെ അവന്റെ ശിഷ്യന്മാർ അവന്റെ അടുക്കൽ
വന്ന വയലിലെ കളകളുടെ ഉപമയെ ഞങ്ങൾക്ക തെളിയിക്കെ
൩൭ ണമെന്ന പറഞ്ഞു * അവൻ ഉത്തരമായിട്ട അവരൊടു പറ
ഞ്ഞു നല്ല വിത്തു വിതക്കുന്നവൻ മനുഷ്യന്റെ പുത്രനാകുന്നു*
൩൮ വയല ലൊകം ആകുന്നു നല്ല വിത്ത രാജ്യത്തിന്റെ മക്കളാകു
൩൯ ന്നു എന്നാൽ കളകൾ ദുഷ്ടനായവന്റെ മക്കളാകുന്നു * അവ
യെ വിതച്ചിട്ടുള്ള ശത്രു പിശാചാകുന്നു കൊയിത്ത ലൊകത്തി
ന്റെ അവസാനമാകുന്നു കൊയിത്തുകാർ ദൈവ ദൂതന്മാരാകു
൪൰ ന്നു * ആകയാൽ കളകൾ എതുപ്രകാരം കൂട്ടി അഗ്നിയിൽ ചു
ടിയിക്കപ്പെടുന്നുവൊ അപ്രകാരം ഇഹലൊകത്തിന്റെ അവ
൪൧ സാനത്തിൽ ഉണ്ടാകും * മനുഷ്യന്റെ പുത്രൻ തന്റെ ദൂത
ന്മാരെ അയക്കും അവർ അവന്റെ രാജ്യത്തിൽനിന്ന സകല
൪൨ വിരുദ്ധങ്ങളെയും അക്രമം ചെയ്യുന്നവരെയും കൂട്ടി * അവരെ
അഗ്നി ചൂളയിലെക്ക ഇട്ടു കളയും അവിടെ കരച്ചിലും പല്ലുകടി
൪൩ യും ഉണ്ടാകും * അപ്പൊൾ നീതിമാന്മാർ തങ്ങളുടെ പിതാവി
ന്റെ രാജ്യത്തിൽ സൂൎയ്യനെ പ്പൊലെ ശൊഭിക്കും കെൾപ്പാൻ
ചെവികളുള്ളവൻ കെൾക്കട്ടെ *
൪൪ പിന്നെയും സ്വൎഗ്ഗരാജ്യം ഒരു വയലിൽ ഒളിക്കപ്പെട്ട നിക്ഷെ
പത്തൊട സദൃശമാകുന്നു ആയതു ഒരു മനുഷ്യൻ കണ്ടെത്തി
യാറെ അതിനെ ഒളിച്ചു വെച്ച അതിനെ കുറിച്ചുള്ള സന്തൊഷ
ത്താൽ ചെന്ന തനിക്കുള്ള സകലവും വിററ ആ വയലു കൊ
ള്ളുന്നു *
൪൫ പിന്നെയും സ്വൎഗ്ഗരാജ്യം നല്ല മുത്തുകളെ അന്വെഷിക്കുന്ന
൪൬ വ്യാപാരിയായൊരു മനുഷ്യനൊട സദൃശമാകുന്നു * അവൻ
വില എറിയിട്ടുള്ളൊരു മുത്തു കണ്ടെത്തിയാറെ അവൻ ചെന്ന
തനിക്കുള്ള സകലവും വിററ അതിനെ കൊണ്ടു*
൪൭ പിന്നെയും സ്വൎഗ്ഗരാജ്യം കടലിലെക്ക ഇടപ്പെട്ടതും സകല
ജാതിയിൽനിന്നും കൂട്ടിയതുമായുള്ളൊരു വലയൊട സദൃശമാകു
൪൮ ന്നു * അത നിറഞ്ഞപ്പൊൾ അവർ അതിനെ കരെക്ക വലി
ച്ച കരെററി ഇരുന്ന നല്ലതു പാത്രങ്ങളിൽ കൂട്ടിചെൎത്ത ആകാ
൪൯ ത്തതു എറിഞ്ഞ കളഞ്ഞു * ഇപ്രകാരം തന്നെ ലൊകത്തിന്റെ
അവസാനത്തിങ്കൽ ഉണ്ടാകും ദൈവദൂതന്മാർ പുറപ്പെട്ട നീ

തിമാന്മാരുടെ ഇടയിൽനിന്ന ദുഷ്ടന്മാരെ വെറുതിരിച്ച * അ ൪൯
വരെ അഗ്നി ചൂളയിലെക്ക ഇട്ടു കളയും അവിടെ കരച്ചിലും
പല്ലുകടിയും ഉണ്ടാകും *
യെശു അവരൊടു നിങ്ങൾ ഈ കാൎയ്യങ്ങളെ ഒക്കയും തിരിച്ച ൫൦
റിഞ്ഞുവൊ എന്ന പറയുന്നു ഉവ്വ കൎത്താവെ എന്ന അവർ അ
വനൊടു പറയുന്നു * അപ്പൊൾ അവൻ അവരൊടു ആയതു ൫൧
കൊണ്ട സ്വൎഗ്ഗരാജ്യത്തിലെക്ക പഠിപ്പിക്കപ്പെട്ട ഉപാദ്ധ്യായൻ
എല്ലാം തന്റെ നിക്ഷെപത്തിൽനിന്ന പുതിയതായും പഴയതാ
യുമുള്ള കാൎയ്യങ്ങളെ പുറപ്പെടീക്കുന്ന വീട്ടെജമാനനായൊരു മ
നുഷ്യനൊട സദൃശനാകുന്നു എന്ന പറഞ്ഞു *
പിന്നെ ഉണ്ടായത എന്തെന്നാൽ യെശു ഈ ഉപമകളെ പ ൫൨
റഞ്ഞ തികഞ്ഞതിന്റെ ശെഷം അവൻ അവിടെനിന്ന പുറ
പ്പെട്ടുപൊയി * അവൻ തന്റെ സ്വദെശത്തിലെക്ക വന്നാ ൫൩
റെ അവരുടെ ദൈവ സഭയിൽ അവരെ പഠിപ്പിച്ചു എന്നതു
കൊണ്ട അവർ വിസ്മയിച്ച ഇവന്ന ഈ ജ്ഞാനവും അതിശ
യങ്ങളും എവിടെനിന്നുണ്ടായി * ഇവൻ തച്ചുപണിക്കാര ൫൪
ന്റെ മകനല്ലയൊ ഇവന്റെ അമ്മ മറിയയെന്ന പറയപ്പെ
ട്ടവളല്ലയൊ ഇവന്റെ സഹൊദരന്മാർ യാക്കൊബും യൊസ
യും ശിമൊനും യെഹൂദായുമല്ലയൊ* ഇവന്റെ സഹൊദരിമാ ൫൫
രെല്ലാവരും നമ്മൊടു കൂടി ഇരിക്കുന്നില്ലയൊ പിന്നെ ഇവന്ന
ഈ കാൎയ്യങ്ങളൊക്കയും എവിടെനിന്നുണ്ടായി എന്ന പറഞ്ഞു *
അവർ അവങ്കൽ വിരുദ്ധപ്പെട്ടു അപ്പൊൾ യെശു അവരൊടു ൫൬
ഒരു ദീൎഘദൎശി തന്റെ സ്വദെശത്തിലും തന്റെ ഭവനത്തിലും
അല്ലാതെ അവമാനമുള്ളവനില്ല എന്ന പറഞ്ഞു * അവരുടെ ൫൭
അവിശ്വാസത്തിന്റെ ഹെതുവായിട്ട അവൻ അവിടെ എറ
അതിശയങ്ങളെ ചെയ്തതുമില്ല *

## ൧൪. അദ്ധ്യായം.

൧ ക്രിസ്തുവിനെ കുറിച്ച എറൊദെസിന്റെ അഭിപ്രായം.—
൧൫ അഞ്ചു അപ്പത്തിന്റെയും.—൨൫ കടലിന്മെൽ കൂടി
നടക്കുന്നതിന്റെയും അത്ഭുതം.

അക്കാലത്തിങ്കൽ തെത്രാൎക്കൊനായ എറൊദെസ യെശുവി
ന്റെ കീൎത്തിയെ കെട്ടു * അപ്പൊൾ അവൻ തന്റെ ഭൃത്യന്മാ ൨
രൊട ഇവൻ യൊഹന്നാൻ ബപ്തിസ്തൊകുന്ന അവൻ മരിച്ച
വരിൽനിന്ന ഉയിൎത്തെഴുനീറ്റു അതുകൊണ്ട അതിശയങ്ങൾ
അവങ്കൽ നടപ്പായിരിക്കയും ചെയ്യുന്നു എന്ന പറഞ്ഞു * എ ൩
ന്തുകൊണ്ടെന്നാൽ എറൊദെസ തന്റെ സഹൊദരനായ പീ
ലിപ്പൊസിന്റെ ഭാൎയ്യ എറൊദ്യായുടെ നിമിത്തമായിട്ട യൊഹ
ന്നാനെ പിടിപ്പിച്ച അവനെ കെട്ടിച്ച കാരാഗൃഹത്തിലാക്കി

൪ യിട്ടിരുന്നു * എന്തുകൊണ്ടെന്നാൽ യൊഹന്നാൻ അവനൊടു
അവളെ പരിഗ്രഹിപ്പാൻ നിനക്ക ന്യായമല്ല എന്ന പറഞ്ഞ
൫ ട്ടുണ്ടായിരുന്നു * അവനെ കൊല്ലുവാനും മനസ്സായിരിക്കു
മ്പൊൾ അവൻ ജനങ്ങളെ ഭയപ്പെട്ടു അതെന്തുകൊണ്ടെന്നാൽ
൬ അവർ അവനെ ഒരു ദീഘദശി എന്ന വിചാരിച്ചു * പി
ന്നെ എറൊദെസിന്റെ ജന്മ ദിവസം കഴിക്കുമ്പൊൾ എറൊ
ദ്യായുടെ മകൾ നടുവിൽ നൃത്തം ചെയ്തു എറൊദെസിനെ പ്ര
൭ സാദിപ്പിച്ചു * ആയതുകൊണ്ട അവൾ എന്തു ചൊദിച്ചാലും
അവൾക്ക കൊടുപ്പാനായിട്ട അവൻ ആണയൊടെ വാഗ്ദ
൮ ത്തം ചെയ്തു * എന്നാറെ അവൾ അവളുടെ അമ്മയാൽ മുൻ
ഉപദെശിക്കപ്പെട്ടുകകൊണ്ട യൊഹന്നാൻ ബപ്തിസ്തിന്റെ
തല ഇവിടെ ഒരു താലത്തിൽ ഇനിക്ക തരെണമെന്ന പറ
൯ ഞ്ഞു * അപ്പൊൾ രാജാവ ദുഃഖപ്പെട്ടു എങ്കിലും ആണകളുടെ
നിമിത്തമായിട്ടും കൂടി ഭക്ഷണത്തിന്നിരുന്നവരുടെ നിമിത്തമാ
൧൦ യിട്ടും അതു അവൾക്ക കൊടുപ്പാൻ കല്പിച്ചു * അവൻ ആളു
യച്ചു കാരാഗ്രഹത്തിൽ യൊഹന്നാനെ തലവെട്ടിക്കളയിക്കയും
൧൧ ചെയ്തു * അപ്പൊൾ അവന്റെ തല ഒരു താലത്തിൽ കൊ
ണ്ടുവരപ്പെട്ടു ബാലസ്ത്രീക്ക കൊടുക്കപ്പെട്ടു അവൾ അതിനെ
൧൨ തന്റെ അമ്മെക്കു കൊണ്ടുപൊയി കൊടുത്തു * പിന്നെ അവ
ന്റെ ശിഷ്യന്മാർ അടുക്കൽ വന്ന ഉടലെടുത്ത അതു കുഴിച്ചി
ട്ടു പിന്നെ അവർ വന്ന യെശുവിനൊട അറിയിച്ചു *
൧൩ യെശു അതു കെട്ടാറെ അവിടെനിന്ന ഒരു പടവിൽ വ
നമായൊരു സ്ഥലത്തിലെക്ക വെറിട്ട പുറപ്പെട്ടു പൊയി ജന
ങ്ങൾ അതു കെട്ടാറെ നഗരങ്ങളിൽനിന്ന കാൽനടയായി അവ
൧൪ ന്റെ പിന്നാലെ ചെന്നു * പിന്നെ യെശു പുറപ്പെട്ടു വന്ന
പ്പൊൾ വളര പുരുഷാരത്തെ കണ്ട അവരുടെ മെൽ മനസ്സ
ലിഞ്ഞു അവരിലുള്ള രൊഗികളെ സൌഖ്യമാക്കുകയും ചെയ്തു *
൧൫ പിന്നെ സന്ധ്യയായപ്പൊൾ അവന്റെ ശിഷ്യന്മാർ അ
വന്റെ അടുക്കൽ വന്ന ഇത വനമായുള്ളൊരു സ്ഥലമാകുന്നു
നെരവും പൊയി ംരം ജനങ്ങൾ ഗ്രാമങ്ങളിലെക്ക പൊയി ത
ങ്ങൾക്ക ഭക്ഷണ സാധനങ്ങളെ കൊള്ളുവാനായിട്ട അവരെ
൧൬ പറഞ്ഞയക്കെണമെന്ന പറഞ്ഞു * എന്നാറെ യെശു അവ
രൊടു അവൎക്ക പൊകുവാൻ ആവശ്യമില്ല നിങ്ങൾ അവൎക്ക
൧൭ ഭക്ഷിപ്പാൻ കൊടുപ്പിൻ എന്ന പറഞ്ഞു * പിന്നെ അവർ
അവനൊടു ഇവിടെ അഞ്ചു അപ്പവും രണ്ടു മീനും അല്ലാതെ
൧൮ ഞങ്ങൾക്ക വെറെ ഒന്നുമില്ല എന്ന പറഞ്ഞു * അവയെ ഇ
വിടെ ഇനിക്ക കൊണ്ടുവരുവിൻ എന്ന അവൻ പറഞ്ഞു *
൧൯ പിന്നെ പുരുഷാരം പുല്ലിന്മെൽ ഇരിപ്പാൻ അവൻ കല്പിച്ചു
ആയഞ്ചു അപ്പവും രണ്ടു മീനും എടുത്ത ആകാശത്തിലെക്ക

മെല്പട്ട നൊക്കി വാഴ്ത്തി അപ്പങ്ങളെ മുറിച്ച ശിഷ്യന്മാൎക്ക കൊടു
ത്തു ശിഷ്യന്മാർ ജനങ്ങൾക്കും കൊടുത്തു * അവരെല്ലാവരും ൨൦
തിന്ന തൃപ്തന്മാരായി അത്രയുമല്ല അവർ ശെഷിച്ച കഷ്ണ
ങ്ങളിൽ പന്ത്രണ്ട കൊട്ട നിറച്ചെടുത്തു * എന്നാൽ ഭക്ഷിച്ച ൨൧
വർ സ്ത്രീകളും പൈതങ്ങളും കൂടാതെ എകദെശം അയ്യായിരം
പുരുഷന്മാരായിരുന്നു *
പിന്നെ ഉടനെ യെശു താൻ പുരുഷാരങ്ങളെ പറഞ്ഞയ ൨൨
ക്കുവൊളം തന്റെ ശിഷ്യന്മാർ പടവിൽ കയറി തനിക്ക മുമ്പെ
അക്കരക്ക പൊകുവാൻ അവരെ നിൎബന്ധപ്പെടുത്തി * പി ൨൩
ന്നെ അവൻ പുരുഷാരങ്ങളെ പറഞ്ഞയച്ചതിന്റെ ശെഷം
അവൻ വെറിട്ട പ്രാൎത്ഥിപ്പാനായിട്ട ഒരു മലയിലെക്ക കരെറി
സന്ധ്യയായപ്പൊൾ അവൻ മാത്രം അവിടെ ഉണ്ടായിരുന്നു
ള്ളു * ആ സമയത്ത പടവ കടലിന്റെ നടുവിലായി കാററ ൨൪
പ്രതികൂലമായിരുന്നതുകൊണ്ട തിരകളാൽ അലെയപ്പെട്ടിരു
ന്നു * പിന്നെ അന്ന രാത്രിയുടെ നാലാം യാമത്തിങ്കൽ യെ ൨൫
ശു അവരുടെ അടുക്കൽ കടലിന്മെൽ കൂടി നടന്നുകൊണ്ട ചെ
ന്നു * അവൻ കടലിന്മെൽ കൂടി നടക്കുന്നതിനെ അവന്റെ ൨൬
ശിഷ്യന്മാർ കണ്ടാറെ ചഞ്ചലപ്പെട്ടു മായക്കാഴ്ചയാകുന്നു എ
ന്ന പറഞ്ഞ ഭയം കൊണ്ട നിലവിളിക്കയും ചെയ്തു * അ ൨൭
പ്പൊൾ യെശു ഉടനെ അവരൊടു സംസാരിച്ച നിങ്ങൾ ധൈ
ൎയ്യപ്പെടുവിൻ ഞാൻ തന്നെ ആകുന്നു നിങ്ങൾ ഭയപ്പെടരുത
എന്ന പറഞ്ഞു * എന്നാറെ പത്രൊസ അവനൊട ഉത്തര ൨൮
മായിട്ട കൎത്താവെ നീ തന്നെ ആകുന്നു എങ്കിൽ വെള്ളത്തി
ന്മെൽ കൂടി നിന്റെ അടുക്കൽ വരുവാൻ എന്നൊടു കല്പിക്കെ
ണമെന്ന പറഞ്ഞു * എന്നാൽ വരിക എന്ന അവൻ പറ ൨൯
ഞ്ഞു അപ്പൊൾ പത്രൊസ പടവിൽനിന്ന ഇറങ്ങി യെശുവി
ന്റെ അടുക്കൽ വരുവാൻ വെള്ളത്തിന്മീതെ നടന്നു * എന്നാ ൩൦
റെ കാററ ശക്തിയുള്ളതു അവൻ കണ്ടപ്പൊൾ അവൻ ഭയ
പ്പെട്ടു അവൻ മുങ്ങി തുടങ്ങുകകൊണ്ട കൎത്താവെ എന്നെ രക്ഷി
ക്കെണമെന്ന നിലവിളിക്കയും ചെയ്തു * അപ്പൊൾ ഉടനെ ൩൧
യെശു കൈ നീട്ടി അവനെ പിടിച്ച അല്പ വിശ്വാസമുള്ളവ
നെ നീ എന്തിന സംശയിച്ചു എന്ന അവനൊടു പറഞ്ഞു *
പിന്നെ അവർ പടവിൽ കയറിയപ്പൊൾ കാററ നിന്നുപൊ ൩൨
യി * അപ്പൊൾ പടവിലുള്ളവർ വന്ന നീ ദൈവത്തിന്റെ ൩൩
പുത്രനാകുന്നു സത്യം എന്ന പറഞ്ഞ അവനെ വന്ദിച്ചു *
പിന്നെ അവർ അക്കരക്ക കടന്നതിന്റെ ശെഷം ഗെനെ ൩൪
സാറെത്ത എന്ന ദെശത്തിലെക്ക വന്നു * ആ സ്ഥലത്തിലുള്ള ൩൫
മനുഷ്യർ അവനെ അറിഞ്ഞപ്പൊൾ ആ ചുററുമുള്ള പ്രദെശ
ത്തിലൊക്കയും ആളയച്ച രൊഗികളെ എല്ലാവരെയും അവ

൩൬ ൻെറ അടുക്കൽ വരുത്തി * അവർ അവൻെറ വസ്ത്രത്തിൻെറ
വിളുമ്പു മാത്രം തൊടെണമെന്ന അവനൊട അപെക്ഷിച്ചു
തൊട്ടവരത്രയും നല്ലവണ്ണം സൌഖ്യപ്പെടുകയും ചെയ്തു *

## ൧൫. അദ്ധ്യായം.

൧ ദൈവത്തിൻെറ കല്പനകളും മനുഷ്യരുടെ പാരമ്പൎയ്യന്യായങ്ങളും.— ൧൦ മനുഷ്യനെ അശുദ്ധമാക്കുന്നത ഇന്നത.

അപ്പൊൾ യെറുശലമിൽനിന്നുള്ള ഉപാദ്ധ്യാന്മാരും പറിശ
൨ ന്മാരും യെശുവിൻെറ അടുക്കൽ വന്ന * നിൻെറ ശിഷ്യന്മാർ
മൂപ്പന്മാരുടെ പാരമ്പൎയ്യന്യായം എന്തിന ലംഘിക്കുന്നു എന്തു
കൊണ്ടെന്നാൽ അവർ അപ്പം ഭക്ഷിക്കുമ്പൊൾ തങ്ങളുടെ
൩ കൈകളെ കഴുകുന്നില്ല എന്ന പറഞ്ഞു * എന്നാറെ അവൻ
ഉത്തരമായിട്ട അവരൊട പറഞ്ഞു നിങ്ങളും നിങ്ങളുടെ പാര
മ്പൎയ്യന്യായത്താൽ ദൈവത്തിൻെറ കല്പന എന്തിന ലംഘിക്കു
൪ ന്നു * എന്തുകൊണ്ടെന്നാൽ നിൻെറ അപ്പനെയും നിൻെറ
അമ്മയെയും ബഹുമാനിക്ക എന്നും അപ്പനെ എങ്കിലും അമ്മ
യെ എങ്കിലും ശപിക്കുന്നവൻ മരണത്തിൽ മരിക്കട്ടെ എന്നും
൫ ദൈവം കല്പിച്ചിരിക്കുന്നു * എന്നാൽ നിങ്ങൾ യാതൊരുത്തൻ
തൻെറ അപ്പനൊടെങ്കിലും അമ്മയൊടെങ്കിലും നിനക്ക എ
ന്നെ കൊണ്ട എന്തെല്ലാം ഉപകാരമുണ്ടൊ അത സമ്മാനമെന്ന
൬ പറഞ്ഞ * അവൻ തൻെറ അപ്പനെ എങ്കിലും അമ്മയെ എ
ങ്കിലും ബഹുമാനിക്കാതെ ഇരുന്നാൽ (അവൻ ഒഴിവുള്ളവനാ
കുന്നു) എന്ന പറയുന്നു ഇപ്രകാരം നിങ്ങൾ നിങ്ങളുടെ പാര
മ്പൎയ്യന്യായത്താൽ ദൈവത്തിൻെറ കല്പന ഇല്ലായ്മ ചെയ്തിരി
൭ ക്കുന്നു * കപടഭക്തിക്കാരെ നിങ്ങളെ കുറിച്ച എശായ നന്നാ
൮ യി ദീൎഘദൎശനം പറഞ്ഞു * ആയത ൟ ജനങ്ങൾ തങ്ങളുടെ
വായ കൊണ്ട എനിക്ക സമീപിച്ച തങ്ങളുടെ അധരങ്ങൾ കൊ
ണ്ട എന്നെ ബഹുമാനിക്കുന്നു എങ്കിലും അവരുടെ ഹൃദയം എ
ങ്കൽനിന്ന ദൂരമായിരിക്കുന്നു * എന്നാൽ അവർ മനുഷ്യരുടെ
൯ കല്പനകളെ ഉപദെശങ്ങളായിട്ട ഉപദെശിച്ചുകൊണ്ട എനിക്ക
൧൦ വ്യൎത്ഥമായി ആരാധന ചെയ്യുന്നു എന്നാകുന്നു * പിന്നെ അ
വൻ പുരുഷാരം അടുക്കൽ വിളിച്ചിട്ട അവരൊട നിങ്ങൾ കെട്ട
൧൧ തിരിച്ചറിഞ്ഞുകൊൾവിൻ * വായിക്കകത്ത പൊകുന്നത മനു
ഷ്യനെ അശുദ്ധിയാക്കുന്നതല്ല വായിൽനിന്ന പുറപ്പെടുന്ന
തത്രെ മനുഷ്യനെ അശുദ്ധിയാക്കുന്നതാകുന്നു എന്ന പറഞ്ഞു *
൧൨ അപ്പൊൾ അവൻെറ ശിഷ്യന്മാർ അടുക്കൽ വന്ന അവനൊ
ട പറിശന്മാർ ൟ വചനം കെട്ടാറെ വിരുദ്ധപ്പെട്ടു എന്ന നീ
൧൩ അറിയുന്നുവൊ എന്ന പറഞ്ഞു * എന്നാറെ അവൻ ഉത്തര
മായിട്ട എൻെറ സ്വൎഗ്ഗസ്ഥനായ പിതാവ നട്ടിട്ടില്ലാത്ത നടു

തല എല്ലാം വെരൊടെ പറിക്കപ്പെടും * അവരെ വിടുവിൻ ൧൪
അവർ കുരുടന്മാൎക്ക വഴി കാട്ടുന്ന കുരുടന്മാരാകുന്നു പിന്നെ കു
രുടനായ ഒരുത്തൻ മറെറാരു കുരുടന്ന വഴി കാട്ടിയാൽ അ
വർ ഇരുവരും കുഴിയിലെക്ക വീഴും എന്ന പറഞ്ഞു *
അപ്പൊൾ പത്രൊസ ഉത്തരമായിട്ട അവനൊട ഈ ഉപമ ൧൫
യെ ഞങ്ങൾക്ക തെളിയിക്കെണം എന്ന പറഞ്ഞു * എന്നാ ൧൬
റെ യെശു പറഞ്ഞു നിങ്ങളും ഇനി തിരിച്ചറിവില്ലാത്തവരാകു
ന്നുവൊ * വായിക്കകത്ത പൊകുന്നതെല്ലാം വയററിലെക്ക ൧൭
ചെന്ന പിന്നെ അപാനവഴിയായി പുറത്ത പൊകുന്നു എന്ന
നിങ്ങൾ ഇതുവരയും അറിയുന്നില്ലയൊ * എന്നാൽ വായിൽ ൧൮
നിന്ന പുറപ്പെടുന്ന കാൎയ്യങ്ങൾ ഹൃദയത്തിൽനിന്ന പുറപ്പെട്ട
വരുന്നു അവ മനുഷ്യനെ അശുദ്ധിയാക്കുന്നു * എന്തുകൊ ൧൯
ണ്ടെന്നാൽ ദുശ്ചിന്തകളും കുലകളും വ്യഭിചാരങ്ങളും വെശ്യാ
ദൊഷങ്ങളും മൊഷണങ്ങളും കള്ള സാക്ഷികളും ദൈവദൂഷ
ണങ്ങളും ഹൃദയത്തിൽനിന്ന പുറപ്പെടുന്നു * ഇവ മനുഷ്യ ൨൦
നെ അശുദ്ധിയാക്കുന്ന കാൎയ്യങ്ങളാകുന്നു എന്നാൽ കഴുകാത്ത
കൈകൾ കൊണ്ട ഭക്ഷിക്കുന്നത മനുഷ്യനെ അശുദ്ധിയാക്കു
ന്നില്ല *
പിന്നെ യെശു അവിടെനിന്ന പുറപ്പെട്ട തൂറിന്റെയും സി ൨൧
ദൊന്റെയും ദെശങ്ങളിലെക്ക കടന്നു പൊയി * അപ്പൊൾ ൨൨
കണ്ടാലും കനാനായക്കാരത്തിയായൊരു സ്ത്രീ ആ അതൃത്തിക
ളിൽനിന്ന വന്ന കൎത്താവെ ദാവീദിന്റെ പുത്ര എന്റെ മെൽ
കരുണയുണ്ടാകെണം എന്റെ മകൾ പിശാചിനാൽ കഠിന
മായിട്ട ബാധിക്കപ്പെട്ടിരിക്കുന്നു എന്ന അവനൊട പറഞ്ഞ
നിലവിളിച്ചു * എന്നാറെ അവൻ അവളൊട ഒരു വാക്കും ൨൩
ഉത്തരമായിട്ട പറഞ്ഞില്ല അപ്പൊൾ അവന്റെ ശിഷ്യന്മാർ അ
ടുക്കൽ വന്ന അവൾ നമ്മുടെ പിന്നാലെ നിലവിളിക്കുന്ന
തുകൊണ്ട അവളെ പറഞ്ഞയക്കെണമെന്ന അവനൊട അ
പെക്ഷിച്ചു * എന്നാൽ അവൻ ഉത്തരമായിട്ട ഇസ്രാഎൽ ൨൪
ഭവനത്തിന്റെ കാണാതെപൊയ ആടുകളുടെ അടുക്കൽ അല്ലാ
തെ ഞാൻ അയക്കപ്പെട്ടില്ല എന്ന പറഞ്ഞു * അപ്പൊൾ അ ൨൫
വൾ വന്ന കൎത്താവെ ഇനിക്ക സഹായിക്കെണമെന്ന പറ
ഞ്ഞ അവനെ വന്ദിച്ചു * എന്നാറെ അവൻ ഉത്തരമായിട്ട ൨൬
പൈതങ്ങളുടെ അപ്പം എടുത്ത നായ്ക്കൾക്ക കൊടുത്തു കളയു
ന്നത നന്നല്ല എന്ന പറഞ്ഞു * പിന്നെ അവൾ സത്യം ത ൨൭
ന്നെ കൎത്താവെ എങ്കിലും നായ്ക്കൾ തങ്ങളുടെ യജമാനന്മാരുടെ
മെശപ്പലകയിൽനിന്ന വീഴുന്ന കഷണങ്ങളിൽനിന്ന തിന്നു
ന്നുണ്ടല്ലൊ എന്ന പറഞ്ഞു * അപ്പൊൾ യെശു ഉത്തരമായി ൨൮
ട്ട ഹെ സ്ത്രീ നിന്റെ വിശ്വാസം വലിയതാകുന്നു നിന്റെ

ഇഷ്ടപ്രകാരം നിനക്ക ഉണ്ടാകട്ടെ എന്ന അവളൊട പറഞ്ഞു
അന്നെരം മുതൽക്ക തന്നെ അവളുടെ മകൾ സൌഖ്യമായി ✱
൨൯ പിന്നെ യെശു അവിടെനിന്ന പുറപ്പെട്ട ഗലിലെയ കട
ലിന്റെ അരികെ വന്ന ഒരു മലയിന്മെൽ കയറി അവിടെ
൩൰ ഇരിക്കയും ചെയ്തു ✱ അപ്പൊൾ മുടന്തരും കുരുടരും ഊമയുള്ള
വരും ഊനമുള്ളവരും മറ്റു പലരും തങ്ങളൊട കൂട ഉണ്ടായിട്ടുള്ള
വളര പുരുഷാരങ്ങൾ അവന്റെ അടുക്കൽ വന്ന അവരെ
യെശുവിന്റെ പാദങ്ങളുടെ അരികെ വെച്ചു അവരെ അവൻ
൩൧ സൌഖ്യമാക്കി ✱ എന്നതുകൊണ്ട ഊമയുള്ളവർ പറയുന്നതും
ഊനമുള്ളവർ സൌഖ്യപ്പെടുന്നതും മുടന്തർ നടക്കുന്നതും കുരുടർ
കാണുന്നതും പുരുഷാരം കണ്ടാറെ ആശ്ചൎയ്യപ്പെട്ട ഇസ്രാഎ
൩൨ ലിന്റെ ദൈവത്തെ സ്തുതിക്കയും ചെയ്തു ✱ അപ്പൊൾ യെ
ശു തന്റെ ശിഷ്യന്മാരെ അടുക്കൽ വിളിച്ച ഈ പുരുഷാരം ഇ
പ്പൊൾ മൂന്ന ദിവസം എന്റെ അടുക്കൽ പാൎക്കകൊണ്ടും അവ
ൎക്ക ഭക്ഷിപ്പാൻ ഒന്നുമില്ലായ്കകൊണ്ടും ഞാൻ അവരെ കുറിച്ച
മനസ്സലിയപ്പെടുന്നു അവർ വഴിയിൽ തളൎന്ന പൊകാതെ
അവരെ ഉപൊഷണമുള്ളവരായി പറഞ്ഞയപ്പാൻ ഇനിക്കും
൩൩ മനസ്സില്ല എന്ന പറഞ്ഞു ✱ എന്നാറെ അവന്റെ ശിഷ്യ
ന്മാർ അവനൊട ഇത്ര വളര പുരുഷാരത്തെ തൃപ്തിയാക്കുവാ
ൻതക്കവണ്ണം വെണ്ടുന്ന അപ്പങ്ങൾ ഈ വനത്തിൽ നമുക്ക
൩൪ എവിടെനിന്ന ഉണ്ടാകും എന്ന പറഞ്ഞു ✱ അപ്പൊൾ യെശു
അവരൊട നിങ്ങൾക്ക എത്ര അപ്പങ്ങളുണ്ട എന്ന ചൊദിച്ചു
൩൫ ഏഴും കുറഞ്ഞൊരു ചെറിയ മീനും എന്ന അവർ പറഞ്ഞു ✱ അ
പ്പൊൾ അവൻ പുരുഷാരത്തൊട നിലത്തിൽ ഇരിപ്പാൻ ക
൩൬ ല്പിച്ചു ✱ പിന്നെ അവൻ ആ എഴ അപ്പവും മീനും എടുത്ത
വാഴ്ത്തി അവയെ മുറിച്ച തന്റെ ശിഷ്യന്മാൎക്ക കൊടുത്തു ശിഷ്യ
൩൭ ന്മാർ പുരുഷാരത്തിന്നും കൊടുത്തു ✱ എല്ലാവരും തിന്ന തൃപ്ത
ന്മാരായി പിന്നെ അവർ ശെഷിച്ച കഷണങ്ങളിൽനിന്ന
൩൮ എഴ കൊട്ട നിറച്ചെടുത്തു ✱ എന്നാൽ ഭക്ഷിച്ചവർ സ്ത്രീകളും
പൈതങ്ങളും കൂടാതെ കണ്ട നാലായിരം പുരുഷന്മാർ ആയി
൩൯ രുന്നു ✱ പിന്നെ അവൻ പുരുഷാരത്തെ പറഞ്ഞയച്ചിട്ട പ
ടവിൽ കയറി മഗ്ദലായുടെ അതൃത്തികളിലെക്ക വരികയും
ചെയ്തു ✱

## ൧൬. അദ്ധ്യായം.

൧ യൊനായുടെ അടയാളം.—൬ പറിശന്മാരുടെയും സാദൊക്കായക്കാരുടെയും പുളിച്ച മാവ.—൨൧ ക്രിസ്തു തന്റെ മരണം മുമ്പു കൂട്ടി കാട്ടുന്നത.

പിന്നെ പറിശന്മാരും സാദൊക്കായക്കാരും അടുക്കൽ വന്ന

ആകാശത്തിൽനിന്ന ഒരു അടയാളം തങ്ങൾക്ക കാട്ടെണമെന്ന
അവനെ പരീക്ഷിച്ച ചൊദിച്ചു * അവൻ ഉത്തരമായിട്ട അ ൨
വരൊട നിങ്ങൾ സന്ധ്യയാകുമ്പൊൾ ആകാശം ചെമ്മാനമാ
യിരിക്കകൊണ്ട തെളിവാകുമെന്നും * ഉഷസ്സിന്ന ആകാശം ൩
ചെമ്മാനമായും മൂടലായും ഇരിക്കകൊണ്ട ഇന്ന കാററും മഴ
യുമുണ്ടാകുമെന്നും പറയുന്നു കപടഭക്തിക്കാരെ നിങ്ങൾ ആ
കാശത്തിന്റെ മുഖം വിവരപ്പെടുത്തുവാൻ അറിഞ്ഞിരിക്കുന്നു
എന്നാൽ കാലങ്ങളുടെ അടയാളങ്ങളെ (വിവരമറിവാൻ) നി
ങ്ങൾക്ക കഴികയില്ലയൊ * ദൊഷവും വ്യഭിചാരവുമായുള്ളൊരു ൪
സന്തതി ഒരു അടയാളം അപെക്ഷിക്കുന്നു എങ്കിലും യൊനാ
എന്ന ദീൎഘദൎശിയുടെ അടയാളമല്ലാതെ മറെറാരു അടയാളം
അതിന്ന കൊടുക്കപ്പെടുകയില്ല എന്ന പറഞ്ഞു അവൻ അ
വരെ വിട്ട പുറപ്പെട്ടു പൊകയും ചെയ്തു *
പിന്നെ അവന്റെ ശിഷ്യന്മാർ അക്കരെക്ക എത്തിയപ്പൊൾ ൫
അവർ അപ്പങ്ങളെ കൊണ്ടുപൊകുവാൻ മറന്നുപൊയിരുന്നു *
അപ്പൊൾ യെശു അവരൊട പറിശന്മാരുടെയും സാദൊക്കാ ൬
യക്കാരുടെയും പുളിച്ച മാവിൽനിന്ന ജാഗ്രതപ്പെട്ട സൂക്ഷിച്ചു
കൊൾവിൻ എന്ന പറഞ്ഞു * എന്നാറെ നാം അപ്പങ്ങളെ ൭
കൊണ്ടുവന്നിട്ടില്ലായ്കകൊണ്ടാകുന്നു എന്ന അവർ തമ്മിൽ ത
മ്മിൽ വിചാരിച്ച പറഞ്ഞു * ആയതു യെശു അറിഞ്ഞാറെ അ ൮
വരൊട അല്പ വിശ്വാസമുള്ളവരെ നിങ്ങൾ അപ്പങ്ങളെ കൊ
ണ്ടുവന്നിട്ടില്ലായ്കകൊണ്ട തമ്മിൽ തമ്മിൽ എന്തിന വിചാരിക്കു
ന്നു * ഇനിയും നിങ്ങൾ തിരിച്ചറിയുന്നില്ലയൊ അയ്യായിരം ൯
പെൎക്ക അഞ്ചു അപ്പവും എത്ര കൊട്ട നിങ്ങൾ എടുത്തു എന്നു
ള്ളതും * നാലായിരം പെൎക്ക എഴ അപ്പവും എത്ര കൊട്ട നി ൧൦
ങ്ങൾ എടുത്തു എന്നുള്ളതും ഓൎക്കുന്നതുമില്ലയൊ * പറിശന്മാരു ൧൧
ടെയും സാദൊക്കായക്കാരുടെയും പുളിച്ച മാവിൽനിന്ന നി
ങ്ങൾക്ക സൂക്ഷമായിരിക്കെണമെന്നത ഞാൻ അപ്പത്തെ കു
റിച്ച നിങ്ങളൊട പറഞ്ഞതല്ലെന്ന നിങ്ങൾ തിരിച്ചറിയാതെ ഇ
രിക്കുന്നത എങ്ങിനെ എന്ന പറഞ്ഞു * അപ്പൊൾ അവർ അ ൧൨
വൻ അപ്പത്തിന്റെ പുളിച്ച മാവിൽനിന്നല്ല പറിശന്മാരുടെ
യും സാദൊക്കായക്കാരുടെയും ഉപദെശത്തിൽനിന്നത്രെ സൂ
ക്ഷമായിരിക്കെണമെന്ന പറഞ്ഞു എന്ന അറിഞ്ഞു *
പിന്നെ യെശു ഫീലിപ്പൊസിന്റെ കൈസറിയായുടെ അ ൧൩
തൃത്തികളിലെക്ക വന്നാറെ അവൻ തന്റെ ശിഷ്യന്മാരൊട മ
നുഷ്യന്റെ പുത്രനായ ഞാൻ ആരാകുന്നു എന്ന ജനങ്ങൾ പ
റയുന്നു എന്ന ചൊദിച്ചു * എന്നാറെ അവർ പറഞ്ഞു ചിലർ ൧൪
നീ യൊഹന്നാൻ ബപ്തിസ്ത എന്നും ചിലർ എലിയ എന്നും
മററു ചിലർ എറമിയ അല്ലെങ്കിൽ ദീൎഘദൎശിമാരിൽ ഒരുത്തൻ

൧൪ എന്നും (പറയുന്നു) • അവൻ അവരൊടു എന്നാൽ ഞാൻ ആ
൧൫ രാകുന്നു എന്ന നിങ്ങൾ പറയുന്നു എന്ന പറഞ്ഞു • നീ ജീ
വനുള്ള ദൈവത്തിന്റെ പുത്രനായ ക്രിസ്തുവാകുന്നു എന്ന ശി
൧൬ മൊൻ പത്രൊസ ഉത്തരമായിട്ടു പറഞ്ഞു • അപ്പൊൾ യെശു
അവനൊടു ഉത്തരമായിട്ടു യൊനായുടെ പുത്രനായ ശിമൊനെ
നീ ഭാഗ്യവാനാകുന്നു എന്തുകൊണ്ടെന്നാൽ ജഡവും രക്തവുമ
ല്ല സ്വർഗ്ഗത്തിലിരിക്കുന്നവനായ എന്റെ പിതാവത്രെ ഇതു
൧൭ നിനക്ക വെളിപ്പെടുത്തിയത • വിശെഷിച്ചും നീ പത്രൊസാ
കുന്നു എന്നും ഈ പാറയിന്മെൽ ഞാൻ എന്റെ പള്ളി പണി
യിക്കുമെന്നും ആയതിന്റെ നെരെ നരകത്തിന്റെ വാതലു
കൾ ബലപ്പെടുകയില്ല എന്നും ഞാൻ നിന്നൊടു പറയുന്നു •
൧൮ അത്രയുമല്ല ഞാൻ സ്വർഗ്ഗരാജ്യത്തിന്റെ താക്കൊലുകളെ നിന
ക്ക തരും നീ ഭൂമിയിൽ എന്തെങ്കിലും കെട്ടുമൊ അത സ്വർഗ്ഗ
ത്തിൽ കെട്ടപ്പെട്ടിരിക്കും നീ ഭൂമിയിൽ എന്തെങ്കിലും കെട്ടഴിക്കു
മൊ അത സ്വർഗ്ഗത്തിൽ കെട്ടഴിക്കപ്പെട്ടിരിക്കും എന്ന പറഞ്ഞു •
൨൦ അപ്പൊൾ താൻ ക്രിസ്തുവായ യെശുവാകുന്നു എന്ന ആരൊ
ടും പറയരുതെന്ന അവൻ തന്റെ ശിഷ്യന്മാരൊടു കല്പിച്ചു •
൨൧ അന്ന മുതൽ യെശു താൻ യെരുശലമിലെക്ക പൊയി മൂപ്പ
ന്മാരാലും പ്രധാനാചാൎയ്യന്മാരാലും ഉപാദ്ധ്യായന്മാരാലും വളര
കഷ്ടപ്പെടുകയും കൊല്ലപ്പെടുകയും മൂന്നാം ദിവസം തിരികെ ഉ
യിൎത്തെഴുനീല്ക്കപ്പെടുകയും ചെയ്യെണ്ടുന്നതാകുന്നു എന്ന ത
൨൨ ന്റെ ശിഷ്യന്മാൎക്ക കാണിച്ചു തുടങ്ങി • അപ്പൊൾ പത്രൊസ
അവനെ വെറിട്ടു കൂട്ടിക്കൊണ്ടു കൎത്താവെ നിന്റെ മെൽ കരുണ
യുണ്ടാകെണം ഇത നിനക്ക വരരുത എന്ന പറഞ്ഞ അവനെ
൨൩ ശാസിച്ചു തുടങ്ങി • എന്നാറെ അവൻ തിരിഞ്ഞ പത്രൊസി
നൊടു സാത്താനെ എന്റെ പിന്നിൽ പൊക നീ ദൈവത്തി
ന്റെ കാൎയ്യങ്ങളെ അല്ല മനുഷ്യരുടെ കാൎയ്യങ്ങളെ അത്രെ വി
ചാരിക്കുന്നതുകൊണ്ടു നീ ഇനിക്ക വിരുദ്ധമാകുന്നു എന്ന പറ
൨൪ ഞ്ഞു • അപ്പൊൾ യെശു തന്റെ ശിഷ്യന്മാരൊടു പറഞ്ഞു
ഒരുത്തന്ന എന്റെ പിന്നാലെ വരുവാൻ മനസ്സുണ്ടെങ്കിൽ
അവൻ തന്നെ താൻ വെറുത്ത തന്റെ കുരിശ എടുത്തു കൊ
൨൫ ണ്ടു എന്റെ പിന്നാലെ വരട്ടെ • എന്തുകൊണ്ടെന്നാൽ ആ
ൎക്കെങ്കിലും തന്റെ ജീവനെ രക്ഷിപ്പാൻ മനസ്സുണ്ടായാൽ അ
വൻ അതിനെ നശിപ്പിക്കും എന്നാൽ ആരെങ്കിലും എന്റെ നി
മിത്തമായിട്ടു തന്റെ ജീവനെ നശിപ്പിച്ചാൽ അതിനെ കണ്ടെ
൨൬ ത്തും • എന്തുകൊണ്ടെന്നാൽ ഒരു മനുഷ്യൻ ഭൂലൊകം മുഴുവ
നും ലാഭംവരുത്തിയാലും തന്റെ ആത്മാവിനെ നഷ്ടപ്പെടു
ത്തിയാൽ അവന്ന എന്ത പ്രയൊജനമുള്ളു അല്ലെങ്കിൽ ഒരു മനു
ഷ്യൻ തന്റെ ആത്മാവിന്റെ ഉദ്ധാരണമായിട്ടു എന്ത കൊ

ടുക്കും * എന്തെന്നാൽ മനുഷ്യന്റെ പുത്രൻ തന്റെ പിതാവി ൨൭
ന്റെ മഹത്വത്തൊടെ തന്റെ ദൂതന്മാരൊട കൂടി വരും അ
പ്പൊൾ അവൻ ഒരൊരുത്തന്ന അവനവന്റെ പ്രവൃത്തിയിൻ
പ്രകാരം പകരം നല്കും * ഇവിടെ നില്ക്കുന്നവരിൽ ചിലർ ൨൮
മനുഷ്യന്റെ പുത്രൻ തന്റെ രാജ്യത്തിൽ വരുന്നതിനെ അ
വർ കാണുവൊളം മരണം ആസ്വദിക്കയില്ല എന്ന ഞാൻ സ
ത്യമായിട്ട നിങ്ങളൊടു പറയുന്നു *

## ൧൭. അദ്ധ്യായം.

൧ ക്രിസ്തുവിന്റെ രൂപാന്തരം.— ൧൪ അവൻ ഒരു ഭ്രാന്തനെ സ്വസ്ഥപ്പെടുത്തുന്നത.— ൨൨ തന്റെ കഷ്ടാനുഭവം മുമ്പുകൂട്ടി പറയുന്നത.— ൨൪ അവൻ ഈറവരി കൊടുക്കുന്നത.

പിന്നെ ആറു ദിവസം കഴിഞ്ഞശെഷം യെശു പത്രൊസി
നെയും യാക്കൊബിനെയും അവന്റെ സഹൊദരനായയൊ
ഹന്നാനെയും കൂട്ടി അവരെ പ്രത്യെകം ഒരു ഉയൎന്ന മലയി
ന്മെൽ കൊണ്ടുപൊയി * അവൻ അവരുടെ മുമ്പാക മറുരൂ ൨
പമായി അവന്റെ മുഖം സൂൎയ്യനെപ്പൊലെ പ്രകാശിച്ചു അവ
ന്റെ വസ്ത്രങ്ങളും വെളിച്ചം പൊലെ വെണ്മയുള്ളവയായിരു
ന്നു * കണ്ടാലും മൊശയും എലിയായും അവനൊടു കൂടെ സം ൩
സാരിക്കുന്നവരായി അവൎക്ക കാണപ്പെട്ടു * അപ്പൊൾ പ ൪
ത്രൊസ ഉത്തരമായിട്ട യെശുവിനൊടു കൎത്താവെ നാം ഇവി
ടെ ഇരിക്കുന്നത നല്ലത നിനക്ക മനസ്സുണ്ടെങ്കിൽ ഞങ്ങൾ ഇ
വിടെ മൂന്ന കൂടാരങ്ങളെ ഒന്ന നിനക്കും ഒന്ന മൊശക്കും ഒന്ന
എലിയായ്ക്കും ഉണ്ടാക്കെണം എന്ന പറഞ്ഞു * അവൻ പറ ൫
യുമ്പൊൾ തന്നെ കണ്ടാലും പ്രകാശമുള്ളൊരു മെഘം അവരു
ടെ മീതെ നിഴലിച്ചു കണ്ടാലും ഇവൻ എന്റെ ഇഷ്ട പുത്രനാ
കുന്നു ഇവനിൽ ഞാൻ പ്രിയപ്പെടുന്നു ഇവനെ ചെവികൊ
ൾവിൻ എന്ന ആ മെഘത്തിൽനിന്ന ഒരു ശബ്ദവും ഉണ്ടായി *
എന്നാൽ ശിഷ്യന്മാർ അതു കെട്ടാറെ കവിണ്ണുവീണ വളരെ ഭ ൬
യപ്പെട്ടു * അപ്പൊൾ യെശു അടുക്കൽ വന്ന അവരെ തൊട്ട ൭
എഴുനീല്പിൻ ഭയപ്പെടാതെയുമിരിപ്പിൻ എന്ന പറഞ്ഞു * അ ൮
വർ തങ്ങളുടെ കണ്ണുകളെ ഉയൎത്തിയാറെ യെശുവിനെ മാത്ര
മല്ലാതെ മറ്റൊരുത്തനെയും കണ്ടില്ല * പിന്നെ അവർ മല ൯
യിൽനിന്ന ഇറങ്ങുന്നപ്പൊൾ യെശു അവരൊട മനുഷ്യന്റെ
പുത്രൻ മരിച്ചവരിൽനിന്ന ഉയിൎക്കുന്നതുവരെക്കും ഈ ദൎശനം
ആരൊടും പറയരുത എന്ന കല്പിച്ചു * അപ്പൊൾ അവന്റെ ൧൦
ശിഷ്യന്മാർ അവനൊട എന്നാൽ എലിയ മുമ്പെ വരെണ്ടുന്ന
താകുന്നു എന്ന ഉപാദ്ധ്യായന്മാർ പറയുന്നത എന്ത എന്ന ചൊ

൧൧ ദിച്ചു * എന്നാറെ യെശു ഉത്തരമായിട്ട അവരൊട സത്യം ത
൧൨ ന്നെ എലിയ മുമ്പെ വന്ന സകലവും യതാമാക്കും * എന്നാൽ
എലിയ വന്നു കഴിഞ്ഞു എന്ന ഞാൻ നിങ്ങളൊട പറയുന്നു അ
വർ അവനെ അറിയാതെ തങ്ങൾക്ക ഇഷ്ടമായ പ്രകാരമൊ
ക്കയും അവനൊട ചെയ്തു അപ്രകാരം തന്നെ മനുഷ്യന്റെ പു
൧൩ ത്രനും അവരാൽ കഷ്ടപ്പെടെണ്ടിവരും എന്ന പറഞ്ഞു * അ
പ്പൊൾ അവൻ യൊഹന്നാൻ ബപ്തിസ്തിനെ കുറിച്ചു തങ്ങ
ളൊട പറഞ്ഞു എന്ന ശിഷ്യന്മാർ അറിഞ്ഞു *
൧൪ പിന്നെ അവർ പുരുഷാരത്തിന്റെ അടുക്കൽ വന്നപ്പൊൾ
ഒരു മനുഷ്യൻ അവന്റെ അടുക്കൽ വന്ന അവന്റെ മുമ്പാക
൧൫ മുട്ടുകുത്തി * കർത്താവെ എന്റെ മകൻ ഭ്രാന്തനാകകൊണ്ടും
കഠിനമായി ബാധിക്കപ്പെട്ടുകകൊണ്ടും അവനൊട കരുണ
യുണ്ടാകെണം എന്തുകൊണ്ടെന്നാൽ അവൻ പലപ്പൊഴും തീ
൧൬ യിലെക്കും പലപ്പൊഴും വെള്ളത്തിലെക്കും വീഴുന്നു * അവ
നെ ഞാൻ നിന്റെ ശിഷ്യന്മാരുടെ അടുക്കലും കൊണ്ടുവന്നു എ
ന്നാറെ അവനെ സൌഖ്യമാക്കുവാൻ അവൎക്ക കഴിഞ്ഞില്ല എ
൧൭ ന്ന പറഞ്ഞു * അപ്പൊൾ യെശു ഉത്തരമായിട്ട പറഞ്ഞു അ
വിശ്വാസവും വിപരീതവുമുള്ള സന്തതിയായുള്ളൊവെ ഞാൻ
എത്രത്തൊളം നിങ്ങളൊട കൂട ഇരിക്കും എത്രത്തൊളം നിങ്ങളെ
സഹിക്കും അവനെ ഇവിടെ എനിക്ക കൊണ്ടുവരുവിൻ *
൧൮ പിന്നെ യെശു പിശാചിനെ ശാസിച്ചു അപ്പൊൾ അവൻ
അവനിൽനിന്ന പുറപ്പെട്ടു പൊയി അന്നെരം മുതൽ ആ
൧൯ പൈതൽ സൌഖ്യവാനായി * അപ്പൊൾ ശിഷ്യന്മാർ പ്രത്യെ
കം യെശുവിന്റെ അടുക്കൽ വന്ന അവനെ പുറത്താക്കിക്കള
വാൻ ഞങ്ങൾക്ക കഴിയാഞ്ഞത എന്തുകൊണ്ട എന്ന പറഞ്ഞു *
൨൦ യെശു അവരൊട നിങ്ങളുടെ അവിശ്വാസം കൊണ്ടാകുന്നു എ
ന്തെന്നാൽ ഒരു കടുകുമണിയൊളം മാത്രം നിങ്ങൾക്ക വിശ്വാ
സമുണ്ടായാൽ നിങ്ങൾ ൟ മലയൊട ഇവിടെനിന്ന അവി
ടെക്ക വാങ്ങിപൊക എന്ന പറയും അത വാങ്ങിപൊകും അ
ത്രയുമല്ല നിങ്ങൾക്ക കഴിയാത്തത ഒന്നുമുണ്ടാകയില്ല എന്ന
൨൧ ഞാൻ സത്യമായിട്ട നിങ്ങളൊട പറയുന്നു * എങ്കിലും പ്രാൎത്ഥ
നയാലും ഉപവാസത്താലും അല്ലാതെ ൟ ജാതി പുറപ്പെടുന്നി
൨൨ ല്ല എന്ന പറഞ്ഞു * പിന്നെയും അവർ ഗലിലെയായിൽ പാ
ൎക്കുമ്പൊൾ യെശു അവരൊട മനുഷ്യന്റെ പുത്രൻ മനുഷ്യരു
൨൩ ടെ കൈകളിൽ എല്പിക്കപ്പെടും * അവർ അവനെ കൊല്ലും പി
ന്നെ മൂന്നാം ദിവസം അവൻ ഉയിൎത്തെഴുനീല്ക്കപ്പെടും എ
ന്ന പറഞ്ഞു എന്നാറെ അവർ വളരെ ദുഃഖപ്പെട്ടു *
൨൪ പിന്നെ അവർ കപ്പൎന്നഹൊമിലെക്ക വന്നപ്പൊൾ തലവ
രിപ്പണം വാങ്ങുന്നവർ പത്രൊസിന്റെ അടുക്കൽ വന്ന നി

ങ്ങളുടെ ഗുരു വരിപ്പണം കൊടുക്കുന്നില്ലയൊ എന്ന പറഞ്ഞു *
കൊടുക്കുന്നു എന്ന അവൻ പറയുന്നു പിന്നെ അവൻ വീട്ടി ൨൫
ലെക്ക വന്നപ്പൊൾ യെശു അവനെ മുമ്പിട്ട ശിമൊനെ നിന
ക്ക എന്ത തൊന്നുന്നു ഭൂമിയുടെ രാജാക്കന്മാർ ആരൊട്ട ചുങ്കമെ
ങ്കിലും വരി എങ്കിലും വാങ്ങുന്നു അവരുടെ പുത്രന്മാരൊടൊ അ
ന്യരൊടൊ എന്ന പറഞ്ഞു * അന്യരൊട എന്ന പത്രൊസ അ ൨൬
വനൊട്ട പറയുന്നു യെശു അവനൊട ആകയാൽ പുത്രന്മാർ
ഒഴിവുള്ളവരാകുന്നു * എങ്കിലും നാം അവരെ വിരുദ്ധപ്പെട്ട ൨൭
ത്താതെ നീ കടലിലെക്ക ചെന്ന ചൂണ്ടലിട്ട മുമ്പെ കയറി വ
രുന്ന മൻ പിടിക്ക പിന്നെ അതിന്റെ വായ തുറന്ന നീ ഒരു
വെള്ളിക്കാശു കാണും ആയതു എടുത്ത ഇനിക്കും നിനക്കും വെ
ണ്ടി അവൎക്ക കൊടുക്ക എന്ന പറഞ്ഞു *

## ൧൮. അദ്ധ്യായം.

൧ വിനയത്തൊടെ ഇരിക്കെണമെന്ന ക്രിസ്തു ഉപദെശിക്കു
ന്നത.— ൭ അപരാധങ്ങളെ സംബന്ധിച്ചത.— ൨൧ ത
മ്മിൽ തമ്മിൽ ക്ഷമിക്കുന്നത.

ആ സമയത്ത ശിഷ്യന്മാർ യെശുവിന്റെ അടുക്കൽ വന്ന
സ്വൎഗ്ഗരാജ്യത്തിൽ ആര വലിയനാകുന്നു എന്ന പറഞ്ഞു * അ ൨
പ്പൊൾ യെശു ഒരു ചെറിയ പൈതലിനെ അടുക്കൽ വിളിച്ചി
ട്ട അവനെ അവരുടെ നടുവിൽ നിറുത്തി പറഞ്ഞു * നിങ്ങൾ ൩
മനസ്സു തിരിയപ്പെട്ട ചെറിയ പൈതങ്ങളെ പൊലെ ആയ്തീരു
ന്നില്ല എങ്കിൽ നിങ്ങൾ സ്വൎഗ്ഗരാജ്യത്തിലെക്ക കടക്കയില്ല എ
ന്ന ഞാൻ സത്യമായിട്ട നിങ്ങളൊട്ട പറയുന്നു * ആകയാൽ ൪
യാതൊരുത്തനും ഈ ചെറിയ പൈതലിനെ പൊലെ തന്നെ
താൻ താഴ്മയൊത്തയവൻ സ്വൎഗ്ഗരാജ്യത്തിൽ വലിയനാകുന്നു *
പിന്നെയും ആരെങ്കിലും ഇപ്രകാരമുള്ള ഒരു ചെറിയ പൈത ൫
ലിനെ എന്റെ നാമത്തിൽ കൈക്കൊണ്ടാൽ എന്നെ കൈക്കൊ
ള്ളുന്നു * എന്നാൽ ആരെങ്കിലും എന്നിൽ വിശ്വസിക്കുന്നവ ൬
രായ ഈ ചെറിയവരിൽ ഒരുത്തനെ വിരുദ്ധപ്പെടുത്തിയാൽ
ഒരു തിരികല്ല അവന്റെ കഴുത്തിൽ തൂങ്ങി അവൻ സമുദ്രത്തി
ന്റെ ആഴത്തിൽ മുങ്ങിപ്പൊകുന്നത അവന്ന എറ നല്ലതായി
രിക്കും *

വിരുദ്ധങ്ങൾ ഹെതുവായിട്ട ലൊകത്തിന്ന ഹാ കഷ്ടം എ ൭
ന്തുകൊണ്ടെന്നാൽ വിരുദ്ധങ്ങൾ വരുവാൻ ആവശ്യമാകുന്നു
എന്നാലും വിരുദ്ധം ആരാൽ വരുന്നുവൊ ആ മനുഷ്യന്ന ഹാ
കഷ്ടം * അതുകൊണ്ട നിന്റെ കൈ എങ്കിലും നിന്റെ കാൽ ൮
എങ്കിലും നിന്നെ വിരുദ്ധപ്പെടുത്തിയാൽ അവയെ ഛെദിച്ച
നിങ്കൽനിന്ന എറിഞ്ഞു കളക നീ രണ്ടു കൈ എങ്കിലും രണ്ടു കാ

ലെങ്കിലും ഉള്ളവനായി എന്നെക്കുമുള്ള അഗ്നിയിലെക്ക തള്ള
പ്പെടുന്നതിനെക്കാൾ മുടന്തനായി അല്ലെങ്കിൽ ഊനമുള്ളവനാ
൯ യി ജീവങ്കലെക്ക കടക്കുന്നത നിനക്ക നല്ലത * പിന്നെയും
നിന്റെ കണ്ണ നിന്നെ വിരുദ്ധപ്പെടുത്തിയാൽ അതിനെ ചൂ
ന്ന നിങ്കൽനിന്ന എറിഞ്ഞു കളക നീ രണ്ടു കണ്ണുള്ളവനായി
അഗ്നി നരകത്തിലെക്ക തള്ളപ്പെടുന്നതിനെക്കാൾ ഒരു കണ്ണു
൧൦ ള്ളവനായി ജീവങ്കലെക്ക കടക്കുന്നത നിനക്ക നല്ലത * ഈ
ചെറിയവരിൽ ഒരുത്തനെ നിന്ദിക്കാതെ ഇരിപ്പാൻ നൊക്കി
ക്കൊൾവിൻ എന്തുകൊണ്ടെന്നാൽ സ്വൎഗ്ഗത്തിൽ അവരുടെ
ദൂതന്മാർ സ്വൎഗ്ഗത്തിലിരിക്കുന്ന എന്റെ പിതാവിന്റെ മുഖം
എല്ലായ്പൊഴും കാണുന്നു എന്ന ഞാൻ നിങ്ങളൊടു പറയുന്നു *
൧൧ എന്തെന്നാൽ മനുഷ്യന്റെ പുത്രൻ നഷ്ടമായതിനെ രക്ഷി
൧൨ പ്പാനായിട്ട വന്നിരിക്കുന്നു * നിങ്ങൾക്ക എങ്ങിനെ തൊന്നു
ന്നു ഒരു മനുഷ്യന്ന നൂറ ആടു ഉണ്ടായി അവയിൽ ഒന്ന
തെറ്റിപ്പൊയാൽ അവൻ തൊണ്ണൂറ്റൊമ്പതു വിട്ട മലകളിലെ
൧൩ ക്ക ചെന്ന തെറ്റിപ്പൊയതു അന്വെഷിക്കുന്നില്ലയൊ * പി
ന്നെ അവൻ അതു കണ്ടുകിട്ടുവാൻ സംഗതി വന്നാൽ അവൻ
തെറ്റിപ്പൊകാത്ത തൊണ്ണൂറ്റൊമ്പതിനെക്കാളും അതിനെ കുറി
ച്ചു എറ്റവും സന്തൊഷപ്പെടുന്നു എന്ന ഞാൻ സത്യമായിട്ട
൧൪ നിങ്ങളൊടു പറയുന്നു * ഇപ്രകാരം തന്നെ ഈ ചെറിയ
വരിൽ ഒരുത്തൻ നഷ്ടപ്പെടുന്നത സ്വൎഗ്ഗത്തിലിരിക്കുന്ന നി
ങ്ങളുടെ പിതാവിന്ന ഇഷ്ടമില്ല *
൧൫ പിന്നെയും നിന്റെ സഹൊദരൻ നിനക്ക വിരൊധമാ
യി ദൊഷം ചെയ്താൽ നീ ചെന്ന നീയും അവനുമായിട്ട ത
ന്നെ അവനെ കുറ്റപ്പെടുത്തുക അവൻ നീ പറയുന്നതു കെ
൧൬ ട്ടാൽ നിനക്ക നിന്റെ സഹൊദരനെ ലഭിച്ചു * എന്നാൽ
അവൻ കെൾക്കാതെയിരുന്നാൽ സകല വാക്കും രണ്ടു മൂന്നു
സാക്ഷിക്കാരുടെ വായിനാൽ സ്ഥിരപ്പെടെണ്ടുന്നതിന്ന ഇ
നിയും ഒന്നു രണ്ടു പെരെ നിന്നൊടു കൂട വിളിച്ചുകൊൾക *
൧൭ അവൻ അവരെയും നിരസിച്ചാൽ സഭയൊട അറിയിക്ക
അവൻ സഭയെയും നിരസിച്ചാൽ അവൻ നിനക്ക ഒരു അ
൧൮ ജ്ഞാനിയും ചുങ്കക്കാരനും എന്ന പൊലെ ഇരിക്കട്ടെ * നി
ങ്ങൾ ഭൂമിയിൽ എത കാൎയ്യങ്ങളെ എങ്കിലും കെട്ടുമൊ അവ സ്വ
ൎഗ്ഗത്തിൽ കെട്ടപ്പെട്ടിരിക്കും നിങ്ങൾ ഭൂമിയിൽ എത കാൎയ്യങ്ങ
ളെ എങ്കിലും കെട്ടഴിക്കുമൊ അവ സ്വൎഗ്ഗത്തിൽ കെട്ടഴിക്കപ്പെ
ട്ടിരിക്കും എന്ന ഞാൻ സത്യമായിട്ട നിങ്ങളൊടു പറയുന്നു *
൧൯ പിന്നെയും ഞാൻ നിങ്ങളൊടു പറയുന്നു ഭൂമിയിൽ യാതൊരു
കാൎയ്യത്തെ കുറിച്ചെങ്കിലും നിങ്ങളിൽ രണ്ടു പെർ യാചിപ്പാൻ
സമതയായിരുന്നാൽ അത സ്വൎഗ്ഗത്തിലിരിക്കുന്ന എന്റെ പി

താവിനാൽ അവക്ക ചെയ്യപ്പെട്ടും * എന്തുകൊണ്ടെന്നാൽ ൨൦
രണ്ടു പെരൊ മൂന്ന പെരൊ എന്റെ നാമത്തിൽ എവിടെ കൂടി
യിരിക്കുന്നുവൊ അവിടെ ഞാൻ അവരുടെ നടുവിൽ ഉണ്ടെ *
അപ്പൊൾ പത്രൊസ അവന്റെ അടുക്കൽ വന്ന കൎത്താവെ ൨൧
എന്റെ സഹൊദരൻ എന്റെ നെരെ എത്ര പ്രാവശ്യം ദൊ
ഷം ചെയ്യിട്ട ഞാൻ അവനൊടു ക്ഷമിക്കെണ്ടു എഴ പ്രാവശ്യ
ത്തൊളമൊ എന്ന പറഞ്ഞു * യെശു അവനൊടു പറയുന്നു ൨൨
എഴ പ്രാവശ്യത്തൊളം മാത്രമല്ല എഴുപത എഴ പ്രാവശ്യത്തൊ
ളമെന്ന ഞാൻ നിന്നൊടു പറയുന്നു * ആയതുകൊണ്ടെ സ്വൎഗ്ഗ ൨൩
രാജ്യം തന്റെ ശുശ്രൂഷക്കാരൊടു കണക്ക നൊക്കുവാൻ മന
സ്സായുള്ളൊരു രാജാവിനൊട സദൃശമായിരിക്കുന്നു * അവൻ ൨൪
കണക്കുനൊക്കി തുടങ്ങിയപ്പൊൾ പതിനായിരം താലന്ത കടം
പെട്ടവനായ ഒരുത്തൻ അവന്റെ അടുക്കൽ കൊണ്ടുവരപ്പെ
ട്ടു * എന്നാൽ കടം തീൎപ്പാൻ അവന്ന വക ഇല്ലായ്കകൊണ്ടെ ൨൫
അവന്റെ യജമാനൻ അവനെയും അവന്റെ ഭാൎയ്യയെയും
അവന്റെ മക്കളെയും അവന്നുണ്ടായിരുന്ന സകലവും വിററ
കടം തീൎപ്പാൻ കല്പിച്ചു * അതുകൊണ്ടെ ആ ശുശ്രൂഷക്കാരൻ ൨൬
നിലത്തു വീണ അവനെ വന്ദിച്ചു യജമാനനെ ഞാൻ സക
ലവും നിനക്ക തന്നു തീൎക്കാം ഇനിക്കായ്ക്കൊണ്ടെ ക്ഷമയുണ്ടാകെ
ണമെന്ന പറഞ്ഞു * അപ്പൊൾ ആ ശുശ്രൂഷക്കാരന്റെ യജ ൨൭
മാനൻ മനസ്സലിയപ്പെട്ട അവനെ വിടിയിച്ചു കടവും അവ
നൊടു ക്ഷമിച്ചു * പിന്നെ ആ ശുശ്രൂഷക്കാരൻ പുറപ്പെട്ട ത ൨൮
ന്റെ കൂട്ടശ്ശുശ്രൂഷക്കാരിൽ തന്നൊട നൂറ വെള്ളിക്കാശു കടംപെ
ട്ടിരുന്ന ഒരുത്തനെ കണ്ടെ അവനെ തൊണ്ണയിൽ പിടിച്ചു ഞെ
ക്കി നീ വാങ്ങിയ കടം ഇനിക്ക തന്നുതീൎക്ക എന്ന പറഞ്ഞു *
അപ്പൊൾ അവന്റെ കൂട്ടശ്ശുശ്രൂഷക്കാരൻ അവന്റെ പാദങ്ങ ൨൯
ളിൽ വീണ ഞാൻ സകലവും നിനക്ക തന്നു തീൎക്കാം ഇനിക്കാ
യ്ക്കൊണ്ടെ ക്ഷമയുണ്ടാകെണമെന്ന അവനൊട അപെക്ഷി
ച്ചു * എന്നാറെ അവൻ മനസ്സില്ലാതെ ഉടനെ പൊയി അ ൩൦
വൻ വാങ്ങിയ കടം കൊടുത്ത തീൎക്കുവൊളവും അവനെ കാരാ
ഗ്രഹത്തിലാക്കിയിട്ടു * ആ ഉണ്ടായ കാൎയ്യങ്ങളെ അവന്റെ കൂ ൩൧
ട്ടശ്ശുശ്രൂഷക്കാർ കണ്ടാറെ അവർ വളരെ ദുഃഖപ്പെട്ടുഅവർ വന്ന
ഉണ്ടായ കാൎയ്യങ്ങളെ ഒക്കയും തങ്ങളുടെ യജമാനനൊട അറി
യിക്കയും ചെയ്തു * അപ്പൊൾ അവന്റെ യജമാനൻ അവ ൩൨
നെ അടുക്കൽ വിളിപ്പിച്ചു അവനൊടു ദുഷ്ട ശുശ്രൂഷക്കാരാ നീ
എന്നൊട അപെക്ഷിച്ചതുകൊണ്ടെ ഞാൻ ആ കടമെല്ലാം നി
ന്നൊട ക്ഷമിച്ചുവല്ലൊ * ഞാൻ നിന്നൊട കരുണ ചെയ്തതു ൩൩
പൊലെ തന്നെ നീയും നിന്റെ കൂട്ടശ്ശുശ്രൂഷക്കാരനൊട കരു
ണ ചെയ്യെണ്ടുന്നതായിരുന്നില്ലയൊ എന്ന പറഞ്ഞു * വി ൩൪

ശെഷിച്ച അവൻെറ യജമാനൻ കൊപിച്ച തന്നൊടു അവൻ
വാങ്ങിയ കടമെല്ലാം തന്നു തീൎക്കുവൊളവും അവനെ ദണ്ഡി
൩൫ പ്പിക്കുന്നവരെ എല്പിച്ചു ∗ നിങ്ങൾ ഒരൊരുത്തൻ തൻെറ സ
ഹൊദരനൊട അവൻെറ കുററങ്ങളെ നിങ്ങളുടെ മനഃപൂൎവ്വ
ത്തൊടെ ക്ഷമിക്കുന്നില്ല എങ്കിൽ ഇപ്രകാരം തന്നെ എൻെറ
സ്വൎഗ്ഗസ്ഥനായ പിതാവ നിങ്ങളൊടും ചെയ്യും ∗

## ൧൯. അദ്ധ്യായം.

൧ ക്രിസ്തു രൊഗികളെ സ്വസ്ഥപ്പെടുത്തുകയും.—൩ വിവാ
ഹഭംഗത്തെ സംബന്ധിച്ച പറിശന്മാരൊട ഉത്തരം പറ
കയും.— ൧൬ നിത്യ ജീവനെ പ്രാപിപ്പാനുള്ള പ്രകാരം
കാട്ടുകയും ചെയ്യുന്നത.

പിന്നെ ഉണ്ടായതെന്തെന്നാൽ യെശു ഈ വചനങ്ങളെ തി
കച്ചതിൻെറ ശെഷം അവൻ ഗലിലെയായിൽനിന്ന പുറപ്പെ
ട്ട യൊർദാന്ന അക്കരയായ യെഹ്രദായുടെ അതൃത്തികളിലെ
൨ ക്ക വന്നു ∗ വളര പുരുഷാരങ്ങളും അവൻെറ പിന്നാലെ ചെ
ന്നു അവിടെ അവൻ അവരെ സ്വസ്ഥമാക്കുകയും ചെയ്തു ∗
൩ പറിശന്മാരും അവൻെറ അടുക്കൽ വന്ന അവനെ പരീ
ക്ഷിച്ച യാതൊരു സംഗതി കൊണ്ടെങ്കിലും ഒരു പുരുഷന ത
ൻെറ ഭാൎയ്യയെ ഉപെക്ഷിപ്പാൻ ന്യായമൊ എന്ന അവനൊടു
൪ പറഞ്ഞു ∗ എന്നാറെ അവൻ ഉത്തരമായിട്ട അവരൊടു ആ
ദിയിങ്കൽ അവരെ ഉണ്ടാക്കിയവൻ അവരെ ആണും പെണ്ണു
൫ മായി ഉണ്ടാക്കി എന്നും ∗ ഇത ഹെതുവായിട്ട ഒരു മനുഷ്യൻ
തൻെറ അപ്പനെയും അമ്മയെയും വിട്ട തൻെറ ഭാൎയ്യയൊടു കൂട
ചെൎന്നിരിക്കും അവരിരുവരും ഒരു ജഡമായ്യരുമെന്ന പറഞ്ഞു
൬ എന്നും നിങ്ങൾ വായിച്ചിട്ടില്ലയൊ ∗ എന്നതുകൊണ്ട അവർ
പിന്നെ ഇരുവരല്ല ഒരു ജഡമത്രെ ആകുന്നത ആകയാൽ
ദൈവം കൂട്ടി ചെൎത്തു മനുഷ്യൻ വെറുതിരിക്കരുത എന്ന പ
൭ റഞ്ഞു ∗ അവർ അവനൊടു എന്നാൽ ഉപെക്ഷ ചീട്ട എഴുതി
കൊടുത്ത അവളെ ഉപെക്ഷിപ്പാൻ മൊശെ എന്തിന കല്പിച്ചു
൮ എന്ന പറയുന്നു ∗ അവൻ അവരൊടു നിങ്ങളുടെ ഹൃദയകാ
ഠിന്യത്തിൻെറ ഹെതുവായിട്ട മൊശെ നിങ്ങൾക്ക നിങ്ങളുടെ
ഭാൎയ്യമാരെ ഉപെക്ഷിപ്പാൻ അനുവാദം തന്നു എന്നാൽ ആദി
൯ മുതൽ ഇപ്രകാരം ആയില്ല ∗ എന്നാൽ ആരെങ്കിലും വെശ്യാ
ദൊഷം ഹെതുവായിട്ടല്ലാതെ തൻെറ ഭാൎയ്യയെ ഉപെക്ഷിച്ച മ
റെറാരുത്തിയെ വിവാഹം ചെയ്താൽ അവൻ വ്യഭിചാരം ചെ
യ്യുന്നു എന്നും ഉപെക്ഷിക്കപ്പെട്ടവളെ വിവാഹം ചെയ്യുന്നവ
നും വ്യഭിചാരം ചെയ്യുന്നു എന്നും ഞാൻ നിങ്ങളൊടു പറയുന്നു
൧൦ എന്ന പറഞ്ഞു ∗ അവൻെറ ശിഷ്യന്മാർ അവനൊടു ഭാൎയ്യ

യൊടെ മനുഷ്യന്റെ സംഗതി ഇപ്രകാരമാകുന്നു എങ്കിൽ വി
വാഹം ചെയ്യുന്നത നന്നല്ല എന്ന പറയുന്നു * എന്നാൽ അവൻ ൧൧
അവരൊടു ആൎക്ക അത നല്കപ്പെട്ടുവൊ അവർ അല്ലാതെ എ
ല്ലാവരും ഈ വചനം പരിഗ്രഹിക്കുന്നില്ല * എന്തുകൊണ്ടെ ൧൨
ന്നാൽ തങ്ങളുടെ അമ്മയുടെ ഗൎഭത്തിൽനിന്ന അപ്രകാരം ജ
നിച്ചിട്ടുള്ളവരായ സന്ന്യാസികളുമുണ്ട മനുഷ്യരാൽ സന്ന്യാസി
കളാക്കപ്പെട്ടിട്ടുള്ള സന്ന്യാസികളുമുണ്ട സ്വൎഗ്ഗരാജ്യത്തെ കുറിച്ച
തങ്ങളെ തന്നെ സന്ന്യാസികളാക്കീട്ടുള്ള സന്ന്യാസികളുമുണ്ട ഇ
തു പരിഗ്രഹിപ്പാൻ കഴിയുന്നവൻ പരിഗ്രഹിക്കട്ടെ എന്ന
പറഞ്ഞു *

അപ്പൊൾ അവൻ ചെറിയ പൈതങ്ങളുടെ മെൽ തന്റെ ൧൩
കൈകളെ വെച്ച പ്രാൎത്ഥിക്കെണ്ടുന്നതിന്നായിട്ട അവർ അ
വന്റെ അടുക്കൽ കൊണ്ടുവരപ്പെട്ടു എന്നാറെ ശിഷ്യന്മാർ അ
വരെ വിലക്കി * എന്നാൽ യെശു പറഞ്ഞു ചെറിയ പൈത ൧൪
ങ്ങൾ എന്റെ അടുക്കൽ വരുവാൻ വിടുവിൻ അവരെ വിരൊ
ധിക്കയുമരുത എന്തുകൊണ്ടെന്നാൽ സ്വൎഗ്ഗരാജ്യം അപ്രകാരമു
ള്ളവരുടെ ആകുന്നു * അവൻ അവരുടെ മെൽ തന്റെ കൈ ൧൫
കളെ വെച്ചു അവിടെനിന്ന പുറപ്പെട്ടു പൊകയും ചെയ്തു *

പിന്നെ കണ്ടാലും ഒരുത്തൻ വന്ന അവനൊട നല്ല ഗുരൊ ൧൬
നിത്യജീവൻ ഉണ്ടാകുവാനായിട്ട ഞാൻ എന്തൊരു ഗുണം ചെ
യ്യെണം എന്ന പറഞ്ഞു * എന്നാറെ അവൻ അവനൊട നീ ൧൭
എന്നെ നല്ലവനെന്ന എന്തിന ചൊല്ലുന്നു ദൈവം ഒരുവന
ല്ലാതെ നല്ലവൻ ഒരുത്തനുമില്ലല്ലൊ എന്നാലും ജീവങ്കലെക്ക പ്ര
വെശിപ്പാൻ നിനക്ക മനസ്സുണ്ടെങ്കിൽ കല്പനകളെ പ്രമാണി
ക്ക എന്ന പറഞ്ഞു * അവൻ അവനൊട എവ എന്ന പറയു ൧൮
ന്നു അപ്പൊൾ യെശു പറഞ്ഞു നീ കുല ചെയ്യരുത നീ വ്യഭി
ചാരം ചെയ്യരുത നീ മൊഷണം ചെയ്യരുത നീ കള്ള സാക്ഷി
പറയരുത * നിന്റെ അപ്പനെയും അമ്മയെയും ബഹുമാ ൧൯
നിക്ക എന്നും നീ നിന്റെ അയല്ക്കാരനെ നിന്നെപ്പൊലെ ത
ന്നെ സ്നെഹിക്കണം എന്നുമുള്ളവ * ആ യൌവനമുള്ളവൻ ൨൦
അവനൊട ഇവ ഒക്കയും ഞാൻ എന്റെ ബാല്യം മുതൽ പ്ര
മാണിച്ചിട്ടുണ്ട ഇനി ഇനിക്ക എന്തൊരു കുറവുണ്ട എന്ന പ
റഞ്ഞു * യെശു അവനൊട പൂൎണ്ണനാകുവാൻ നിനക്ക മന ൨൧
സ്സുണ്ടെങ്കിൽ നീ ചെന്ന നിനക്കുള്ള വസ്തുക്കളെ വിറ്റ ദരി
ദ്രൎക്ക കൊടുക്ക എന്നാൽ നിനക്ക സ്വൎഗ്ഗത്തിൽ നിക്ഷെപമുണ്ടാ
കും പിന്നെ നീ വന്ന എന്നെ പിന്തുടൎന്നുകൊൾക എന്ന പറ
ഞ്ഞു * എന്നാറെ ആ യൌവനമുള്ളവൻ ഈ വചനം കെട്ട ൨൨
പ്പൊൾ അവൻ ദുഃഖിച്ചുകൊണ്ട പൊയ്ക്കളഞ്ഞു എന്തുകൊണ്ടെ
ന്നാൽ അവന്ന വളര സമ്പത്തുകളുണ്ടായിരുന്നു * അപ്പൊൾ ൨൩

യെശു തന്റെ ശിഷ്യന്മാരൊടു ഒരു ധനവാൻ സ്വൎഗ്ഗരാജ്യത്തി
ലെക്ക കടക്കുന്നത പ്രയാസം എന്ന ഞാൻ സത്യമായിട്ട നിങ്ങ
൨൪ ളൊടു പറയുന്നു * പിന്നെയും ഒരു ധനവാൻ ദൈവത്തി
ന്റെ രാജ്യത്തിലെക്ക കടക്കുന്നതിനെക്കാൾ ഒര ഒട്ടകം ഒരു സൂ
ചിയുടെ കുഴയിൽ കൂടി കടന്നു പൊകുന്നത എറ്റം എളുപ്പമാകു
൨൫ ന്നു എന്ന ഞാൻ നിങ്ങളൊടു പറയുന്നു എന്ന പറഞ്ഞു * അ
വന്റെ ശിഷ്യന്മാർ ഇതു കെട്ടാറെ എറ്റവും ഭ്രമിച്ചു അപ്രകാ
രമായാൽ രക്ഷിക്കപ്പെടുവാൻ കഴിയുന്നവൻ ആരെന്ന പറ
൨൬ ഞ്ഞു * എന്നാറെ യെശു അവരെ നൊക്കി അവരൊടു മനുഷ്യ
രാൽ ഇത കഴിയാത്ത കാൎയ്യം തന്നെ എന്നാൽ ദൈവത്താൽ സ
൨൭ കല കാൎയ്യവും കഴിയുന്നതാകുന്നു എന്ന പറഞ്ഞു * അപ്പൊൾ
പത്രൊസ ഉത്തരമായിട്ട അവനൊടു കണ്ടാലും ഞങ്ങൾ സക
ലവും ഉപെക്ഷിച്ചു നിന്നെ പിന്തുടൎന്നിരിക്കുന്നു അതുകൊണ്ട
൨൮ ഞങ്ങൾക്ക എന്ത ഉണ്ടാകും എന്ന പറഞ്ഞു * യെശു അവരൊ
ടു പറഞ്ഞു പുതിയ ജനനത്തിൽ മനുഷ്യന്റെ പുത്രൻ തന്റെ
മഹത്വത്തിന്റെ സിംഹാസനത്തിൽ ഇരിക്കുമ്പൊൾ എന്നെ
പിന്തുടൎന്നിട്ടുള്ള നിങ്ങളും കൂടി ഇസ്രാഎലിന്റെ പന്ത്രണ്ട ഗൊ
ത്രങ്ങളെ ന്യായം വിസ്തരിച്ചുകൊണ്ട പന്ത്രണ്ടു സിംഹാസന
ങ്ങളിൽ ഇരിക്കുമെന്ന ഞാൻ സത്യമായിട്ട നിങ്ങളൊടു പറയു
൨൯ ന്നു * അത്രയുമല്ല എന്റെ നാമം നിമിത്തമായിട്ട വീടുകളെ
എങ്കിലും സഹൊദരന്മാരെ എങ്കിലും സഹൊദരിമാരെ എങ്കിലും
അപ്പനെ എങ്കിലും അമ്മയെ എങ്കിലും ഭാൎയ്യയെ എങ്കിലും മക്ക
ളെ എങ്കിലുംനിലങ്ങളെഎങ്കിലും ഉപെക്ഷിച്ചവനെല്ലാം നൂറിര
ട്ടി പ്രാപിക്കും നിത്യജീവനെയും അവകാശമായനുഭവിക്കും *
൩൰ എങ്കിലും മുമ്പുള്ളവരാകുന്ന പലർ പിമ്പുള്ളവരായും പിമ്പു
ള്ളവർ മുമ്പുള്ളവരായും ഇരിക്കും *

## ൨൰. അദ്ധ്യായം.

൧ മുന്തിരിങ്ങാത്തൊട്ടത്തിലെ വെലക്കാരുടെ സംഗതി.—
൨൰ താണിരിക്കെണമെന്ന ക്രിസ്തു തന്റെ ശിഷ്യന്മാ
രെ പഠിപ്പിക്കുന്നത.

എന്തുകൊണ്ടെന്നാൽ സ്വൎഗ്ഗരാജ്യം വീട്ടെജമാനനായൊരു
മനുഷ്യനൊട സദൃശമാകുന്നു അവൻ തന്റെ മുന്തിരിങ്ങാ
ത്തൊട്ടത്തിലെക്ക വെലക്കാരെ കൂലിക്ക വിളിപ്പാൻ അതികാല
൨ ത്ത പുറപ്പെട്ടു * എന്നാറെ അവൻ വെലക്കാരൊട നാളൊന്നി
ന്ന ഒരൊ പണം വീതം പറഞ്ഞ നിശ്ചയിച്ചിട്ട അവരെ ത
൩ ന്റെ മുന്തിരിങ്ങാത്തൊട്ടത്തിലെക്ക അയച്ചു * പിന്നെ അവൻ
മൂന്നാം മണിനെരത്ത പുറപ്പെട്ട ചന്ത സ്ഥലത്ത മിനക്കെട്ടു നി
൪ ല്ക്കുന്ന വെറെ ചിലരെ കണ്ടു * നിങ്ങളും മുന്തിരിങ്ങാത്തൊട്ട

ത്തിലെക്ക പൊകുവിൻ ന്യായമുള്ളപ്രകാരം ഞാൻ നിങ്ങൾക്ക
(കൂലി) തരും എന്നും അവരൊട്ടു പറഞ്ഞു എന്നാറെ അവർ
പൊയി* ആറാമത്തെയും ഒമ്പതാമത്തെയും മണിനെരത്ത ൫
അവൻ പിന്നെയും പുറപ്പെട്ടു അപ്രകാരം തന്നെ ചെയ്തു*
പിന്നെ പതിനൊന്നാം മണിനെരത്ത അവൻ പുറപ്പെട്ടു ചെ ൬
ന്ന മിനക്കെട്ട നില്ക്കുന്ന മറ്റു ചിലരെ കണ്ടു അവരൊട്ടു നി
ങ്ങൾ പകൽ മുഴുവനും ഇവിടെ എന്തിന മിനക്കെട്ട നില്ക്കുന്നു
എന്ന പറഞ്ഞു* ആരും ഞങ്ങളെ കൂലിക്ക വിളിക്കായ്കകൊണ്ടു ൭
എന്ന അവർ അവനൊട്ടു പറയുന്നു അവൻ അവരൊട്ടു നി
ങ്ങളും മുന്തിരിങ്ങാത്തൊട്ടത്തിലെക്ക പൊകുവിൻ ന്യായമുള്ള
പ്രകാരം നിങ്ങൾക്ക (കൂലി) കിട്ടുമെന്ന പറയുന്നു* പിന്നെ ൮
വൈകുന്നെരമായപ്പൊൾ മുന്തിരിങ്ങാത്തൊട്ടത്തിന്റെ യജ
മാനൻ തന്റെ കലവറക്കാരനൊട്ടു നീ വെലക്കാരെ വിളിച്ചു
പിമ്പുള്ളവർ മുതൽ തുടങ്ങി മുമ്പുള്ളവർ വരെയും അവൎക്ക കൂലി
കൊടുക്ക എന്ന പറഞ്ഞു* അപ്രകാരം പതിനൊന്നാം മണി ൯
നെരത്ത (കൂലിക്ക) വിളിക്കപ്പെട്ടവർ വന്നപ്പൊൾ അവർ
ആൾക്ക ഒരൊ പണം വാങ്ങി* എന്നാൽ മുമ്പുള്ളവർ വന്ന ൧൦
പ്പൊൾ തങ്ങൾക്ക അധികം (കൂലി) കിട്ടുമെന്ന നിരൂപിച്ചു അ
വരും അപ്രകാരം തന്നെ ആൾക്ക ഒരൊ പണം വാങ്ങി* അ ൧൧
തു വാങ്ങിയപ്പൊൾ അവർ വീട്ടെജമാനന്റെ നെരെ പിറു
പിറുത്ത* ഒരം പിമ്പുള്ളവർ ഒരു മണി നെരം മാത്രം വെല ൧൨
ചെയ്തു നീ ഇവരെ പകലത്തെ ഭാരവും ഉഷ്ണവും സഹിച്ചിട്ടുള്ള
ഞങ്ങളൊട സമമാക്കിയല്ലൊ എന്ന പറഞ്ഞു* എന്നാറെ അ ൧൩
വൻ ഉത്തരമായിട്ടു അവരിൽ ഒരുത്തനൊട്ടു സ്നെഹിത ഞാൻ
നിനക്ക അന്യായം ചെയ്യുന്നില്ല നീ എന്നൊട ഒരു പണം കൂ
ലിക്ക സമ്മതിച്ചിട്ടില്ലയൊ* നിനക്കുള്ളതു നീ വാങ്ങിക്കൊണ്ടു ൧൪
പൊയ്ക്കൊൾക ഞാൻ നിനക്ക തന്നതുപൊലെ തന്നെ ഒരം പി
മ്പുള്ളവനും കൊടുപ്പാൻ ഇനിക്ക മനസ്സുണ്ടു* ഇനിക്കുള്ളവ ൧൫
യെ കൊണ്ടു ഞാൻ ഇച്ശിക്കുന്ന പ്രകാരം ചെയ്വാൻ ഇനിക്ക
ന്യായമില്ലയൊ ഞാൻ നല്ലവനാകകൊണ്ടു നിന്റെ കണ്ണു ദൊ
ഷമുള്ളതാകുന്നുവൊ എന്ന പറഞ്ഞു* ഇപ്രകാരം പിമ്പുള്ള ൧൬
വർ മുമ്പുള്ളവരായും മുമ്പുള്ളവർ പിമ്പുള്ളവരായും ഇരിക്കും എ
ന്തുകൊണ്ടെന്നാൽ വിളിക്കപ്പെട്ടവർ പലരാകുന്നു തെരിഞ്ഞെ
ടുക്കപ്പെട്ടവരൊ ചുരുക്കമാകുന്നു*
പിന്നെ യെശു യെറുശലമിലെക്ക പുറപ്പെട്ടു പൊകുമ്പൊൾ ൧൭
വഴിയിൽ അവൻ പന്ത്രണ്ടു ശിഷ്യന്മാരെ വെറിട്ട കൂട്ടിക്കൊണ്ടു
അവരൊട്ടു* കണ്ടാലും നാം യെറുശലമിലെക്ക പൊകുന്നു ൧൮
അവിടെ മനുഷ്യന്റെ പുത്രൻ പ്രധാനാചാൎയ്യന്മാൎക്കും ഉപാ
ദ്ധ്യായന്മാൎക്കും എല്പിക്കപ്പെടും അവർ അവനെ മരണ ശി

൧൯ ക്ഷെക്ക വിധിച്ചു * അവനെ പരിഹസിപ്പാനും വാറു കൊ
ണ്ട അടിപ്പാനും കുരിശിൽ തറപ്പാനും പുറജാതികൾക്ക എല്പി
ക്കും പിന്നെ അവൻ മൂന്നാം ദിവസത്തിൽ ഉയിൎത്തെഴുനീല്ക്കും
എന്ന പറഞ്ഞു *
൨൦ അപ്പൊൾ സബെദിയുടെ പുത്രന്മാരുടെ അമ്മ അവളുടെ പു
ത്രന്മാരൊടു കൂടി അവന്റെ അടുക്കൽ വന്ന അവനെ വന്ദി
൨൧ ച്ചു അവനിൽനിന്ന ഒരു കാൎയ്യം യാചിച്ചു * എന്നാറെ അ
വൻ നിനക്ക എന്തു വെണമെന്ന അവളൊടു പറഞ്ഞു അവൾ
എന്റെ ൟ രണ്ടു പുത്രന്മാർ നിന്റെ രാജ്യത്തിൽ ഒരുത്തൻ
നിന്റെ വലത്തു ഭാഗത്തും ഒരുത്തൻ നിന്റെ ഇടത്തു ഭാഗ
ത്തും ഇരിപ്പാനായിട്ട അരുളിച്ചെയ്യെണം എന്ന അവനൊടു
൨൨ പറയുന്നു * എന്നാറെ യെശു ഉത്തരമായിട്ട നിങ്ങൾ യാചി
ക്കുന്നത ഇന്നതെന്ന നിങ്ങൾ അറിയുന്നില്ല ഞാൻ കുടിപ്പാ
നിരിക്കുന്ന പാനപാത്രത്തിൽനിന്ന കുടിപ്പാനും ഞാൻ ബ
പ്തിസ്മപ്പെടുന്ന ബപ്തിസ്മ കൊണ്ട ബപ്തിസ്മപ്പെടുവാനും നി
ങ്ങൾക്ക കഴിയുമൊ എന്ന പറഞ്ഞു കഴിയും എന്ന അവർ അ
൨൩ വനൊടു പറയുന്നു * പിന്നെ അവൻ അവരൊടു നിങ്ങൾ
എന്റെ പാനപാത്രത്തിൽനിന്ന കുടിക്കയും ഞാൻ ബപ്തിസ്മ
പ്പെടുന്ന ബപ്തിസ്മ കൊണ്ട നിങ്ങളും ബപ്തിസ്മപ്പെടുകയും
ചെയ്യും നിശ്ചയം എന്നാലും എന്റെ വലത്തു ഭാഗത്തും എ
ന്റെ ഇടത്തു ഭാഗത്തും ഇരിക്കുന്നതിന അത എന്റെ പിതാ
വിനാൽ ആൎക്ക ഒരുക്കപ്പെടുന്നുവൊ അവൎക്കല്ലാതെ തരുവാൻ
൨൪ ഇനിക്കുള്ളതല്ല എന്ന പറഞ്ഞു * മററു പത്തു പെർ അതു കെ
൨൫ ട്ടാറെ ആ രണ്ടു സഹൊദരന്മാരുടെ നെരെ നീരസപ്പെട്ടു * എ
ന്നാറെ യെശു അവരെ അടുക്കൽ വിളിച്ചിട്ട അവരൊടു ജാതി
കളുടെ പ്രഭുക്കൾ അവരുടെ മെൽ കൎത്തവ്യം ചെയ്യുന്നു എന്നും
മഹത്തുകൾ അവരുടെമെൽ അധികാരം ചെയ്യുന്നു എന്നും നി
൨൬ ങ്ങൾ അറിയുന്നു * എങ്കിലും ഇപ്രകാരം നിങ്ങളുടെ ഇടയിൽ
വെണ്ട നിങ്ങളിൽ ആരെങ്കിലും വലിയവനാകുവാൻ ഇച്ഛി
൨൭ ച്ചാൽ അവൻ നിങ്ങളുടെ ശുശ്രൂഷക്കാരനാകട്ടെ * നിങ്ങളിൽ
ആരെങ്കിലും പ്രമാണിയാകുവാൻ ഇച്ഛിച്ചാൽ അവൻ നിങ്ങളു
൨൮ ടെ വെലക്കാരനാകട്ടെ * അപ്രകാരം മനുഷ്യന്റെ പുത്രൻ
ശുശ്രൂഷ ചെയ്യിച്ചുകൊൾവാനായിട്ട വന്നില്ല ശുശ്രൂഷ ചെ
യ്വാനായിട്ടും പലൎക്കും വെണ്ടി തന്റെ ജീവനെ വീണ്ടെടുപ്പാ
യി കൊടുപ്പാനായിട്ടും അത്രെ വന്നത എന്ന പറഞ്ഞു *
൨൯ പിന്നെ അവർ യെറിഹൊയിൽനിന്ന പുറപ്പെടുമ്പൊൾ
൩൦ വളര പുരുഷാരം അവന്റെ പിന്നാലെ ചെന്നു * അപ്പൊൾ
കണ്ടാലും വഴിയരികെ ഇരിക്കുന്ന രണ്ടു കുരുടർ യെശു കടന്ന
പൊകുന്നു എന്ന കെട്ടാറെ അവർ ദാവീദിന്റെ പുത്രനായ

കൎത്താവെ ഞങ്ങളൊടു കരുണയുണ്ടാകെണമെന്ന നിലവി
ളിച്ചു പറഞ്ഞു ⁎ അവർ മിണ്ടാതെ ഇരിപ്പാനായിട്ട പുരുഷാരം ൩൧
അവരെ വിലക്കി എന്നാലൊ അവർ ദാവീദിന്റെ പുത്രനായ
കൎത്താവെ ഞങ്ങളൊടു കരുണയുണ്ടാകെണമെന്ന അധികം
നിലവിളിച്ചു പറഞ്ഞു ⁎ അപ്പൊൾ യെശു നിന്ന അവരെ ൩൨
വിളിച്ച ഞാൻ നിങ്ങൾക്ക എന്ത ചെയ്യെണമെന്ന നിങ്ങൾ
ക്ക മനസ്സായിരിക്കുന്നു എന്ന പറഞ്ഞു ⁎ അവർ അവനൊടു ൩൩
കൎത്താവെ ഞങ്ങളുടെ കണ്ണുകൾ തുറക്കപ്പെടെണം എന്ന പറ
ഞ്ഞു ⁎ അപ്പൊൾ യെശു മനസ്സലിയപ്പെട്ട അവരുടെ ക ൩൪
ണ്ണുകളെ തൊട്ടു ഉടനെ അവരുടെ കണ്ണുകൾക്ക കാഴ്ച ഉണ്ടായി
അവർ അവന്റെ പിന്നാലെ പൊകയും ചെയ്തു ⁎

## ൨൧. അദ്ധ്യായം.

൧ ക്രിസ്തു യെറുശലമിലെക്ക ഒരു കഴുതമെലെ എറിപ്പൊകുന്നത.—൧൨ അവൻ കൊള്ളുന്നവരെയും വില്ക്കുന്നവരെയും ദൈവാലയത്തിൽനിന്ന പുറത്താക്കുന്നത.

പിന്നെ അവർ യെറുശലമിലെക്ക സമീപിച്ചു ഒലിവ മല
യുടെ അരികെ ബെതപാഗയിലെക്ക എത്തിയപ്പൊൾ യെ
ശു രണ്ട ശിഷ്യന്മാരെ അയച്ച ⁎ അവരൊടു നിങ്ങളുടെ നെ ൨
രെ ഇരിക്കുന്ന ഗ്രാമത്തിലെക്ക പൊകുവിൻ അവിടെ നിങ്ങൾ
ഉടനെ കെട്ടപ്പെട്ടിരിക്കുന്ന ഒരു കഴുതയെയും അതിനൊടു കൂട
ഒരു ആണ്കുട്ടിയെയും കാണും (അവയെ) അഴിച്ച ഇനിക്ക
കൊണ്ടുവരുവിൻ ⁎ യാതൊരുത്തൻ നിങ്ങളൊടു വല്ലതും പറ ൩
ഞ്ഞാൽ കൎത്താവിന്ന അവയെ കൊണ്ട ആവശ്യമുണ്ടെന്ന പറ
വിൻ ഉടനെ അവൻ അവയെ അയക്കും എന്ന പറഞ്ഞു ⁎
കണ്ടാലും നിന്റെ രാജാവ സൌമ്യനായും കഴുതമെലും കഴുത ൪
യുടെ ആണ്കുട്ടിമെലും ഇരിക്കുന്നവനായും നിന്റെ അടുക്കൽ
വരുന്നു എന്ന നിങ്ങൾ സിയൊന്റെ പുത്രിയൊടു പറവിൻ
എന്ന ⁎ ദീൎഘദൎശിയാൽ ചൊല്ലപ്പെട്ടത നിവൃത്തിയാകെണ്ടു ൫
ന്നതിന്ന ഇതൊക്കെയും ഉണ്ടായി ⁎ അപ്പൊൾ ശിഷ്യന്മാർ ൬
പൊയി യെശു തങ്ങളൊട കല്പിച്ച പ്രകാരം ചെയ്തു ⁎ കഴുത ൭
യെയും കഴുതക്കുട്ടിയെയും കൊണ്ടുവന്ന പിന്നെ അവർ ത
ങ്ങളുടെ വസ്ത്രങ്ങളെ അവയുടെ മെൽ ഇട്ടു (അവനെ) അവയു
ടെ മെൽ ഇരുത്തി ⁎ അപ്പൊൾ എത്രയും വളര പുരുഷാരം ൮
തങ്ങളുടെ വസ്ത്രങ്ങളെ വഴിയിൽ വിരിച്ചു മറ്റു ചിലർ വൃക്ഷ
ങ്ങളിൽനിന്ന കൊമ്പുകളെ വെട്ടി വഴിയിൽ വിതറി ⁎ അത്ര ൯
യുമല്ല മുമ്പെ പൊകയും പിന്തുടരുകയും ചെയ്ത പുരുഷാരങ്ങൾ
ദാവീദിന്റെ പുത്രന ഓശാന കൎത്താവിന്റെ നാമത്തിൽ വ
രുന്നവൻ അനുഗ്രഹിക്കപ്പെട്ടവനാകുന്നു അത്യുന്നതങ്ങളിൽ

൧൦ ഓശാന എന്ന അട്ടഹാസിച്ച പറഞ്ഞു * പിന്നെ അവൻ
യെറുശലമിലെക്ക എത്തിയപ്പൊൾ നഗരമെല്ലാം കുലുങ്ങി ഇ
൧൧ വൻ ആരാകുന്നു എന്ന പറഞ്ഞു * ഇവൻ ഗലിലെയായി
ലെ നസറെത്തിൽനിന്നുള്ള ദീഷ്ഘദശിയായ യെശുവാകുന്നു
൧൨ എന്ന പുരുഷാരം പറഞ്ഞു * പിന്നെ യെശു ദൈവാലയ
ത്തിലെക്ക ചെന്ന ദൈവാലയത്തിൽ വില്ക്കുന്നവരെയും കൊ
ള്ളുന്നവരെയും എല്ലാം പുറത്താക്കി പൊൻവാണിഭക്കാരുടെ
മെശപ്പലകകളെയും പ്രാവുകളെ വില്ക്കുന്നവരുടെ പീഠങ്ങളെ
൧൩ യും മറിച്ച കളഞ്ഞു * എന്റെ ഭവനം പ്രാൎത്ഥനയുടെ ഭവ
നം എന്ന ചൊല്ലപ്പെടും എന്ന എഴുതിയിരിക്കുന്നു എന്നാൽ
നിങ്ങൾ അതു കള്ളന്മാരുടെ ഗുഹയാക്കിതീൎത്തു എന്ന അവ
൧൪ രൊട പറഞ്ഞു * വിശെഷിച്ച കുരുടരും മുടന്തരും ദൈവാ
ലയത്തിൽ അവന്റെ അടുക്കൽ വന്നു അവൻ അവരെ സ്വ
൧൫ സ്ഥമാക്കി * എന്നാൽ അവൻ ചെയ്യ അത്ഭുതങ്ങളെയും ദാ
വീദിന്റെ പുത്രന ഓശാന എന്ന ദൈവാലയത്തിൽ വിളിച്ചു
പറയുന്ന പൈതങ്ങളെയും പ്രധാനാചാൎയ്യന്മാരും ഉപാദ്ധ്യാ
൧൬ യന്മാരും കണ്ടാറെ അവർ നീരസപ്പെട്ടു * ഇവർ പറയുന്നതു
നീ കെൾക്കുന്നുവൊ എന്നും അവനൊടു പറഞ്ഞു അപ്പൊൾ
യെശു അവരൊടു ഉവ്വ ശിശുക്കളുടെയും മുലകുടിക്കുന്നവരുടെ
യും വായിൽനിന്ന നീ സ്തുതിയെ പൂൎണ്ണമാക്കി എന്ന നിങ്ങൾ
ഒരുനാളും വായിച്ചിട്ടില്ലയൊ എന്ന പറഞ്ഞു *
൧൭ പിന്നെ അവൻ അവരെ വിട്ട പട്ടണത്തിൽനിന്ന ബെ
താനിയായിലെക്ക പുറപ്പെട്ടു പൊയി അവിടെ രാത്രി പാൎത്തു *
൧൮ പിന്നെ രാവിലെ അവൻ പട്ടണത്തിലെക്ക തിരിച്ചുവരു
൧൯ മ്പൊൾ വിശന്നു * അവൻ വഴിയരികത്ത ഒര അത്തി വൃ
ക്ഷം കണ്ടാറെ അതിന്റെ അടുക്കൽ വന്നു അതിൽ ഇലക
ളല്ലാതെ പിന്നെ ഒന്നും കണ്ടെത്തിയില്ല അപ്പൊൾ അവൻ അതി
നൊട ഇനിമെൽ എന്നെക്കും നിങ്കൽ ഫലമുണ്ടാകരുത എന്ന
൨൦ പറഞ്ഞു ഉടനെ ആ അത്തി വൃക്ഷം ഉണങ്ങിപ്പൊയി * ശി
ഷ്യന്മാർ ഇതു കണ്ടാറെ അത്തി വൃക്ഷം എത്രയും വെഗത്തിൽ
൨൧ ഉണങ്ങിപ്പൊയി എന്ന പറഞ്ഞ ആശ്ചൎയ്യപ്പെട്ടു * പിന്നെ
യെശു ഉത്തരമായിട്ട അവരൊടു നിങ്ങൾ വിശ്വാസമുള്ളവരാ
യി സംശയിക്കാതെ ഇരുന്നാൽ അത്തി വൃക്ഷത്തിന്ന ചെയ്യ
പ്പെട്ടതു നിങ്ങൾ ചെയ്യുമ്മാത്രമല്ല നിങ്ങൾ ഈ മലയൊടും നീ
നീങ്ങി സമുദ്രത്തിലെക്ക തള്ളപ്പെടുക എന്ന് പറഞ്ഞാൽ അപ്ര
കാരമാകുമെന്ന ഞാൻ സത്യമായിട്ട നിങ്ങളൊടു പറയുന്നു *
൨൨ അത്രയുമല്ല പ്രാൎത്ഥനയിൽ നിങ്ങൾ എതു കാൎയ്യങ്ങളെ വിശ്വ
സിച്ചുകൊണ്ട ചൊദിച്ചാലും അവ ഒക്കയും നിങ്ങൾക്ക ലഭി
ക്കും എന്ന പറഞ്ഞു *

പിന്നെ അവൻ ദൈവാലയത്തിലെക്ക വന്ന പഠിപ്പിക്ക ൨൩
മ്പൊൾ പ്രധാനാചാൎയ്യന്മാരും ജനത്തിന്റെ മൂപ്പന്മാരും അവ
ന്റെ അടുക്കൽ വന്ന നീ എന്ത അധികാരം കൊണ്ട ൟ കാ
ൎയ്യങ്ങളെ ചെയ്യുന്നു എന്നും ആര നിനക്ക ൟ അധികാരം ത
ന്നു എന്നും പറഞ്ഞു ✱ യെശു ഉത്തരമായിട്ട അവരൊട ഞാ ൨൪
നും നിങ്ങളൊട ഒരു കാൎയ്യം ചൊദിക്കും ആയതു നിങ്ങൾ എ
ന്നൊട പറഞ്ഞാൽ ഞാൻ എന്ത അധികാരം കൊണ്ട ൟ കാ
ൎയ്യങ്ങളെ ചെയ്യുന്നു എന്ന ഞാനും നിങ്ങളൊട പറയും ✱ യൊ ൨൫
ഹന്നാന്റെ ബപ്തിസ്മ എവിടെനിന്നുണ്ടായി സ്വൎഗ്ഗത്തിൽ
നിന്നൊ മനുഷ്യരിൽനിന്നൊ എന്ന പറഞ്ഞു അപ്പൊൾ അ
വർ തങ്ങളിൽ ആലൊചിച്ച അത സ്വൎഗ്ഗത്തിൽനിന്നുണ്ടായി
എന്ന നാം പറഞ്ഞാൽ അവൻ എന്നാൽ നിങ്ങൾ എന്തുകൊ
ണ്ട അവനെ വിശ്വസിക്കാഞ്ഞു എന്ന നമ്മൊട പറയും ✱ അ ൨൬
ത മനുഷ്യരിൽനിന്നുണ്ടായി എന്ന നാം പറഞ്ഞാൽ നാം ജന
ങ്ങളെ ഭയപ്പെടുന്നു എന്തുകൊണ്ടെന്നാൽ എല്ലാവരും യൊഹ
ന്നാനെ ഒരു ദീൎഘദൎശി എന്ന പ്രമാണിക്കുന്നു എന്ന പറഞ്ഞു ✱
പിന്നെ അവർ യെശുവിനൊട ഉത്തരമായിട്ട ഞങ്ങൾ അറി ൨൭
യുന്നില്ലെന്ന പറഞ്ഞു അപ്പൊൾ അവനും അവരൊട ഞാൻ
എന്ത അധികാരം കൊണ്ട ൟ കാൎയ്യങ്ങളെ ചെയ്യുന്നു എന്ന
ഞാനും നിങ്ങളൊട പറയുന്നില്ല ✱ എങ്കിലും നിങ്ങൾക്ക എന്ത ൨൮
തൊന്നുന്നു ഒരു മനുഷ്യന രണ്ട പുത്രന്മാരുണ്ടായി അവൻ മൂ
ത്തവന്റെ അടുക്കൽ വന്ന മകനെ നീ ഇന്ന എന്റെ മുന്തി
രിങ്ങാത്തൊട്ടത്തിൽ പൊയി വെലചെയ്ക എന്ന പറഞ്ഞു ✱
അവൻ ഇനിക്ക മനസ്സില്ലെന്ന ഉത്തരമായിട്ട പറഞ്ഞു എ ൨൯
ന്നാൽ പിന്നത്തെതിൽ അവൻ അനുതാപപ്പെട്ടു പൊയി ✱
പിന്നെ അവൻ രണ്ടാമത്തവന്റെ അടുക്കൽ വന്ന അപ്രകാ ൩൦
രം തന്നെ പറഞ്ഞു എന്നാറെ അവൻ കൎത്താവെ ഞാൻ പൊ
കുന്നു എന്ന ഉത്തരമായിട്ട പറഞ്ഞു എങ്കിലും പൊയില്ല ✱ ഇ ൩൧
വരിരുവരിൽ എവൻ (തന്റെ) അപ്പന്റെ ഇഷ്ടം ചെയ്തു എ
ന്ന പറഞ്ഞു മൂത്തവൻ എന്ന അവർ അവനൊട പറയുന്നു
യെശു അവരൊട പറഞ്ഞു ചുങ്കക്കാരും വെശ്യാസ്ത്രീകളും നി
ങ്ങൾക്ക മുമ്പെ ദൈവത്തിന്റെ രാജ്യത്തിലെക്ക പൊകുന്നു എ
ന്ന ഞാൻ സത്യമായിട്ട നിങ്ങളൊട പറയുന്നു ✱ എന്തുകൊ ൩൨
ണ്ടെന്നാൽ യൊഹന്നാൻ നീതിയുടെ വഴിയിൽ നിങ്ങളുടെ
അടുക്കൽ വന്നു എങ്കിലും നിങ്ങൾ അവനെ വിശ്വസിച്ചില്ല
എന്നാൽ ചുങ്കക്കാരും വെശ്യാസ്ത്രീകളും അവനെ വിശ്വസിച്ചു
അതു നിങ്ങൾ കണ്ടിട്ടും പിന്നത്തെതിൽ അവനെ വിശ്വസി
ക്കെണ്ടുന്നതിന്നായിട്ട അനുതാപപ്പെട്ടതുമില്ല ✱
മറ്റൊര ഉപമ കെട്ടുകൊൾവിൻ വീട്ടെജമാനായൊരു മനു ൩൩

ഷ്യനുണ്ടായിരുന്നു അവൻ ഒരു മുന്തിരിങ്ങാത്തൊട്ടമുണ്ടാക്കി
അതിന ചുററം ഒരു വെലി കെട്ടി അതിൽ ഒരു ചക്കം കുഴിച്ചിട്ടു
ഒരു ഗൊപുരവും പണിതു പിന്നെ അതു തൊട്ടക്കാൎക്ക എല്പിച്ചു
൩൪ ഒരു ദൂര ദെശത്തിലെക്ക പൊയി * ഫലകാലം സമീപിച്ച
പ്പൊൾ അതിന്റെ ഫലങ്ങളെ വാങ്ങുവാനായിട്ട അവൻ ത
ന്റെ ഭൃത്യന്മാരെ ആ തൊട്ടക്കാരുടെ അടുക്കൽ പറഞ്ഞയച്ചു *
൩൫ എന്നാറെ തൊട്ടക്കാർ അവന്റെ ഭൃത്യന്മാരെ പിടിച്ച ഒരുത്ത
നെ അടിച്ചു ഒരുത്തനെ കൊന്നു മറെറാരുത്തനെ കല്ലു കൊണ്ട
൩൬ എറിഞ്ഞു * പിന്നെയും അവൻ മുമ്പിലത്തവരെക്കാൾ അധി
കം മറെറ ഭൃത്യന്മാരെ പറഞ്ഞയച്ചു അവർ അവരൊടും അപ്ര
൩൭ കാരം തന്നെ ചെയ്തു * ഒടുക്കത്തെ അവൻ അവർ എന്റെ പു
ത്രനെ ശങ്കിക്കുമെന്ന പറഞ്ഞ തന്റെ പുത്രനെ അവരുടെ അ
൩൮ ടുക്കൽ പറഞ്ഞയച്ചു * എന്നാറെ തൊട്ടക്കാർ പുത്രനെ കണ്ട
പ്പൊൾ ഇവൻ അവകാശിയാകുന്നു വരുവിൻ നാം ഇവനെ
കൊന്ന ഇവന്റെ അവകാശം അടക്കിക്കൊള്ളെണമെന്ന ത
൩൯ മ്മിൽ തമ്മിൽ പറഞ്ഞു * പിന്നെ അവർ അവനെ പിടിച്ച
അവനെ മുന്തിരിങ്ങാത്തൊട്ടത്തിൽനിന്ന പുറത്താക്കി കൊന്നു
൪൰ കളഞ്ഞു * അതുകൊണ്ട മുന്തിരിങ്ങാത്തൊട്ടത്തിന്റെ യജമാ
നൻ വരുമ്പൊൾ അവൻ ആ തൊട്ടക്കാരൊട എന്ത ചെയ്യും *
൪൧ അവർ അവനൊടു അവൻ ആ ദുഷ്ടന്മാരെ ദൊഷമായി ന
ശിപ്പിച്ച തല്ക്കാലങ്ങളിൽ തനിക്ക ഫലങ്ങളെ കൊടുക്കുന്ന മ
റെറ തൊട്ടക്കാൎക്ക മുന്തിരിങ്ങാത്തൊട്ടം എല്പിക്കും എന്ന പറ
൪൨ ഞ്ഞു * യെശു അവരൊടു പറഞ്ഞു വീട്ടുപണിക്കാർ കൊള്ളരു
തെന്ന തള്ളിയ കല്ലു കൊണിന്ന തലകല്ലായി തീൎന്നിരിക്കുന്നു
ഇത കൎത്താവിനാൽ ഉണ്ടായത അത നമ്മുടെ കണ്ണുകളിൽ ആ
ശ്ചൎയ്യമായിട്ടുള്ളതുമാകുന്നു എന്ന വെദവാക്യങ്ങളിൽ നിങ്ങൾ
൪൩ ഒരുനാളും വായിച്ചിട്ടില്ലയൊ * ആയതുകൊണ്ട ദൈവത്തി
ന്റെ രാജ്യം നിങ്ങളിൽനിന്ന നീക്കപ്പെട്ട അതിന്റെ ഫലങ്ങ
ളെ തരുന്നൊരു ജാതിക്ക കൊടുക്കപ്പെടുമെന്ന ഞാൻ നിങ്ങ
൪൪ ളൊടു പറയുന്നു * വിശെഷിച്ചു ഈ കല്ലിന്മെൽ വീഴുന്നവൻ നു
റുങ്ങപ്പെടും എന്നാൽ അത ആരുടെമെൽ വീണാൽ അത അ
൪൫ വനെ പൊടിയാക്കും * പ്രധാനാചാൎയ്യന്മാരും പറിശന്മാരും
അവന്റെ ഉപമകളെ കെട്ടാറെ അവൻ തങ്ങളെ കുറിച്ച പറ
൪൬ ഞ്ഞു എന്ന അറിഞ്ഞു * എങ്കിലും അവർ അവനെ പിടിപ്പാ
നായിട്ട അന്വെഷിക്കുമ്പൊൾ അവർ ജനങ്ങളെ ഭയപ്പെട്ടു
എന്തുകൊണ്ടെന്നാൽ അവർ അവനെ ഒരു ദീൎഘദൎശിയെപ്പൊ
ലെ പ്രമാണിച്ചു *

## ൨൨. അദ്ധ്യായം.

൧ രാജ പുത്രന്റെ വിവാഹം.— ൧൧ കല്യാണ വസ്ത്രം.—൧൫ ഇറവരി കൊടുക്കുന്ന സംഗതി.—ഉയിപ്പ്വിന്റെ സംഗതി.

പിന്നെ യെശു ഉത്തരമായിട്ട പിന്നെയും അവരൊട ഉപ
മകളായി സംസാരിച്ച പറഞ്ഞു * സ്വൎഗ്ഗരാജ്യം തന്റെ പുത്ര ൨
ന കല്യാണം കഴിച്ചിട്ടുള്ളൊരു രാജാവിനൊട സദൃശമാകുന്നു *
കല്യാണത്തിന്ന വിളിക്കപ്പെട്ടവരൊട്ട വരുവാൻ പറവാനാ ൩
യിട്ട അവൻ തന്റെ ശുശ്രൂഷക്കാരെ പറഞ്ഞയച്ചു എന്നാറെ
വരുവാൻ അവൎക്ക മനസ്സില്ല * പിന്നെയും അവൻ മറെറ ൪
ശുശ്രൂഷക്കാരെ അയച്ച നിങ്ങൾ വിളിക്കപ്പെട്ടവരൊട കണ്ടാ
ലും ഞാൻ എന്റെ വിരുന്ന ഒരുക്കിയിരിക്കുന്നു എന്റെ കാള
കളും തടിച്ചജന്തുക്കളും കൊല്ലപ്പെട്ടു സകലവും ഒരുങ്ങിയിരിക്കു
ന്നു കല്യാണത്തിന്ന വരുവിൻ എന്ന പറവിൻ എന്ന പറ
ഞ്ഞു * എന്നാറെ അവർ അജാഗ്രതപ്പെട്ടു ഒരുത്തൻ തന്റെ ൫
നിലത്തിന്നും മറെറാരുത്തൻ തന്റെ വ്യാപാരത്തിന്നും പൊയ്ക്ക
ളഞ്ഞു * ശെഷമുള്ളവർ അവന്റെ ശുശ്രൂക്കാരെ പിടിച്ച അ ൬
വമാനപ്പെടുത്തി കൊല്ലുകയും ചെയ്തു * പിന്നെ രാജാവ ആ ൭
യതു കെട്ടപ്പൊൾ അവൻ കൊപപ്പെട്ടു അവൻ തന്റെ സെ
നകളെ അയച്ച ആ കുലപാതകരെ നശിപ്പിച്ച അവരുടെ പ
ട്ടണം ചുട്ടുകളഞ്ഞു * അപ്പൊൾ അവൻ തന്റെ ശുശ്രൂഷക്കാ ൮
രൊട്ട കല്യാണം ഒരുങ്ങിയിരിക്കുന്നു എന്നാൽ വിളിക്കപ്പെട്ടവർ
യൊഗ്യന്മാരായിരുന്നില്ല * അതുകൊണ്ട നിങ്ങൾ പെരുവഴി ൯
കളിലെക്ക പൊയി നിങ്ങൾ കാണുന്നവരെ ഒക്കയും കല്യാണ
ത്തിന്ന വിളിപ്പിൻ എന്ന പറഞ്ഞു * ആ ശുശ്രൂഷക്കാർ പെരു ൧൦
വഴികളിലെക്ക പുറപ്പെട്ടു അവർ കണ്ടിട്ടുള്ള ദുഷ്ടന്മാരെയും ന
ല്ലവരെയും എല്ലാം കൂട്ടിക്കൊണ്ടുവന്നു കല്യാണശാല വിരുന്നു
കാരെ കൊണ്ട നിറഞ്ഞിരുന്നു *
പിന്നെ വിരുന്നുകാരെ കാണ്മാനായിട്ട രാജാവ അകത്തു ൧൧
വന്നപ്പൊൾ കല്യാണ വസ്ത്രം ഉടുക്കാതെയുള്ളൊരു മനുഷ്യനെ
അവിടെ കണ്ടു * അവനൊട്ട സ്നെഹിത കല്യാണ വസ്ത്രം നി ൧൨
നക്കില്ലാതെ നീ ഇവിടെക്ക എങ്ങിനെ അകത്തു വന്നു എന്ന
പറഞ്ഞു എന്നാറെ അവൻ മിണ്ടാതെ ഇരുന്നു * അപ്പൊൾ ൧൩
രാജാവ തന്റെ ശുശ്രൂഷക്കാരൊട്ട നിങ്ങൾ ഇവനെ കൈക
ളെയും കാലുകളെയും കെട്ടി ഇവനെ എടുത്ത കൊണ്ടുപൊയി
സകലത്തിന്നും പുറമെയുള്ള ഇരുളിലെക്ക ആക്കിക്കളവിൻ അ
വിടെ കരച്ചിലും പല്ലുകടിയുമുണ്ടാകും എന്ന പറഞ്ഞു * എന്തു ൧൪
കൊണ്ടെന്നാൽ വിളിക്കപ്പെട്ടവർ പലരാകുന്നു തെരിഞ്ഞെടുക്ക
പ്പെട്ടവരൊ ചുരുക്കമാകുന്നു *

൧൫ അപ്പൊൾ പറിശന്മാർ പൊയി അവന്റെ വാക്കിൽ അവ
നെ എങ്ങിനെ അകപ്പെടുത്തെണ്ടു എന്ന ആലൊചന ചെ
൧൬ യ്യു ✱ പിന്നെ അവർ അവരുടെ ശിഷ്യന്മാരെ എറൊദിയക്കാ
രൊടുംകൂടി അവന്റെ അടുക്കൽ അയച്ചു ഗുരൊ നീ സത്യമുള്ളവ
നാകുന്നു എന്നും ദൈവത്തിന്റെ വഴി സത്യത്തൊടെ ഉപദെശി
ക്കുന്നു എന്നും നീ മനുഷ്യരുടെ മുഖത്തെ നൊക്കുന്നില്ലായ്കകൊ
ണ്ട ആൎക്കും വെണ്ടി നിനക്ക വിചാരമില്ല എന്നും ഞങ്ങൾ അറി
൧൭ യുന്നു ✱ അതുകൊണ്ട നിനക്ക എങ്ങിനെ തൊന്നുന്നു കൈസ
റിന വരിപ്പണം കൊടുക്കുന്നത ന്യായമൊ അല്ലയൊ ഞങ്ങളൊ
൧൮ ട പറക എന്ന പറയിച്ചു ✱ എന്നാറെ യെശു അവരുടെ ദുഷ്ടത
അറിഞ്ഞിട്ട കപടഭക്തിക്കാരെ നിങ്ങൾ എന്നെ എന്തിന പരീ
൧൯ ക്ഷിക്കുന്നു ✱ ഒരു വരിപ്പണം ഇനിക്ക കാണിപ്പിൻ എന്ന പറ
൨൦ ഞ്ഞു അവർ ഒരു പണവും അവന കൊണ്ടുവന്നു ✱ പിന്നെ അ
വൻ അവരൊട ഈ സ്വരൂപവും മെലെഴുത്തും ആരുടെ ആകു
൨൧ ന്നു എന്ന പറഞ്ഞു ✱ കൈസറിന്റെ ആകുന്നു എന്ന അവർ അ
വനൊട പറഞ്ഞു അപ്പൊൾ അവൻ അവരൊട അതുകൊണ്ട
കൈസറിന്നുള്ളവ കൈസറിന്നും ദൈവത്തിന്നുള്ളവ ദൈവ
൨൨ ത്തിന്നും കൊടുത്തുകൊൾവിൻ എന്ന പറഞ്ഞു ✱ അവർ ഇതു കെ
ട്ടാറെ ആശ്ചൎയ്യപ്പെട്ട അവനെ വിട്ടു വാങ്ങിപ്പൊകയും ചെയ്യു ✱
൨൩ ഉയിൎപ്പില്ല എന്ന പറയുന്ന സാദൊക്കായക്കാർ ആ ദിവ
സം തന്നെ അവന്റെ അടുക്കൽ വന്നു അവർ അവനൊട
൨൪ ചൊദിച്ചു ✱ ഗുരൊ ഒരുത്തൻ മക്കളില്ലാതെ മരിച്ചു പൊയാൽ
അവന്റെ സഹൊദരൻ അവന്റെ സ്ത്രീയെ വിവാഹം ചെ
യ്യു അവന്റെ സഹൊദരന്ന സന്തതിയുണ്ടാക്കെണമെന്ന
൨൫ മൊശെ പറഞ്ഞുവല്ലൊ ✱ എന്നാൽ ഞങ്ങളുടെ കൂട എഴ സ
ഹൊദരന്മാരുണ്ടായിരുന്നു മൂത്തവൻ വിവാഹം ചെയ്യു മരിച്ചു
തനിക്ക സന്തതിയില്ലായ്കകൊണ്ട തന്റെ സ്ത്രീയെ തന്റെ
൨൬ സഹൊദരന്നായിട്ട വെച്ചെച്ചു ✱ അപ്രകാരം തന്നെ രണ്ടാ
മത്തവനും മൂന്നാമത്തവനും എഴാമത്തവൻ വരെയും (ചെ
൨൭ യ്യു) ✱ എല്ലാവൎക്കും പിന്നെ ആ സ്ത്രീയും മരിച്ചു ✱ ആകയാൽ
൨൮ ആ എഴ പെരും അവളെ വിവാഹം ചെയ്യുതുകൊണ്ട ഉയി
൨൯ ൎപ്പിങ്കൽ അവൾ അവരിൽ എവന്റെ സ്ത്രീയാകും ✱ എന്നാ
റെ യെശു ഉത്തരമായിട്ട അവരൊട നിങ്ങൾ വെദവാക്യ
ങ്ങളെ എങ്കിലും ദൈവത്തിന്റെ ശക്തിയെ എങ്കിലും അറി
൩൦ യായ്കകൊണ്ട തെറ്റിപ്പൊകുന്നു ✱ ഉയിൎപ്പിങ്കൽ അവർ വി
വാഹം ചെയ്യുമാറുമില്ല വിവാഹമായി കൊടുക്കപ്പെടുമാറുമില്ല
സ്വൎഗ്ഗത്തിൽ ദൈവത്തിന്റെ ദൂതന്മാരെ പ്പൊലെ അത്രെ ആ
൩൧ കുന്നവല്ലൊ ✱ എന്നാൽ മരിച്ചവരുടെ ഉയിൎപ്പിനെ കുറിച്ച
ദൈവത്താൽ നിങ്ങളൊട ചൊല്ലപ്പെട്ടതു നിങ്ങൾ വായിച്ചി

ട്ടില്ലയൊ അതെന്തെന്നാൽ * ഞാൻ അബ്രഹാമിന്റെ ദൈ ൩൨
വവും ഇസ്സാക്കിന്റെ ദൈവവും യാക്കൊബിന്റെ ദൈവ
വുമായിരിക്കുന്ന ദൈവം മരിച്ചവരുടെ ദൈവമല്ല ജീവനുള്ള
വരുടെ (ദൈവം) അത്രെ ആകുന്നു എന്ന പറഞ്ഞു * പുരു ൩൩
ഷാരവും (ഇതു) കെട്ടപ്പൊൾ അവർ അവന്റെ ഉപദെശത്തിൽ
വിസ്മയപ്പെട്ടു *
പിന്നെ അവൻ സാദൊക്കായക്കാരെ മിണ്ടാതെയാക്കിയ ൩൪
പ്രകാരം പറിശന്മാർ കെട്ടാറെ അവർ ഒന്നിച്ചു കൂടി * അ ൩൫
പ്പൊൾ അവരിൽ ന്യായശാസ്ത്രിയായ ഒരുത്തൻ അവനെ
പരീക്ഷിച്ച * ഗുരൊ വെദപ്രമാണത്തിൽ എത കല്പന വലി ൩൬
യത എന്ന ചൊദിച്ചു * യെശു അവനൊടു നീ നിന്റെ ൩൭
ദൈവമായ കൎത്താവിനെ നിന്റെ പൂൎണ്ണ ഹൃദയത്തൊടും നി
ന്റെ പൂൎണ്ണാത്മാവൊടും നിന്റെ പൂൎണ്ണ മനസ്സൊടും സ്നെഹി
ക്കെണം * ഇത ഒന്നാമത്തും വലിയതുമായ കല്പനയാകുന്നു * ൩൮ വ്യ
രണ്ടാമത്തെതും അതിനൊട സമമാകുന്നു നിന്റെ അയല്ക്കാര ൩൯
നെ നിന്നെ പ്പൊലെ തന്നെ സ്നെഹിക്കെണം * ഈ രണ്ടു ൪൦
കല്പനകളിൽ സകല വെദപ്രമാണവും ദീൎഘദൎശികളും അട
ങ്ങിയിരിക്കുന്നു എന്ന പറഞ്ഞു *
പിന്നെ പറിശന്മാർ കൂടിയിരിക്കുമ്പൊൾ യെശു അവരൊ ൪൧
ടു * ക്രിസ്തുവിനെ കുറിച്ച നിങ്ങൾക്ക എന്ത തൊന്നുന്നു അ ൪൨
വൻ ആരുടെ പുത്രനാകുന്നു എന്ന ചൊദിച്ചു ദാവീദിന്റെ
(പുത്രൻ) എന്ന അവർ അവനൊടു പറയുന്നു * അവൻ അ ൪൩
വരൊടു അപ്രകാരമായാൽ ഞാൻ നിന്റെ ശത്രുക്കളെ നി
ന്റെ പാദപീഠമാക്കുവൊളത്തിന്ന എന്റെ വലത്തു ഭാഗത്തിൽ
ഇരിക്ക എന്ന കൎത്താവ എന്റെ കൎത്താവിനൊടു പറഞ്ഞു എ
ന്ന * ദാവീദ ആത്മാവിനാൽ അവനെ കൎത്താവെന്ന ചൊ ൪൪
ല്ലുന്നത എങ്ങിനെ * അതുകൊണ്ട ദാവീദ അവനെ കൎത്താ ൪൫
വെന്ന ചൊല്ലുന്നു എങ്കിൽ അവൻ എങ്ങിനെ അവന്റെ പു
ത്രനാകുന്നു എന്ന പറഞ്ഞു * പിന്നെ ഒരുത്തനും അവനൊട ൪൬
ഒരു വചനവും ഉത്തരമായിട്ട പറവാൻ കഴിഞ്ഞില്ല ആ ദിവ
സം മുതൽക്ക അവനൊട ഒരു കാൎയ്യവും ചൊദിപ്പാൻ ആൎക്കും
ധൈൎയ്യമുണ്ടായിട്ടുമില്ല *

## ൨൩. അദ്ധ്യായം.

൧ ഉപാദ്ധ്യായന്മാരുടെയും പറിശന്മാരുടെയും ഉപദെശം
നന്ന നടപ്പിന്റെ രീതി ദൊഷമത്രെ എന്നുള്ളത.—
൩൪ യെറുശലമിന്റെ നാശം മുമ്പു കൂട്ടി ചൊല്ലപ്പെട്ടത.

അപ്പൊൾ യെശു പുരുഷാരത്തൊടും തന്റെ ശിഷ്യന്മാ
രൊടും സംസാരിച്ചു പറഞ്ഞു * ഉപാദ്ധ്യായന്മാരും പറിശന്മാ ൨

൩ രും മൊശയുടെ ആസനത്തിന്മെൽ ഇരിക്കുന്നു * ആകയാൽ
പ്രമാണിപ്പാൻ അവർ നിങ്ങളൊട എത കാൎയ്യങ്ങളെ എങ്കിലും
പറയുന്നുവൊ അവ ഒക്കയും പ്രമാണിച്ചു ചെയ്യിൻ എന്നാൽ
അവരുടെ പ്രവൃത്തികളിൻ പ്രകാരം ചെയ്യരുത എന്തുകൊണ്ടെ
൪ ന്നാൽ അവർ പറയുന്നു ചെയ്യുന്നില്ല താനും * എന്തെന്നാൽ
അവർ ഭാരവും ചുമപ്പാൻ ഞെരുക്കവുമുള്ള ചുമടുകളെ കെട്ടി
മനുഷ്യരുടെ തൊളുകളിൽ വെക്കുന്നു എന്നാൽ തങ്ങളുടെ ഒരു
വിരലു കൊണ്ട അവയെ ഇളക്കുവാൻ അവൎക്ക മനസ്സില്ല *
൫ തങ്ങളുടെ പ്രവൃത്തികളെ ഒക്കെയും അവർ മനുഷ്യരാൽ കാണ
പ്പെടെണ്ടുന്നതിന്നായിട്ട ചെയ്യുന്നു അവർ തങ്ങളുടെ നെററി
പ്പട്ടങ്ങളെ വീതിയാക്കി തങ്ങളുടെ വസ്ത്രങ്ങളുടെ തൊങ്കലുകളെ
൬ വലുതാക്കി * വിരുന്നുകളിൽ പ്രധാന സ്ഥലങ്ങളെയും സഭ
൭ കളിൽ പ്രധാന ആസനങ്ങളെയും * ചന്തകളിൽ വന്ദന
ങ്ങളെയും മനുഷ്യരാൽ റബ്ബി റബ്ബി എന്ന വിളിക്കപ്പെടുവാ
൮ നും ഇച്ശിക്കുന്നു * എന്നാൽ നിങ്ങൾ റബ്ബി എന്ന വിളിക്ക
പ്പെടരുത എന്തുകൊണ്ടെന്നാൽ ക്രിസ്തു എന്ന ഒരുത്തൻ നി
ങ്ങളുടെ ഗുരുവാകുന്നു നിങ്ങളെല്ലാവരും സഹൊദരന്മാരുമാകു
൯ ന്നു * ഭൂമിയിൽ ഒരുത്തനെ പിതാവെന്ന നിങ്ങൾ വിളിക്ക
യുമരുത എന്തുകൊണ്ടെന്നാൽ സ്വൎഗ്ഗത്തിലിരിക്കുന്നവനായ
൧൦ ഒരുത്തൻ നിങ്ങളുടെ പിതാവാകുന്നു * പിന്നെയും നിങ്ങൾ
ഗുരുക്കന്മാരെന്ന വിളിക്കപ്പെടരുത എന്തുകൊണ്ടെന്നാൽ ക്രി
൧൧ സ്തു എന്ന ഒരുത്തൻ നിങ്ങളുടെ ഗുരുവാകുന്നു * പിന്നെ നി
൧൨ ങ്ങളിൽ വലിയവൻ നിങ്ങളുടെ ശുശ്രൂഷക്കാരനാകും * യാ
തൊരുത്തൻ തന്നെത്താൻ ഉയൎത്തുമൊ അവൻ താഴ്ത്തപ്പെടും യാ
തൊരുത്തനും തന്നെത്താൻ താഴ്ത്തുമൊ അവൻ ഉയൎത്തപ്പെടും *
൧൩ കപടഭക്തിക്കാരായ ഉപാദ്ധ്യായന്മാരായും പറിശന്മാരായുമു
ള്ളൊരെ നിങ്ങൾക്ക ഹാ കഷ്ടം അതെന്തുകൊണ്ടെന്നാൽ നി
ങ്ങൾ മനുഷ്യരുടെ നെരെ സ്വൎഗ്ഗരാജ്യം അടെച്ചു കളയുന്നു നി
ങ്ങൾ തന്നെ അതിനകത്ത പൊകുന്നില്ല പ്രവെശിക്കുന്നവ
൧൪ രെ അകത്ത പൊകുവാൻ സമ്മതിക്കുന്നതുമില്ല * കപടഭക്തി
ക്കാരായ ഉപാദ്ധ്യായന്മാരായും പറിശന്മാരായുമുള്ളൊരെ നി
ങ്ങൾക്ക ഹാ കഷ്ടം അതെന്തുകൊണ്ടെന്നാൽ നിങ്ങൾ വിധവ
മാരുടെ വീടുകളെ ഭക്ഷിച്ചു കളയുന്നു കാഴ്ചെക്ക ദീൎഘമായി പ്രാ
ൎത്ഥിക്കയും ചെയ്യുന്നു ഇത ഹെതുവായിട്ട നിങ്ങൾക്ക അധികം
൧൫ ശിക്ഷ കിട്ടും * കപടഭക്തിക്കാരായ ഉപാദ്ധ്യായന്മാരായും പറി
ശന്മാരായുമുള്ളൊരെ നിങ്ങൾക്ക ഹാ കഷ്ടം അതെന്തുകൊണ്ടെ
ന്നാൽ ഒരുത്തനെ മാൎഗ്ഗത്തിലാക്കുവാൻ നിങ്ങൾ സമുദ്രത്തെ
യും ഭൂമിയെയും ചുററി സഞ്ചരിക്കുന്നു പിന്നെ അവൻ അ
കപ്പെട്ടതിന്റെ ശെഷം നിങ്ങൾ നിങ്ങളെക്കാളും അവനെ

ഇരട്ടിപ്പായി നരകത്തിന്റെ പുത്രനാക്കുന്നു * ആരെങ്കിലും ൧൬
ദൈവാലയത്തെ കൊണ്ട സത്യം ചെയ്താൽ അതൊന്നുമില്ല എ
ന്നും ആരെങ്കിലും ദൈവാലയത്തിലെ പൊന്നു കൊണ്ട സ
ത്യം ചെയ്താൽ അവൻ കടക്കാരനാകുന്നു എന്നും പറയുന്ന
വരായ കുരുട്ടുവഴികാട്ടുന്നവരെ നിങ്ങൾക്ക ഹാ കഷ്ടം * മൂഢ ൧൭
ന്മാരായും കുരുടരായുമുള്ളോരെ എത വലിയതാകുന്നു പൊ
ന്നൊ പൊന്നു ശുദ്ധമാക്കുന്ന ദൈവാലയമൊ * പിന്നെയും ൧൮
യാതൊരുത്തനെങ്കിലും പീഠത്തെ ക്കൊണ്ട സത്യം ചെയ്താൽ
അതൊന്നുമില്ല എന്നാൽ യാതൊരുത്തനെങ്കിലും അതിന്റെ മെ
ലിരിക്കുന്ന വഴിപാട്ട ക്കൊണ്ട സത്യം ചെയ്താൽ അവൻ കട
ക്കാരനാകുന്നു * മൂഢന്മാരായും കുരുടരായുമുള്ളോരെ എത വ ൧൯
ലിയതാകുന്നു വഴിപാടൊ വഴിപാട്ട ശുദ്ധമാക്കുന്ന പീഠമൊ *
ആയതുകൊണ്ട പീഠത്തെ ക്കൊണ്ട സത്യം ചെയ്യുന്നവൻ അ ൨൦
തിനെ ക്കൊണ്ടും അതിന്റെ മെലുള്ള സകല വസ്തുക്കളെ ക്കൊ
ണ്ടും സത്യം ചെയ്യുന്നു * ദൈവാലയത്തെ ക്കൊണ്ട സത്യം ൨൧
ചെയ്യുന്നവനും അതിനെ ക്കൊണ്ടും അതിൽ വസിക്കുന്നവ
നെ ക്കൊണ്ടും സത്യം ചെയ്യുന്നു * പിന്നെയും സ്വർഗ്ഗത്തെ ൨൨
ക്കൊണ്ട സത്യം ചെയ്യുന്നവൻ ദൈവത്തിന്റെ സിംഹാസ
നത്തെ ക്കൊണ്ടും അതിന്മെലിരിക്കുന്നവനെ ക്കൊണ്ടും സത്യം
ചെയ്യുന്നു * കപടഭക്തിക്കാരായ ഉപാദ്ധ്യായന്മാരായും പറി ൨൩
ശന്മാരായുമുള്ളോരെ നിങ്ങൾക്ക ഹാ കഷ്ടം അതെന്തുകൊണ്ടെ
ന്നാൽ നിങ്ങൾ തുളസിയിലും പെരുഞ്ചീരകത്തിലും ജീരക
ത്തിലും പത്തിലൊന്നു കൊടുക്കുന്നു വെദത്തിലെ എററവും ഘ
നമായിട്ടുള്ള കാൎയ്യങ്ങളായ ന്യായവും കരുണയും വിശ്വാസവും
വിട്ടുകളഞ്ഞു നിങ്ങൾ ഇവ ചെയ്കയും അവ വിട്ടുകളയാതെ ഇ
രിക്കയും ചെയ്യെണ്ടിയിരുന്നു * കുരുട്ടു വഴി കാട്ടുന്നവരെ നി ൨൪
ങ്ങൾ ഒരു കൊതുകു അരിച്ചെടുക്കയും ഒട്ടകം മിഴുങ്ങി ക്കളകയും
ചെയ്യുന്നവരാകുന്നു * കപടഭക്തിക്കാരായ ഉപാദ്ധ്യായന്മാരാ ൨൫
യും പറിശന്മാരായുമുള്ളോരെ നിങ്ങൾക്ക ഹാ കഷ്ടം അതെന്തു
കൊണ്ടെന്നാൽ പാനപാത്രത്തിന്റെയും ഭക്ഷണപാത്രത്തി
ന്റെയും പുറം നിങ്ങൾ ശുദ്ധംചെയ്യുന്നു എന്നാൽ അകത്ത
അവ പിടിച്ചുപറി കൊണ്ടും പാകക്കെട്ട കൊണ്ടും നിറഞ്ഞിരി
ക്കുന്നു * കുരുട്ടു പറിശനെ മുമ്പെ പാനപാത്രത്തിന്റെയും ഭ ൨൬
ക്ഷണപാത്രത്തിന്റെയും അകം ശുദ്ധംചെയ്ക അപ്പൊൾ അ
വയുടെ പുറവും ശുദ്ധമായിരിക്കും * കപടഭക്തിക്കാരായ ഉ ൨൭
പാദ്ധ്യായന്മാരായും പറിശന്മാരായുമുള്ളോരെ നിങ്ങൾക്ക ഹാ
കഷ്ടം അതെന്തുകൊണ്ടെന്നാൽ നിങ്ങൾ വെള്ള പൂശപ്പെട്ട
പ്രെതക്കല്ലറകൾക്ക സദൃശന്മാരാകുന്നു അവ പുറമെ അലങ്കാര
മുള്ളവയായി തന്നെ കാണപ്പെടുന്നു എന്നാൽ അകത്ത അവ

മരിച്ചവരുടെ അസ്ഥികൾ കൊണ്ടും സകല വിധമുള്ള അശു
൨൮ ദ്ധി കൊണ്ടും നിറഞ്ഞിരിക്കുന്നു * അപ്രകാരം തന്നെ നിങ്ങ
ളും പുറമെ മനുഷ്യൎക്ക നീതിമാന്മാരായി കാണപ്പെടുന്നു അക
ത്തൊ നിങ്ങൾ കപടഭക്തി കൊണ്ടും അന്ന്യായം കൊണ്ടും നിറ
൨൯ ഞ്ഞവരാകുന്നു * കപടഭക്തിക്കാരായ ഉപാദ്ധ്യായന്മാരായും
പറിശന്മാരായുമുള്ളൊരെ നിങ്ങൾക്ക ഹാ കഷ്ടം അതെന്തുകൊ
ണ്ടെന്നാൽ നിങ്ങൾ ദീൎഘദൎശിമാരുടെ പ്രെതക്കല്ലറകളെ പ
൩൦ ണി ചെയ്തു നീതിമാന്മാരുടെ കല്ലറകളെ മൊടിയാക്കി * ഞ
ങ്ങൾ ഞങ്ങളുടെ പിതാക്കന്മാരുടെ ദിവസങ്ങളിലായിരുന്നു എ
ന്നവരികിൽ അവരൊടു കൂടി ദീൎഘദൎശിമാരുടെ രക്തപ്പകയിൽ
൩൧ കൂടുന്നവരാകയില്ല എന്ന പറയുന്നു * എന്നതുകൊണ്ട നി
ങ്ങൾ ദീൎഘദൎശിമാരെ കൊന്നവരുടെ പുത്രന്മാരാകുന്നു എന്ന
൩൨ നിങ്ങൾക്ക നിങ്ങൾ തന്നെ സാക്ഷികളാകുന്നു * അങ്ങിനെ
നിങ്ങൾ നിങ്ങളുടെ പിതാക്കന്മാരുടെ അളവു നിവൃത്തിപ്പിൻ *
൩൩ സൎപ്പങ്ങളായും അണലിക്കുട്ടികളായുമുള്ളൊരെ നിങ്ങൾ നരക
ശിക്ഷയിൽനിന്ന എങ്ങിനെ തെറ്റിപ്പൊകും *
൩൪ ഇതിന്നായിക്കൊണ്ട കണ്ടാലും ഞാൻ ദീൎഘദൎശിമാരെയും വി
ദ്വാന്മാരെയും ഉപാദ്ധ്യായന്മാരെയും നിങ്ങളുടെ അടുക്കൽ അ
യക്കുന്നു നിങ്ങൾ അവരിൽ ചിലരെ കൊന്ന കുരിശിൽ തറെ
ക്കും ചിലരെ നിങ്ങളുടെ സഭകളിൽ വാറു കൊണ്ട അടിച്ച ന
൩൫ ഗരം തൊറും പീഡിപ്പിക്കും * നീതിമാനായ ഹാബെലിന്റെ
രക്തം മുതൽ നിങ്ങൾ ദൈവാലയത്തിന്നും പീഠത്തിന്നും നടു
വെ കൊന്നിട്ടുള്ള ബറക്കിയായുടെ പുത്രനായ സക്കറിയായു
ടെ രക്തം വരെയും ഭൂമിയിൽ ചിന്നപ്പെട്ട നീതിയുള്ള രക്തമൊ
ക്കെയും നിങ്ങളുടെ മെൽ വരെണ്ടുന്നതിന്നായിട്ട ആകുന്നു *
൩൬ ഒരം കാൎയ്യങ്ങളൊക്കെയും ഒരം സന്തതിയുടെ മെൽ വരുമെന്ന
൩൭ ഞാൻ സത്യമായിട്ട നിങ്ങളൊടു പറയുന്നു * ദീൎഘദൎശിമാരെ
കൊന്ന നിന്റെ അടുക്കലെക്ക അയക്കപ്പെട്ടവരെ കല്ലു കൊ
ണ്ട എറിയുന്ന യെറുശലമെ യെറുശലമെ ഒരു പെടക്കൊഴി
തന്റെ കുഞ്ഞുങ്ങളെ തന്റെ ചിറകുകളിൻ കീഴെ കൂട്ടി ചെൎക്കു
ന്നതുപൊലെ നിന്റെ മക്കളെ കൂട്ടി ചെൎപ്പാൻ ഇനിക്ക എത്ര
പ്രാവശ്യം മനസ്സായിരുന്നു എങ്കിലും നിങ്ങൾക്കമനസ്സായില്ല *
൩൮ കണ്ടാലും നിങ്ങളുടെ ഭവനം നിങ്ങൾക്ക പാഴായി വിടപ്പെ
൩൯ ട്ടിരിക്കുന്നു * എന്തുകൊണ്ടെന്നാൽ കൎത്താവിന്റെ നാമത്തിൽ
വരുന്നവൻ അനുഗ്രഹിക്കപ്പെട്ടവനാകുന്നു എന്ന നിങ്ങൾ
പറയുവൊളത്തിന്ന ഇനി നിങ്ങൾ എന്നെ കാണുകയില്ല എ
ന്ന ഞാൻ നിങ്ങളൊടു പറയുന്നു *

## ൨൪. അദ്ധ്യായം.

൧ ദൈവാലയത്തിന്റെ നാശം മുമ്പകൂട്ടി ചൊല്ലപ്പെട്ടത.— ൨൯ വിധിക്കായി ക്രിസ്തുവിന്റെ വരവ സംഗതി.

പിന്നെ യെശു പുറപ്പെട്ട ദൈവാലയത്തിൽനിന്ന പൊ
യി അപ്പൊൾ അവന്റെ ശിഷ്യന്മാർ ദൈവാലയത്തിന്റെ
പണികളെ അവന കാണിപ്പാനായിട്ട അടുക്കൽ വന്നു * എ ൨
ന്നാറെ യെശു അവരൊട ൟ വസ്തുക്കളെ ഒക്കെയും നിങ്ങൾ
കാണുന്നില്ലയൊ ഇടിക്കപ്പെടാതെ ഒരു കല്ലിന്മെൽ മറ്റൊരു
കല്ല ഇവിടെ ശെഷിക്കയില്ല എന്ന ഞാൻ സത്യമായിട്ട നിങ്ങ
ളൊട പറയുന്നു എന്ന പറഞ്ഞു *
പിന്നെ അവൻ ഒലിവുമലയിലിരിക്കുമ്പൊൾ ശിഷ്യന്മാർ ൩
മാത്രം അവന്റെ അടുക്കൽ വന്ന ൟ കാൎയ്യങ്ങൾ എപ്പൊൾ
ഉണ്ടാകുമെന്നും നിന്റെ വരവിന്റെയും ലൊകാവസാനത്തി
ന്റെയും അടയാളം എന്തെന്നും ഞങ്ങളൊട പറയണമെന്ന
പറഞ്ഞു * എന്നാറെ യെശു ഉത്തരമായിട്ട അവരൊട പറ ൪
ഞ്ഞു ഒരുത്തനും നിങ്ങളെ വഞ്ചിക്കാതെ ഇരിപ്പാനായിട്ട കരു
തികൊൾവിൻ * എന്തുകൊണ്ടെന്നാൽ പലർ എന്റെ നാമ ൫
ത്തിൽ വന്ന ഞാൻ ക്രിസ്തുവാകുന്നു എന്ന പറയും പലരെയും
വഞ്ചിക്കും * വിശെഷിച്ച നിങ്ങൾ യുദ്ധങ്ങളെയും യുദ്ധ ൬
ങ്ങളുടെ വൎത്തമാനങ്ങളെയും കെൾക്കെണ്ടിവരും നിങ്ങൾ ച
ഞ്ചലപ്പെടാതെ ഇരിപ്പാനായിട്ട നൊക്കികൊൾവിൻ ൟ കാ
ൎയ്യങ്ങളൊക്കെയും ഉണ്ടാകെണ്ടുന്നതാകുന്നുവല്ലൊ എങ്കിലും അ
വസാനം ഉടനെയില്ല * എന്തുകൊണ്ടെന്നാൽ ജാതിക്ക ജാ ൭
തിയും രാജ്യത്തിന്ന രാജ്യവും വിരൊധമായി എഴുനീല്ക്കും ക്ഷാ
മങ്ങളും പകരുന്ന ദീനങ്ങളും ഭൂകമ്പങ്ങളും അവിടവിടെ ഉണ്ടാ
കും * എന്നാലും ൟ കാൎയ്യങ്ങളൊക്കെയും വെദനകൾക്ക ആരം ൮
ഭമാകുന്നു * അപ്പൊൾ നിങ്ങൾ പീഡിപ്പിക്കപ്പെടുന്നതിന്ന ൯
അവർ നിങ്ങളെ എല്പിച്ച നിങ്ങളെ കൊല്ലും എന്റെ നാമത്തി
ന്റെ നിമിത്തമായിട്ട നിങ്ങൾ എല്ലാ ജാതികളാലും പകെക്ക
പ്പെട്ടവരാകും * അപ്പൊൾ പലരും വിരുദ്ധപ്പെട്ട ഒരുത്തനെ ൧൦
ഒരുത്തൻ കാണിച്ചുകൊടുത്ത ഒരുത്തനെ ഒരുത്തൻ പകെക്കും *
വളര കള്ള ദീൎഘദൎശിമാരും ഉണ്ടായി പലരെയും വഞ്ചിക്കും * ൧൧
അത്രയുമല്ല അന്യായം പെരുകുന്നതുകൊണ്ട പലരുടെയും ൧൨
സ്നെഹം തണുത്തു പൊകും * എന്നാൽ അവസാനത്തൊളം ൧൩
നിലനില്ക്കുന്നവൻ രക്ഷിക്കപ്പെടും * പിന്നെയും സകല ജാ ൧൪
തികൾക്കും സാക്ഷിയായിട്ട രാജ്യത്തിന്റെ ൟ എവൻഗെലി
യൊൻ ഭൂലൊകത്തിലൊക്കയും പ്രസംഗിക്കപ്പെടും അപ്പൊൾ

൧൫ അവസാനം വരും • അതുകൊണ്ട ദാനിയെൽ എന്ന ദീ
ൎഘദൎശിയാൽ ചൊല്ലപ്പെട്ട നാശത്തിന്റെ മ്ലെഛത പരിശുദ്ധ
സ്ഥലത്തിൽ നില്ക്കുന്നതു നിങ്ങൾ എപ്പൊൾ കാണുന്നുവൊ
൧൬ (വായിക്കുന്നവൻ ചിന്തിച്ചുകൊള്ളട്ടെ) • അപ്പൊൾ യെഹൂ
൧൭ ദിയായിലുള്ളവർ മലകൾക്ക ഓടിപ്പൊകട്ടെ • വീട്ടിന്മെൽ ഇ
രിക്കുന്നവൻ തന്റെ വീട്ടിൽനിന്ന വല്ലതും എടുത്തു കൊണ്ടു
൧൮ പൊകുവാനായിട്ട ഇറങ്ങരുത • വയലിലിരിക്കുന്നവനും ത
ന്റെ വസ്ത്രങ്ങളെ എടുത്തുകൊൾവാനായിട്ട പിന്നൊക്കം തി
൧൯ രിയരുത • അത്രയുമല്ല ആ നാളുകളിൽ ഗൎഭിണികൾക്കും മുല
൨൦ കുടിപ്പിക്കുന്നവൎക്കും ഹാ കഷ്ടം • പിന്നെ നിങ്ങളുടെ ഓടി
പ്പൊക്ക വൎഷകാലത്തിലെങ്കിലും ശാബത ദിവസത്തിലെങ്കി
൨൧ ലും ഉണ്ടാകാതെ ഇരിപ്പാനായിട്ട പ്രാൎത്ഥിച്ചുകൊൾവിൻ • എ
ന്തുകൊണ്ടെന്നാൽ ലൊകത്തിന്റെ ആദിമുതൽ ഇന്നുവരെ
യും ഉണ്ടാകാത്തതും ഇനിമെലും ഉണ്ടാകാത്തതുമായുള്ള മഹാ ക
൨൨ ഷ്ടം അപ്പൊൾ ഉണ്ടാകും • വിശെഷിച്ച ആ നാളുകൾ ചു
രുക്കപ്പെടാതെ ഇരുന്നാൽ ഒരു ജഡമെങ്കിലും രക്ഷപ്പെടുക
യില്ല എന്നാൽ തെരിഞ്ഞെടുക്കപ്പെട്ടവരുടെ നിമിത്തം ആ നാ
൨൩ ളുകൾ ചുരുക്കപ്പെടെണ്ടിവരും • ഒരുത്തനും അക്കാലത്തിൽ
കണ്ടാലും ഇവിടെ ക്രിസ്തു അല്ലെങ്കിൽ അവിടെ ഉണ്ടെന്ന
൨൪ നിങ്ങളൊട പറഞ്ഞാൽ വിശ്വസിക്കരുത • എന്തുകൊണ്ടെ
ന്നാൽ കള്ള ക്രിസ്തുക്കളും കള്ള ദീൎഘദൎശിമാരും ഉണ്ടായി കഴി
യുന്നതായിരുന്നാൽ തെരിഞ്ഞെടുക്കപ്പെട്ടവരെയും വഞ്ചി
പ്പാൻതക്കവണ്ണം വലുതായിട്ടുള്ള അടയാളങ്ങളെയും അത്ഭുത
൨൫ ങ്ങളെയും കാട്ടും • കണ്ടാലും ഞാൻ നിങ്ങളൊട മുമ്പുകൂട്ടി അ
൨൬ റിയിച്ചിരിക്കുന്നു • ആകയാൽ കണ്ടാലും അവൻ വനത്തിൽ
ഉണ്ട എന്ന അവർ നിങ്ങളൊട പറഞ്ഞാൽ പുറപ്പെട്ടു പൊക
രുത കണ്ടാലും അവൻ ഉള്ളറകളിൽ ഉണ്ടെന്നാൽ അതു വി
൨൭ ശ്വസിക്കരുത • എന്തുകൊണ്ടെന്നാൽ മിന്നൽ എതുപ്രകാരം
കിഴക്കുനിന്ന പുറപ്പെട്ട പടിഞ്ഞാറൊളവും പ്രകാശിക്കുന്നുവൊ
അപ്രകാരം തന്നെ മനുഷ്യന്റെ പുത്രന്റെ വരവും ഉണ്ടാ
൨൮ കും • ശവം എവിടെയാകുന്നുവൊ അവിടെ കഴുകന്മാർ വ
ന്നുകൂടുമല്ലൊ •
൨൯ ആ നാളുകളിലെ കഷ്ടതയുടെ ശെഷം ഉടനെ സൂൎയ്യൻ ഇ
രുട്ടപ്പെടും ചന്ദ്രൻ തന്റെ പ്രകാശം തരാതെ ഇരിക്കും ന
ക്ഷത്രങ്ങൾ ആകാശത്തിൽനിന്ന വീഴും ആകാശത്തിലെ ശ
൩൦ ക്തികളും ഇളകപ്പെടും • അപ്പൊൾ മനുഷ്യന്റെ പുത്രന്റെ
അടയാളം ആകാശത്തിൽ കാണപ്പെടും അത്രയുമല്ല അപ്പൊൾ
ഭൂമിയിലുള്ള ഗൊത്രങ്ങൾ ഒക്കയും പ്രലാപിച്ച മനുഷ്യന്റെ
പുത്രൻ ശക്തിയൊടും വളരെ മഹത്വത്തൊടും കൂടി ആകാശ

ത്തിലെ മെഘങ്ങളിൽ വരുന്നതിനെ കാണും * അപ്പൊൾ അ ൩൧
വൻ തന്റെ ദൂതന്മാരെ മഹാ ശബ്ദമുള്ള കാഹളത്തൊടു കൂടി
അയക്കും ഇവർ ആകാശത്തിന്റെ ഒരു ഭാഗം മുതൽ മറെറ
ഭാഗത്തൊളം നാലു കാററുകളിൽനിന്ന അവനാൽ തെരിഞ്ഞെ
ടുക്കപ്പെട്ടവരെ കൂട്ടി ചെക്കയും ചെയ്യും *
ഇപ്പൊൾ അത്തി വൃക്ഷത്തിൽനിന്ന ഒരു ഉപമ പഠിച്ചു ൩൨
കൊൾവിൻ അതിന്റെ കൊമ്പ ഇളതായി ഇലകളെ വിടു
മ്പൊൾ വസന്തകാലം സമീപമാകുന്ന എന്ന നിങ്ങൾ അറി
യുന്നു * ഇപ്രകാരം തന്നെ ൟ കാൎയ്യങ്ങളൊക്കയും (ഉണ്ടാകു ൩൩
ന്നത) നിങ്ങൾ കാണുമ്പൊൾ അത അടുത്ത വാതുക്കൽ തന്നെ
ഇരിക്കുന്നു എന്ന അറിവിൻ * ൟ കാൎയ്യങ്ങളൊക്കയും ഉണ്ടാ ൩൪
കുവൊളത്തിന്ന ൟ സന്തതി ഒഴിഞ്ഞു പൊകയില്ല എന്ന ഞാൻ
സത്യമായിട്ട നിങ്ങളൊടു പറയുന്നു * ആകാശവും ഭൂമിയും ൩൫
ഒഴിഞ്ഞു പൊകും എങ്കിലും എന്റെ വചനങ്ങൾ ഒഴിഞ്ഞു
പൊകയില്ല *
എന്നാൽ ആ നാളിനെയും നാഴികയെയും കുറിച്ച എന്റെ ൩൬
പിതാവ മാത്രമല്ലാതെ ഒരുത്തനും അറിയുന്നില്ല സ്വൎഗ്ഗത്തിലുള്ള
ദൈവദൂതന്മാരും അറിയുന്നില്ല * നൊഹയിന്റെ നാളുകൾ ൩൭
എതു പ്രകാരമായിരുന്നുവൊ അപ്രകാരം തന്നെ മനുഷ്യന്റെ
പുത്രന്റെ വരവും ആകും * എന്തുകൊണ്ടെന്നാൽ എതുപ്ര ൩൮
കാരം ജലപ്രളയത്തിന്ന മുമ്പെയുള്ള നാളുകളിൽ നൊഹ പെ
ട്ടകത്തിലെക്ക പ്രവെശിച്ച നാൾ വരെയും ജനങ്ങൾ ഭക്ഷിച്ച
കുടിച്ച വിവാഹം ചെയ്തു വിവാഹത്തിന്ന കൊടുക്കപ്പെട്ടു *
ജലപ്രളയം വന്ന അവരെ എല്ലാവരെയും കൊണ്ടുപൊയതുവ ൩൯
രെ അവരറിയാതെ ഇരുന്നുവൊ അപ്രകാരം തന്നെ മനുഷ്യ
ന്റെ പുത്രന്റെ വരവും ആകും * അപ്പൊൾ രണ്ടു (പുരുഷ ൪൰
ന്മാർ) വയലിലുണ്ടാകും ഒരുത്തൻ പിടിച്ചുകൊള്ളപ്പെടും മററ
വനും ശെഷിക്കപ്പെടും * രണ്ടു (സ്ത്രീകൾ) തിരികല്ലിൽ അര ൪൧
ച്ചുകൊണ്ടിരിക്കും ഒരുത്തി പിടിച്ചുകൊള്ളപ്പെടും മററവൾ ശെ
ഷിക്കപ്പെടും * ആകയാൽ നിങ്ങളുടെ കൎത്താവ എതു നാഴിക ൪൨
യിൽ വരുന്നു എന്ന നിങ്ങൾ അറിയായ്കകൊണ്ടു ഉണൎന്നിരി
പ്പിൻ * കള്ളൻ ഇന്ന യാമത്തിൽ വരുമെന്ന വീട്ടെജമാനൻ ൪൩
അറിഞ്ഞിരുന്നു എങ്കിൽ അവൻ ഉണൎന്നുകൊണ്ടു തന്റെ വീ
ട മുറിക്കപ്പെടുവാൻ സമ്മതിക്കാതെയിരിക്കുമായിരുന്നു എന്നു
ള്ളതു അറിവിൻ * ആകയാൽ നിങ്ങൾ നിരൂപിക്കാത്തൊരു ൪൪
നാഴികയിൽ മനുഷ്യന്റെ പുത്രൻ വരുന്നതുകൊണ്ടു നിങ്ങളും
ഒരുങ്ങിയിരിപ്പിൻ * എന്നാൽ അവന്റെ കൎത്താവ തന്റെ ൪൫
വീട്ടുകാൎക്ക തൽസമയത്ത ആഹാരം കൊടുപ്പാനായിട്ട അവ
രുടെ മെൽ ആക്കിവെച്ചിട്ടുള്ള വിശ്വാസവും ബുദ്ധിയുമുള്ള

൪൬ ശുശ്രൂഷക്കാരൻ ആരാകുന്നു * അവന്റെ കൎത്താവ വന്ന
ആ ശുശ്രൂഷക്കാരനെ അപ്രകാരം ചെയ്യുന്നതു കണ്ടാൽ അ
൪൭ വൻ ഭാഗ്യവാനാകുന്നു * അവൻ തന്റെ സകല സമ്പത്തു
കളുടെ മെലും അവനെ ആക്കിവെക്കുമെന്ന ഞാൻ സത്യമാ
൪൮ യിട്ട നിങ്ങളൊടു പറയുന്നു * എന്നാൽ ആ ദുഷ്ട ശുശ്രൂഷ
ക്കാരൻ എന്റെ കൎത്താവ വരുവാൻ താമസിക്കുന്നു എന്ന ത
൪൯ ന്റെ ഹൃദയത്തിൽ പറഞ്ഞ * തന്റെ കൂട്ടുശുശ്രൂഷക്കാരെ
അടിപ്പാനും മദക്കാരൊടു കൂടി ഭക്ഷിച്ച കുടിപ്പാനും ആരംഭി
൫൦ ച്ചാൽ * ആ ശുശ്രൂക്കാരൻ നൊക്കാത്തതായുള്ള ദിവസത്തി
ലും അറിയാത്തതായുള്ള നാഴികയിലും അവന്റെ കൎത്താവ
൫൧ വന്ന * അവനെ കഠിനമായി അടിച്ച കരച്ചിലും പല്ലുകടി
യും ഉണ്ടാകുന്ന ഇടത്തിൽ കപടഭക്തിക്കാരൊടു കൂടെ അവ
ന്റെ പങ്ക കല്പിച്ചാക്കും *

## ൨൫. അദ്ധ്യായം.

൧ പത്ത കന്യകമാരുടെയും.—൧൪ താലന്തുകളുടെയും ഉപമ.
—൩൧ ഒടുക്കത്തെ വിധിയുടെ വിവരം.

അപ്പൊൾ സ്വൎഗ്ഗരാജ്യം തങ്ങളുടെ ദീപട്ടികളെടുത്ത മണ
വാളനെ എതിരെല്ക്കുന്നതിന്ന പുറപ്പെട്ടിട്ടുള്ള പത്ത കന്യക
൨ മാരൊടു സദൃശമാക്കപ്പെടും * അവരിൽ അഞ്ചു പെർ ബു
ദ്ധിയുള്ളവരും അഞ്ചു പെർ ബുദ്ധിയില്ലാത്തവരും ആയിരു
൩ ന്നു * ബുദ്ധിയില്ലാത്തവർ തങ്ങളുടെ ദീപട്ടികളെടുത്തപ്പൊൾ
൪ തങ്ങളൊടു കൂടി എണ്ണ എടുത്തില്ല * എന്നാൽ ബുദ്ധിയുള്ളവർ
തങ്ങളുടെ ദീപട്ടികളൊടു കൂട തങ്ങളുടെ പാത്രങ്ങളിൽ എണ്ണ എ
൫ ടുത്തു * പിന്നെ മണവാളൻ താമസിച്ചിരിക്കുമ്പൊൾ അവ
൬ രെല്ലാവരും നിദ്രമയക്കമുണ്ടായി ഉറങ്ങി * എന്നാറെ പാതി
രാത്രിയിൽ കണ്ടാലും മണവാളൻ വരുന്നു അവനെ എതി
രെല്ക്കുന്നതിന്ന പുറപ്പെടുവിൻ എന്ന ഒരു വിളിയുണ്ടായി *
൭ അപ്പൊൾ ആ കന്യകമാരെല്ലാവരും എഴുനീറ്റ തങ്ങളുടെ ദീ
൮ പട്ടികളെ തെളിയിച്ചു * അപ്പൊൾ ബുദ്ധിയില്ലാത്തവർ ബു
ദ്ധിയുള്ളവരൊടു ഞങ്ങളുടെ ദീപട്ടികൾ കെട്ടുപൊകകൊണ്ടു
നിങ്ങളുടെ എണ്ണയിൽനിന്ന ഞങ്ങൾക്ക തരുവിൻ എന്ന പ
൯ റഞ്ഞു * എന്നാറെ ബുദ്ധിയുള്ളവർ ഉത്തരമായിട്ട ഞങ്ങൾ
ക്കും നിങ്ങൾക്കും പൊരാ എന്ന വരാതെ (അങ്ങിനെ അല്ല)
നിങ്ങൾ വില്ക്കുന്നവരുടെ അടുക്കൽ പൊയി നിങ്ങൾക്ക ത
൧൦ ന്നെ കൊള്ളുകെ വെണ്ടു എന്ന പറഞ്ഞു * അപ്രകാരം അ
വർ കൊള്ളുവാൻ പൊയപ്പൊൾ മണവാളൻ വന്നു ഒരുങ്ങി
യിരുന്നവർ അവനൊടു കൂടി കല്യാണത്തിന്ന പ്രവെശിച്ചു
൧൧ വാതിൽ അടെക്കപ്പെടുകയും ചെയ്തു * അതിന്റെ ശെഷം

മറെറ കന്യകമാരും വന്ന കൎത്താവെ കൎത്താവെ ഞങ്ങൾക്ക
തുറക്കെണമെന്ന പറഞ്ഞു * എന്നാറെ അവൻ ഉത്തരമായി ൧൨
ട്ട ഞാൻ നിങ്ങളെ അറിയുന്നില്ല എന്ന ഞാൻ സത്യമായിട്ട നി
ങ്ങളൊട്ട പറയുന്നു എന്ന പറഞ്ഞു * ആകയാൽ മനുഷ്യന്റെ ൧൩
പുത്രൻ വരുന്ന ദിവസം എങ്കിലും നാഴിക എങ്കിലും നിങ്ങൾ
അറിയായ്കകൊണ്ട ഉണൎന്നിരിപ്പിൻ *
എന്തുകൊണ്ടെന്നാൽ (സ്വൎഗ്ഗരാജ്യം) ഒരു ദൂരദെശത്തിലെ ൧൪
ക്ക യാത്ര പുറപ്പെട്ടുന്നൊരു മനുഷ്യൻ തന്റെ ശുശ്രൂഷക്കാരെ
വിളിച്ച തന്റെ സമ്പത്തുകളെ അവൎക്ക എല്പിച്ചതു പൊലെ
ആകുന്നു * വിശെഷിച്ച അവനവന്റെ പ്രാപ്തി പൊലെ ൧൫
ഒരുത്തന്ന അഞ്ച താലന്തും ഒരുത്തന്ന രണ്ടും മറെറാരുത്തന്ന
ഒന്നും അവൻ കൊടുത്തു പിന്നെ ഉടനെ യാത്ര പുറപ്പെട്ടു പൊ
യി * അപ്പൊൾ അഞ്ച താലന്ത വാങ്ങിയവൻ പൊയി അ ൧൬
വയെ ക്കൊണ്ട വ്യാപാരം ചെയ്തു വെറെ അഞ്ച താലന്തു കൂട
ഉണ്ടാക്കി * അപ്രകാരം തന്നെ രണ്ടു (താലന്തു) വാങ്ങിയവ ൧൭
നും വെറെ രണ്ടു (താലന്തു) കൂടെ ലാഭമുണ്ടാക്കി * എന്നാൽ ഒ ൧൮
രു താലന്തു വാങ്ങിയവൻ പൊയി ഭൂമിയിൽ കുഴികുഴിച്ച ത
ന്റെ കൎത്താവിന്റെ ദ്രവ്യം മറച്ചു വെച്ചു * വളര കാലം ക ൧൯
ഴിഞ്ഞതിന്റെ ശെഷം ആ ശുശ്രൂഷക്കാരുടെ കൎത്താവ വന്ന
അവരൊട്ട കണക്ക നൊക്കി * അപ്പൊൾ അഞ്ച താലന്തു വാ ൨൦
ങ്ങിയവൻ അടുക്കൽ വന്ന വെറെ അഞ്ച താലന്തു കൊണ്ടുവ
ന്ന കൎത്താവെ നീ ഇനിക്ക അഞ്ച താലന്ത എല്പിച്ചുവല്ലൊ ക
ണ്ടാലും ഞാൻ അവയൊട്ട കൂട വെറെ അഞ്ച താലന്തും ലാഭ
മുണ്ടാക്കി എന്ന പറഞ്ഞു * അവന്റെ കൎത്താവ അവനൊട്ട ൨൧
നന്നായി ഉത്തമനും വിശ്വാസമുള്ളവനുമായിരിക്കുന്ന ശുശ്രൂ
ഷക്കാരനെ നീ കുറെ കാൎയ്യങ്ങളിൽ വിശ്വാസമുള്ളവനായിരു
ന്നു ഞാൻ വളര കാൎയ്യങ്ങളിന്മെൽ നിന്നെ അധികാരിയാക്കും
നിന്റെ കൎത്താവിന്റെ സന്തൊഷത്തിലെക്ക പ്രവെശിക്ക
എന്ന പറഞ്ഞു * പിന്നെ രണ്ടു താലന്തു വാങ്ങിയവനും അ ൨൨
ടുക്കൽ വന്ന കൎത്താവെ നീ രണ്ടു താലന്ത ഇനിക്ക എല്പിച്ചുവ
ല്ലൊ കണ്ടാലും ഞാൻ അവയൊട്ട കൂട വെറെ രണ്ടു താലന്തും
ലാഭമുണ്ടാക്കി എന്ന പറഞ്ഞു * അവന്റെ കൎത്താവ അവ ൨൩
നൊട്ട നന്നായി ഉത്തമനും വിശ്വാസമുള്ളവനുമായിരിക്കുന്ന
ശുശ്രൂഷക്കാരനെ നീ കുറെ കാൎയ്യങ്ങളിൽ വിശ്വാസമുള്ളവനാ
യിരുന്നു ഞാൻ വളര കാൎയ്യങ്ങളിന്മെൽ നിന്നെ അധികാരി
യാക്കും നിന്റെ കൎത്താവിന്റെ സന്തൊഷത്തിലെക്ക പ്രവെ
ശിക്ക എന്ന പറഞ്ഞു * അപ്പൊൾ ഒരു താലന്തു വാങ്ങിയവ ൨൪
നും അടുക്കൽ വന്ന കൎത്താവെ നീ വിതക്കാത്ത സ്ഥലത്തിൽ
കൊയ്കയും ചിന്നിക്കാത്ത സ്ഥലത്തിൽ കൂട്ടുകയും ചെയ്യുന്ന ഒരു

കഠിന മനുഷ്യനാകുന്നു എന്നു ഞാൻ നിന്നെ അറിഞ്ഞു *
൨൫ ആകയാൽ ഞാൽ ഭയപ്പെട്ടു പൊയി നിന്റെ താലന്തു ഭൂമി
യിൽ മറച്ചു വെച്ചു ഇതാ നിന്റെത നിനക്കുണ്ടു എന്നു പറ
൨൬ ഞ്ഞു * എന്നാറെ അവന്റെ കൎത്താവ ഉത്തരമായിട്ടു അവ
നൊടു പറഞ്ഞു ദുഷ്ടനും മടയനുമായുള്ള ശുശ്രൂഷക്കാരനെ
ഞാൻ വിതക്കാത്ത സ്ഥലത്തിൽ കൊയ്യുന്നു എന്നും ഞാൻ ചി
ന്നിക്കാത്ത സ്ഥലത്തിൽ കൂട്ടുന്നു എന്നും നീ അറിഞ്ഞിരുന്നുവ
൨൭ ല്ലൊ * അതുകൊണ്ടു നീ എന്റെ ദ്രവ്യം പൊൻവാണിഭക്കാ
ൎക്കു കൊടുക്കെണ്ടുതായിരുന്നു പിന്നെ ഞാൻ വന്നു എന്റെതു
൨൮ പലിശയൊടും കൂട വാങ്ങിക്കൊള്ളുമായിരുന്നുവല്ലൊ * ആക
യാൽ അവനിൽനിന്നു ആ താലന്തു നിങ്ങൾ വാങ്ങി പത്തു താ
൨൯ ലന്തു ഉള്ളുവനു കൊടുത്തുകൊൾവിൻ * എന്തുകൊണ്ടെന്നാൽ
ഉള്ളുവനു എല്ലാവനും കൊടുക്കപ്പെടും അവന്നു പരിപൂൎണ്ണത
യും ഉണ്ടാകും എന്നാൽ ഇല്ലാത്തവങ്കൽനിന്നു അവന്നുള്ളതും
൩൦ എടുത്തുകൊള്ളപ്പെടും * വിശെഷിച്ചും ആ പ്രയൊജനമില്ലാ
ത്ത ശുശ്രൂഷക്കാരനെ സകലത്തിന്നും പുറമെയുള്ള ഇരുട്ടിലെ
ക്കു തള്ളികളവിൻ അവിടെ കരച്ചിലും പല്ലുകടിയുമുണ്ടാകും *
൩൧ പിന്നെ മനുഷ്യന്റെ പുത്രൻ തന്റെ മഹത്വത്തൊടും സ
കല പരിശുദ്ധ ദൂതന്മാരും തന്നൊടു കൂടി എപ്പൊൾ വരുമൊ
അപ്പൊൾ അവൻ തന്റെ മഹത്വത്തിന്റെ സിംഹാസനത്തി
൩൨ ന്മെലിരിക്കും * അപ്പൊൾ അവന്റെ മുമ്പാക സകല ജാതി
കളും ഒന്നിച്ചു കൂടപ്പെടും അവൻ ഒരു എടയൻ ആടുകളെ കൊ
ലാടുകളിൽനിന്നു വെറുതിരിക്കുന്നതു പൊലെ അവൻ അവ
൩൩ രെ വെവ്വെറായി തിരിച്ചു * ആടുകളെ തന്റെ വലത്തു ഭാഗ
൩൪ ത്തിലും കൊലാടുകളെ ഇടത്തു ഭാഗത്തിലും നിറുത്തും * അ
പ്പൊൾ രാജാവ തന്റെ വലത്തു ഭാഗത്തിലുള്ളവരൊടു എന്റെ
പിതാവിനാൽ അനുഗ്രഹിക്കപ്പെട്ടവരെ വരുവിൻ ലൊക
ത്തിന്റെ ആദിമുതൽ നിങ്ങൾക്കു ഒരുക്കപ്പെട്ട രാജ്യം അവകാ
൩൫ ശമായനുഭവിച്ചുകൊൾവിൻ * എന്തുകൊണ്ടെന്നാൽ ഇനി
ക്കു വിശന്നിരുന്നു നിങ്ങൾ ഇനിക്കു ഭക്ഷണം തന്നു ഇനിക്കു
ദാഹിച്ചിരുന്നു നിങ്ങൾ ഇനിക്കു കുടിപ്പാൻ തന്നു ഞാൻ പര
൩൬ ദെശിയായിരുന്നു നിങ്ങൾ എന്നെ ചെൎത്തുകൊണ്ടു * ഞാൻ
നഗ്നനായിരുന്നു നിങ്ങൾ എന്നെ ഉടുപ്പിച്ചു ഞാൻ രൊഗിയാ
യിരുന്നു നിങ്ങൾ എന്നെ വന്നുകണ്ടു ഞാൻ കാവലിലായി
൩൭ രുന്നു നിങ്ങൾ എന്റെ അടുക്കൽ വന്നു എന്നു പറയും * അ
പ്പൊൾ നീതിമാന്മാർ അവനൊട ഉത്തരമായിട്ടു കൎത്താവെ ഞ
ങ്ങൾ നിന്നെ വിശക്കുന്നവനെന്നു എപ്പൊൾ കണ്ടു നിന്നെ
തീററി അല്ലെങ്കിൽ നിന്നെ ദാഹിക്കുന്നവനെന്നു എപ്പൊൾ ക
൩൮ ണ്ടു നിനക്കു കുടിപ്പാൻ തന്നു * ഞങ്ങൾ നിന്നെ പരദെശി

യെന്നും നഗ്നനെന്നും എപ്പൊൾ കണ്ടു നിന്നെ ചെത്തുകൊ
ണ്ടു നിന്നെ ഉടുപ്പിച്ചു * ഞങ്ങൾ നിന്നെ രൊഗിയെന്നൊ ന൯
കാവലിലിരിക്കുന്നവനെന്നൊ എപ്പൊൾ കണ്ടു നിന്റെ അ
ടുക്കൽ വന്നു എന്നു പറയും * അപ്പൊൾ രാജാവു അവരൊടു ൪൰
ഉത്തരമായിട്ടു നിങ്ങൾ എറ്റവും ചെറിയവരായി എന്റെ സ
ഹൊദരന്മാരായ ഇവരിൽ ഒരുത്തനു എതു ചെയ്യുവൊ അതു
നിങ്ങൾ ഇനിക്കു ചെയ്യു എന്നു ഞാൻ സത്യമായിട്ടു നിങ്ങളൊടു
പറയുന്നു എന്നു പറയും * അപ്പൊൾ അവൻ ഇടത്തു ഭാഗ ൪൧
ത്തിലുള്ളവരൊടും ശപിക്കപ്പെട്ടവരെ നിങ്ങൾ എന്നെ വിട്ടു പി
ശാചിന്നും അവന്റെ ദൂതന്മാൎക്കും ഒരുക്കപ്പെട്ട എന്നെക്കുമുള്ള
അഗ്നിയിലെക്കു പൊകുവിൻ * എന്തുകൊണ്ടെന്നാൽ ഇനി ൪൨
ക്കു വിശന്നിരുന്നു നിങ്ങൾ ഇനിക്കു ഭക്ഷണം തന്നിട്ടില്ല ഇ
നിക്കു ദാഹിച്ചിരുന്നു നിങ്ങൾ ഇനിക്കു കുടിപ്പാൻ തന്നിട്ടില്ല *
ഞാൻ പരദെശിയായിരുന്നു നിങ്ങൾ എന്നെ ചെത്തുകൊ ൪൩
ണ്ടിട്ടില്ല ഞാൻ നഗ്നനായിരുന്നു നിങ്ങൾ എന്നെ ഉടുപ്പിച്ചി
ട്ടില്ല ഞാൻ രൊഗിയായും കാവലിലിരിക്കുന്നവനായുമിരുന്നു
നിങ്ങൾ എന്നെ വന്നു കണ്ടിട്ടില്ല എന്നു പറയും * അപ്പൊൾ ൪൪
അവരും അവനൊടു ഉത്തരമായിട്ടു കൎത്താവെ നിന്നെ വിശ
ക്കുന്നവനെന്നൊ ദാഹിക്കുന്നവനെന്നൊ പരിദെശിയെ
ന്നൊ രൊഗിയെന്നൊ കാവലിലിരിക്കുന്നവനെന്നൊ ഞ
ങ്ങൾ എപ്പൊൾ കണ്ടു നിനക്കു ശുശ്രൂഷ ചെയ്യാതെ ഇരുന്നു
എന്നു പറയും * അപ്പൊൾ അവൻ അവരൊടു ഉത്തരമായി ൪൫
ട്ടു നിങ്ങൾ എറ്റവും ചെറിയവരായ ഇവരിൽ ഒരുത്തനു എ
തു ചെയ്യാതെ ഇരുന്നുവൊ ആയതു ഇനിക്കു ചെയ്യാതെ ഇരു
ന്നു എന്നു ഞാൻ സത്യമായിട്ടു നിങ്ങളൊടു പറയുന്നു എന്നു
പറയും * അപ്രകാരം അവർ എന്നെക്കുമുള്ള ശിക്ഷയിലെ ൪൬
ക്കും നീതിമാന്മാർ നിത്യ ജീവങ്കലെക്കും പൊകെണ്ടിവരും *

വന്യ. അദ്ധ്യായം.

൧ പ്രമാണികൾ ക്രിസ്തുവിന്റെ നെരെ ആലൊചന ചെ
യ്യുന്നത.— ൧൪ യെഹൂദാ അവനെ വില്ക്കുന്നത.— ക്രി
സ്തു പെസഹാ ഭക്ഷിക്കുന്നത.— ൪൭ അവൻ യെഹൂദ
യാൽ കാണിച്ചുകൊടുക്കപ്പെടുന്നത.

പിന്നെ ഉണ്ടായത എന്തെന്നാൽ യെശു ൟ വചനങ്ങളൊ
ക്കയും തികച്ചതിന്റെ ശെഷം അവൻ തന്റെ ശിഷ്യന്മാരൊ
ടു * രണ്ടു ദിവസങ്ങളുടെ ശെഷം പെസഹാ ആകുന്നു എ ൨
ന്നു നിങ്ങൾ അറിയുന്നു അപ്പൊൾ മനുഷ്യന്റെ പുത്രൻ കു
രിശിൽ തറക്കപ്പെടുന്നതിന്നു എല്പിക്കപ്പെടുന്നു എന്നു പറ
ഞ്ഞു * അന്നു പ്രധാനാചാൎയ്യന്മാരും ഉപാദ്ധ്യായന്മാരും ജ ൩

നത്തിന്റെ മൂപ്പന്മാരും കയ്യാപ്പാ എന്ന പെരുള്ള പ്രധാനാ
൪ ചാൎയ്യന്റെ അരമനയിൽ വന്നുകൂടി * യെശുവിനെ വഞ്ച
നയൊടെ പിടിച്ച കൊല്ലെണ്ടുന്നതിന്നായിട്ട ആലൊചന
൫ ചെയ്തു * എന്നാലും ജനങ്ങളിൽ കലഹമുണ്ടാകാതെ കണ്ട പെ
രുനാളിൽ വെണ്ട എന്ന അവർ പറഞ്ഞു *
൬ പിന്നെ യെശു ബെതാനിയായിൽ കുഷ്ഠരൊഗിയായ ശി
൭ മൊന്റെ വീട്ടിൽ ഇരിക്കുമ്പൊൾ * ഒരു സ്ത്രീ ഒരു കുപ്പി വി
ലയെറിയ പരിമളമുള്ള തൈലം ഉണ്ടായിട്ട അവന്റെ അടുക്കൽ
വന്ന അവൻ ഭക്ഷണത്തിന്നിരിക്കുമ്പൊൾ അതിനെ അവ
൮ ന്റെ തലയിന്മെൽ ഒഴിച്ചു * അവന്റെ ശിഷ്യന്മാർ അതു ക
൯ ണ്ടാറെ നീരസപ്പെട്ട ൟ നഷ്ടം എന്തിന * ൟ തൈലം എ
റിയ വിലെക്ക വില്ക്കപ്പെട്ട ദരിദ്രക്കാൎക്ക കൊടുക്കപ്പെടുവാൻ
൧൦ കഴിയുന്നതായിരുന്നുവല്ലൊ എന്ന പറഞ്ഞു * എന്നാറെ യെ
ശു ഇത അറിഞ്ഞ അവരൊട നിങ്ങൾ ൟ സ്ത്രീയെ എന്തിന
വരുത്തപ്പെടുത്തുന്ന അവൾ ഒരു നല്ല ക്രിയ എങ്കൽ പ്രവൃത്തി
൧൧ ച്ചിരിക്കുന്നുവല്ലൊ * എന്തുകൊണ്ടെന്നാൽ നിങ്ങൾക്ക ദരി
ദ്രക്കാർ എല്ലായ്പൊഴും നിങ്ങളൊട കൂട ഉണ്ട എന്നാൽ ഞാൻ എ
൧൨ ല്ലായ്പൊഴും നിങ്ങളൊട കൂട ഇരിക്കുന്നില്ല * എന്തെന്നാൽ ഇ
വൾ ൟ തൈലം എന്റെ തലയിന്മെൽ ഒഴിച്ചത എന്നെ
൧൩ പ്രെതാലങ്കാരം ചെയ്യുന്നതിന്നായിട്ട ചെയ്തു * ൟ എവൻ
ഗെലിയൊൻ ഭൂലൊകത്തിലൊക്കയും എവിടെ എങ്കിലും പ്ര
സംഗിക്കപ്പെടുമൊ (അവിടെ) ഇവളുടെ ഓൎമ്മെക്കായിട്ട ഇ
വൾ ചെയ്തതും ചൊല്ലപ്പെടുമെന്ന ഞാൻ സത്യമായിട്ട നിങ്ങ
ളൊട പറയുന്നു എന്ന പറഞ്ഞു *
൧൪ അപ്പൊൾ പന്ത്രണ്ടു പെരിൽ യെഹ്രുദാ ഇസ്കറിയൊത്ത എ
ന്ന ചൊല്ലപ്പെട്ട ഒരുത്തൻ പ്രധാനാചാൎയ്യന്മാരുടെ അടുക്കൽ
൧൫ ചെന്ന * ഇനിക്ക എന്ത തരുവാൻ നിങ്ങൾക്ക മനസ്സായിരി
ക്കുന്നു എന്നാൽ ഞാൻ അവനെ നിങ്ങൾക്ക കാണിച്ചു തരാം
എന്ന പറഞ്ഞു എന്നാറെ അവർ മുപ്പത വെള്ളിക്കാശു അവ
൧൬ നൊട നിശ്ചയംവരുത്തി * അന്ന മുതൽ അവൻ അവനെ
കാണിച്ചു കൊടുപ്പാനായിട്ട ഒരു നല്ല സമയം അന്വെഷിച്ചു *
൧൭ പിന്നെ പുളിക്കാത്ത അപ്പങ്ങളുടെ ഒന്നാം ദിവസത്തിൽ
ശിഷ്യന്മാർ യെശുവിന്റെ അടുക്കൽ വന്ന നീ പെസഹാ ഭ
ക്ഷിപ്പാനായിട്ട ഞങ്ങൾ എവിടെ ഒരുക്കെണമെന്ന നിനക്ക
൧൮ മനസ്സായിരിക്കുന്നു എന്ന അവനൊട പറഞ്ഞു * അപ്പൊൾ
അവൻ നിങ്ങൾ പട്ടണത്തിലെക്ക ഇന്നവന്റെ അടുക്കൽ
പൊയി എന്റെ കാലം സമീപമായിരിക്കുന്നു ഞാൻ നിന്റെ
അടുക്കൽ എന്റെ ശിഷ്യന്മാരൊട കൂട പെസഹാ കഴിക്കുമെ
ന്ന ഗുരു പറയുന്നു എന്ന അവനൊട പറവിൻ എന്ന പറ

ഞ്ഞു * യെശു തങ്ങളൊടു കല്പിച്ച പ്രകാരം ശിഷ്യന്മാർ ചെ ൧൯
യ്തു പെസഹാ ഒരുക്കി *
പിന്നെ വൈകുന്നെരമായപ്പൊൾ അവൻ പന്ത്രണ്ടു പെ ൨൦
രൊടു കൂടി ഭക്ഷണത്തിന്നിരുന്നു * അവർ ഭക്ഷിക്കുമ്പൊൾ ൨൧
അവൻ നിങ്ങളിൽ ഒരുത്തൻ എന്നെ കാണിച്ചു കൊടുക്കുമെന്ന
ഞാൻ സത്യമായിട്ട നിങ്ങളൊടു പറയുന്നു എന്ന പറഞ്ഞു *
അപ്പൊൾ അവർ വളരെ ദുഃഖപ്പെട്ടു തങ്ങളിൽ ഓരൊരുത്തൻ ൨൨
അവനൊടു കൎത്താവെ ഞാനൊ എന്നും പറഞ്ഞു തുടങ്ങി *
എന്നാറെ അവൻ ഉത്തരമായിട്ട എന്നൊടു കൂടി താലത്തിൽ ൨൩
കൈ മുക്കുന്നവനായവൻ എന്നെ കാണിച്ചുകൊടുക്കും * മനു ൨൪
ഷ്യന്റെ പുത്രൻ തന്നെ കുറിച്ച എഴുതിയിരിക്കുന്ന പ്രകാരം
പൊകുന്നു എന്നാൽ മനുഷ്യന്റെ പുത്രൻ ആരാൽ കാണിച്ചു
കൊടുക്കപ്പെടുമൊ ആ മനുഷ്യന ഹാ കഷ്ടം ആ മനുഷ്യൻ ജ
നിക്കാതെ ഇരുന്നാൽ അവന നന്നായിരുന്നു എന്ന പറഞ്ഞു *
അപ്പൊൾ അവനെ കാണിച്ചുകൊടുത്തിട്ടുള്ള യെഹൂദാ ഗുരൊ ൨൫
ഞാനൊ എന്ന ഉത്തരമായിട്ട പറഞ്ഞു അവൻ അവനൊടു
നീ പറഞ്ഞുവല്ലൊ എന്ന പറഞ്ഞു *
പിന്നെ അവർ ഭക്ഷിക്കുമ്പൊൾ യെശു അപ്പം എടുത്ത ൨൬
വാഴ്ത്തി അതിനെ മുറിച്ച ശിഷ്യന്മാൎക്ക കൊടുത്ത നിങ്ങൾ വാങ്ങി
ഭക്ഷിപ്പിൻ ഇത എന്റെ ശരീരമാകുന്നു എന്ന പറഞ്ഞു * പി ൨൭
ന്നെ അവൻ പാനപാത്രം എടുത്ത സ്തൊത്രം ചെയ്തു അവൎക്ക
കൊടുത്ത നിങ്ങളെല്ലാവരും അതിൽനിന്ന കുടിപ്പിൻ * എന്തു ൨൮
കൊണ്ടെന്നാൽ ഇത പുതിയ നിയമത്തിന്റെ എന്റെ രക്തം
പലൎക്കും വെണ്ടി പാപമൊചനത്തിന്നായിട്ട ചൊരിയപ്പെട്ട
താകുന്നു * എന്നാൽ ഇതു മുതൽ ഞാൻ അതു നിങ്ങളൊടു കൂ ൨൯
ട എന്റെ പിതാവിന്റെ രാജ്യത്തിൽ പുതിയതായിട്ട കുടിക്കു
മ്പൊളുള്ള ദിവസത്തൊളം മുന്തിരിങ്ങയുടെ ഈ രസത്തിൽനി
ന്ന ഞാൻ കുടിക്കയില്ലെന്ന നിങ്ങളൊടു പറയുന്നു എന്ന പറ
ഞ്ഞു *
പിന്നെ അവർ ഒരു സംകീൎത്തനം പാടിയതിന്റെ ശെഷം ൩൦
ഒലിവു മലെക്ക പുറപ്പെട്ടു പൊയി * അപ്പൊൾ യെശു അ ൩൧
വരൊടു ഞാൻ എടയനെ അടിക്കും അപ്പൊൾ കൂട്ടത്തിലെ ആ
ടുകൾ ചിന്നപ്പെട്ടു പൊകുമെന്ന എഴുതിയിരിക്കകൊണ്ട നിങ്ങ
ളെല്ലാവരും ഈ രാത്രയിൽ എന്നെ കുറിച്ച വിരുദ്ധപ്പെടും *
എന്നാൽ ഞാൻ ഉയിൎത്തെഴുനീറ്റതിന്റെ ശെഷം നിങ്ങൾക്കു ൩൨
മുമ്പെ ഗലിലെയായിലെക്ക പൊകും എന്ന പറഞ്ഞു * പ ൩൩
ത്രൊസ ഉത്തരമായിട്ട അവനൊടു എല്ലാവരും നിന്നെ കുറിച്ച
വിരുദ്ധപ്പെട്ടാലും ഞാൻ ഒരുനാളും വിരുദ്ധപ്പെടുകയില്ല എ
ന്ന പറഞ്ഞു * യെശു അവനൊടു ഈ രാത്രിയിൽ പൂവൻ ൩൪

കൊഴി കൂകുന്നതിന്ന മുമ്പെ നീ മൂന്ന പ്രാവശ്യം എന്നെ ഉപെ
ക്ഷിക്കുമെന്ന ഞാൻ സത്യമായിട്ട നിന്നൊടു പറയുന്നു എന്ന
൩൫ പറഞ്ഞു ✱ പത്രൊസ അവനൊടു ഞാൻ നിന്നൊടു കൂടി മരി
ക്കെണ്ടിയിരുന്നാലും നിന്നെ ഉപെക്ഷിക്കയില്ല എന്ന പറ
ഞ്ഞു ശിഷ്യന്മാരെല്ലാവരും അപ്രകാരം തന്നെ പറഞ്ഞു ✱
൩൬ അപ്പൊൾ യെശു അവരൊടു കൂടി ഗതസെമാനെ എന്ന
ചൊല്ലപ്പെട്ട സ്ഥലത്തെക്ക വന്ന ശിഷ്യന്മാരൊടു ഞാൻ അ
വിടെ പൊയി പ്രാൎത്ഥിക്കുവൊളം നിങ്ങൾ ഇവിടെ ഇരിപ്പിൻ
൩൭ എന്ന പറഞ്ഞു ✱ പിന്നെ അവൻ പത്രൊസിനെയും സെ
ബെദിയുടെ രണ്ടു പുത്രന്മാരെയും കൂട്ടിക്കൊണ്ട ദുഃഖപ്പെട്ട വ
൩൮ ളരവ്യസനപ്പെട്ടു തുടങ്ങി ✱ അപ്പൊൾ അവൻ അവരൊടു
എന്റെ ആത്മാവ മരണം വരെയും മഹാ ദുഃഖപ്പെട്ടിരിക്കുന്നു
നിങ്ങൾ ഇവിടെ പാൎത്ത എന്നൊടു കൂടി ഉണൎന്നുകൊണ്ടിരി
൩൯ പ്പിൻ എന്ന പറഞ്ഞു ✱ പിന്നെ അവൻ കുറെ അപ്പുറം പൊ
യിട്ട കവിണ്ണുവീണ എന്റെ പിതാവെ കഴിയുന്നതാകുന്നു എ
ങ്കിൽ ഈ പാനപാത്രം എന്നിൽനിന്ന നീങ്ങിപ്പൊകട്ടെ എങ്കി
ലും ഞാൻ ഇച്ശിക്കുന്നതുപൊലെ അല്ല നീ ഇച്ശിക്കുന്നതുപൊ
൪൦ ലെ അത്രെ ആകട്ടെ എന്ന പ്രാൎത്ഥിച്ചു ✱ പിന്നെ അവൻ ശി
ഷ്യന്മാരുടെ അടുക്കൽ വന്ന അവരെ ഉറങ്ങുന്നതു കണ്ട പ
ത്രൊസിനൊടു ഇപ്രകാരം നിങ്ങൾക്ക ഒരു മണിനെരമെങ്കി
൪൧ ലും എന്നൊട കൂടി ഉണൎന്നിരിപ്പാൻ കഴിഞ്ഞില്ലയൊ ✱ നിങ്ങൾ
പരീക്ഷയിലെക്ക അകപ്പെടാതെ ഇരിപ്പാനായിട്ട ഉണൎന്നു
കൊണ്ട പ്രാൎത്ഥിപ്പിൻ ആത്മാവ മനസ്സുള്ളത തന്നെ എന്നാൽ
൪൨ ജഡം ക്ഷീണമുള്ളതാകുന്നു എന്ന പറഞ്ഞു ✱ പിന്നെയും അ
വൻ രണ്ടാം പ്രാവശ്യം പൊയി എന്റെ പിതാവെ ഈ പാ
ത്രത്തിലുള്ളത ഞാൻ കുടിക്കാതെ അത എന്നിൽനിന്ന നീങ്ങു
വാൻ കഴിയുന്നതല്ല എങ്കിൽ നിന്റെ ഇഷ്ടപ്രകാരം ആകട്ടെ
൪൩ എന്ന പ്രാൎത്ഥിച്ചു ✱ പിന്നെ അവൻ തിരിച്ചു വന്ന അവരു
ടെ കണ്ണുകൾ നിദ്രാഭാരമുള്ളവയായിരുന്നതുകൊണ്ട അവരെ
൪൪ പിന്നെയും ഉറങ്ങുന്നതു കണ്ടു ✱ അവൻ അവരെ വിട്ട പി
ന്നെയും പൊയിട്ട മൂന്നാം പ്രാവശ്യം ആ വചനം തന്നെ പറ
൪൫ ഞ്ഞ പ്രാൎത്ഥിച്ചു ✱ അപ്പൊൾ അവൻ തന്റെ ശിഷ്യന്മാരുടെ
അടുക്കൽ വന്ന അവരൊടു നിങ്ങൾ ഇനി ഉറങ്ങി ആശ്വാസ
പ്പെടുവിൻ കണ്ടാലും സമയം അടുത്തു മനുഷ്യന്റെ പുത്രൻ
൪൬ പാപികളുടെ കൈകളിൽ എല്പിക്കപ്പെട്ടുമിരിക്കുന്നു ✱ എഴുനീ
ല്പിൻ നാം പൊക കണ്ടാലും എന്നെ കാണിച്ചു കൊടുക്കുന്ന
വൻ അടുത്തിരിക്കുന്നു എന്ന പറഞ്ഞു ✱
൪൭ അവൻ പിന്നെയും സംസാരിക്കുമ്പൊൾ കണ്ടാലും പന്ത്ര
ണ്ടു പെരിൽ ഒരുത്തനായ യെഹൂദായും അവനൊടു കൂടി പ്ര

ധാനാചാൎയ്യന്മാരിൽനിന്നും ജനത്തിന്റെ മൂപ്പന്മാരിൽനിന്നും
വാളുകളൊടും വടികളൊടും കൂട വളരെ പുരുഷാരവും വന്നു * എ ൪൮
ന്നാൽ അവനെ കാണിച്ചു കൊടുത്തവൻ ഞാൻ എവനെ ചും
ബനം ചെയ്യുമൊ ആയവൻ തന്നെ ആകുന്നു അവനെ പി
ടിച്ചുകൊൾവിൻ എന്നു അവൎക്ക അടയാളമായി പറഞ്ഞിരു
ന്നു * അവൻ ഉടനെ യെശുവിന്റെ അടുക്കൽ വന്നു വാഴ ൪൯
ക ഗുരൊ എന്നു പറഞ്ഞു അവനെ ചുംബനം ചെയ്തു * എ ൫൦
ന്നാറെ യെശു അവനൊടു സ്നെഹിതാ നീ എന്തിനു വന്നു എ
ന്നു പറഞ്ഞു അപ്പൊൾ അവർ അടുക്കൽ വന്നു യെശുവി
ന്റെ മെൽ കൈകളെ വെച്ചു അവനെ പിടിച്ചു * അപ്പൊൾ ൫൧
കണ്ടാലും യെശുവിനൊടു കൂടയുള്ളവരിൽ ഒരുത്തൻ കൈ നീ
ട്ടി അവന്റെ വാളൂരി പ്രധാനാചാൎയ്യന്റെ വെലക്കാരനെ വെ
ട്ടി അവന്റെ ചെവി മുറിച്ചു കളഞ്ഞു * അപ്പൊൾ യെശു അ ൫൨
വനൊടു നീ വാൾ അതിന്റെ ഉറയിൽ തിരിച്ചിടുക എന്തുകൊ
ണ്ടെന്നാൽ വാളെടുക്കുന്നവരെല്ലാവരും വാളിനാൽ നശിച്ചു
പൊകും * എന്റെ പിതാവ പന്ത്രണ്ട ലെഗിയൊനെക്കാൾ ൫൩
അധികം ദൈവദൂതന്മാരെ എന്റെ അടുക്കൽ നിറുത്തെണ
മെന്നു ഇപ്പൊൾ അവനൊട അപെക്ഷിപ്പാൻ ഇനിക്ക കഴി
കയില്ലെന്നു നീ നിരൂപിക്കുന്നുവൊ * എന്നാൽ ഇപ്രകാരം ൫൪
ഉണ്ടാകെണ്ടുന്നതാകുന്നു എന്നുള്ള വെദവാക്യങ്ങൾ എങ്ങിനെ
നിവൃത്തിക്കും എന്നു പറഞ്ഞു * ആ സമയത്തു യെശു പുരു ൫൫
ഷാരങ്ങളൊടു നിങ്ങൾ ഒരു കള്ളന്റെ നെരെ എന്നു പൊലെ
വാളുകളൊടും വടികളൊടും എന്നെ പിടിപ്പാനായിട്ടു പുറപ്പെട്ടു
വന്നുവൊ ഞാൻ ദിനം പ്രതി നിങ്ങളൊടു കൂട ദൈവാലയ
ത്തിൽ പഠിപ്പിച്ചുകൊണ്ടിരുന്നു അപ്പൊൾ നിങ്ങൾ എന്നെ
പിടിച്ചില്ല * എന്നാൽ ദീൎഘദൎശിമാരുടെ വാക്യങ്ങൾ നിവൃത്തി ൫൬
ക്കെണ്ടുന്നതിന്നു ഇതൊക്കയും ഉണ്ടായി എന്നു പറഞ്ഞു അ
പ്പൊൾ ശിഷ്യന്മാരെല്ലാവരും അവനെ വിട്ടു ഓടിപൊയി *
പിന്നെ യെശുവിനെ പിടിച്ചവർ അവനെ പ്രധാനാചാൎയ്യ ൫൭
നായ കയ്യാപ്പായുടെ അടുക്കൽ കൊണ്ടുപൊയി അവിടെ ഉ
പാദ്ധ്യായന്മാരും മൂപ്പന്മാരും കൂടിയിരുന്നു * എന്നാൽ പത്രൊ ൫൮
സ ദൂരവെ പ്രധാനാചാൎയ്യന്റെ അരമനയൊളം അവന്റെ
പിന്നാലെ ചെന്നു അവൻ അകത്തു പൊയി അവസാനം
കാണ്മാനായിട്ടു സെവകന്മാരൊടു കൂടി ഇരുന്നു * അന്നു പ്ര ൫൯
ധാനാചാൎയ്യന്മാരും മൂപ്പന്മാരും വിചാര സംഘമൊക്കയും യെ
ശുവിനെ കൊല്ലെണ്ടുന്നതിന്നു അവന്നു വിരൊധമായി കള്ള
സാക്ഷി അമ്പെഷിച്ചു * അവർ കണ്ടെത്തിയില്ല വളരെ ക ൬൦
ള്ള സാക്ഷികൾ വന്നിട്ടും അവർ കണ്ടെത്തിയതുമില്ല പിന്നെ
ഒടുക്കം രണ്ടു കള്ള സാക്ഷികൾ വന്നു * ഇവൻ ദൈവത്തി ൬൧

ൻെറ ആലയം തകൎത്തു കളവാനും അതു മൂന്ന ദിവസത്തിന്നു
കം പണി ചെയ്യാനും എനിക്ക കഴിയുമെന്ന പറഞ്ഞു എന്ന
൬൨ പറഞ്ഞു * അപ്പൊൾ പ്രധാനാചാൎയ്യൻ എഴുനീററ അവനൊ
ട നീ ഒന്നും ഉത്തരം പറയുന്നില്ലയൊ ഇവർ നിൻെറ നെരെ
൬൩ സാക്ഷിപ്പെടുത്തുന്നത എന്ത എന്ന പറഞ്ഞു * എന്നാൽ യെ
ശു മിണ്ടാതെ ഇരുന്നു അപ്പൊൾ പ്രധാനാചാൎയ്യൻ അവ
നൊട ദൈവത്തിൻെറ പുത്രനായ ക്രിസ്തു നീ തന്നെ ആകുന്നു
വൊ എന്ന ഞങ്ങളൊട പറയണമെന്ന ഞാൻ ജീവനുള്ള
ദൈവത്തെ കൊണ്ട നിന്നൊട ആണയിടുന്നു എന്ന പറ
൬൪ ഞ്ഞു * യെശു അവനൊട നീ പറഞ്ഞുവല്ലൊ എന്നാലും ഇ
തുമുതൽ മനുഷ്യൻെറ പുത്രൻ വല്ലഭത്വത്തിൻെറ വലത്തു ഭാ
ഗത്തിൽ ഇരിക്കയും ആകാശ മെഘങ്ങളിൽ വരികയും ചെയ്യു
ന്നതിനെ നിങ്ങൾ കാണും എന്ന ഞാൻ നിങ്ങളൊട പറയു
൬൫ ന്നു എന്ന പറഞ്ഞു * അപ്പൊൾ പ്രധാനാചാൎയ്യൻ തൻെറ
വസ്ത്രങ്ങളെ കീറി ഇവൻ ദൈവദൂഷണം പറഞ്ഞു ഇനി സാ
ക്ഷികളെ കൊണ്ട നമുക്ക എന്ത ആവശ്യം കണ്ടാലും നിങ്ങൾ
൬൬ ഇപ്പൊൾ ഇവൻെറ ദൂഷണം കെട്ടുവല്ലൊ * നിങ്ങൾക്ക എ
ന്ത തൊന്നുന്നു എന്ന പറഞ്ഞു അവൻ മരണ ശിക്ഷെക്ക ഹെ
൬൭ തുവായിരിക്കുന്നു എന്ന അവർ ഉത്തരമായിട്ട പറഞ്ഞു * അ
പ്പൊൾ അവർ അവൻെറ മുഖത്തിൽ തുപ്പി അവനെ കൈ
൬൮ കൊണ്ട അടിച്ചു മറെറ ചിലരും അവനെ മുഖത്തടിച്ചു * ക്രി
സ്തുവെ നിന്നെ അടിച്ചവൻ ആര എന്ന ജ്ഞാനദൃഷ്ടി കൊണ്ട
പറക എന്നും പറഞ്ഞു *
൬൯ അന്ന പത്രൊസ അരമനയിൽ പുറത്ത ഇരുന്നിരുന്നു അ
പ്പൊൾ ഒരു വെലക്കാരത്തി അവൻെറ അടുക്കൽ വന്ന നീയും
ഗലിലെയക്കാരനായ യെശുവിനൊട കൂട ആയിരുന്നു എന്ന
൭൦ പറഞ്ഞു * എന്നാറെ അവൻ നീ പറയുന്നത ഇന്നതെന്ന
ഞാൻ അറിയുന്നില്ല എന്ന എല്ലാവരുടെയും മുമ്പാക മറുത്തു
൭൧ പറഞ്ഞു * പിന്നെ അവൻ പൂമുഖത്തിൽ പുറപ്പെട്ടു പൊയ
പ്പൊൾ മറെറാരുത്തി അവനെ കണ്ട അവിടെയുള്ളവരൊട ഇ
വനും നസറായക്കാരനായ യെശുവിനൊട കൂട ആയിരുന്നു
൭൨ എന്ന പറഞ്ഞു * എന്നാൽ അവൻ ആ മനുഷ്യനെ ഞാൻ
അറിയുന്നില്ല എന്ന പിന്നെയും ഒരു ആണയൊടെ മറുത്തു
൭൩ പറഞ്ഞു * പിന്നെ കുറെ നെരം കഴിഞ്ഞശെഷം അരികെ
നിന്നവർ അടുക്കൽ വന്ന പത്രൊസിനൊട നീയും അവരിൽ
ഒരുത്തനാകുന്നു സത്യം നിൻെറ വാക്ക നിന്നെ പ്രസിദ്ധനാ
൭൪ ക്കുന്നുവല്ലൊ എന്ന പറഞ്ഞു * അപ്പൊൾ അവൻ ഞാൻ ആ
മനുഷ്യനെ അറിയുന്നില്ല എന്ന ശപിക്കയും ആണയിടുകയും
൭൫ ചെയ്യു തുടങ്ങി ഉടനെ പൂവൻകൊഴി കൂകി * അപ്പൊൾ പ

വൻകൊഴി കൂകുന്നതിന്ന മുമ്പെ നീ മൂന്ന പ്രാവശ്യം എന്നെ മറുത്തു പറയുമെന്ന യെശു തന്നൊട പറഞ്ഞ വചനം പത്രൊസ ഓൎത്തു അവൻ പുറത്തെക്ക പുറപ്പെട്ട എററവും കരകയും ചെയ്തു *

## ൨൭. അദ്ധ്യായം.

൧ ക്രിസ്തു പീലാത്തൊസിന എല്പിക്കപ്പെടുന്നത.—൩ യെഹൂദാ തന്നെ താൻ തൂക്കുന്നത.—൩൧ ക്രിസ്തു കുരിശിൽ തറക്കപ്പെടുന്നത.

ഉഷഃ കാലമായപ്പൊൾ എല്ലാ പ്രധാനാചാൎയ്യന്മാരും ജനത്തിന്റെ മൂപ്പന്മാരും യെശുവിനെ കൊല്ലെണ്ടുന്നതിന്ന അവന വിരൊധമായിട്ട കൂടി വിചാരിച്ചു * പിന്നെ അവർ ൨
അവനെ കെട്ടി കൊണ്ടുപൊയി അവനെ നാടുവാഴിയായ പൊന്തിയൊസ പീലാത്തൊസിന എല്പിച്ചു *
അപ്പൊൾ അവൻ ശിക്ഷെക്ക വിധിക്കപ്പെട്ട എന്ന അവ ൩
നെ കാണിച്ചുകൊടുത്തിട്ടുള്ള യെഹൂദാ കണ്ടാറെ അവൻ അനുതാപപ്പെട്ട ആ മുപ്പതു വെള്ളിക്കാശു പ്രധാനാചാൎയ്യന്മാൎക്കും
മൂപ്പന്മാൎക്കും തിരികെ കൊണ്ടുവന്ന * ഞാൻ കുററമില്ലാത്ത ൪
രക്തം കാണിച്ചുകൊടുത്തതുകൊണ്ട ഞാൻ പാപം ചെയ്തു എന്ന പറഞ്ഞു എന്നാറെ അവർ അത ഞങ്ങൾക്ക എന്ത നീ ത
ന്നെ നൊക്കിക്കൊൾക എന്ന പറഞ്ഞു * അപ്പൊൾ അവൻ ൫
ആ വെള്ളിക്കാശു ദൈവാലയത്തിൽ ഇട്ടും കളഞ്ഞ പുറപ്പെട്ടു
പൊയി തന്നെ താൻ കെട്ടി ഞാലുകയും ചെയ്തു * എന്നാറെ ൬
പ്രധാനാചാൎയ്യന്മാർ ആ വെള്ളിക്കാശു എടുത്ത ഇത രക്തത്തിന്റെ വില ആകകൊണ്ട അവ വഴിപാട്ടു പെട്ടകത്തിലെക്ക
ഇടുന്നത ന്യായമല്ല എന്ന പറഞ്ഞു * പിന്നെ അവർ ആ ൭
ലൊചന ചെയ്തിട്ട അവയെ കൊണ്ട പരദെശികളെ കുഴിച്ചി
ടുന്നതിന്ന കുശവന്റെ നിലം കൊണ്ടു * ഇതു കാരണത്താൽ ൮
ആ നിലം ഇന്നുവരയും രക്ത നിലം എന്ന ചൊല്ലപ്പെടുന്നു *
അപ്പൊൾ ഇസ്രാഎലിന്റെ പുത്രരിൽനിന്ന അവർ വിലമ ൯
തിച്ചവനായി വിലമതിക്കപ്പെട്ടവന്റെ വിലയാകുന്ന മുപ്പതു
വെള്ളിക്കാശു അവർ എടുത്ത * കൎത്താവ എന്നൊട കല്പിച്ച ൧൦
പ്രകാരം അവ കുശവന്റെ നിലത്തിന്നായിട്ട കൊടുത്തു എന്ന എറമിയ ദീൎഘദൎശിയാൽ പറയപ്പെട്ടത നിവൃത്തിയായി *
പിന്നെ യെശു നാടുവാഴിയുടെ മുമ്പാക നിന്നു അപ്പൊൾ ൧൧
നാടുവാഴി അവനൊട നീ യെഹൂദന്മാരുടെ രാജാവാകുന്നുവൊ എന്ന ചൊദിച്ചു എന്നാറെ യെശു അവനൊട നീ പറ
യുന്നുവല്ലൊ എന്ന പറഞ്ഞു * പിന്നെ അവൻ പ്രധാനാ ൧൨
ചാൎയ്യന്മാരാലും മൂപ്പന്മാരാലും കുററം ചുമത്തപ്പെട്ടപ്പൊൾ അ

൧൩ വൻ ഉത്തരമായിട്ട ഒന്നും പറഞ്ഞില്ല * അപ്പൊൾ പീലാ
ത്തൊസ അവനൊട അവർ എത്ര കാൎയ്യങ്ങളെ നിന്റെ നെ
രെ സാക്ഷിപ്പെടുത്തുന്നു എന്ന നീ കെൾക്കുന്നില്ലയൊ എന്ന
൧൪ പറഞ്ഞു * എന്നാറെ അവൻ ഒരു വാക്കിന്ന എങ്കിലും അവ
നൊട ഉത്തരമായിട്ട പറഞ്ഞില്ല എന്നതുകൊണ്ട നാടുവാഴി
൧൫ വളര ആശ്ചൎയ്യപ്പെട്ടു * എന്നാൽ ആ പെരുനാളിൽ കാവലി
ലാക്കപ്പെട്ടവരിൽ എവനെ ജനങ്ങൾ ചൊദിച്ചുവൊ അവ
൧൬ നെ അവൎക്ക നാടുവാഴി വിടീക്കുന്നത മൎയ്യാദയായിരുന്നു * അ
ത്രയുമല്ല അപ്പൊൾ ബറബ്ബാസ എന്ന പെരുള്ളവനായി കീ
൧൭ ൎത്തിപ്പെട്ട ഒരുത്തൻ കാവലിലാക്കപ്പെട്ടവനായിരുന്നു * ആ
കയാൽ അവർ വന്നു കൂടിയപ്പൊൾ പീലാത്തൊസ അവ
രൊടു ഞാൻ എവനെ നിങ്ങൾക്ക വിടീക്കെണമെന്ന നിങ്ങൾ
ക്ക മനസ്സായിരിക്കുന്നു ബറബ്ബാസിനെയൊ ക്രിസ്തു എന്ന
൧൮ വിളിക്കപ്പെടുന്ന യെശുവിനെയൊ എന്ന പറഞ്ഞു * എന്തെ
ന്നാൽ അവർ അസൂയ കൊണ്ട അവനെ എല്പിച്ചു എന്ന
അവൻ അറിഞ്ഞിരുന്നു *
൧൯ പിന്നെ അവൻ ന്യായാസനത്തിൽ ഇരുന്നപ്പൊൾ അവ
ന്റെ ഭാൎയ്യ അവന്റെ അടുക്കൽ ആളയച്ചു നിനക്ക ആ നീ
തിമാനൊട ഒരു കാൎയ്യവും വെണ്ടാ എന്തുകൊണ്ടെന്നാൽ ഞാൻ
ഇന്ന സ്വപ്നത്തിൽ അവന്റെ നിമിത്തമായിട്ട വളര കഷ്ട
൨൦ പ്പെട്ടു എന്ന പറയിച്ചു * എന്നാൽ പ്രധാനാചാൎയ്യന്മാരും മൂ
പ്പന്മാരും ബറബ്ബാസിനെ ചൊദിക്കെണ്ടുന്നതിന്നും യെശു
വിനെ കൊല്ലെണ്ടുന്നതിന്നും പുരുഷാരത്തെ സമ്മതംവരു
൨൧ ത്തി * പിന്നെ നാടുവാഴി ഉത്തരമായിട്ട അവരൊടു ഇവരി
രുവരിൽ എവനെ ഞാൻ നിങ്ങൾക്ക വിടീക്കെണമെന്ന നി
ങ്ങൾക്ക മനസ്സായിരിക്കുന്നു എന്ന പറഞ്ഞു ബറബ്ബാസിനെ
൨൨ എന്ന അവർ പറഞ്ഞു * പീലാത്തൊസ അവരൊടു എന്നാൽ
ക്രിസ്തു എന്ന ചൊല്ലപ്പെടുന്ന യെശുവിനൊടു ഞാൻ എന്ത
ചെയ്യെണ്ടു എന്ന പറയുന്നു എല്ലാവരും അവനൊട അവൻ
൨൩ കുരിശിൽ തറക്കപ്പെടട്ടെ എന്ന പറയുന്നു * പിന്നെ നാടു
വാഴി എന്തിന അവൻ എന്ത ദൊഷം ചെയ്തു എന്ന പറഞ്ഞു
അപ്പൊൾ അവർ അവൻ കുരിശിൽ തറക്കപ്പെടട്ടെ എന്ന അ
൨൪ ധികമധികമായി നിലവിളിച്ചു പറഞ്ഞു * പീലാത്തൊസ
ഒന്നും സാധിക്കാതെ കലഹം അധികമുണ്ടായി എന്ന കണ്ടാ
റെ വെള്ളം എടുത്ത പുരുഷാരത്തിന്റെ മുമ്പാക തന്റെ കൈ
കളെ കഴുകി ഈ നീതിമാന്റെ രക്തത്തിന്ന ഞാൻ കുററമില്ലാ
ത്തവനാകുന്നു നിങ്ങൾ തന്നെ നൊക്കുവിൻ എന്ന പറഞ്ഞു *
൨൫ എന്നാറെ ജനങ്ങളൊക്കയും ഉത്തരമായിട്ട അവന്റെ രക്തം
ഞങ്ങളുടെ മെലും ഞങ്ങളുടെ മക്കളുടെ മെലും ഇരിക്കട്ടെ എന്ന

പറഞ്ഞു ✱ അപ്പൊൾ അവൻ ബറബ്ബാസിനെ അവൎക്ക വി ൨൬
ടിച്ചു എന്നാൽ അവൻ യെശുവിനെ ചമ്മട്ടികൾ കൊണ്ട അടി
പ്പിച്ചാറെ കുരിശിൽ തറക്കപ്പെടുന്നതിന്ന അവനെ എല്പിച്ചു ✱
അപ്പൊൾ നാടുവാഴിയുടെ ആയുധക്കാർ യെശുവിനെ അധി ൨൭
കാരശാലയിലെക്ക കൊണ്ടുപൊയി (ആയുധക്കാരുടെ) കൂട്ടമെ
ല്ലാം അവന്റെ അടുക്കൽ കൂടി വരുത്തി ✱ പിന്നെ അവർ അ ൨൮
വന്റെ വസ്ത്രങ്ങളെ നീക്കികളഞ്ഞ ഒരു ചുവന്ന മെൽകുപ്പാ
യം അവനിൽ ഉടുപ്പിച്ചു ✱ അവർ മുള്ളുകൾ കൊണ്ട ഒരു കിരീ ൨൯
ടം മുടഞ്ഞ അവന്റെ തലയിന്മെൽ വെച്ചു അവന്റെ വലത്തു
കയ്യിൽ ഒരു കൊലും (കൊടുത്തു) പിന്നെ അവർ അവന്റെ മു
മ്പാക മുട്ടുകുത്തി യെഹൂദന്മാരുടെ രാജാവെ വാഴുക എന്ന അ
വനെ പരിഹസിച്ചു പറഞ്ഞു ✱ പിന്നെ അവർ അവന്റെ ൩൦
മെൽ തുപ്പി ആ കൊൽ എടുത്ത അവനെ തലയിൽ അടിച്ചു ✱
അവർ അവനെ പരിഹസിച്ചതിന്റെ ശെഷം അവർ അവ ൩൧
നിൽനിന്ന ആ മെൽകുപ്പായം നീക്കി അവന്റെ സ്വന്ത വ
സ്ത്രങ്ങളെ അവനിൽ ഉടുപ്പിച്ച അവനെ കുരിശിൽ തറക്കെ
ണ്ടുന്നതിന്ന കൊണ്ടുപൊയി ✱ പുറപ്പെട്ടുപൊകുമ്പൊൾ അ ൩൨
വർ കുറെനെയക്കാരനായ ശീമൊനെന്ന പെരുള്ള ഒരു മനു
ഷ്യനെ കണ്ടു അവൻ അവന്റെ കുരിശു ചുമപ്പാനായിട്ട അ
വർ ബലാല്ക്കാരം ചെയ്തു ✱ പിന്നെ അവർ തലയൊടിടമെന്ന ൩൩
അൎത്ഥമുള്ള ഗൊൽഗൊത്താ എന്ന ചൊല്ലപ്പെട്ട സ്ഥലത്തിലെ
ക്ക വന്നപ്പൊൾ ✱ കയ്പു കൂടി കലൎന്ന കാടി അവന്ന കുടിപ്പാൻ ൩൪
കൊടുത്തു എന്നാൽ അവൻ അതു രുചി നൊക്കിയാറെ കുടി
പ്പാൻ മനസ്സില്ലാതെ ഇരുന്നു ✱ അവർ അവനെ കുരിശിൽ ൩൫
തറച്ചതിന്റെ ശെഷം അവർ അവന്റെ വസ്ത്രങ്ങളെ ചീട്ടി
യിട്ടു കൊണ്ട പകുതിചെയ്തു അത അവർ എന്റെ വസ്ത്രങ്ങ
ളെ തങ്ങളുടെ ഇടയിൽ പകുതിചെയ്തു എന്റെ ഉടുപ്പിന്മെൽ
ചീട്ടിയിട്ടു എന്ന ദീൎഘദൎശിയാൽ ചൊല്ലപ്പെട്ടത നിവൃത്തിയാ
കെണ്ടുന്നതിന്നായിരുന്നു ✱ പിന്നെ അവർ ഇരുന്നിട്ട അവി ൩൬
ടെ അവനെ കാത്തിരുന്നു ✱ അത്രയുമല്ല അവർ ഇവൻ യെ ൩൭
ഹൂദന്മാരുടെ രാജാവായ യെശു ആകുന്നു എന്ന അവന്റെ
കുറ്റം എഴുതി അവന്റെ തലക്ക മെലായി വെച്ചു ✱ അപ്പൊൾ ൩൮
വലത്തു ഭാഗത്തിൽ ഒരുത്തനും ഇടത്തു ഭാഗത്തിൽ ഒരുത്തനും
ഇങ്ങിനെ രണ്ടു കള്ളന്മാർ അവനൊടു കൂടി കുരിശുകളിൽ തറ
ക്കപ്പെട്ടു ✱ പിന്നെ അരികെ കടന്നു പൊകുന്നവർ തങ്ങളു ൩൯
ടെ തലകളെ കുലുക്കികൊണ്ടും ✱ ദൈവാലയം ഇടിച്ചുകളഞ്ഞ ൪൦
മൂന്നു ദിവസങ്ങളിൽ അതു പണിചെയ്യുന്നവനെ നിന്നെത്ത
ന്നെ നീ രക്ഷിക്ക നീ ദൈവത്തിന്റെ പുത്രനാകുന്നു എങ്കിൽ
കുരിശിൽനിന്ന ഇറങ്ങിവാ എന്ന പറഞ്ഞുകൊണ്ടും അവനെ

൪൧ ദൃഷിച്ചു* അതിന്മണ്ണം തന്നെ പ്രധാനാചാൎയ്യന്മാരും ഉപാ
൪൨ ധ്യായന്മാരും മൂപ്പന്മാരും* ഇവൻ മററവരെ രക്ഷിച്ചു ത
ന്നെ താൻ രക്ഷിപ്പാൻ കഴികയില്ല ഇവൻ ഇസ്രായെലി
ന്റെ രാജാവാകുന്നു എങ്കിൽ ഇപ്പൊൾ കുരിശിൽനിന്ന ഇറ
൪൩ ങ്ങിവരട്ടെ അപ്പൊൾ ഞങ്ങൾ ഇവനെ വിശ്വസിക്കും* ഇ
വൻ തന്നെ ഞാൻ ദൈവത്തിന്റെ പുത്രനാകുന്നു എന്ന പ
റഞ്ഞ ദൈവത്തിങ്കൽ ആശ്രയിച്ചിരുന്നുവല്ലൊ അവൻ ഇ
വങ്കൽ ഇഷ്ടപ്പെടുന്നു എങ്കിൽ ഇപ്പൊൾ ഇവനെ രക്ഷിക്ക
൪൪ ട്ടെ എന്ന അവനെ പരിഹസിച്ചു പറഞ്ഞു* അപ്രകാരം
തന്നെ അവനൊടു കൂട കുരിശുകളിൽ തറക്കപ്പെട്ട കള്ളന്മാരും
൪൫ അവനെ നിന്ദിച്ചു* അപ്പൊൾ ആറാം മണിനെരം മുതൽ
ഒമ്പതാം മണിനെരത്തൊളം ഭൂമിയിൽ ഒക്കയും അന്ധകാരമു
൪൬ ണ്ടായി* പിന്നെ എകദെശം ഒമ്പതാം മണിനെരത്ത യെ
ശു എലി എലി ലാമാ ശബക്താനി എന്ന ഒരു മഹാ ശബ്ദ
ത്തൊടെ വിളിച്ചു പറഞ്ഞു ആയതിന എന്റെ ദൈവമെ എ
ന്റെ ദൈവമെ എന്തിന നീ എന്നെ കൈവിട്ടു എന്ന അൎത്ഥ
൪൭ മാകുന്നു* അവിടെ നിന്നവരിൽ ചിലർ അതു കെട്ടാറെ ഇ
൪൮ വൻ എലിയായെ വിളിക്കുന്നു എന്ന പറഞ്ഞു* ഉടന്തന്നെ
അവരിൽ ഒരുത്തൻ ഓടി ഒരു സ്പൊംഗിനെ എടുത്ത കാടി
കൊണ്ട നിറച്ചു ഒരു കൊലിൽ കെട്ടി അവന കുടിപ്പാൻ കൊ
൪൯ ടുത്തു* എന്നാറെ മററുള്ളവർ ഇരിക്കട്ടെ എലിയ ഇവനെ ര
ക്ഷിപ്പാൻ വരുമൊ എന്ന നാം കാണണം എന്ന പറഞ്ഞു*
൫൦ യെശു പിന്നെയും ഒരു മഹാ ശബ്ദത്തൊടെ വിളിച്ചാറെ പ്രാ
൫൧ ണനെ വിട്ടു* അപ്പൊൾ കണ്ടാലും ദൈവാലയത്തിലെ തിര
ശീല മെലിൽനിന്ന താഴത്തൊളം രണ്ടായി ചീന്തിപ്പൊയി
൫൨ ഭൂമിയും ഇളകി കല്മലകളും പിളൎന്നു* പ്രെതക്കല്ലറകളും തുറന്നു
ഉറങ്ങിയിരുന്ന പരിശുദ്ധന്മാരുടെ എറിയ ശരീരങ്ങളും ഉയി
൫൩ ൎത്തെഴുനീററു* അവന്റെ ഉയിൎപ്പിന്റെ ശെഷം പ്രെതക്കുഴി
കളിൽനിന്ന പുറപ്പെട്ട ശുദ്ധമുള്ള പട്ടണത്തിലെക്ക ചെന്ന
൫൪ പലൎക്കും പ്രത്യക്ഷമായി* എന്നാറെ ശതാധിപനും അവ
നൊടു കൂടി യെശുവിനെ കാത്തിരുന്നവരും ഭൂകമ്പവും ഉണ്ടാ
യ കാൎയ്യങ്ങളും കണ്ടാറെ എററവും ഭയപ്പെട്ടു ഇവൻ ദൈവ
൫൫ ത്തിന്റെ പുത്രനായിരുന്നു സത്യം എന്ന പറഞ്ഞു* അത്രയു
മല്ല യെശുവിന്ന ശുശ്രൂഷ ചെയ്തുകൊണ്ട ഗലിലെയായിൽ
നിന്ന അവന്റെ പിന്നാലെ വന്നവരായ വളരെ സ്ത്രീകളും
൫൬ അവിടെ ദൂരത്ത നൊക്കികൊണ്ടിരുന്നു* അവരിൽ മഗ്ദലെ
നെ മറിയ എന്നവളും യാക്കൊബിന്റെയും യൊസെയുടെ
യും അമ്മയായ മറിയ എന്നവളും സബദിയുടെ പുത്രന്മാരു
ടെ അമ്മയും ഉണ്ടായിരുന്നു*

പിന്നെ സന്ധ്യയായപ്പൊൾ അറിമതിയയിൽനിന്നുള്ള ധ ൫൭
നവാനും യെശുവിന ശിഷ്യനുമായ യൊസെഫെന്ന പെരു
ള്ളൊരു മനുഷ്യൻ വന്നു * ആയവൻ പീലാത്തൊസിന്റെ ൫൮
അടുക്കൽ പൊയി യെശുവിന്റെ ശരീരം ചൊദിച്ചു അപ്പൊൾ
ശരീരം (അവന്ന) എല്പിക്കപ്പെടുവാൻ പീലാത്തൊസ കല്പി
ച്ചു * പിന്നെ യൊസെഫ ശരീരമെടുത്ത അതു നിൎമ്മലതയു ൫൯
ള്ളൊരു നെൎത്ത ശീലയിൽ ചുററി പുതെച്ചു * താൻ ഒരു കല്മ ൬൦
ലയിൽ വെട്ടിച്ചിരുന്ന തന്റെ പുതിയ പ്രെതക്കല്ലറയിൽ അതി
നെ വെച്ചു ആ പ്രെതക്കല്ലറയുടെ വാതുക്കൽ ഒരു വലിയ ക
ല്ലു ഉരുട്ടി വെച്ചിട്ടു പൊകയും ചെയ്തു * അപ്പൊൾ അവിടെ ൬൧
മഗ്ദലെനെ മറിയയും മററെ മറിയയും പ്രെതക്കല്ലറയുടെ നെ
രെ ഇരിക്കുന്നുണ്ടായിരുന്നു *

പിന്നെ യത്ന ദിവസത്തിന്റെ ശെഷം വരുന്ന പിറെറ ൬൨
ദിവസത്തിൽ പ്രധാനാചാൎയ്യന്മാരും പറിശന്മാരും പീലാത്തൊ
സിന്റെ അടുക്കൽ കൂടിവന്നു * യജമാനനെ ആ വഞ്ചന ൬൩
ക്കാരൻ ഇനി ജീവനൊടിരിക്കുമ്പൊൾ മൂന്ന ദിവസത്തിന്നകം
ഞാൻ ഉയിൎത്തെഴുനീല്ക്കുമെന്ന പറഞ്ഞ പ്രകാരം ഞങ്ങൾ ഓ
ൎക്കുന്നുണ്ട * ആകയാൽ അവന്റെ ശിഷ്യന്മാർ രാത്രിയിൽ ൬൪
വന്ന അവനെ മൊഷ്ടിച്ചു കളഞ്ഞ അവൻ മരിച്ചവരിൽനി
ന്ന ഉയിൎത്തെഴുനീററു എന്ന ജനങ്ങളൊടു പറയാതെകണ്ടും പി
ന്നത്തെ വഞ്ചന എററവും വഷളായ്വരാതെ കണ്ടും നീ മൂന്ന
ദിവസത്തൊളം പ്രെതക്കല്ലറ ഉറപ്പാക്കുവാൻ കല്പിക്കെണം എ
ന്ന പറഞ്ഞു * പീലാത്തൊസ അവരൊടു നിങ്ങൾക്ക കാവലു ൬൫
ണ്ടല്ലൊ പൊയി നിങ്ങളാൽ ആകുന്നെടത്തൊളം അതു ഉറപ്പാ
ക്കുവാൻ എന്ന പറഞ്ഞു * അപ്രകാരം അവർ പൊയി കല്പി ൬൬
ന മുദ്രയിട്ടു കാവലാക്കി പ്രെതക്കല്ലറ ഉറപ്പാക്കുകയും ചെയ്തു *

## ൨൮. അദ്ധ്യായം.

൧ ക്രിസ്തുവിന്റെ ഉയിൎപ്പ.— ൯ അവൻ സ്ത്രീകൾക്കും.—
൧൬ തന്റെ ശിഷ്യന്മാൎക്കും പ്രത്യക്ഷനായത.—൧൯ ബ
പ്തിസ്മ ചെയ്വാൻ അവരെ അയക്കുന്നത.

പിന്നെ ശാബത ദിവസത്തിന്റെ അന്തത്തിൽ ആഴ്ചക
ളിൽ ഒന്നാം ആഴ്ചയുടെ ഉഷസ്സിന മഗ്ദലെനെ മറിയയും മ
ററെ മറിയയും പ്രെതക്കല്ലറ നൊക്കുവാനായിട്ടു വന്നു * അ ൨
പ്പൊൾ കണ്ടാലും ഒരു മഹാ ഭൂകമ്പമുണ്ടായി എന്തുകൊണ്ടെ
ന്നാൽ കൎത്താവിന്റെ ദൂതൻ സ്വൎഗ്ഗത്തിൽനിന്ന ഇറങ്ങിവന്ന
കല്ലു വാതിലിൽനിന്ന ഉരുട്ടി കളഞ്ഞ അതിന്മെൽ ഇരുന്നിരു
ന്നു * അവന്റെ മുഖരൂപം മിന്നലു പൊലെയും അവന്റെ ൩
ഉടുപ്പു ഉറച്ചമഞ്ഞു പൊലെ വെണ്മയുള്ളതായും ഇരുന്നു * കാ ൪

വല്ക്കാർ അവനെ കണ്ട ഭയം കൊണ്ട വിറച്ച മരിച്ചവരെ
൫ പൊലെ ആയിതിന്നു * എന്നാറെ ദൈവദൂതൻ ഉത്തരമായി
ട്ട സ്ത്രീകളൊട നിങ്ങൾ ഭയപ്പെടരുത എന്തുകൊണ്ടെന്നാൽ ക
രിശിൽ തറക്കപ്പെട്ട യെശുവിനെ നിങ്ങൾ അന്വെഷിക്കുന്നു
൬ എന്ന ഞാൻ അറിയുന്നു * അവൻ ഇവിടെ ഇല്ല എന്തുകൊ
ണ്ടെന്നാൽ അവൻ പറഞ്ഞ പ്രകാരം ഉയിർത്തെഴുനീറ്റിരിക്കു
൭ ന്നു നിങ്ങൾ വന്ന കൎത്താവ കിടന്ന സ്ഥലം കാണ്മിൻ * പി
ന്നെ വെഗത്തിൽ പൊയി അവന്റെ ശിഷ്യന്മാരൊട അ
വൻ മരിച്ചവരിൽനിന്ന ഉയിർത്തെഴുനീറ്റിരിക്കുന്നു കണ്ടാലും
അവൻ നിങ്ങൾക്ക മുമ്പെ ഗലിലെയായിലെക്ക പൊകുന്നു അ
വിടെ നിങ്ങൾ അവനെ കാണും എന്ന പറവിൻ കണ്ടാലും
൮ ഞാൻ നിങ്ങളൊട പറഞ്ഞു * പിന്നെ അവർ ഭയത്തൊടും
മഹാ സന്തൊഷത്തൊടും കൂടി പ്രെതക്കല്ലറയിൽനിന്ന വെഗ
ത്തിൽ പുറപ്പെട്ട അവന്റെ ശിഷ്യന്മാരൊട അറിയിപ്പാനാ
യിട്ട ഓടിപ്പൊയി *
൯ എന്നാറെ അവർ അവന്റെ ശിഷ്യന്മാരൊട അറിയിപ്പാ
നായിട്ട പൊകുമ്പൊൾ കണ്ടാലും യെശു അവരെ എതിരെറ്റ
വാഴുവിൻ എന്ന പറഞ്ഞു അപ്പൊൾ അവർ അടുക്കൽ വന്ന
൧൦ അവനെ പാദങ്ങളിൽ പിടിച്ച അവനെ വന്ദിച്ചു * അ
പ്പൊൾ യെശു അവരൊട നിങ്ങൾ ഭയപ്പെടരുത പൊയി എ
ന്റെ സഹൊദരന്മാർ ഗലിലെയായിലെക്ക പൊകുവാൻത
ക്കവണ്ണം അവരൊട അറിയിച്ചുകൊൾവിൻ അവിടെ അവർ
എന്നെ കാണും എന്ന പറഞ്ഞു *
൧൧ പിന്നെ അവർ പൊയപ്പൊൾ കണ്ടാലും കാവല്ക്കാരിൽ ചി
ലർ പട്ടണത്തിലെക്ക വന്ന ഉണ്ടായ കാൎയ്യങ്ങളെ ഒക്കയും പ്ര
൧൨ ധാനാചാൎയ്യന്മാരൊട അറിയിച്ചു * അപ്പൊൾ അവർ മൂപ്പ
ന്മാരൊട കൂട ഒന്നിച്ചുകൂടി ആലൊചന ചെയ്തിട്ട കാവല്ക്കാൎക്ക
൧൩ വളര ദ്രവ്യം കാട്ടത്ത * നിങ്ങൾ അവന്റെ ശിഷ്യന്മാർ രാ
ത്രിയിൽ വന്ന ഞങ്ങൾ ഉറങ്ങിയിരിക്കുമ്പൊൾ അവനെ മൊ
൧൪ ഷ്ടിച്ച കളഞ്ഞു എന്ന പറവിൻ * ഇത നാടുവാഴിക്ക കെൾ
വിപ്പെട്ടാലും ഞങ്ങൾ അവനെ സമ്മതം വരുത്തി നിങ്ങളെ
൧൫ വിചാരപ്പെടാത്തവരാക്കും എന്ന പറഞ്ഞു * അവർ ദ്രവ്യം
വാങ്ങിക്കൊണ്ട തങ്ങൾക്ക ഉപദെശിക്കപ്പെട്ട പ്രകാരം ചെയ്തു
ഇങ്ങിനെ ഈ വചനം യെഹൂദന്മാരുടെ ഇടയിൽ ഇന്നുവരെ
ക്കും പൊതുവിൽ ശ്രുതിപ്പെട്ടിരിക്കുന്നു *
൧൬ അപ്പൊൾ പതിനൊന്ന ശിഷ്യന്മാർ ഗലിലെയായിലെക്ക
൧൭ യെശു തങ്ങൾക്ക നിയമിച്ചിരുന്ന മലയിലെക്ക പൊയി * അ
വിടെ അവർ അവനെ കണ്ടാറെ അവനെ വന്ദിച്ചു എന്നാൽ
ചിലർ സംശയിച്ചു *

അപ്പൊൾ യെശു അടുക്കൽ വന്ന അവരൊട സംസാരിച്ച ൧൮
സ്വൎഗ്ഗത്തിലും ഭൂമിയിലും സകല അധികാരവും എനിക്ക നല്ക
പ്പെട്ടിരിക്കുന്നു * ആകയാൽ നിങ്ങൾ പുറപ്പെട്ട സകല ജാ ൧൯
തികളെയും ശിഷ്യരാക്കി പിതാവിന്റെയും പുത്രന്റെയും പരി
ശുദ്ധാത്മാവിന്റെയും നാമത്തിൽ അവരെ ബപ്തിസ്മപ്പെടു
ത്തി * ഞാൻ നിങ്ങളൊട കല്പിച്ച കാൎയ്യങ്ങളെ ഒക്കയും പ്രമാ ൨൦
ണിച്ചനടപ്പാനായിട്ട അവരെ പഠിപ്പിച്ചുകൊണ്ടിരിപ്പിൻ വി
ശെഷിച്ച കണ്ടാലും ലൊകാവസാനത്തൊളവും ഞാൻ എല്ലാ
യ്പൊഴും നിങ്ങളൊട കൂടി ഉണ്ട എന്ന പറഞ്ഞു ആമെൻ.

---

## മക്കൊസ എഴുതിയ എവൻഗെലിയൊൻ

### ൧. അദ്ധ്യായം.

൧ യൊഹന്നാൻ ബപ്തിസ്മ പ്രവൃത്തിച്ചത.— ൯ യെശു ബപ്തിസ്മപ്പെടുന്നത.— ൧൨ പരീക്ഷിക്കപ്പെടുന്നത.— ൧൪ പ്രസംഗിക്കുന്നത.— ൧൬ പത്രൊസിനെയും മററുള്ളവരെയും വിളിക്കുന്നത.— ൩൨ പലൎക്കും രൊഗശാന്തി വരുത്തുന്നത.

ദൈവത്തിന്റെ പുത്രനായ യെശു ക്രിസ്തുവിന്റെ എവൻ
ഗെലിയൊന്റെ ആരംഭം * കണ്ടാലും ഞാൻ എന്റെ ദൂത ൨
നെ നിന്റെ മുഖത്തിന്ന മുമ്പാക അയക്കുന്നു അവൻ നിന്റെ
മുമ്പിൽ നിന്റെ വഴി നന്നാക്കും എന്നും * കൎത്താവിന്റെ വ ൩
ഴി നന്നാക്കുവിൻ അവന്റെ ഊടുവഴികളെ നെരെ ആക്കുവി
നെന്ന വനത്തിൽ വിളിച്ചു പറയുന്നവന്റെ ശബ്ദമെന്നും ദീ
ൎഘദൎശികളിൽ എഴുതിയിരിക്കുന്ന പ്രകാരം തന്നെ * യൊഹ ൪
ന്നാൻ വനത്തിൽ ബപ്തിസ്മപ്പെടുത്തി പാപമൊചനത്തിന്നാ
യിട്ട അനുതാപത്തിന്റെ ബപ്തിസ്മ പ്രസംഗിച്ചുകൊണ്ടിരു
ന്നു * അപ്പൊൾ യെഹൂദിയ ദെശം ഒക്കയും യെറുശലമിക്കാ ൫
രും അവന്റെ അടുക്കലെക്ക പുറപ്പെട്ടുപൊയി തങ്ങളുടെ പാ
പങ്ങളെ അനുസരിച്ചുകൊണ്ട എല്ലാവരും യൊൎദാൻ നദി
യിൽ അവനാൽ ബപ്തിസ്മപ്പെട്ടു * ആ യൊഹന്നാൻ ഒട്ടക ൬
രൊമം കൊണ്ടുള്ള ഉടുപ്പും തന്റെ അരയിൽ ഒരു തൊൽ വാറും
ഉടുക്കുന്നവനും വെട്ടുക്കിളികളും കാട്ടുതെനും ഭക്ഷിക്കുന്നവനുമാ
യിരുന്നു * വിശെഷിച്ച അവൻ പ്രസംഗിച്ച പറഞ്ഞു എ ൭
ന്നെക്കാൾ എററവും ബലവാനായവൻ എന്റെ പിന്നാലെ

വരുന്ന അവന്റെ ചെരിപ്പുകളുടെ വാറ കുനിഞ്ഞ അഴിപ്പാൻ
൮ ഞാൻ യൊഗ്യനല്ല * ഞാൻ വെള്ളം കൊണ്ട നിങ്ങളെ ബ
പ്തിസ്മപ്പെടുത്തി സത്യം എന്നാൽ അവൻ പരിശുദ്ധാത്മാവു
കൊണ്ട നിങ്ങളെ ബപ്തിസ്മപ്പെടുത്തും *
൯ പിന്നെ ആ ദിവസങ്ങളിൽ ഉണ്ടായത എന്തെന്നാൽ യെ
ശു ഗലിലെയായിലെ നസറെത്തിൽനിന്ന വന്ന യൊർദാ
൧൦ നിൽ യൊഹന്നാനാൽ ബപ്തിസ്മപ്പെട്ടു * എന്നാറെ അവൻ
ഉടനെ വെള്ളത്തിൽനിന്ന കരെറുമ്പൊൾ സ്വൎഗ്ഗങ്ങൾ തുറന്നി
രിക്കുന്നതും ആത്മാവ ഒരു പ്രാവു പൊലെ അവന്റെ മെൽ
൧൧ ഇറങ്ങിവരുന്നതും അവൻ കണ്ടു * നീ എന്റെ പ്രിയ പുത്ര
നാകുന്നു നിന്നിൽ ഇനിക്ക നല്ല ഇഷ്ടമുണ്ട എന്ന സ്വൎഗ്ഗത്തിൽ
൧൨ നിന്ന ഒരു ശബ്ദവും ഉണ്ടായി * പിന്നെ ഉടനെ ആത്മാവ
൧൩ അവനെ വനത്തിലെക്ക പൊകുമാറാക്കി * അവൻ അവിടെ
വനത്തിൽ നാല്പത ദിവസം ഇരുന്ന സാത്താനാൽ പരീക്ഷി
ക്കപ്പെട്ടു കാട്ടു മൃഗങ്ങളൊടും കൂട ആയിരുന്നു പിന്നെ ദൈവദൂ
തന്മാർ അവന ശുശ്രൂഷ ചെയ്തു *
൧൪ പിന്നെ യൊഹന്നാൻ കാവലിൽ എല്പിക്കപ്പെട്ടതിന്റെ
ശെഷം യെശു ഗലിലെയായിലെക്ക വന്ന ദൈവ രാജ്യത്തി
൧൫ ന്റെ എവൻഗെലിയൊനെ പ്രസംഗിച്ചു * കാലം തികഞ്ഞു
ദൈവത്തിന്റെ രാജ്യവും സമീപിച്ചിരിക്കുന്നു നിങ്ങൾ അനു
താപപ്പെട്ടു എവൻഗെലിയൊനെ വിശ്വസിച്ചുകൊൾവിൻ
൧൬ എന്ന പറഞ്ഞു * പിന്നെ അവൻ ഗലിലെയായിലെ കടലി
ന്റെ അരികെ നടക്കുമ്പൊൾ അവൻ ശിമൊനും അവന്റെ
സഹൊദരനായ അന്ദ്രെയൊസും കടലിലെക്ക വല വീശു
മ്പൊൾ അവരെ കണ്ടു എന്തെന്നാൽ അവർ മീൻ പിടിക്കുന്ന
൧൭ വരായിരുന്നു * എന്നാറെ യെശു അവരൊടു നിങ്ങൾ എന്റെ
പിന്നാലെ വരുവിൻ എന്നാൽ ഞാൻ നിങ്ങളെ മനുഷ്യരെ
൧൮ പിടിക്കുന്നവരാക്കും എന്ന പറഞ്ഞു * ഉടനെ അവർ തങ്ങളു
ടെ വലകളെ വിട്ടും കളഞ്ഞ അവന്റെ പിന്നാലെ പൊകയും
൧൯ ചെയ്തു * പിന്നെ അവിടെനിന്ന കുറഞ്ഞൊന്ന കടന്നു പൊ
യപ്പൊൾ അവൻ സെബദിയുടെ പുത്രനായ യാക്കൊബി
നെയും അവന്റെ സഹൊദരനായ യൊഹന്നാനെയും കണ്ടു
അവരും പടവിൽ തങ്ങളുടെ വലകളെ നന്നാക്കികൊണ്ടിരു
൨൦ ന്നു * ഉടനെ അവൻ അവരെയും വിളിച്ചു അവർ തങ്ങളുടെ
അപ്പനായ സെബദിയെ കൂലിക്കാരൊടു കൂട പടവിൽ വിട്ടു
അവന്റെ പിന്നാലെ പൊകയും ചെയ്തു *
൨൧ പിന്നെ അവർ കപ്പൎന്നഹൊമിലെക്ക ചെന്നു ഉടനെ ശാ
ബത ദിവസത്തിൽ അവൻ സഭയിലെക്ക കടന്ന പഠിപ്പിച്ചു *
൨൨ എന്നാറെ അവർ അവന്റെ ഉപദെശത്തിൽ ആശ്ചൎയ്യപ്പെട്ടു

എന്തുകൊണ്ടെന്നാൽ അവൻ ഉപാദ്ധ്യായന്മാർ എന്ന പൊ
ലെ യല്ല അധികാരമുള്ളവൻ എന്ന പൊലെ അവരെ പഠി
പ്പിച്ചിരുന്നു *
അപ്പൊൾ അവരുടെ സഭയിൽ മ്ലെച്ഛാത്മാവൊട കൂടിയ ഒ ൨൩
രു മനുഷ്യനുണ്ടായിരുന്നു അവൻ നിലവിളിച്ച * വിട ന ൨൪
സറായക്കാരനായ യെശു ഞങ്ങൾക്കും നിനക്കും എന്ത നീ ഞ
ങ്ങളെ നശിപ്പിപ്പാനായിട്ട വന്നുവൊ നീ ആരാകുന്നു എന്ന
ഞാൻ നിന്നെ അറിയുന്നു ദൈവത്തിന്റെ പരിശുദ്ധൻ ത
ന്നെ എന്ന പറഞ്ഞു * എന്നാറെ യെശു അവനെ ശാസിച്ച ൨൫
നീ മിണ്ടാതെ ഇരുന്ന അവനിൽനിന്ന പുറപ്പെട്ടു പൊക എ
ന്ന പറഞ്ഞു * അപ്പൊൾ ആ മ്ലെച്ഛാത്മാവ അവനെ വലി ൨൬
ച്ച ഒരു മഹാ ശബ്ദത്തൊടെ നിലവിളിച്ച അവനിൽനിന്ന
പുറപ്പെട്ടു പൊയി * വിശെഷിച്ച അവരെല്ലാവരും അത്ഭുത ൨൭
പ്പെട്ടു എന്നതുകൊണ്ട അവർ തമ്മിൽ തമ്മിൽ വ്യവഹരിച്ച അ
വൻ അധികാരത്തൊടെ മ്ലെച്ഛാത്മാക്കളൊടും കല്പിക്കുന്നു അ
വ അവനെ അനുസരിക്കയും ചെയ്യുന്നുവല്ലൊ ഇത എന്ത
ൊരു പുതിയ ഉപദെശം എന്താകുന്നു എന്ന പറഞ്ഞു * പിന്നെ ൨൮
അവന്റെ കീൎത്തി ഉടനെ ഗലിലെയായ്ക്കു ചുററുമുള്ള ദെശത്തി
ലൊക്കയും പരന്നു *
പിന്നെ അവർ സഭയിൽനിന്ന പുറപ്പെട്ടു ഉടനെ യാക്കൊ ൨൯
ബിനൊടും യൊഹന്നാനൊടും കൂടി ശിമൊന്റെയും അന്ത്ര
യൊസിന്റെയും വീട്ടിലെക്ക വന്നു * അന്ന ശിമൊന്റെ ൩൦
ഭാൎയ്യയുടെ അമ്മ ജ്വരമായിട്ട കിടന്നു ഉടനെ അവർ അവളെ
കുറിച്ച അവനൊട പറഞ്ഞു * അപ്പൊൾ അവൻ അടുക്കൽ ൩൧
ചെന്ന അവളുടെ കയ്യെ പിടിച്ചുകൊണ്ട അവളെ എഴുനീല്പി
ച്ചു ഉടനെ ജ്വരം അവളെ വിട്ടു മാറി അവൾ അവൎക്ക ശുശ്രൂ
ഷചെയ്കയും ചെയ്തു *
വൈകുന്നെരമായപ്പൊൾ സൂൎയ്യൻ അസ്തമിച്ചതിന്റെ ശെ ൩൨
ഷം അവർ രൊഗപ്പെട്ടവരെ എല്ലാവരെയും പിശാചു ബാ
ധിച്ചവരെയും അവന്റെ അടുക്കൽ കൊണ്ടുവന്നു * അത്ര ൩൩
യുമല്ല നഗരം എല്ലാം വാതിലിന്റെ അടുക്കൽ വന്നു കൂടിയി
രുന്നു * അപ്പൊൾ അവൻ പല വിധമായുള്ള വ്യാധികളാൽ ൩൪
ഉപദ്രവപ്പെട്ടവരെ പലരെയും സൌഖ്യമാക്കി വളര പിശാചു
കളെയും പുറത്താക്കി പിശാചുകൾ തന്നെ അറിഞ്ഞതുകൊണ്ട
അവയെ പറവാൻ സമ്മതിച്ചതുമില്ല *
അതികാലത്ത ഇരുട്ടൊടെ അവൻ എഴുനീററ പുറപ്പെട്ട വ ൩൫
നമായൊരു സ്ഥലത്തിലെക്ക പൊയി അവിടെ പ്രാൎത്ഥിച്ചു *
ശിമൊനും അവനൊട കൂടിയുള്ളവരും അവന്റെ പിന്നാലെ ൩൬
ചെന്നു * അവർ അവനെ കണ്ടപ്പൊൾ എല്ലാവരും നിന്നെ ൩൭

൩൭ അന്വെഷിക്കുന്നു എന്ന അവനൊട പറഞ്ഞു * അപ്പൊൾ
അവൻ അവരൊട ഞാൻ അടുത്തുള്ള ഗ്രാമങ്ങളിൽ പ്രസംഗി
പ്പാനായിട്ട നാം അവിടെക്കും പൊകെണം എന്തുകൊണ്ടെ
ന്നാൽ അതിന്നായിട്ട ഞാൻ പുറപ്പെട്ടുവന്നു എന്ന പറഞ്ഞു *
൩൯ പിന്നെ അവൻ ഗലിലെയായിൽ എല്ലാടവും അവരുടെ സ
ഭകളിൽ പ്രസംഗിച്ച പിശാചുകളെ പുറത്താക്കികൊണ്ടിരുന്നു *
൪൦ അങ്ങിനെ ഇരിക്കുമ്പൊൾ ഒരു കുഷ്ഠരൊഗി അവന്റെ അ
ടുക്കൽ വന്ന അവനൊട അപെക്ഷിച്ച അവന്റെ മുമ്പാക
മുട്ടുകുത്തി നിനക്ക മനസ്സുണ്ടെങ്കിൽ എന്നെ ശുദ്ധനാക്കുവാൻ
൪൧ നിനക്ക കഴിയും എന്ന അവനൊട പറഞ്ഞു * എന്നാറെ
യെശു മനസ്സലിഞ്ഞ തന്റെ കൈ നീട്ടി അവനെ തൊട്ട ഇ
നിക്ക മനസ്സുണ്ട നീ ശുദ്ധനായി തീരുക എന്ന അവനൊട
൪൨ പറഞ്ഞു * അങ്ങിനെ അവൻ പറഞ്ഞപ്പൊൾ ഉടനെ കുഷ്ഠ
രൊഗം അവനെ വിട്ടു മാറി അവൻ ശുദ്ധനായി തീരുകയും ചെ
൪൩ യ്തു * പിന്നെ അവൻ അവനൊട ഉറപ്പായിട്ട കല്പിച്ച ഉടനെ
൪൪ അവനെ പറഞ്ഞയച്ചു * അവൻ അവനൊട നൊക്ക നീ
ആരൊടും ഒന്നും പറയരുത എങ്കിലും നീ ചെന്ന ആചാൎയ്യന
നിന്നെത്തന്നെ കാണിച്ച അവൎക്ക സാക്ഷിക്കായിട്ട മൊശെ
കല്പിച്ചിട്ടുള്ള വസ്തുക്കളെ നിന്റെ ശുദ്ധീകരണത്തിന്ന വെ
൪൫ ണ്ടി ബലികഴിക്ക എന്ന പറഞ്ഞു * എന്നാൽ അവൻ പുറപ്പെ
ട്ട ആ സംഗതി വളര പ്രസംഗിച്ച പ്രസിദ്ധപ്പെടുത്തി തുട
ങ്ങി അതുകൊണ്ട യെശു പിന്നെ പരസ്യമായി നഗരത്തിലെ
ക്ക ചെല്ലുവാൻ കഴിയാതെ പുറത്ത വനമായുള്ള സ്ഥലങ്ങളിൽ
ഇരുന്നു അവിടെയും എല്ലാ ഇടത്തിൽനിന്നും ജനങ്ങൾ അവ
ന്റെ അടുക്കൽ വന്നു *

## ൨. അദ്ധ്യായം.

൧ ഒരു പക്ഷവാതക്കാരനെ ക്രിസ്തു സൌഖ്യപ്പെടുത്തുന്ന
ത.—൧൪ മത്തായിയെ വിളിക്കുന്നത.—൧൫ അവൻ ചു
ങ്കക്കാരൊടും പാപികളൊടും കൂടി ഭക്ഷിക്കുന്നത.

പിന്നെ കുറയ ദിവസങ്ങളുടെ ശെഷം അവൻ പിന്നെ
യും കപ്പൎന്നഹൊമിലെക്ക പൊയി അവൻ വീട്ടിലുണ്ട എന്ന
൨ ശ്രുതിപ്പെട്ടു * അപ്പൊൾ ഉടനെ വാതിലിന്റെ അടുക്കൽ
കൂടി നില്പാൻ ഒട്ടും സ്ഥലമില്ലാത്ത പ്രകാരം പലരും ഒന്നിച്ചു കൂ
൩ ടി എന്നാറെ അവൻ അവരൊട വചനം പറഞ്ഞു * അപ്പൊൾ
നാലാളുകളാൽ ചുമക്കപ്പെട്ട ഒരു പക്ഷവാതക്കാരനെ അവർ അ
൪ വന്റെ അടുക്കൽ കൊണ്ടുവന്നു * പുരുഷാരത്തിന്റെ നിമിത്ത
മായിട്ട അവന്റെ അടുക്കൽ ചെന്ന വരുവാൻ കഴിയായ്കകൊ
ണ്ട അവർ അവൻ ഇരുന്ന സ്ഥലത്തിന്റെ മെൽകൂട്ട പൊളിച്ചു

വഴിയുണ്ടാക്കിയതിന്റെ ശെഷം അവർ പക്ഷവാതക്കാരൻ കി
ടക്കുന്ന കിടക്കയെ താഴെ ഇറക്കി * എന്നാറെ യെശു അവ ൫
രുടെ വിശ്വാസം കണ്ടിട്ട പക്ഷവാതക്കാരനൊട പുത്ര നിന
ക്ക നിന്റെ പാപങ്ങൾ മൊചിക്കപ്പെട്ടിരിക്കുന്നു എന്ന പറ
ഞ്ഞു * അപ്പൊൾ ഉപാദ്ധ്യായന്മാരിൽ ചിലർ അവിടെ ഇരു ൬
ന്നുകൊണ്ടും അവരുടെ ഹൃദയങ്ങളിൽ * ഇവൻ എന്തിന ഇ ൭
പ്രകാരം ദൂഷണം പറയുന്നു ദൈവം ഒരുവൻ മാത്രമല്ലാതെ
പാപങ്ങളെ മൊചിപ്പാൻ കഴിയുന്നവൻ ആര എന്ന ചിന്തി
ച്ചുകൊണ്ടും ഇരുന്നു * അവർ ഇങ്ങിനെ തങ്ങളുടെ ഉള്ളിൽ ചി ൮
ന്തിക്കുന്നു എന്ന യെശു തന്റെ ആത്മാവിൽ അറിഞ്ഞ ഉടനെ
അവരൊട നിങ്ങൾ ൟ കാൎയ്യങ്ങളെ നിങ്ങളുടെ ഹൃദയങ്ങളിൽ
എന്തിന ചിന്തിക്കുന്നു * ഏത എളുപ്പം ൟ പക്ഷവാതക്കാര ൯
നൊട നിനക്ക നിന്റെ പാപങ്ങൾ മൊചിക്കപ്പെട്ടിരിക്കുന്നു
എന്ന പറയുന്നതൊ നീ എഴുനീറ്റ നിന്റെ കിടക്ക എടുത്ത ന
ടക്ക എന്ന പറയുന്നതൊ * എന്നാൽ മനുഷ്യന്റെ പുത്രന ൰
ഭൂമിയിൽ പാപങ്ങളെ മൊചിപ്പാൻ അധികാരമുണ്ടെന്ന നി
ങ്ങൾ അറിയെണ്ടുന്നതിന്നായിട്ട (അവൻ പക്ഷവാതക്കാര
നൊട പറയുന്നു *) നീ എഴുനീറ്റ നിന്റെ കിടക്ക എടുത്ത നി ൰൧
ന്റെ വീട്ടിലെക്ക പൊക എന്ന ഞാൻ നിന്നൊട പറയുന്നു
എന്ന പറഞ്ഞു * ഉടനെ അവൻ എഴുനീറ്റ തന്റെ കിടക്ക ൰൨
എടുത്തുകൊണ്ട എല്ലാവരുടെയും മുമ്പാക പുറപ്പെട്ട പൊയി അ
തുകൊണ്ട എല്ലാവരും ഭ്രമിച്ച നാം ഒരുനാളും ഇപ്രകാരം കണ്ടി
ട്ടില്ല എന്ന പറഞ്ഞ ദൈവത്തെ സ്തുതിക്കയും ചെയ്തു *
പിന്നെ അവൻ പിന്നെയും കടലിന്റെ അടുക്കൽ പുറ ൰൩
പ്പെട്ട പൊയി അപ്പൊൾ പുരുഷാരമെല്ലാം അവന്റെ അടു
ക്കൽ വന്നു അവൻ അവരെ പഠിപ്പിക്കയും ചെയ്തു * പിന്നെ ൰൪
അവൻ കടന്നു പൊകുമ്പൊൾ അല്പായുടെ പുത്രനായ ലെവി
ചുങ്കസ്ഥലത്തിരിക്കുന്നതിനെ കണ്ടു അവനൊട എന്റെ പി
ന്നാലെ വരിക എന്ന പറഞ്ഞു അവൻ എഴുനീറ്റ അവന്റെ
പിന്നാലെ പൊകയും ചെയ്തു * പിന്നെ ഉണ്ടായത എന്തെ ൰൫
ന്നാൽ യെശു അവന്റെ വീട്ടിൽ ഭക്ഷണത്തിന്നിരിക്കുമ്പൊൾ
വളര ചുങ്കക്കാരും പാപികളും യെശുവിനൊടും അവന്റെ ശി
ഷ്യന്മാരൊടും കൂട ഇരുന്നു എന്തുകൊണ്ടെന്നാൽ അവർ പല
രായിരുന്നു അവർ അവന്റെ പിന്നാലെ ചെന്നു * എന്നാൽ ൰൬
അവൻ ചുങ്കക്കാരൊടും പാപികളൊടും കൂട ഭക്ഷിക്കുന്നതിനെ
ഉപാദ്ധ്യായന്മാരും പറിശന്മാരും കണ്ടാറെ അവർ അവന്റെ
ശിഷ്യന്മാരൊട എന്തിന അവൻ ചുങ്കക്കാരൊടും പാപികളൊ
ടും കൂട ഭക്ഷിച്ച കുടിക്കുന്നു എന്ന പറഞ്ഞു * യെശു അതു കെ ൰൭
ട്ടാറെ അവരൊട സ്വസ്ഥമുള്ളവൎക്ക വൈദ്യനെ കൊണ്ട ആ

വിശ്യമില്ല രൊഗികളായുള്ളവൎക്കെ ഉള്ളൂ ഞാൻ നീതിമാന്മാരെ
അല്ല പാപികളെ അത്രെ അനുതാപത്തിലെക്ക വിളിപ്പാൻ വ
ന്നു എന്ന പറഞ്ഞു *
൧൮ വിശെഷിച്ച യൊഹന്നാന്റെയും പറിശന്മാരുടെയും ശി
ഷ്യന്മാർ ഉപൊഷിക്കുന്നവരായിരുന്നു അവർ വന്ന അവ
നൊട്ട യൊഹന്നാന്റെയും പറിശന്മാരുടെയും ശിഷ്യന്മാർ ഉ
പൊഷിക്കുന്നു എന്നാൽ നിന്റെ ശിഷ്യന്മാർ ഉപൊഷിക്കു
൧൯ ന്നില്ല അതെന്തുകൊണ്ട എന്ന പറയുന്നു * എന്നാറെ യെശു
അവരൊട്ട പറഞ്ഞു മണവാളൻ തങ്ങളൊട്ട കൂടയുള്ളപ്പൊൾ ക
ല്യാണ ഗൃഹത്തിലെ പൈതങ്ങൾക്ക ഉപൊഷിപ്പാൻ കഴിയു
മൊ അവൎക്ക മണവാളൻ തങ്ങളൊട്ട കൂട ഉള്ള കാലത്തിൽ ഉ
൨൦ പൊഷിപ്പാൻ കഴികയില്ല * മണവാളൻ അവരിൽനിന്ന നീ
ക്കപ്പെടെണ്ടുന്ന ദിവസങ്ങൾ വരും അപ്പൊൾ ആ ദിവസ
൨൧ ങ്ങളിൽ അവർ ഉപൊഷിക്കും * ഒരുത്തനും ഒരു പുതിയ വ
സ്ത്ര ഖണ്ഡം പഴയ വസ്ത്രത്തിന്മെൽ തുന്നുമാറില്ല അപ്രകാര
മായാൽ അതിൽ തുന്നിയ പുതിയ ഖണ്ഡം പഴയതിൽനിന്ന
൨൨ എടുത്തുകളയുന്നു കീറൽ അധികമുണ്ടാകയും ചെയ്യുന്നു * പി
ന്നെ ഒരുത്തനും പുതിയ വീഞ്ഞു പഴയ തൊല്ക്കുടങ്ങളിൽ പക
ൎന്ന വെക്കുമാറില്ല അപ്രകാരമായാൽ പുതിയ വീഞ്ഞ തൊല്ക്കു
ടങ്ങളെ പൊളിക്കും വീഞ്ഞയും ഒഴുകിപ്പൊകും തൊലക്കുടങ്ങളും
കെട്ടു പൊകും പുതിയ വീഞ്ഞ പുതിയ തൊല്ക്കുടങ്ങളിൽ അത്രെ
പകൎന്ന വെക്കപ്പെടെണ്ടുന്നതാകുന്നു *
൨൩ പിന്നെ ഉണ്ടായത എന്തെന്നാൽ അവൻ ശാബത ദിവസ
ത്തിൽ കൃഷിസ്ഥലങ്ങളിൽ കൂടി നടന്നു പൊയി അപ്പൊൾ അ
വന്റെ ശിഷ്യന്മാർ വഴി നടക്കുമ്പൊൾ കതിരുകളെ പറിച്ചു
൨൪ തുടങ്ങി * അപ്പൊൾ പറിശന്മാർ അവനൊട്ട കണ്ടാലും ശാ
ബത ദിവസത്തിൽ (ചെയ്വാൻ) ന്യായമില്ലാത്തതു അവർ എ
൨൫ ന്തിന ചെയ്യുന്നു എന്ന പറഞ്ഞു * എന്നാറെ അവൻ അവ
രൊട്ട ദാവീദിന ആവശ്യമുണ്ടായി അവനും അവനൊട്ട കൂട
൨൬ ഉള്ളവൎക്കും വിശന്നപ്പൊൾ അവൻ എന്ത ചെയ്തു * എങ്ങിനെ
അവൻ ആബിയതാർ എന്ന പ്രധാനാചാൎയ്യന്റെ ദിവസ
ങ്ങളിൽ ദൈവത്തിന്റെ ഭവനത്തിലെക്ക പ്രവെശിച്ച ആചാ
ൎയ്യന്മാൎക്ക അല്ലാതെ (ആൎക്കും) ഭക്ഷിപ്പാൻ ന്യായമില്ലാത്ത കാഴ്ച
അപ്പങ്ങളെ ഭക്ഷിച്ചു തന്നൊട്ട കൂട ഉള്ളവൎക്കും കൊടുത്തു എന്ന
ുള്ളതു നിങ്ങൾ ഒരുനാളും വായിച്ചിട്ടില്ലയൊ എന്ന പറഞ്ഞു *
൨൭ പിന്നെയും അവൻ അവരൊട്ട ശാബത ദിവസം മനുഷ്യന്നാ
യിട്ട ഉണ്ടാക്കപ്പെട്ടു മനുഷ്യൻ ശാബത ദിവസത്തിന്നായിട്ട
൨൮ ല്ല * ഇതുകൊണ്ട മനുഷ്യന്റെ പുത്രൻ ശാബത ദിവസത്തി
ന്റെയും കൎത്താവാകുന്നു എന്ന പറഞ്ഞു *

## ൩. അദ്ധ്യായം.

൧ ശൊഷിച്ച കൈ സൌഖ്യമാക്കപ്പെടുന്നത.—൧൩ അ
പ്പൊസ്തൊലന്മാർ തെരിഞ്ഞെടുക്കപ്പെടുന്നത.—൨൨ ക്രി
സ്തു ഉപാദ്ധ്യായന്മാരെ ദൈവദൂഷണത്തെ കുറിച്ച
ബൊധം വരുത്തുന്നത.—൩൧ ക്രിസ്തുവിന്റെ സംബ
ന്ധക്കാർ ഇന്നവരാകുന്നു എന്നുള്ളത.

എന്നാറെ അവൻ പിന്നെയും സഭയിലെക്ക കടന്നു അ
വിടെ ഒരു കൈ ശൊഷിച്ചിട്ടുള്ള ഒരു മനുഷ്യൻ ഉണ്ടായിരു
ന്നു* അപ്പൊൾ അവർ അവനിൽ കുററം ചുമത്തെണ്ടുന്ന ൨
തിന്ന അവൻ അവനെ ശാബത ദിവസത്തിൽ സൌഖ്യമാ
ക്കുമൊ എന്ന അവനെ നൊക്കിയിരുന്നു* അനന്തരം അ ൩
വൻ ശൊഷിച്ച കൈയുള്ള മനുഷ്യനൊട നീ നടുവിൽ എഴു
നീല്ക്ക എന്ന പറഞ്ഞു* പിന്നെ അവൻ അവരൊട ശാ ൪
ബത ദിവസങ്ങളിൽ ഗുണം ചെയ്യുന്നതൊ ദൊഷം ചെയ്യു
ന്നതൊ ജീവനെ രക്ഷിക്കുന്നതൊ കൊല്ലുന്നതൊ എത ന്യായ
മാകുന്നു എന്ന പറഞ്ഞു എന്നാറെ അവർ മിണ്ടാതെ ഇരുന്നു*
പിന്നെ അവൻ അവരുടെ ഹൃദയത്തിന്റെ കാഠിന്യത്തെ കു ൫
റിച്ച ക്ലെശപ്പെട്ട കൊപത്തൊടെ അവരിൽ ചുററും നൊക്കി
ആ മനുഷ്യനൊട നിന്റെ കൈ നീട്ടുക എന്ന പറഞ്ഞു അ
വൻ അതു നീട്ടി അവന്റെ കൈ മറെറതു പൊലെ നല്ലവ
ണ്ണം സ്വസ്ഥമാകയും ചെയ്തു* പിന്നെ പറിശന്മാർ പുറ ൬
പ്പെട്ടു പൊയി അവനെ നശിപ്പിക്കെണ്ടുന്നതിന്നായിട്ട എറൊ
ദിയക്കാരൊട കൂടി അവന്ന വിരൊധമായി ഉടനെ ആലൊ
ചന ചെയ്തു* എന്നാൽ യെശു തന്റെ ശിഷ്യന്മാരൊട കൂടി ൭
അവിടെനിന്ന കടലിന്റെ അരികിലെക്ക വാങ്ങിപൊയി ഗ
ലിലെയായിൽനിന്നും യെഹൂദിയായിൽനിന്നും* യെറുശ ൮
ലമിൽനിന്നും ഇദുമിയായിൽനിന്നും യൊർദാന്റെ അക്കര
യിൽനിന്നും വളര പുരുഷാരവും അവന്റെ പിന്നാലെ ചെ
ന്നു അത്രയുമല്ല തുറിന്നും സിദൊന്നും ചുററുമുള്ളവരായി വളര
പുരുഷാരം അവൻ ചെയ്തിട്ടുള്ള കാൎയ്യങ്ങളെ കെട്ടുകൊണ്ട
അവന്റെ അടുക്കൽ വന്നു* അപ്പൊൾ പുരുഷാരത്തിന്റെ ൯
നിമിത്തമായിട്ട അവർ തന്നെ ഞെരുക്കാതെയിരിക്കെണ്ടുന്ന
തിന്ന തനിക്ക ഒരു പടവ ഒരുങ്ങിയിരിക്കെണമെന്ന അവൻ
തന്റെ ശിഷ്യന്മാരൊട പറഞ്ഞു* എന്തുകൊണ്ടെന്നാൽ അ ൧൦
വൻ പലരെയും സ്വസ്ഥമാക്കി അതുകൊണ്ട വ്യാധികളുള്ളവ
രെല്ലാവരും അവനെ തൊടെണ്ടുന്നതിന അവന്റെ മെൽ
തിരക്കി ചെന്നു* മ്ലെച്ഛാത്മാക്കളും അവനെ കണ്ടപ്പൊൾ അ ൧൧

വന്റെ മുമ്പാക വീണ നീ ദൈവത്തിന്റെ പുത്രനാകുന്നു എ
൧൨ ന്ന ഉറക്കെ വിളിച്ചു പറഞ്ഞു * എന്നാൽ അവർ തന്നെ പ്ര
സിദ്ധപ്പെടുത്തരുത എന്ന അവൻ അവരെ വളര വിലക്കി *
൧൩ പിന്നെ അവൻ ഒരു മലയിന്മെൽ കരെറി തനിക്ക മനസ്സാ
യുള്ളവരെ അടുക്കൽ വിളിച്ചു അവർ അവന്റെ അടുക്കൽ വ
൧൪ രികയും ചെയ്തു * അപ്പൊൾ അവൻ തന്നൊടു കൂടി ഇരിപ്പാ
൧൫ നായിട്ടും പ്രസംഗിപ്പാൻ പറഞ്ഞയപ്പാനായിട്ടും * രൊഗിക
ളെ സ്വസ്ഥമാക്കി പിശാചുകളെ പുറത്താക്കുവാൻ അധികാ
൧൬ രമുള്ളവരാകുവാനും പന്ത്രണ്ടുപെരെ നിയമിച്ചു * ശിമൊനന അ
൧൭ വൻ പത്രൊസ എന്ന നാമം കൊടുത്തു * സെബെദിയുടെ പു
ത്രനായ യാക്കൊബും യാക്കൊബിന്റെ സഹൊദരനായ
യൊഹന്നാനും (അവൻ ഇവൎക്ക ഇടിയുടെ പുത്രന്മാരെന്ന അ
൧൮ ൎത്ഥമുള്ള ബൊവനെർഗെസ്സ എന്ന നാമങ്ങൾ കൊടുത്തു) * അ
ന്ത്രയൊസും ഫീലിപ്പൊസും ബൎത്തൊലൊമായും മത്തായും
തൊമാസും അല്പായിയുടെ പുത്രനായ യാക്കൊബും തദ്ദായും ക
൧൯ നാനായക്കാരനായ ശിമൊനും * അവനെ കാണിച്ചുകൊടു
ത്തവനുമായ യെഹൂദാ ഇസ്കറിയൊത്തും പിന്നെ അവർ വീ
ട്ടിലെക്ക പൊയി *
൨൦ അവിടെ അവൎക്ക അപ്പം ഭക്ഷിപ്പാൻ പൊലും കഴിയാത്ത
൨൧ പ്രകാരം പുരുഷാരം പിന്നെയും വന്നു കൂടി * എന്നാറെ അ
വന്റെ ചാൎച്ചക്കാർ (അതു) കെട്ടാറെ അവൻ സുബൊധമില്ലാ
ത്തവനാകുന്നു എന്ന പറഞ്ഞ അവനെ പിടിപ്പാനായിട്ട പുറ
൨൨ പ്പെട്ടു * വിശെഷിച്ച യെറുശലമിൽനിന്ന പുറപ്പെട്ടുവന്ന ഉ
പാദ്ധ്യായന്മാർ അവന ബെത്സബുബ ഉണ്ടെന്നും പിശാചു
കളുടെ പ്രമാണിയെ കൊണ്ടെ അവൻ പിശാചുകളെ പുറത്താ
൨൩ ക്കുന്നു എന്നും പറഞ്ഞു * അപ്പൊൾ അവൻ അവരെ അടു
ക്കൽ വിളിച്ചിട്ട ഉപമകളായിട്ട അവരൊട പറഞ്ഞു സാത്താന
൨൪ സാത്താനെ പുറത്താക്കുവാൻ കഴിയുന്നത എങ്ങിനെ * ഒരു
രാജ്യവും തനിക്ക തന്നെ വിരൊധമായി പിരിഞ്ഞിരിക്കുന്നു എ
൨൫ ങ്കിൽ ആ രാജ്യത്തിന്ന നിലനില്പാൻ കഴികയില്ല * ഒരു വീടും
തനിക്ക തന്നെ വിരൊധമായി പിരിഞ്ഞിരിക്കുന്നു എങ്കിൽ
൨൬ ആ വീടിന്ന നിലനില്പാൻ കഴികയില്ല * (അങ്ങിനെ) സാ
ത്താൻ തനിക്ക തന്നെ വിരൊധമായി എഴുനീറ്റ പിരിഞ്ഞാൽ
അവന അവസാനമുണ്ടാക അല്ലാതെ നിലനില്പാൻ കഴികയി
൨൭ ല്ല * ബലവാനെ മുമ്പെ കെട്ടാതെ കണ്ട ഒരുത്തനും ഒരു ബ
ലവാന്റെ വീട്ടിലെക്ക കടന്ന അവന്റെ സമ്പത്തുകളെ കൊ
ള്ളയിടുവാൻ കഴികയില്ല (കെട്ടിയാൽ) അപ്പൊൾ അവന്റെ
൨൮ വീടു കൊള്ളയിടാം * മനുഷ്യരുടെ മക്കളൊടു സകല പാപങ്ങ
ളും അവർ ദുഷിച്ചു പറയുന്ന സകല ദൂഷണങ്ങളും ക്ഷമിക്ക

പ്പെടും ✽ എന്നാൽ ആരെങ്കിലും പരിശുദ്ധാത്മാവിന്ന വിരൊ ൨൯
ധമായിദൂഷണം പറഞ്ഞാൽ അവന ഒരുനാളും ക്ഷമയുണ്ടാകാ
തെ നിത്യമായുള്ള ശിക്ഷക്ക ഹെതുവാകുന്നു എന്ന ഞാൻ സത്യ
മായിട്ട നിങ്ങളൊട പറയുന്നു ✽ അതെന്തുകൊണ്ടെന്നാൽ അ ൩൦
വന്ന ഒരു മ്ലെഛ്ശാത്മാവുണ്ട എന്ന അവർ പറഞ്ഞിരുന്നു ✽
അപ്പൊൾ അവന്റെ സഹൊദരന്മാരും അമ്മയും വന്ന ൩൧
പുറത്ത നിന്നിട്ട അവനെ വിളിപ്പാൻ അവന്റെ അടുക്കൽ
ആളയച്ചു ✽ അവന്റെ ചുററും പുരുഷാരവും ഇരുന്നിരുന്നു ൩൨
അവർ അവനൊട കണ്ടാലും നിന്റെ അമ്മയും നിന്റെ സ
ഹൊദരന്മാരും പുറത്ത നിന്നെ അന്വെഷിക്കുന്നു എന്ന പറ
ഞ്ഞു ✽ എന്നാറെ അവൻ അവരൊട ഉത്തരമായിട്ട എന്റെ ൩൩
അമ്മ എങ്കിലും എന്റെ സഹൊദരന്മാർ എങ്കിലും ആരാകുന്നു
എന്ന പറഞ്ഞു ✽ പിന്നെ അവൻ തന്റെ ചുററിലും ഇരുന്ന ൩൪
വരെ ചുററും നൊക്കി കണ്ടാലും എന്റെ അമ്മയും എന്റെ സ
ഹൊദരന്മാരും ✽ എന്തുകൊണ്ടെന്നാൽ ആരെങ്കിലും ദൈവ ൩൫
ത്തിന്റെ ഇഷ്ടപ്രകാരം ചെയ്യുമൊ അവൻ എന്റെ സഹൊ
ദരനും എന്റെ സഹൊദരിയും എന്റെ അമ്മയും ആകുന്നു എ
ന്ന പറഞ്ഞു ✽

## ൪. അദ്ധ്യായം.

൧ വിതക്കുന്നവന്റെ ഉപമ.— ൧൪ അതിന്റെ അൎത്ഥം.— ൨൬ രഹസ്യമായി മുളക്കുന്ന വിത്തിന്റെയും.— ൩൦ കടുകു മണിയുടെയും സംഗതി.

പിന്നെ അവൻ പിന്നെയും കടലിന്റെ അരികെ പഠിപ്പി
ച്ചു തുടങ്ങി ബഹു പുരുഷാരവും അവന്റെ അടുക്കൽ വന്നു കൂ
ടി എന്നതുകൊണ്ട അവൻ ഒരു പടവിൽ കരെറി കടലിലിരു
ന്നു പുരുഷാരം എല്ലാം കടലിന്റെ അരികെ കരയിലുമിരുന്നു ✽
അപ്പൊൾ അവൻ വളരെ കാൎയ്യങ്ങളെ ഉപമകളായിട്ട അവരെ ൨
പഠിപ്പിച്ചു അവന്റെ പഠിത്വത്തിൽ അവൻ അവരൊട പറ
ഞ്ഞു ✽ കെട്ടുകൊൾവിൻ കണ്ടാലും ഒരു വിതെക്കുന്നവൻ വി ൩
തെപ്പാനായിട്ട പുറപ്പെട്ടു ✽ അവൻ വിതെക്കുമ്പൊൾ ഉണ്ടാ ൪
യത എന്തെന്നാൽ ചിലത വഴിയരികെ വീണു അപ്പൊൾ ആ
കാശത്തിലെ പക്ഷികൾ വന്ന അതു തിന്നുകളഞ്ഞു ✽ വെറെ ൫
ചിലത എറ മണ്ണില്ലാത്ത പാറ നിലത്തിൽ വീണു അതിന മ
ണ്ണ താഴ്ചയില്ലായ്കകൊണ്ട അത ഉടനെ മുളച്ചു ✽ എങ്കിലും സൂ ൬
ൎയ്യൻ ഉദിച്ചപ്പൊൾ അത വാടിപ്പൊയി അതിന വെരില്ലായ്ക
കൊണ്ട ഉണങ്ങിപ്പൊയി ✽ മററു ചിലതും മുള്ളുകളുടെ ഇട ൭
യിൽ വീണു മുള്ളുകൾ വളൎന്ന അതു ഞെരുക്കികളഞ്ഞു അത ഫ
ലം തന്നതുമില്ല ✽ മററുചിലതും നല്ല നിലത്തിൽ വീണു വള ൮

ന്ന വൎദ്ധിക്കുന്ന ഫലം തന്നു ഒന്ന മുപ്പത മെനിയും ഒന്ന അ
൯ റുവതും ഒന്ന നൂറുമായി ഫലം തരികയും ചെയ്യു * പിന്നെ
അവൻ അവരൊടു കെൾപ്പാൻ ചെവികളുള്ളവൻ കെൾക്ക
ട്ടെ എന്ന പറഞ്ഞു *
൧൦ പിന്നെ അവൻ തന്നിച്ചിരിക്കുമ്പൊൾ പന്ത്രണ്ടാളുകളൊടും
കൂടി അവന്റെ ചുററുമുള്ളവർ ആ ഉപമയെ കുറിച്ച അവനൊ
൧൧ ടു ചൊദിച്ചു * എന്നാറെ അവൻ അവരൊടു പറഞ്ഞു ദൈവ
ത്തിന്റെ രാജ്യത്തിന്റെ രഹസ്യം അറിവാനായിട്ട നിങ്ങൾക്ക
നല്കപ്പെട്ടതാകുന്നു എന്നാൽ പുറത്തുള്ളവൎക്ക എല്ലാ കാൎയ്യങ്ങളും
൧൨ ഉപമകളിൽ ചെയ്യപ്പെടുന്നു * അവർ ഒരിക്കലും മനസ്സു തിരി
യപ്പെടാതെയും അവരുടെ പാപങ്ങൾ അവരൊടു ക്ഷമിക്ക
പ്പെടാതെയും ഇരിക്കെണ്ടുന്നതിന അവർ കണ്ടിട്ടും കാണും അ
റിയാതെയും അവർ കെട്ടിട്ടും കെൾക്കും തിരിച്ചറിയാതെയും ഇ
൧൩ രിപ്പാനായിട്ട ആകുന്നു * പിന്നെ അവൻ അവരൊടു പറ
യുന്നു നിങ്ങൾ ൟ ഉപമ അറിയുന്നില്ലയൊ അപ്രകാരമാ
യാൽ മററ എല്ലാ ഉപമകളെയും നിങ്ങൾ എങ്ങിനെ അറിയും *
൧൪ വിതെക്കുന്നവൻ വചനം വിതെക്കുന്നുവല്ലൊ * എന്നാൽ
൧൫ വചനം വിതെക്കപ്പെടുന്ന വഴിയരികെ ഉള്ളവർ ഇവരാകുന്നു
ഇവർ കെട്ടപ്പൊൾ ഉടനെ സാത്താൻ വന്ന അവരുടെ ഹൃദ
൧൬ യങ്ങളിൽ വിതെക്കപ്പെട്ട വചനം എടുത്തുകളയുന്നു * അപ്ര
കാരം തന്നെ പാറ നിലത്തിൽ വിതെക്കപ്പെടുന്നവർ ഇവരാ
കുന്നു ഇവർ വചനം കെൾക്കുമ്പൊൾ ഉടനെ അതിനെ സ
൧൭ ന്തൊഷത്തൊടെ കൈക്കൊള്ളുന്നു * എങ്കിലും ഇവൎക്ക തങ്ങ
ളിൽ വെരില്ലാതെ കുറയ കാലം മാത്രം നില്ക്കുന്നു പിന്നെ വച
നം നിമിത്തമായിട്ട ഉപദ്രവം എങ്കിലും പീഡ എങ്കിലും ഉണ്ടാ
൧൮ കുമ്പൊൾ ഉടനെ ഇവർ വിരുദ്ധപ്പെടുന്നു * പിന്നെ മുള്ളുക
ളുടെ ഇടയിൽ വിതെക്കപ്പെടുന്നവർ ഇവരാകുന്നു ഇവർ വച
൧൯ നം കെൾക്കുന്നവരാകുന്നു * എന്നാൽ ഇഹലൊകത്തിന്റെ
വിചാരങ്ങളും ധനത്തിന്റെ വഞ്ചനയും മററു കാൎയ്യങ്ങളെ കു
റിച്ചുള്ള മൊഹങ്ങളും അകത്ത കടന്ന വചനം ഞെരുക്കി കളയു
൨൦ ന്നു അത നിഷ്ഫലമായി തീരുകയും ചെയ്യുന്നു * പിന്നെ നല്ല
നിലത്തിൽ വിതെക്കപ്പെടുന്നവർ ഇവരാകുന്നു ഇവർ വച
നം കെട്ട കൈക്കൊണ്ടു ഒന്ന മുപ്പതും ഒന്ന അറുവതും ഒന്ന നൂ
റുമായി ഫലം തരുന്നവരാകുന്നു *
൨൧ പിന്നെ അവൻ അവരൊടു പറഞ്ഞു വിളക്ക ഒരു പറയിൻ
കീഴിൽ എങ്കിലും ഒരു കട്ടിലിൻ കീഴിൽ എങ്കിലും വെക്കപ്പെട്ടു
വാനായിട്ട കൊണ്ടുവരപ്പെടുന്നുവൊ ഒരു വിളക്കുതണ്ടിന്മെൽ
൨൨ വെക്കപ്പെടുവാനായിട്ടല്ലയൊ * എന്തുകൊണ്ടെന്നാൽ വെളി
പ്പെടാതെ രഹസ്യമായുള്ളത ഒന്നുമില്ല വെളിയിൽ വരാതെ

മറക്കപ്പെട്ടതുമില്ല ⁕ കെൾപ്പാൻ യാതൊരുത്തന്നും ചെവി ൨൩
കൾ ഉണ്ടെങ്കിൽ അവൻ കെൾക്കട്ടെ ⁕ പിന്നെ അവൻ അ ൨൪
വരൊട പറയുന്നു നിങ്ങൾ കെൾക്കുന്നത എന്തെന്ന സൂക്ഷി
ച്ചുകൊൾവിൻ നിങ്ങൾ അളക്കുന്ന അളവുകൊണ്ട തന്നെ നി
ങ്ങൾക്കും അളക്കപ്പെടും കെൾക്കുന്ന നിങ്ങൾക്ക അധികവും
നല്കപ്പെടും ⁕ എന്തുകൊണ്ടെന്നാൽ എവൻ ഉള്ളവനൊ അവ ൨൫
ന കൊടുക്കപ്പെടും എവൻ ഇല്ലാത്തവനൊ അവന്നുള്ളതും കൂടി
അവനിൽനിന്ന എടുത്തുക്കൊള്ളപ്പെടും ⁕
പിന്നെ അവൻ പറഞ്ഞു ദൈവത്തിന്റെ രാജ്യം ഒരു മനു ൨൬
ഷ്യൻ എതുപ്രകാരം നിലത്തിൽ വിത്ത ഇടുകയും ⁕ രാവും പ ൨൭
കലും ഉറങ്ങി എഴുനീല്ക്കയും ഇന്നപ്രകാരം എന്ന അവൻ അ
റിയാതെ ആ വിത്ത മുളച്ച വളരുകയും ചെയ്യുന്നുവൊ അപ്ര
കാരമാകുന്നു ⁕ എന്തുകൊണ്ടെന്നാൽ ഭൂമി താൻ തന്നെ മുമ്പെ ൨൮
മുളയും പിന്നെ കതിരും അതിന്റെ ശെഷം കതിരിൽ നിറഞ്ഞ
മണിയുമായി ഫലം തരുന്നു ⁕ എന്നാൽ ഫലം വിളഞ്ഞ ൨൯
പ്പൊൾ കൊയിത്തു കാലം വന്നിരിക്കകൊണ്ട ഉടനെ അവൻ
അരുവാൾ വെക്കുന്നു ⁕
പിന്നെ അവൻ പറഞ്ഞു നാം ദൈവത്തിന്റെ രാജ്യം എ ൩൦
തിനൊട സദൃശമാക്കും അല്ലെങ്കിൽ അതു യാതൊര ഉപമയെ
കൊണ്ട ഉപമിക്കും ⁕ അത ഒരു കടുകുമണി പൊലെ ആകു ൩൧
ന്നു ആയത നിലത്തിൽ വിതെക്കപ്പെടുമ്പൊൾ ഭൂമിയിലുള്ള സ
കല വിത്തുകളെക്കാളും അത ചെറിയതാകുന്നു ⁕ എന്നാൽ അ ൩൨
ത വിതെക്കപ്പെട്ടതിന്റെ ശെഷം അത വളൎന്ന സകല സ
സ്യങ്ങളെക്കാളും വലിയതായി ആകാശത്തിലുള്ള പക്ഷികൾക്ക
അതിന്റെ നിഴലിൻ കീഴെ വന്ന വസിപ്പാൻ കഴിയുന്ന പ്ര
കാരം വലിയ കൊമ്പുകളെ വിടുന്നു ⁕ ജനങ്ങൾക്ക കെൾ ൩൩
പ്പാൻ കഴിയുന്നെടത്തൊളം അവൻ ഇപ്രകാരമുള്ള പല ഉപ
മകളെ കൊണ്ട അവരൊട വചനം പറഞ്ഞു ⁕ എന്നാൽ ഒര ൩൪
ഉപമ കൂടാതെ അവൻ അവരൊട സംസാരിച്ചില്ല എങ്കിലും
അവർ തനിച്ചിരിക്കുമ്പൊൾ അവൻ തന്റെ ശിഷ്യന്മാരൊട
സകല കാൎയ്യങ്ങളെയും തെളിയിച്ചു പറഞ്ഞു ⁕
പിന്നെ ആ ദിവസം തന്നെ സന്ധ്യയായപ്പൊൾ അവൻ ൩൫
അവരൊട നാം അക്കരെക്ക കടന്നു പൊക എന്ന പറയുന്നു ⁕
പിന്നെ അവർ പുരുഷാരത്തെ അയച്ചാറെ അവൻ പടവിൽ ൩൬
ഇരുന്ന പ്രകാരം തന്നെ അവനെ കൊണ്ടുപൊയി മററ ചെ
റിയ പടവുകളും അവനൊട കൂട ഉണ്ടായിരുന്നു ⁕ അപ്പൊൾ ൩൭
ഒരു മഹാ കൊടുങ്കാററുണ്ടായി തിരകളും പടവിലെക്ക വെട്ടി
വീണു അതുകൊണ്ട അത അപ്പൊൾ നിറയുമാറായി ⁕ എ ൩൮
ന്നാൽ അവൻ അമരത്തിൽ ഒരു തലയണ മെൽ ഉറങ്ങിക്കൊ

ണ്ടിരുന്ന അപ്പൊൾ അവർ അവനെ ഉണൎത്തി അവനൊട്ട
ഗുരൊ ഞങ്ങൾ നശിച്ചു പൊയാൽ നിനക്ക വിചാരമില്ലയൊ
൩൯ എന്ന പറഞ്ഞു * എന്നാറെ അവൻ എഴനീറ്റ കാറ്റിനെ ശാ
സിച്ചു കടലിനൊട്ട അനങ്ങാതെ സമാധാനമായിരിക്ക എന്ന
പറഞ്ഞു അപ്പൊൾ കാറ്റ നിന്ന പൊയി മഹാ ശാന്തത ഉ
൪൦ ണ്ടാകയും ചെയ്തു * പിന്നെ അവൻ അവരൊട്ട നിങ്ങൾ എ
ന്തിന ഇപ്രകാരം ഭയപ്പെടുന്ന നിങ്ങൾക്ക വിശ്വാസമില്ലാ
൪൧ ത്തത എങ്ങിനെ എന്ന പറഞ്ഞു * എന്നാൽ അവർ വളരെ
ഭയപ്പെട്ട കാറ്റും കടലും കൂടി ഇവനെ അനുസരിക്കുന്നതുകൊ
ണ്ട ഇവൻ എതുപ്രകാരമുള്ളവനാകുന്ന എന്ന തമ്മിൽ തമ്മിൽ
പറഞ്ഞു *

## ൫ അദ്ധ്യായം.

൧ ക്രിസ്തു പിശാചുകളുടെ ലെഗിയൊനെ പുറത്താക്കുന്നത.
—൨൫ രക്ത വാൎച്ചയെ നീക്കുന്നത.—൩൫ യായിറൊസി
ന്റെ മകളെ ജീവിപ്പിക്കുന്നത.

പിന്നെ അവൻ കടലിന്റെ അക്കരെക്ക ഗദറായക്കാരുടെ
൨ ദെശത്തിലെക്ക എത്തി * എന്നാറെ അവൻ പടവിൽനിന്ന
ഇറങ്ങിയപ്പൊൾ ഉടനെ പ്രെതക്കല്ലറകളിൽനിന്ന മ്ലെച്ശാത്മാ
൩ വൊട്ട കൂടിയ ഒരു മനുഷ്യൻ അവനെ എതിരെറ്റു * അവ
ന്റെ കുടിയിരിപ്പ പ്രെതക്കല്ലറകളുടെ ഇടയിൽ ഉണ്ടായി
രുന്ന ഒരുത്തനും അവനെ ചങ്ങലകളെ കൊണ്ട പൊലും
൪ കെട്ടുവാൻ കഴിഞ്ഞില്ല * അതെന്തുകൊണ്ടെന്നാൽ അവൻ
പലപ്പൊഴും വിലങ്ങുകളാലും ചങ്ങലകളാലും കെട്ടപ്പെട്ടിരു
ന്ന എങ്കിലും അവൻ ആ ചങ്ങലകളെ തകൎത്തി വിലങ്ങുക
ളെ ഒടിച്ചു കളഞ്ഞു ഒരുത്തനും അവനെ അടക്കുവാൻ കഴി
൫ ഞ്ഞില്ല * അതല്ലാതെയും അവൻ എല്ലായ്പൊഴും രാവും പകലും
പൎവതങ്ങളിലും പ്രെതക്കല്ലറകളിലും പാൎത്ത നിലവിളിച്ചും ത
൬ ന്നെത്തന്നെ കല്ലുകൾ കൊണ്ട മുറിച്ചുംകൊണ്ടിരുന്നു * എ
ന്നാൽ അവൻ ദൂരത്തുനിന്ന യെശുവിനെ കണ്ടപ്പൊൾ ഓ
൭ ടിച്ചെന്ന അവനെ വന്ദിച്ചു * അത്യുന്നതനായ ദൈവത്തി
ന്റെ പുത്രനായ യെശു ഇനിക്കും നിനക്കുമെന്ത നീ എന്നെ
വെദനപ്പെടുത്താതെ ഇരിപ്പാനായിട്ട ഞാൻ ദൈവത്തെക്കൊ
ണ്ട നിന്നെ ആണയിടുന്ന എന്ന ഒരു മഹാ ശബ്ദത്തൊടെ
൮ നിലവിളിച്ചു * (എന്തുകൊണ്ടെന്നാൽ അവൻ അവനൊട
മ്ലെച്ശാത്മാവെ ആ മനുഷ്യനിൽനിന്ന പുറപ്പെട്ടു പൊക എ
൯ ന്ന പറഞ്ഞിരുന്നു *) പിന്നെ അവൻ അവനൊട്ട നിന്റെ
പെർ എന്തെന്ന ചൊദിച്ചു അതിന അവൻ ഞങ്ങൾ പലരാ
കകൊണ്ട എന്റെ പെർ ലെഗിയൊൻ ആകുന്നു എന്ന ഉ

ത്തരമായിട്ട പറഞ്ഞു * പിന്നെ ആ ദെശത്തുനിന്ന തങ്ങ ൧൦
ളെ പുറത്താക്കി കളയരുതെന്ന അവൻ അവനൊട്ട വളരെ
അപെക്ഷിച്ചു * എന്നാൽ അവിടെ മലകളുടെ അരികെ പ ൧൧
ന്നികളുടെ ഒരു വലിയ കൂട്ടം മെഞ്ഞുകൊണ്ടിരുന്നു * അപ്പൊൾ ൧൨
പിശാചുകളൊക്കയും അവനൊട്ട ഞങ്ങൾ പന്നികളിലെക്ക
പ്രവെശിപ്പാനായിട്ട ഞങ്ങളെ അവരിലെക്ക അയക്കെണമെ
ന്ന അപെക്ഷിച്ചു പറഞ്ഞു * ഉടനെ യെശു അവൎക്ക അനു ൧൩
വാദം കൊടുത്തു അപ്പൊൾ മ്ലെച്ശാത്മാക്കൾ പുറപ്പെട്ട പന്നിക
ളിലെക്ക പ്രവെശിച്ചു പിന്നെ എകദെശം രണ്ടായിരം പന്നി
കളായി ആ കൂട്ടമെല്ലാം കിഴക്കാം തൂക്കായുള്ള സ്ഥലത്തു കൂടി ക
ടലിലെക്ക പാഞ്ഞിറങ്ങി കടലിൽ ശ്വാസംമുട്ടി ചാകയും ചെ
യ്തു * അപ്പൊൾ പന്നികളെ മെച്ചവർ ഓടിപൊയി ആ ന ൧൪
ഗരത്തിലും നാട്ടിലും ആയത അറിയിച്ചു പിന്നെ ഉണ്ടായത എ
ന്തെന്ന കാണ്മാൻ ജനങ്ങൾ പുറപ്പെട്ടു * അവർ യെശുവി ൧൫
ന്റെ അടുക്കൽ വന്ന ലെഗിയൊനുണ്ടായി പിശാചു ബാധി
ച്ചിരുന്നവൻ വസ്ത്രമുടുത്തുകൊണ്ട ഇരുന്ന സുബുദ്ധി വന്നതി
നെ കണ്ട ഭയപ്പെട്ടു * കണ്ടവരും പിശാചു ബാധിച്ചവന ൧൬
ഇന്നപ്രകാരം ഉണ്ടായി എന്നുള്ളതും പന്നികളെ കുറിച്ചുള്ളതും
അവരൊടറിയിച്ചു * അപ്പൊൾ അവൻ തങ്ങളുടെ അതൃത്തി ൧൭
കളിൽനിന്ന വാങ്ങിപ്പൊകെണമെന്ന അവർ അവനൊട അ
പെക്ഷിച്ചു തുടങ്ങി * അപ്രകാരം അവൻ പടവിൽ കരെറി ൧൮
യപ്പൊൾ പിശാചു ബാധിച്ചിരുന്നവൻ താൻ അവനൊട്ട
കൂട പൊകെണമെന്ന അവനൊട അപെക്ഷിച്ചു * എന്നാറെ ൧൯
യെശു അവനെ സമ്മതിക്കാതെ അവനൊട്ട നീ നിന്റെ വീ
ട്ടിലെക്ക നിന്റെ ചാൎച്ചക്കാരുടെ അടുക്കലെക്ക പൊയിട്ട കൎത്താ
വ നിനക്ക എത്രയും വലിയ കാൎയ്യങ്ങളെ ചെയ്തു എന്നും നി
ന്നൊട കരുണയുണ്ടായി എന്നും അവരൊട അറിയിക്ക എന്ന
പറഞ്ഞു * അപ്രകാരം അവൻ പൊയി യെശു തനിക്ക എ ൨൦
ത്രയും വലിയ കാൎയ്യങ്ങളെ ചെയ്തു എന്ന ദെക്കപ്പൊലിസിൽ
പ്രസിദ്ധപ്പെടുത്തി തുടങ്ങി എല്ലാവരും ആശ്ചൎയ്യപ്പെടുകയും
ചെയ്തു *

പിന്നെ യെശു വീണ്ടും പടവിൽ ഇക്കരെക്ക കടന്നപ്പൊൾ ൨൧
വളരെ പുരുഷാരം അവന്റെ അടുക്കൽ വന്നുകൂടി എന്നാറെ
അവൻ കടലിന്റെ അരികെ ആയിരുന്നു * അപ്പൊൾ ക ൨൨
ണ്ടാലും അവിടെ സഭാപ്രമാണികളിൽ യായിറൊസെന്ന പെ
രുള്ള ഒരുത്തൻ വരുന്നു അവൻ അവനെ കണ്ടാറെ അവ
ന്റെ പാദങ്ങളിൽ വീണ * എന്റെ ചെറിയ മകൾ മരിപ്പാ ൨൩
റായിരിക്കുന്നു അവൾ സൌഖ്യപ്പെടെണ്ടുന്നതിന്ന നീ വന്ന
അവളുടെ മെൽ നിന്റെ കൈകളെ വെക്കെണം അപ്പൊൾ അ

വൾ ജീവിക്കമെന്ന അവനൊട വളരെ അപെക്ഷിച്ച കൊ
൨൪ ണ്ട പറഞ്ഞു * (യെശു) അവനൊട കൂടി പൊയി വളരെ പു
രുഷാരവും അവന്റെ പിന്നാലെ ചെന്ന അവനെ തിരക്കി *
൨൫ അപ്പൊൾ പന്ത്രണ്ട സംവത്സരമായി രക്ത വാച്ച്യൊട കൂ
൨൬ ടിയവളായും * അനെകം വൈദ്യന്മാരെ കൊണ്ട വളര കഷ്ട
ങ്ങളെ സഹിച്ചവളായും തനിക്കുള്ള സകലവും ചിലവിട്ടിട്ടും ഒ
ട്ടും തന്നെ ഭെദം വരാതെ എറ്റവും കെടുതിയായി തീൎന്നവളാ
൨൭ യുമുള്ള ഒരു സ്ത്രീ * യെശുവിന്റെ വസ്തുത കെട്ടിട്ട ജനക്കൂട്ട
൨൮ ത്തിൽ പിറകിൽ വന്ന അവന്റെ വസ്ത്രം തൊട്ടു * എന്തുകൊ
ണ്ടെന്നാൽ ഞാൻ അവന്റെ വസ്ത്രങ്ങളെ മാത്രം തൊട്ടാൽ
൨൯ സൌഖ്യപ്പെടുമെന്ന അവൾ പറഞ്ഞിരുന്നു * ഉടനെ അവളു
ടെ രക്തവാച്ച നിന്നുപൊയി ആ വ്യാധിയിൽനിന്ന താൻ സ്വ
സ്ഥയായി എന്ന അവൾ തന്റെ ശരീരത്തിൽ അറികയും ചെ
൩൦ യ്തു * യെശു തങ്കൽനിന്ന ശക്തി പുറപ്പെട്ടു എന്ന ഉടനെ ത
ന്നിൽ തന്നെ അറികകൊണ്ട ജനക്കൂട്ടത്തിൽ തിരിഞ്ഞ എ
൩൧ ന്റെ വസ്ത്രങ്ങളെ തൊട്ടവൻ ആര എന്ന പറഞ്ഞു * അപ്പൊൾ
അവന്റെ ശിഷ്യന്മാർ അവനൊട പുരുഷാരം നിന്നെ തിര
ക്കുന്നതിനെ നീ കാണുന്നുവല്ലൊ എന്നെ തൊട്ടവൻ ആര എ
൩൨ ന്ന നീ പറയുന്നുവൊ എന്ന പറഞ്ഞു * പിന്നെ ഇതു ചെ
൩൩ യ്തവളെ കാണ്മാനായിട്ട അവൻ ചുറ്റും നൊക്കി * എന്നാൽ
ആ സ്ത്രീ തങ്കൽ ഉണ്ടായതു അറികകൊണ്ട ഭയപ്പെട്ടും വിറച്ചും
കൊണ്ട വന്ന അവന്റെ മുമ്പാക വീണ പരമാൎത്ഥം ഒക്കെയും
൩൪ അവനൊട അറിയിച്ചു * എന്നാറെ അവൻ അവളൊട മക
ളെ നിന്റെ വിശ്വാസം നിന്നെ രക്ഷിച്ചു നീ സമാധാന
ത്തൊട പൊയി നിന്റെ വ്യാധിയിൽനിന്ന സൌഖ്യമായി
രിക്ക എന്ന പറഞ്ഞു *
൩൫ അവൻ പിന്നെയും സംസാരിച്ചുകൊണ്ടിരിക്കുമ്പൊൾ സഭാ
പ്രമാണിയുടെ വീട്ടിൽനിന്ന ചിലർ വന്ന നിന്റെ മകൾ മ
രിച്ചുപൊയി ഇനി നീ എന്തിന ഗുരുവിനെ വരുത്തപ്പെടുത്തു
൩൬ ന്നു എന്ന പറഞ്ഞു * ചൊല്ലപ്പെട്ട വചനം യെശു കെട്ട ഉട
നെ സഭാപ്രമാണിയൊട ഭയപ്പെടരുത വിശ്വസിക്ക മാത്രം
൩൭ ചെയ്ക എന്ന പറഞ്ഞു * പിന്നെ അവൻ പത്രൊസിനെയും
യാക്കൊബിനെയും യാക്കൊബിന്റെ സഹൊദരനായ യൊ
ഹന്നാനെയും അല്ലാതെ മറ്റൊരുത്തനെയും തന്റെ പിന്നാ
൩൮ ലെ വരുവാൻ സമ്മതിച്ചില്ല * അവൻ സഭാപ്രമാണിയുടെ
വീട്ടിലെക്ക വന്ന കലഹവും കരഞ്ഞ എറ്റവും പ്രലാപിക്കുന്ന
൩൯ വരെയും കാണുന്നു * പിന്നെ അവൻ അകത്ത കടന്നാറെ
അവരൊട നിങ്ങൾ എന്തിന കലഹമുണ്ടാക്കി കരയുന്നു ബാ
൪൦ ലസ്ത്രീ മരിച്ചില്ല ഉറങ്ങുന്നത്രെ എന്ന പറഞ്ഞു * അപ്പൊൾ

അവർ അവനെ പരിഹസിച്ചു പിന്നെ അവൻ എല്ലാവരെ
യും പുറത്താക്കിട്ട ബാലസ്ത്രീയുടെ അപ്പനെയും അമ്മയെയും
തന്നൊടു കൂടയുള്ളവരെയും കൂട്ടിക്കൊണ്ടു ബാല കിടക്കുന്നെട
ത്തെക്ക കടന്നു * അവൻ ബാലയുടെ കയ്യെ പിടിച്ചു താലി ൪൧
താക്കുമി എന്ന അവളൊടു പറഞ്ഞു ആയതിന ബാലസ്ത്രീ എഴു
നീല്ക്ക എന്ന ഞാൻ നിന്നൊടു പറയുന്നു എന്ന അൎത്ഥമാകുന്നു *
ഉടനെ ബാലസ്ത്രീ എഴുനീററ നടന്നു എന്തുകൊണ്ടെന്നാൽ ൪൨
അവൾ പന്ത്രണ്ടു വയസ്സുള്ളവളായിരുന്നു അപ്പൊൾ അവർ
മഹാ വിസ്മയത്തൊടു കൂട വിസ്മയിച്ചു * എന്നാൽ ഇതു ആ ൪൩
രും അറിയരുത എന്ന അവൻ അവരൊട വളര കല്പിച്ചു പി
ന്നെ അവൾക്ക ഭക്ഷിപ്പാൻ വല്ലതും കൊടുക്കെണമെന്ന അ
വൻ പറഞ്ഞു *

൬. അദ്ധ്യായം.

൧ ക്രിസ്തു തന്റെ നാട്ടുകാരാൽ കുററം വിധിക്കപ്പെടുന്നത.—
൪൫ അവൻ കടലിന്മെൽ നടക്കുന്നത.

പിന്നെ അവൻ അവിടെനിന്ന പുറപ്പെട്ടു തന്റെ സ്വദെ
ശത്തിലെക്ക വന്നു അവന്റെ ശിഷ്യന്മാർ അവന്റെ പി
ന്നാലെ ചെന്നു * പിന്നെ ശാബത ദിവസമായപ്പൊൾ അ ൨
വൻ ദൈവസഭയിൽ പഠിപ്പിച്ചു തുടങ്ങി പലരും കെട്ടിട്ട അ
ത്ഭുതപ്പെട്ടു ഇവന ൟ കാൎയ്യങ്ങൾ എവിടെനിന്നുണ്ടായി ഇ
വന്റെ കൈകളാൽ ഇപ്രകാരമുള്ള അതിശയങ്ങൾ ചെയ്യപ്പെ
ടുവാൻ ഇവന കൊടുക്കപ്പെട്ട ൟ ജ്ഞാനം എന്ത * ഇവൻ ൩
മറിയയുടെ മകനായി യാക്കൊബിന്റെയും യൊസെയുടെയും
യെഹൂദായുടെയും ശിമൊന്റെയും സഹൊദരനായുള്ള തച്ചു
പണിക്കാരനല്ലയൊ ഇവന്റെ സഹൊദരിമാരും ഇവിടെ ന
മ്മൊടു കൂട ഇല്ലയൊ എന്ന പറഞ്ഞു അവർ അവനെ കുറിച്ചു
വിരുദ്ധപ്പെടുകയും ചെയ്തു * എന്നാറെ യെശു അവരൊടു ൪
ഒരു ദീൎഘദൎശി തന്റെ സ്വദെശത്തിലും സ്വജാതിക്കാരുടെ ഇ
ടയിലും തന്റെ സ്വഭവനത്തിലും അല്ലാതെ ബഹുമാനമില്ലാ
ത്തവനില്ല എന്ന പറഞ്ഞു * അവിടെ അവൻ ചില രൊഗി ൫
കളുടെ മെൽ തന്റെ കൈകളെ വെച്ചു അവരെ സൌഖ്യമാ
ക്കിയല്ലാതെ മററൊരു അതിശയം ചെയ്വാൻ കഴിഞ്ഞില്ല * വി ൬
ശെഷിച്ചു അവൻ അവരുടെ അവിശ്വാസത്തെ കുറിച്ചു ആ
ശ്ചൎയ്യപ്പെട്ടു പിന്നെ അവൻ ഗ്രാമങ്ങളിൽ ചുററും സഞ്ചരിച്ചു
ഉപദെശിച്ചു *

അത്രയുമല്ല അവൻ ആ പന്ത്രണ്ടാളുകളെ അടുക്കൽ വിളിച്ചു ൭
അവരെ ൟരണ്ടീരണ്ടു പെരായി അയച്ചു തുടങ്ങി മ്ലെച്ഛാത്മാ
ക്കളുടെ മെൽ അവൎക്ക അധികാരം കൊടുത്തു * അവർ വഴിക്ക ൮

ഒരു വടി മാത്രമല്ലാതെ പൊക്കണമെങ്കിലും അപ്പമെങ്കിലും മടി
൯ ശീലയിൽ ദ്രവ്യമെങ്കിലും ഒന്നും എടുക്കാതെ * ചെരിപ്പുകളെ
ഇടുകയും രണ്ടു കുപ്പായങ്ങളെ ധരിക്കാതെ ഇരിക്കയും വെണ
൧൦ മെന്ന അവരൊടു കല്പിച്ചു * പിന്നെ അവൻ അവരൊടു പറ
ഞ്ഞു നിങ്ങൾ എവിടെ എങ്കിലും ഒരു വീട്ടിലെക്ക ചെന്നാൽ
നിങ്ങൾ അവിടെനിന്ന പുറപ്പെട്ടുവൊളത്തിന്നും അവിടെ ത
൧൧ന്നെ പാൎത്തുകൊൾവിൻ * ആരെങ്കിലും നിങ്ങളെ കൈക്കൊ
ള്ളാതെയും നിങ്ങൾക്ക ചെവികൊള്ളാതെയും ഇരുന്നാൽ അ
വിടെനിന്ന നിങ്ങൾ പുറപ്പെട്ടുമ്പൊൾ അവരുടെ നെരെ സാ
ക്ഷിക്കായിട്ട നിങ്ങളുടെ പാദങ്ങളിൻകീഴുള്ള പൊടി കുടഞ്ഞു കള
വിൻ ന്യായവിധിയുടെ ദിവസത്തിൽ ആ നഗരത്തിനെ
ക്കാൾ സൊദൊമിന്നും ഗൊമൊറായ്ക്കും എററവും അനുകൂലമാ
യിരിക്കും എന്ന ഞാൻ സത്യമായിട്ട നിങ്ങളൊടു പറയുന്നു *
൧൨ പിന്നെ അവർ പുറപ്പെട്ട ജനങ്ങൾ അനുതാപപ്പെടെണമെ
൧൩ ന്ന പ്രസംഗിച്ചു * അവർ വളരെ പിശാചുകളെ പുറത്താ
ക്കി വളര രൊഗികളെ തൈലം കൊണ്ടു തെച്ച സൌഖ്യമാക്ക
കയും ചെയ്തു *
൧൪ പിന്നെ (അവന്റെ നാമം പ്രസിദ്ധമായി വരികകൊണ്ടു)
എറൊദെസ രാജാവ (അവന്റെ വസ്തുത) കെട്ടു യൊഹന്നാൻ
ബപ്തിസ്ത മരിച്ചവരിൽനിന്ന ഉയിൎത്തെഴുനീറ്റു അതുകൊണ്ടു
അതിശയങ്ങൾ അവങ്കൽ നടപ്പായിരിക്കുന്നു എന്നും പറ
൧൫ ഞ്ഞു * മററു ചിലർ അവൻ എലിയ ആകുന്നു എന്ന പറഞ്ഞു
മററു ചിലരും അവൻ ഒരു ദീൎഘദൎശി അല്ലെങ്കിൽ ദീൎഘദൎശിമാ
൧൬ രിൽ ഒരുത്തനെ പ്പൊലെ ഉള്ളവൻ എന്ന പറഞ്ഞു * എറൊ
ദെസ അതു കെട്ടാറെ അവൻ ഞാൻ തലവെട്ടിക്കളഞ്ഞിട്ടുള്ള
യൊഹന്നാനാകുന്നു അവൻ മരിച്ചവരിൽനിന്ന ഉയിൎത്തെഴു
൧൭ നീററിരിക്കുന്നു എന്ന പറഞ്ഞു * എന്തുകൊണ്ടെന്നാൽ ഠരം എ
റൊദെസ തന്റെ സഹൊദരനായ പീലിപ്പൊസിന്റെ ഭാൎയ്യ
യായ എറൊദ്യായെ വിവാഹം ചെയ്തുതുകൊണ്ടു അവൻ അ
വളുടെ നിമിത്തമായിട്ട ആളയച്ചു യൊഹന്നാനെ പിടിപ്പിച്ചു
൧൮ അവനെ കാരാഗ്രഹത്തിൽ കെട്ടിച്ചിരുന്നു * എന്തുകൊണ്ടെ
ന്നാൽ യൊഹന്നാൻ എറൊദെസിനൊട നിന്റെ സഹൊദര
ന്റെ ഭാൎയ്യയെ പരിഗ്രഹിക്കുന്നത നിനക്ക ന്യായമല്ല എന്ന
൧൯ പറഞ്ഞിരുന്നു * അത്രയുമല്ല എറൊദ്യായ്ക്ക അവനൊട നീര
സമുണ്ടായി അവനെ കൊല്ലുവാൻ മനസ്സായിരുന്നു അവൾ
൨൦ ക്ക കഴിഞ്ഞില്ല താനും * എന്തുകൊണ്ടെന്നാൽ എറൊദെസ
യൊഹന്നാൻ നീതിയും പരിശുദ്ധവുമുള്ള പുരുഷനെന്ന അറി
കകൊണ്ടു അവനെ ഭയപ്പെട്ട അവനെ കാത്ത അവങ്കൽനി
ന്ന കെട്ടാറെ അവൻ പല കാൎയ്യങ്ങളെ ചെയ്തു അവങ്കൽനി

ന്ന കൌതുകമായി കെട്ടിരുന്നു* പിന്നെ എറൊദെസ തന്റെ ൨൧
ജന്മദിവസത്തിൽ തന്റെ പ്രഭുക്കൾക്കും തന്റെ വലിയ സെ
നാപതിമാൎക്കും ഗലിലെയായിലെ പ്രധാനികൾക്കും അത്താ
ഴം കഴിച്ചൊരു നല്ല തരമുള്ള ദിവസം വന്ന* എറൊദ്യായുടെ ൨൨
മകൾ അകത്ത ചെന്ന നൃത്തം ചെയ്തു എറൊദെസിനെയും
അവനൊടു കൂട ഭക്ഷണത്തിന്നിരുന്നവരെയും പ്രസാദിപ്പി
ച്ചപ്പൊൾ രാജാവ ആ ബാലസ്ത്രീയൊടു നിനക്ക മനസ്സുള്ളതെ
തു എന്നൊടു ചൊദിക്ക അതു ഞാൻ നിനക്ക തരാമെന്ന പറ
ഞ്ഞതുമല്ലാതെ* നീ എന്റെ രാജ്യത്തിൽ പാതിവരെയും എ ൨൩
ന്നൊട എന്തു ചൊദിച്ചാലും ഞാൻ നിനക്ക തരാം എന്ന അ
വൻ അവൾക്ക ആണെയുമിട്ടു* അപ്പൊൾ അവൾ പുറപ്പെ ൨൪
ട്ടു ചെന്ന തന്റെ അമ്മയൊട ഞാൻ എന്ത ചൊദിക്കെണ്ടു എ
ന്ന പറഞ്ഞു എന്നാറെ അവൾ യൊഹന്നാൻ ബപ്തിസ്ത്രി
ന്റെ തല എന്ന പറഞ്ഞു* ഉടനെ അവൾ വെഗത്തിൽ രാ ൨൫
ജാവിന്റെ അടുക്കലെക്ക കടന്ന നീ ഇപ്പൊൾ തന്നെ യൊഹ
ന്നാൻ ബപ്തിസ്ത്രിന്റെ തല ഒരു താലത്തിൽ ഇനിക്ക തരെണ
മെന്ന ഇനിക്ക മനസ്സായിരിക്കുന്നു എന്ന ചൊദിച്ചു* അ ൨൬
പ്പൊൾ രാജാവ മഹാ ദുഃഖമുള്ളവനായി എങ്കിലും തന്റെ ആ
ണകളുടെ നിമിത്തമായിട്ടും കൂടെ ഭക്ഷണത്തിന്നിരുന്നവരുടെ
നിമിത്തമായിട്ടും അവന അവളൊട ഇല്ലെന്ന പറവാൻ മന
സ്സായില്ല* ഉടനെ അവന്റെ തല കൊണ്ടുവരുവാനായിട്ട ൨൭
രാജാവ കുലചെയ്യുന്നവനെ കല്പിച്ചയച്ചു അവൻ പൊയി
കാരാഗ്രഹത്തിൽ അവന്റെ തല വെട്ടിക്കളഞ്ഞ* അവന്റെ ൨൮
തല ഒരു താലത്തിൽ കൊണ്ടുവന്ന അതു ബാലസ്ത്രീക്ക കൊടു
ത്തു ബാലസ്ത്രീ അതു തന്റെ അമ്മെക്ക കൊടുത്തു* പിന്നെ ൨൯
അവന്റെ ശിഷ്യന്മാർ അതു കെട്ടാറെ അവർ വന്ന അവ
ന്റെ ഉടലെടുത്ത അത ഒരു പ്രെതക്കല്ലറയിൽ വെക്കയും
ചെയ്തു*
പിന്നെ അപ്പൊസ്തൊലന്മാർ യെശുവിന്റെ അടുക്കൽ വ ൩൦
ന്നുകൂടി തങ്ങൾ ചെയ്തു കാൎയ്യങ്ങളെയും പഠിപ്പിച്ചു കാൎയ്യങ്ങളെ
യും ഒക്കയും അവനൊട അറിയിച്ചു* അപ്പൊൾ അവൎക്ക ഭ ൩൧
ക്ഷിപ്പാൻ പൊലും അവസരമില്ലാതിപ്പാൻതക്കവണ്ണം വരു
ന്നവരും പൊകുന്നവരും പലരായിരുന്നതുകൊണ്ട അവൻ
അവരൊടു നിങ്ങൾ വനമായൊരു സ്ഥലത്തിലെക്ക തനിച്ചു
വന്ന കുറഞ്ഞൊരു നെരം സ്വസ്ഥമായിരിപ്പിൻ എന്ന പറ
ഞ്ഞു* എന്നാറെ അവർ തനിച്ചു ഒരു കപ്പലിൽ കരെറി വന ൩൨
മായൊരു സ്ഥലത്തിലെക്ക പുറപ്പെട്ടുപൊയി* അവർ പുറ ൩൩
പ്പെട്ടു പൊകുന്നതു ജനങ്ങൾ കണ്ടു പലരും അവനെ അറി
ഞ്ഞ സകല നഗരങ്ങളിൽനിന്നും കാൽനടയായി അവിടെ

ക്ക ഓടി അവക്ക മുമ്പെ അവിടെ എത്തി അവൻെറ അടുക്കൽ
൩൪ വന്ന കൂടുകയും ചെയ്തു * പിന്നെ യെശു പുറപ്പെട്ടു വന്നിട്ട
വളരെ ജനങ്ങളെ കണ്ടു അവർ എടയനില്ലാത്ത ആടുകളെ
പ്പൊലെ ആയിരുന്നതുകൊണ്ടു അവന്ന അവരുടെ മെൽ മ
നസ്സലിവ തൊന്നി അവരെ വളരെ കാൎയ്യങ്ങളെ പഠിപ്പിച്ചു
തുടങ്ങി *
൩൫ പിന്നെ വളരെ നെരം കഴിഞ്ഞാറെ അവൻെറ ശിഷ്യന്മാർ
അവൻെറ അടുക്കൽ വന്ന ഇത വനമായൊരു സ്ഥലമാകുന്നു
൩൬ ഇപ്പൊൾ നെരവും വളരെയായി * ഭക്ഷിപ്പാൻ ഇവക്ക ഒ
ന്നുമില്ലായ്കകൊണ്ടു ഇവർ ചുററുമുള്ള പ്രദെശങ്ങളിലെക്കും
ഗ്രാമങ്ങളിലെക്കും പൊയി തങ്ങൾക്ക അപ്പങ്ങളെ കൊള്ളെണ്ടു
൩൭ ന്നതിന്ന ഇവരെ പറഞ്ഞയക്കെണമെന്ന പറഞ്ഞു * അ
വൻ ഉത്തരമായിട്ട അവരൊടു നിങ്ങൾ തന്നെ ഇവക്ക ഭക്ഷി
പ്പാൻ കൊടുപ്പിൻ എന്ന പറഞ്ഞു എന്നാറെ അവർ അവ
നൊടു ഞങ്ങൾ പൊയി ഇരുനൂറ പണത്തിന്ന അപ്പങ്ങൾ
കൊണ്ടു അവക്ക ഭക്ഷിപ്പാൻ കൊടുക്കുമൊ എന്ന പറയുന്നു *
൩൮ അവൻ അവരൊടു നിങ്ങൾക്ക എത്ര അപ്പമുണ്ടു പൊയി നൊ
ക്കുവിൻ എന്ന പറയുന്നു പിന്നെ അവർ അറിഞ്ഞപ്പൊൾ
൩൯ അഞ്ചു അപ്പവും രണ്ടു മീനും ഉണ്ടെന്ന പറഞ്ഞു * അപ്പൊൾ
അവർ കൂട്ടം കൂട്ടമായി എല്ലാവരെയും പച്ച പുല്ലിന്മെൽ ഇരുത്തു
൪൦ വാൻ അവൻ കല്പിച്ചു * അവർ നൂറപെരായിട്ടും അമ്പതു
൪൧ പെരായിട്ടും നിരകളായി ഇരുന്നു * പിന്നെ അവൻ ആ അ
ഞ്ചു അപ്പവും രണ്ടു മീനും എടുത്തുകൊണ്ടു ആകാശത്തിലെക്ക
മെല്പെട്ട നൊക്കി വാഴ്ത്തി പിന്നെ അപ്പങ്ങളെ മുറിച്ചു അവരുടെ
മുമ്പിൽ വിളമ്പുവാനായിട്ട തൻെറ ശിഷ്യന്മാക്ക കൊടുത്തു അ
൪൨ പ്രകാരം ആ രണ്ടു മീനും എല്ലാവക്കും പങ്കിട്ടു * അവരെല്ലാ
൪൩ വരും തിന്ന തൃപ്തരായി * അത്രയുമല്ല അവർ ശെഷിച്ച
കഷണങ്ങൾ കൊണ്ടും മീൻ കൊണ്ടും പന്ത്രണ്ടു കൊട്ട നിറ
൪൪ ഞ്ഞെടുത്തു * എന്നാൽ അപ്പങ്ങളെ ഭക്ഷിച്ചവർ എകദെശം
൪൫ അയ്യായിരം പുരുഷന്മാരായിരുന്നു * പിന്നെ ഉടനെ അവൻ
താൻ പുരുഷാരങ്ങളെ പറഞ്ഞയക്കുന്നതിന്നിടയിൽ തൻെറ
ശിഷ്യന്മാർ പടവിൽ കരെറി അക്കരയിൽ ബെതസൈദായ്ക്കു
൪൬ മുമ്പെ പൊകുവാൻ അവരെ നിൎബ്ബന്ധപ്പെടുത്തി * പിന്നെ
അവൻ അവരെ അയച്ചതിൻെറ ശെഷം അവൻ പ്രാൎത്ഥി
പ്പാനായിട്ട ഒരു മലയിലെക്ക പൊയി *
൪൭ പിന്നെ സന്ധ്യയായപ്പൊൾ പടവ കടലിൻെറ നടുവിലും
൪൮ അവൻ എകനായി ഭൂമിയിലും ആയിരുന്നു * കാററ അവ
ക്ക പ്രതികൂലമായിരുന്നതുകൊണ്ടു അവർ വലിക്കുന്നതിൽ പ്ര
യാസപ്പെടുന്നതിനെ അവൻ കണ്ടു പിന്നെ എകദെശം രാ

ത്രിയുടെ നാലാം യാമത്തിൽ അവൻ കടലിന്മെൽ കൂടി നടന്ന
കൊണ്ട അവരുടെ അടുക്കൽ വന്ന അവരെ കടന്ന പൊക
വാൻ മനസ്സായിരുന്നു * എന്നാറെ അവൻ കടലിന്റെ മീ ൪൯
തെ നടക്കുന്നതിനെ അവർ കണ്ടിട്ട അത മായക്കാഴ്ചയാകുന്നു
എന്ന നിരൂപിച്ച നിലവിളിച്ചു * (എന്തുകൊണ്ടെന്നാൽ എ ൫൦
ല്ലാവരും അവനെ കണ്ട ചഞ്ചലപ്പെട്ടിരുന്നു) ഉടനെ അവൻ
അവരൊട സംസാരിച്ച അവരൊട ധൈൎയ്യമായിരിപ്പിൻ
ഞാൻ തന്നെയാകുന്നു നിങ്ങൾ ഭയപ്പെടരുത എന്ന പറഞ്ഞു *
പിന്നെ അവൻ അവരുടെ അടുക്കൽ പടവിൽ കരെറി അ ൫൧
പ്പൊൾ കാററ നിന്നുപൊയി അവർ അവധി കൂടാതെ തങ്ങളു
ടെ ഉള്ളിൽ ഭ്രമിച്ച ആശ്ചൎയ്യപ്പെട്ടു * എന്തെന്നാൽ അവരുടെ ൫൨
ഹൃദയം കാഠിന്യപ്പെട്ടതായിരുന്നതുകൊണ്ട അവർ അപ്പങ്ങ
ളുടെ (അതിശയം) വിചാരിച്ചില്ല *
പിന്നെ അവർ അക്കരെ കടന്നാറെ ഗെനെസാറെത്ത എ ൫൩
ന്ന ദെശത്തിലെക്ക വന്ന കരെക്ക അടുത്തു * എന്നാൽ അ ൫൪
വർ പടവിൽനിന്ന ഇറങ്ങിയപ്പൊൾ ഉടനെ ജനങ്ങൾ അവ
നെ അറിഞ്ഞ * ആ ചുററുമുള്ള ദെശത്തിൽ എല്ലാടവും ഓടി ൫൫
അവൻ എവിടെ ഉണ്ടെന്ന അവർ കെട്ടുവൊ അവിടെക്ക രൊ
ഗികളെ വിരിപ്പുകളിൽ എടുത്ത കൊണ്ടുവന്ന തുടങ്ങി * അ ൫൬
ത്രയുമല്ല അവൻ എവിടെ എങ്കിലും ഗ്രാമങ്ങളിലെക്കൊ നഗ
രങ്ങളിലെക്കൊ പ്രദെശങ്ങളിലെക്കൊ കടന്നാൽ അവിടെ അ
വർ തെരുവീഥികളിൽ വ്യാധിക്കാരെ വെച്ചു അവർ അവ
ന്റെ വസ്ത്രത്തിന്റെ വിളുമ്പു മാത്രം തൊടെണമെന്ന അവ
നൊട അപെക്ഷിച്ചു എവർ അവനെ തൊട്ടുവൊ അവർ സൌ
ഖ്യപ്പെട്ടുകയും ചെയ്തു *

## ൭. അദ്ധ്യായം.

൧ അവന്റെ ശിഷ്യന്മാർ കൈകൾ കഴകാതെ ഭക്ഷിക്കകൊ
ണ്ട പറിശന്മാർ അവൎക്ക കുററം പറയുന്നത.—൧൪ ആ
ഹാരം മനുഷ്യനെ അശുദ്ധിയാക്കുന്നില്ല എന്നുള്ളത.

പിന്നെ യെറുശലമിൽനിന്ന വന്നിട്ടുള്ള പറിശന്മാരും ഉ
പാദ്ധ്യായന്മാരിൽ ചിലരും അവന്റെ അടുക്കൽ വന്ന കൂടി *
എന്നാറെ അവന്റെ ശിഷ്യന്മാരിൽ ചിലർ അശുദ്ധമുള്ളവ ൨
യായി കഴകാത്ത കൈകൾ കൊണ്ട അപ്പങ്ങളെ ഭക്ഷിക്കുന്ന
തിനെ കാണുകകൊണ്ട അവർ കുററം പറഞ്ഞു * എന്തുകൊ ൩
ണ്ടെന്നാൽ പറിശന്മാരും യെഹൂദന്മാരെല്ലാവരും മൂപ്പന്മാരുടെ
പാരമ്പൎയ്യന്യായം പ്രമാണിച്ച കൂടക്കൂട കൈകളെ കഴകാതെ
ഭക്ഷിക്കുന്നില്ല * അത്രയുമല്ല അവർ ചന്തയിൽനിന്ന (വരു ൪
മ്പൊൾ) കുളിക്കാതെ കണ്ട ഭക്ഷിക്കുന്നില്ല പിന്നെ അവർ പാ

നപാത്രങ്ങളെയും കുടങ്ങളെയും ഓട്ടു പാത്രങ്ങളെയും പീഠങ്ങ
ളെയും കഴുകുന്നതു മുതലായി മററ അനെകം കാൎയ്യങ്ങൾ പ്രമാ
൫ ണിപ്പാൻ കൈക്കൊണ്ടിട്ടുണ്ട* അപ്പൊൾ പറിശന്മാരും ഉപാ
ദ്ധ്യായന്മാരും അവനൊട നിന്റെ ശിഷ്യന്മാർ മൂപ്പന്മാരുടെ
പാരമ്പൎയ്യന്യായ പ്രകാരം നടക്കാതെ കഴുകാത്ത കൈകൾ കൊ
൬ ണ്ട അപ്പങ്ങളെ ഭക്ഷിക്കുന്നതെന്തിന എന്ന ചൊദിച്ചു* അ
വൻ ഉത്തരമായിട്ട അവരൊട പറഞ്ഞു കപടഭക്തിക്കാരായ
നിങ്ങളെ കുറിച്ച എശായ നല്ലവണ്ണം ദീൎഘദൎശനം പറഞ്ഞു ഒരം
ജനം അധരങ്ങൾ കൊണ്ട എന്നെ ബഹുമാനിക്കുന്നു എങ്കി
൭ ലും അവരുടെ ഹൃദയം എങ്കൽനിന്ന ദൂരത്താകുന്നു* അവർ
മനുഷ്യ കല്പനകളെ ഉപദെശങ്ങളായി ഉപദെശിച്ചുകൊണ്ട
൮ വ്യൎത്ഥമായി എന്നെ വന്ദിക്കുന്നു എന്ന എഴുതിയിരിക്കുന്നു* എ
ന്തുകൊണ്ടെന്നാൽ നിങ്ങൾ ദൈവത്തിന്റെ കല്പനയെ ഉപെ
ക്ഷിച്ച കുടങ്ങളെയും പാനപാത്രങ്ങളെയും കഴുകുന്നതു മുതലാ
യി മനുഷ്യരുടെ പാരമ്പൎയ്യന്യായം പ്രമാണിക്കുന്നു ഇപ്രകാരം
൯ മററും അനെകം കാൎയ്യങ്ങളെയും നിങ്ങൾ ചെയ്യുന്നു* പിന്നെ
അവൻ അവരൊട പറഞ്ഞു നിങ്ങൾ നിങ്ങളുടെ പാരമ്പൎയ്യന്യാ
യം കാത്തുകൊൾവാനായിട്ട ദൈവത്തിന്റെ കല്പനയെ ന
൰ ന്നായി തള്ളിക്കളയുന്നു* എന്തുകൊണ്ടെന്നാൽ നീ നിന്റെ അ
പ്പനെയും നിന്റെ അമ്മയെയും ബഹുമാനിക്ക എന്നും അപ്പ
നെ എങ്കിലും അമ്മയെ എങ്കിലും ദുഷിക്കുന്നവൻ മരണത്തിൽ
൰൧ മരിക്കട്ടെ എന്നും മൊശെ പറഞ്ഞിരിക്കുന്നു* എന്നാൽ നി
ങ്ങൾ ഒരു മനുഷ്യൻ അപ്പനൊടെങ്കിലും അമ്മയൊടെങ്കിലും
നിനക്ക എന്നാൽ എതെല്ലാം ഉപകാരമുണ്ടൊ അത സമ്മാന
മെന്ന അൎത്ഥമാകുന്ന കൊൎബ്ബാൻ എന്ന പറഞ്ഞാൽ (അവൻ
൰൨ ഒഴിവുള്ളവനാം) എന്ന പറയുന്നു* പിന്നെ അവൻ മെലിൽ
അവന്റെ അപ്പന എങ്കിലും അവന്റെ അമ്മയ്ക്ക എങ്കിലും ഒ
൰൩ ന്നും ചെയ്വാൻ നിങ്ങൾ സമ്മതിക്കുന്നില്ല* (ഇങ്ങിനെ) നി
ങ്ങൾ ബൊധിപ്പിച്ചിരിക്കുന്ന നിങ്ങളുടെ പാരമ്പൎയ്യന്യായം
കൊണ്ട ദൈവത്തിന്റെ വചനം നിഷ്ഫലമാക്കികൊണ്ട വരു
ന്നു ഇപ്രകാരമുള്ള മററും അനെകം കാൎയ്യങ്ങളെയും നിങ്ങൾ
ചെയ്യുന്നു*
൰൪ പിന്നെ അവൻ ജനങ്ങളെ ഒക്കയും അടുക്കൽ വിളിച്ചിട്ട അ
വരൊട നിങ്ങളെല്ലാവരും എങ്കൽ ചെവിക്കൊണ്ട തിരിച്ചറി
൰൫ ഞ്ഞുകൊൾവിൻ* ഒരു മനുഷ്യന പുറത്തുള്ളതൊന്നും അവങ്ക
ലെക്ക ചെന്നിട്ട അവനെ അശുദ്ധിയാക്കുവാൻ കഴിയുന്നത
ല്ല അവങ്കൽനിന്ന പുറപ്പെടുന്ന കാൎയ്യങ്ങളൊ അവ മനുഷ്യ
൰൬ നെ അശുദ്ധിയാക്കുന്നവയാകുന്നു* കെൾപ്പാൻ യാതൊരു
ത്തന ചെവികളുണ്ടെങ്കിൽ അവൻ കെൾക്കട്ടെ എന്ന പറ

ഞ്ഞു * പിന്നെ അവൻ ജനങ്ങളെ വിട്ട വീട്ടിലെക്ക ചെന്ന ൧൭
പ്പൊൾ അവന്റെ ശിഷ്യന്മാർ ആ ഉപമയെ കുറിച്ച അവ
നൊട ചൊദിച്ചു * എന്നാറെ അവൻ അവരൊട പറയുന്നു ൧൮
ഇപ്രകാരം നിങ്ങളും ബുദ്ധിയില്ലാത്തവരാകുന്നുവൊ പുറത്തു
നിന്നുള്ളതെതെങ്കിലും മനുഷ്യനകലെക്ക ചെല്ലുമ്പൊൾ അവ
നെ അശുദ്ധിയാക്കുവാൻ കഴിയുന്നതല്ല എന്ന നിങ്ങളും അറി
യുന്നില്ലയൊ * അതെന്തുകൊണ്ടെന്നാൽ അത അവന്റെ ൧൯
ഹൃദയത്തിലെക്കല്ല അവന്റെ വയററിലെക്ക ചെല്ലുന്നതെയു
ള്ളു (അതിൽനിന്ന) ഭക്ഷണങ്ങളെ ഒക്കയും ശുദ്ധമാക്കിക്കൊ
ണ്ട അപാനവഴിയായി പുറപ്പെട്ടു പൊകുന്നു * പിന്നെയും ൨൦
അവൻ പറഞ്ഞു മനുഷ്യനകൽനിന്ന പുറപ്പെടുന്നതൊ അത മ
നുഷ്യനെ അശുദ്ധിയാക്കുന്നതാകുന്നു * എന്തുകൊണ്ടെന്നാൽ ൨൧
അകത്തുനിന്ന മനുഷ്യരുടെ ഹൃദയത്തിൽനിന്ന ദുശ്ചിന്തകളും
വ്യഭിചാരങ്ങളും വെശ്യാദൊഷങ്ങളും കുലകളും * മൊഷണ ൨൨
ങ്ങളും ദ്രവ്യാഗ്രഹങ്ങളും ദുഷ്ടതകളും വഞ്ചനയും കാമവികാര
വും ദൊഷമുള്ള കണ്ണും ദൈവദൂഷണവും അഹങ്കാരവും മൂഢ
തയും പുറപ്പെടുന്നു * ഈ ദൊഷങ്ങൾ ഒക്കയും അകത്തുനി ൨൩
ന്ന പുറപ്പെട്ട മനുഷ്യനെ അശുദ്ധിയാക്കുന്നു *
പിന്നെ അവൻ അവിടെനിന്ന എഴുനീററ തൂറിന്റെയും ൨൪
സിദൊന്റെയും അതൃത്തികളിലെക്ക പൊയി ഒരു വീട്ടിലെക്ക
കടന്നു ഒരുത്തനും (അത) അറിയാതെ ഇരിപ്പാൻ മനസ്സായിരു
ന്നു എങ്കിലും മറഞ്ഞിരിപ്പാൻ അവന കഴിഞ്ഞില്ല * എന്തുകൊ ൨൫
ണ്ടെന്നാൽ മ്ലെച്ഛാത്മാവൊട കൂടിയ ചെറിയ മകളുള്ള ഒരു സ്ത്രീ
അവന്റെ വസ്തുത കെട്ടിട്ട വന്ന അവന്റെ പാദങ്ങളിൽ വീ
ണു * ആ സ്ത്രീ സുറിയാഫെനിക്കി ജാതിയായ ഒരു ഗ്രെക്ക ൨൬
സ്ത്രീ ആയിരുന്നു തന്റെ മകളിൽനിന്ന പിശാചിനെ പുറത്താ
ക്കിക്കളയെണമെന്ന അവളവനൊട അപെക്ഷിച്ചു * എന്നാ ൨൭
റെ യെശു അവളൊട മുമ്പെ പൈതങ്ങൾ തൃപ്തിപ്പെടുവാൻ
സമ്മതിക്ക എന്തുകൊണ്ടെന്നാൽ പൈതങ്ങളുടെ അപ്പം എടു
ത്ത നായ്ക്കൾക്ക കൊടുത്തു കളയുന്നത നന്നല്ല എന്ന പറഞ്ഞു *
എന്നാറെ അവൾ ഉത്തരമായിട്ട അവനൊട സത്യം തന്നെ ക ൨൮
ൎത്താവെ എങ്കിലും മെശയുടെ കീഴിൽ നായ്ക്കൾ പൈതങ്ങളുടെ
അപ്പക്കഷണങ്ങളിൽനിന്ന തിന്നുന്നുവല്ലൊ എന്ന പറഞ്ഞു *
അപ്പൊൾ അവൻ അവളൊട ഈ വചനം നിമിത്തം നീ പൊ ൨൯
ക പിശാച നിന്റെ മകളിൽനിന്ന നീങ്ങിപ്പൊയി എന്ന പറ
ഞ്ഞു * പിന്നെ അവൾ തന്റെ വീട്ടിലെക്ക വന്നപ്പൊൾ പി ൩൦
ശാച നീങ്ങിപ്പൊയതും തന്റെ മകൾ കട്ടിലിൽ കിടക്കുന്നതി
നെയും കണ്ടു *
പിന്നെ അവൻ വീണ്ടും തൂറിന്റെയും സിദൊന്റെയും അ ൩൧

ത്തികളിൽനിന്ന പുറപ്പെട്ട ദെക്കപ്പൊലിസിന്റെ അതൃത്തി
കളുടെ നടുവിൽ കൂടി ഗലിലെയായിലെ കടലിന്റെ അരി
൩൨ കെ വന്നു * അപ്പൊൾ അവർ വിക്കിവിക്കി പറയുന്നവനാ
യൊരു ചെകിടനെ അവന്റെ അടുക്കൽ കൊണ്ടുവന്ന അവ
ന്റെ മെൽ കൈ വെക്കെണമെന്ന അവനൊട അപെക്ഷിച്ചു *
൩൩ അപ്പൊൾ അവൻ പുരുഷാരത്തിൽനിന്ന അവനെ വെറിട്ട
കൂട്ടിക്കൊണ്ടു തന്റെ വിരലുകളെ അവന്റെ ചെവികളിൽ ഇട്ടു
൩൪ തുപ്പി അവന്റെ നാവിനെ തൊട്ടു * പിന്നെ അവൻ ആ
കാശത്തിലെക്ക മെല്പട്ട നൊക്കി ദീൎഘശ്വാസമിട്ട അവനൊടു
(തുറക്കപ്പെടുക എന്ന അൎത്ഥമാകുന്ന) എഫഥാ എന്ന പറഞ്ഞു *
൩൫ ഉടനെ അവന്റെ ചെവികൾ തുറക്കപ്പെട്ടു അവന്റെ നാവി
൩൬ ന്റെ കെട്ട അഴിഞ്ഞു അവൻ നന്നായി സംസാരിച്ചു * പി
ന്നെ അവർ ആയത ആരൊടും പറയരുത എന്ന അവൻ അ
വരൊടു കല്പിച്ചു എന്നാലും അവൻ അവരൊട എത്ര കല്പിച്ചു
വൊ അത്രയും അധികമായി അവർ അതു പ്രസിദ്ധപ്പെടു
൩൭ ത്തി * അത്രയുമല്ല അവൻ സകലവും നന്നായിചെയ്യു അ
വൻ ചെകിടരെ കെൾക്കുമാറാക്കുകയും ഊമരെ സംസാരിക്കു
മാറാക്കുകയും ചെയ്യുന്നു എന്ന പറഞ്ഞ അവർ അവധി കൂടാ
തെ അത്ഭുതപ്പെട്ടു *

## ൮. അദ്ധ്യായം.

൧ ക്രിസ്തു ജനങ്ങളെ അത്ഭുതമായി ഭക്ഷിപ്പിക്കുന്നത.—
൧൧ പറിശന്മാൎക്ക അടയാളം കാട്ടാതിരിക്കുന്നത.

ആ ദിവസങ്ങളിൽ പുരുഷാരം എറ്റവും വളര ആകകൊ
ണ്ടും അവൎക്ക ഭക്ഷിപ്പാൻ ഒന്നുമില്ലായ്ക്കകൊണ്ടും യെശു തന്റെ
൨ ശിഷ്യന്മാരെ അടുക്കൽ വിളിച്ചിട്ട അവരൊടു * ൟ പുരുഷാരം
ഇപ്പൊൾ മൂന്നു ദിവസം എന്റെ അടുക്കൽ പാൎത്തുകൊണ്ടും
അവൎക്ക ഭക്ഷിപ്പാൻ ഒന്നുമില്ലായ്ക്കകൊണ്ടും ഇനിക്ക അവരിൽ
൩ മനസ്സലിവുണ്ടു * വിശെഷിച്ചു അവരിൽ ചിലർ ദൂരത്തു
നിന്ന വന്നവരാകകൊണ്ടു ഞാൻ അവരെ ഉപൊഷിക്കുന്ന
വരായി അവരുടെ വീടുകളിലെക്ക പറഞ്ഞയച്ചാൽ അവർ
൪ വഴിയിൽ തളൎന്ന പൊകും എന്ന പറഞ്ഞു * എന്നാറെ അവ
ന്റെ ശിഷ്യന്മാർ അവനൊട ഉത്തരമായിട്ട ഇവിടെ വന
ത്തിൽ ഒരുത്തന ഇവരെ അപ്പങ്ങൾ കൊണ്ടു തൃപ്തിയാക്കു
൫ വാൻ എങ്ങിനെ കഴിയും എന്ന പറഞ്ഞു * പിന്നെ അവൻ
അവരൊട നിങ്ങൾക്ക എത്ര അപ്പങ്ങളുണ്ടു എന്ന ചൊദിച്ചു
൬ എഴ എന്ന അവർ പറഞ്ഞു * അപ്പൊൾ അവൻ പുരുഷാര
ത്തൊടു നിലത്തിൽ ഇരിപ്പാൻ കല്പിച്ചു പിന്നെ അവൻ ആ
എഴ അപ്പം എടുത്ത വാഴ്ത്തി അവയെ മുറിച്ചു അവരുടെ മുമ്പിൽ

വിളമ്പുവാൻ തന്റെ ശിഷ്യന്മാൎക്ക കൊടുത്തു അവർ പുരുഷാ
രത്തിന്റെ മുമ്പിൽ വിളമ്പുകയും ചെയ്തു * അവൎക്ക കുറെ ൭
ചെറിയ മീനും ഉണ്ടായിരുന്നു അവൻ സ്തൊത്രം ചെയ്തിട്ട അ
വയെയും അവരുടെ മുമ്പിൽവിളമ്പുവാൻ കല്പിച്ചു * എന്നാൽ ൮
അവർ തിന്ന തൃപ്തന്മാരായി പിന്നെ അവർ എഴ കൊട്ട ശെ
ഷിച്ച കഷണങ്ങളെ എടുത്തു * എന്നാൽ ഭക്ഷിച്ചവർ എക ൯
ദെശം നാലായിരം പെരായിരുന്നു പിന്നെ അവൻ അവരെ
പറഞ്ഞയച്ചു *
പിന്നെ ഉടനെ അവൻ തന്റെ ശിഷ്യന്മാരൊടു കൂട ഒരു ൰
പടവിൽ കയറി ദല്മാനുതായുടെ ദിക്കുകളിൽ വന്നു * അ ൰൧
പ്പൊൾ പറിശന്മാർ പുറപ്പെട്ടു വന്ന അവനെ പരീക്ഷിച്ചുകൊ
ണ്ട അവനൊടു വാദിച്ചു തുടങ്ങി ആകാശത്തിൽനിന്ന ഒരു അ
ടയാളം അവങ്കൽനിന്ന ചൊദിച്ചു * എന്നാറെ അവൻ ത ൰൨
ന്റെ ആത്മാവിൽ ദീൎഘശ്വാസമിട്ട ഇം സന്തതി എന്തിന ഒ
രു അടയാളം അന്വെഷിക്കുന്നു ഇം സന്തതിക്ക ഒരു അടയാ
ളവും കൊടുക്കപ്പെടുകയില്ല എന്ന ഞാൻ സത്യമായിട്ട നിങ്ങ
ളൊടു പറയുന്നു എന്ന പറഞ്ഞു * പിന്നെ അവൻ അവരെ ൰൩
വിട്ട വീണ്ടും പടവിൽ കയറി അക്കരെക്ക പൊകയും ചെയ്തു *
എന്നാൽ ശിഷ്യന്മാർ അപ്പങ്ങളെ കൂട കൊണ്ടുപൊകുവാൻ ൰൪
മറന്നു പൊയി പടവിൽ അവരൊടു കൂടി ഒരു അപ്പമല്ലാതെ മ
റ്റൊന്നും അവൎക്ക ഉണ്ടായിരുന്നതുമില്ല * അപ്പൊൾ അവൻ ൰൫
അവരൊടു നിങ്ങൾ പറിശന്മാരുടെ പുളിച്ചമാവിൽനിന്നും എ
റൊദെസിന്റെ പുളിച്ചമാവിൽനിന്നും ജാഗ്രതപ്പെട്ടു സൂക്ഷി
ച്ചുകൊൾവിൻ എന്ന കല്പിച്ചു * അപ്പൊൾ അവർ തമ്മിൽ ത ൰൬
മ്മിൽ വിചാരിച്ച നമുക്ക അപ്പമില്ലായ്കകൊണ്ടാകുന്നു എന്ന
പറഞ്ഞു * എന്നാൽ യെശു ആയത അറിഞ്ഞാറെ അവരൊടു ൰൭
പറയുന്നു നിങ്ങൾക്ക അപ്പമില്ലായ്കകൊണ്ട എന്ന നിങ്ങൾ എ
ന്തിന വിചാരിക്കുന്നു ഇതുവരെയും നിങ്ങൾ അറിയാതെയും തി
രിച്ചറിയാതെയും ഇരിക്കുന്നുവൊ ഇതുവരെയും നിങ്ങളുടെ ഹൃ
ദയം നിങ്ങൾക്ക കഠിനപ്പെട്ടിരിക്കുന്നുവൊ * നിങ്ങൾക്ക ക ൰൮
ണ്ണുകളുണ്ടായിട്ടും കാണുന്നില്ലയൊ ചെവികളുണ്ടായിട്ടും കെൾ
ക്കുന്നില്ലയൊ ഓൎക്കുന്നതുമില്ലയൊ * ഞാൻ അയ്യായിരം ആ ൰൯
ളുകൾക്ക അഞ്ചു അപ്പം മുറിച്ചപ്പൊൾ നിങ്ങൾ കഷണങ്ങൾ
കൊണ്ട എത്ര കൊട്ട നിറഞ്ഞെടുത്തു പന്ത്രണ്ട എന്ന അവർ അ
വനൊടു പറയുന്നു * പിന്നെ നാലായിരം ആളുകൾക്ക എഴ ൨൰
അപ്പം (ഞാൻ മുറിച്ചപ്പൊൾ) നിങ്ങൾ കഷണങ്ങൾ കൊണ്ട
എത്ര കൊട്ട നിറഞ്ഞെടുത്തു എഴ എന്ന അവർ പറഞ്ഞു * പി ൨൰൧
ന്നെ അവൻ അവരൊടു നിങ്ങൾ തിരിച്ചറിയാതെ ഇരിക്കു
ന്നത എങ്ങിനെ എന്ന പറഞ്ഞു *

൨൨ പിന്നെ അവൻ ബെതസൈദായിലെക്ക വരുന്നു അ
പ്പൊൾ അവർ അവന്റെ അടുക്കൽ ഒരു കുരുടനെ കൊണ്ടുവ
ന്ന അവനെ തൊടെണമെന്ന അവനൊട അപെക്ഷിച്ചു *
൨൩ എന്നാറെ അവൻ കുരുടന്റെ കയ്യെ പിടിച്ച അവനെ ഗ്രാമ
ത്തിന്ന പുറത്ത കൊണ്ടുപൊയി പിന്നെ അവൻ അവന്റെ
കണ്ണുകളിൽ തുപ്പി തന്റെ കൈകളെ അവന്റെ മെൽ വെച്ചി
ട്ട നീ വല്ലതും കാണുന്നുവൊ എന്ന അവനൊടു ചൊദിച്ചു *
൨൪ എന്നാറെ അവൻ മെല്പട്ടു നൊക്കി ഞാൻ മനുഷ്യർ വൃക്ഷങ്ങ
൨൫ ളെ പ്പൊലെ നടക്കുന്നതിനെ കാണുന്നു എന്ന പറഞ്ഞു * അ
തിന്റെ ശെഷം അവൻ പിന്നെയും തന്റെ കൈകളെ അ
വന്റെ കണ്ണുകളുടെ മെൽ വെച്ച അവനെ മെല്പട്ടു നൊക്കിച്ചു
അപ്പൊൾ അവൻ സൌഖ്യവാനായി എല്ലാവരെയും സ്പഷ്ടമാ
൨൬ യി കണ്ടു * പിന്നെ അവൻ നീ ഗ്രാമത്തിലെക്ക ചെല്ലരുത
ഗ്രാമത്തിൽ ഒരുത്തനൊടും ഇതു പറകയുമരുത എന്ന പറഞ്ഞ
അവനെ അവന്റെ വീട്ടിലെക്ക പറഞ്ഞയച്ചു *
൨൭ പിന്നെ യെശുവും അവന്റെ ശിഷ്യന്മാരും കൂട പിലിപ്പൊ
സിന്റെ കൈസറിയായുടെ ഗ്രാമങ്ങളിലെക്ക പുറപ്പെട്ടു പൊ
യി വഴിയിൽ വെച്ച അവൻ തന്റെ ശിഷ്യന്മാരൊട ഞാൻ
൨൮ ആരാകുന്നു എന്ന മനുഷ്യർ പറയുന്നു എന്ന ചൊദിച്ചു * അ
വർ ഉത്തരമായിട്ട ചിലർ നീ യൊഹന്നാൻ ബപ്തിസ്ത എ
ന്നും ചിലർ എലിയ എന്നും മറ്റു ചിലർ ദീൎഘദൎശിമാരിൽ ഒ
൨൯ രുത്തൻ എന്നും പറയുന്നു എന്ന പറഞ്ഞു * പിന്നെ അവൻ
അവരൊടു എന്നാൽ ഞാൻ ആരാകുന്നു എന്ന നിങ്ങൾ പറ
യുന്നു എന്ന പറഞ്ഞു അപ്പൊൾ പത്രൊസ ഉത്തരമായിട്ട അ
൩൦ വനൊടു നീ ക്രിസ്തുവാകുന്നു എന്ന പറഞ്ഞു * എന്നാറെ ത
ന്റെ വസ്തുത ആരൊടും പറയരുതെന്ന അവൻ അവരൊട
൩൧ ഉറപ്പായിട്ട കല്പിച്ചു * അത്രയുമല്ല മനുഷ്യന്റെ പുത്രൻ വളര
കഷ്ടപ്പെടുകയും മൂപ്പന്മാരാലും പ്രധാനാചാൎയ്യന്മാരാലും ഉപാ
ദ്ധ്യായന്മാരാലും തള്ളിക്കളയപ്പെടുകയും കൊല്ലപ്പെടുകയും മൂ
ന്ന ദിവസത്തിനകം പിന്നെയും ഉയിൎത്തെഴുനീല്ക്കയും ചെയ്യെ
ണ്ടുന്നതാകുന്നു എന്ന അവൻ അവൎക്ക ഉപദെശിച്ചു തുടങ്ങി *
൩൨ അവൻ ൟ വചനവും സ്പഷ്ടമായിട്ട പറഞ്ഞു അപ്പൊൾ പ
ത്രൊസ അവനെ വെറിട്ട കൂട്ടിക്കൊണ്ടു അവനെ ശാസിച്ചു തു
൩൩ ടങ്ങി * എന്നാൽ അവൻ പിന്തിരിഞ്ഞ തന്റെ ശിഷ്യന്മാ
രെ നൊക്കിയാറെ അവൻ പത്രൊസിനെ ശാസിച്ചു നീ ദൈ
വത്തിന്റെ കാൎയ്യങ്ങളെ അല്ല മനുഷ്യരുടെ കാൎയ്യങ്ങളെ അ
ത്രെ വിചാരിക്കുന്നതുകൊണ്ട സാത്താനെ എന്റെ പിന്നിൽ
൩൪ പൊക എന്ന പറഞ്ഞു * പിന്നെ അവൻ തന്റെ ശിഷ്യ
ന്മാരൊടും കൂട ജനങ്ങളെ അടുക്കൽ വിളിച്ചപ്പൊൾ അവൻ അ

വരൊട പറഞ്ഞു ആരെങ്കിലും എന്റെ പിന്നാലെ വരുവാൻ
ഇച്ശിക്കുന്നുവൊ അവൻ തന്നെതാൻ വെറുത്ത തന്റെ കുരി
ശ എടുത്തുകൊണ്ട എന്റെ പിന്നാലെ വരട്ടെ ∗ എന്തുകൊ ൩൫
ണ്ടെന്നാൽ ആരെങ്കിലും തന്റെ ജീവനെ രക്ഷിപ്പാൻ ഇച്ശി
ച്ചാൽ അതിനെ നശിപ്പിക്കും എന്നാൽ ആരെങ്കിലും എന്റെ
നിമിത്തമായിട്ടും എവൻഗെലിയൊന്റെ നിമിത്തമായിട്ടും ത
ന്റെ ജീവനെ നശിപ്പിച്ചാൽ അവൻ അതിനെ രക്ഷിക്കും ∗
എന്തുകൊണ്ടെന്നാൽ ഒരു മനുഷ്യൻ ഭൂലൊകം മുഴുവനും ലാഭം ൩൬
വരുത്തിയാലും തന്റെ ആത്മാവിനെ നഷ്ടപ്പെടുത്തിയാൽ അ
വന എന്ത പ്രയൊജനമുള്ളു ∗ അല്ലെങ്കിൽ ഒരു മനുഷ്യൻ ത ൩൭
ന്റെ ആത്മാവിന്റെ ഉദ്ധാരണമായിട്ട എന്ത കൊടുക്കും ∗ എ ൩൮
ന്തുകൊണ്ടെന്നാൽ ആരെങ്കിലും വ്യഭിചാരവും പാപവുമുള്ള ഒരം
സന്തതിയിൽ എന്നെ കുറിച്ചും എന്റെ വചനങ്ങളെ കുറിച്ചും
ലജ്ജപ്പെട്ടാൽ അവനെ കുറിച്ചും മനുഷ്യന്റെ പുത്രൻ തന്റെ
പിതാവിന്റെ മഹത്വത്തിൽ പരിശുദ്ധ ദൈവദൂതന്മാരൊട
കൂടി വരുമ്പൊൾ ലജ്ജപ്പെടും ∗

## ൯. അദ്ധ്യായം.

൨ യെശു മറുരൂപമായത.— ൩൦ അവൻ തന്റെ മരണ
വും ഉയിൎപ്പും മുമ്പിൽ കൂട്ടി പറയുന്നത.— ൩൩ തന്റെ
ശിഷ്യന്മാൎക്ക പല ഉപദെശങ്ങളെയും ചെയ്യുന്നത.

പിന്നെ അവൻ അവരൊട ഇവിടെ നില്ക്കുന്നവരിൽ ചി
ലർ ദൈവത്തിന്റെ രാജ്യം ശക്തിയൊട കൂട വരുന്നതു കാണു
വൊളവും മരണം ആസ്വാദിക്കയില്ല എന്ന ഞാൻ സത്യമായി
ട്ട നിങ്ങളൊട പറയുന്നു എന്ന പറഞ്ഞു ∗
പിന്നെ ആറു ദിവസം കഴിഞ്ഞ ശെഷം യെശു പത്രൊസി ൨
നെയും യാക്കൊബിനെയും യൊഹന്നാനെയും കൂട്ടി അവരെ
പ്രത്യെകം ഒരു ഉയൎന്ന മലയിൽ കൊണ്ടുപൊയി അവരുടെ
മുമ്പാക മറുരൂപപ്പെട്ടു ∗ അവന്റെ വസ്ത്രങ്ങളും പ്രകാശിച്ചു ൩
ഭൂമിയിൽ ഒര അലക്കകാരനും അവയെ അത്ര വെള്ളയാക്കു
വാൻ കഴിയാത്ത പ്രകാരം ഉറച്ച മഞ്ഞു പൊലെ മഹാ വെള്ള
യായി ∗ അത്രയുമല്ല എലിയാ മൊശയൊടും കൂട അവൎക്ക കാ ൪
ണപ്പെട്ടു അവർ യെശുവിനൊട കൂട സംസാരിച്ചുകൊണ്ടിരു
ന്നു ∗ അപ്പൊൾ പത്രൊസ ഉത്തരമായിട്ട യെശുവിനൊട ൫
ഗുരൊ നാം ഇവിടെ ഇരിക്കുന്നത നല്ലത ഞങ്ങൾ മൂന്ന കൂടാര
ങ്ങളെ ഒന്ന നിനക്കും ഒന്ന മൊശെക്കും ഒന്ന എലിയായ്ക്കും
ഉണ്ടാക്കെണം എന്ന പറഞ്ഞു ∗ എന്തുകൊണ്ടെന്നാൽ അവർ ൬
മഹാ ഭയമുള്ളവരായിരുന്നതുകൊണ്ട അവൻ ഇന്നത പറയെ
ണമെന്ന അറിഞ്ഞില്ല ∗ അപ്പൊൾ അവരുടെ മെലെ നിഴ ൭

ലിക്കുന്ന ഒരു മെഘം ഉണ്ടായി ഇവൻ എന്റെ ഇഷ്ട പുത്രനാ
കുന്നു ഇവനെ ചെവിക്കൊൾവിൻ എന്ന ആ മെഘത്തിൽ
൮ നിന്ന ഒരു ശബ്ദവും പുറപ്പെട്ടു * ഉടനെ അവർ ചുററും നൊ
ക്കിയപ്പൊൾ തങ്ങളൊടു കൂട യെശുവിനെ മാത്രമല്ലാതെ മററൊ
൯ രുത്തനെയും കണ്ടില്ല * പിന്നെ അവർ മലയിൽനിന്ന ഇറ
ങ്ങുമ്പൊൾ അവൻ അവരൊട മനുഷ്യന്റെ പുത്രൻ മരിച്ചവ
രിൽനിന്ന ഉയിക്കുന്നതുവരെക്കും അവർ കണ്ട കാൎയ്യങ്ങളെ ആ
൧൦ രൊടും പറയരുത എന്ന കല്പിച്ചു * മരിച്ചവരിൽനിന്ന ഉയിക്കു
ന്നത എന്തെന്ന അവർ തമ്മിൽ തമ്മിൽ ചൊദിച്ചുകൊണ്ട ആ
വചനം തങ്ങളിൽ സംഗ്രഹിച്ചു *
൧൧ പിന്നെ അവർ അവനൊട എലിയാ മുമ്പെ വരെണ്ടുന്ന
താകുന്നു എന്ന ഉപാദ്ധ്യായന്മാർ പറയുന്നത എന്തെന്ന ചൊ
൧൨ ദിച്ചു * എന്നാറെ അവൻ ഉത്തരമായിട്ട അവരൊടു സത്യം
തന്നെ എലിയാ മുമ്പെ വന്ന സകലവും യഥാപ്പെടുത്തുന്നു
അത്രയുമല്ല മനുഷ്യന്റെ പുത്രൻ വളരെ കഷ്ടപ്പെടുകയും നി
സ്സാരനാക്കപ്പെടുകയും ചെയ്യെണ്ടിവരുമെന്ന അവനെ കുറി
൧൩ ച്ച എഴുതിയിരിക്കുന്നതു പൊലെ * എന്നാൽ എലിയാ വന്നു
കഴിഞ്ഞു എന്ന ഞാൻ നിങ്ങളൊടു പറയുന്നു അവനെ കുറിച്ച
എഴുതിയിരിക്കുന്ന പ്രകാരം അവർ തങ്ങൾക്ക ഇഷ്ടമായ പ്ര
കാരം ഒക്കയും അവനൊട ചെയ്തു എന്ന പറഞ്ഞു *
൧൪ പിന്നെ അവൻ തന്റെ ശിഷ്യന്മാരുടെ അടുക്കൽ വന്ന
പ്പൊൾ അവരുടെ ചുററിലും വളര പുരുഷാരത്തെയും അവരൊ
൧൫ ടു കൂട തൎക്കിക്കുന്ന ഉപാദ്ധ്യായന്മാരെയും കണ്ടു * പുരുഷാര
മെല്ലാം അവനെ കണ്ട ഉടനെ വളര ആശ്ചൎയ്യപ്പെട്ടു ഓടി വ
൧൬ ന്ന അവനെ വന്ദിച്ചു * പിന്നെ അവൻ ഉപാദ്ധ്യായന്മാ
രൊടു നിങ്ങൾ അവരൊട എന്തിന തൎക്കിക്കുന്നു എന്ന ചൊദി
൧൭ ച്ചു * അപ്പൊൾ പുരുഷാരത്തിൽ ഒരുത്തൻ ഉത്തരമായിട്ട ഗു
രൊ ഊമയുള്ളൊരു ആത്മാവൊടു കൂടിയ എന്റെ മകനെ ഞാൻ
൧൮ നിന്റെ അടുക്കൽ കൊണ്ടുവന്നു * ആ ആത്മാവ അവനെ
എവിടെ വെച്ചെങ്കിലും പിടിച്ചാൽ അത അവനെ വലെക്കു
ന്നു പിന്നെ അവൻ നുര പുറപ്പെടീച്ച തന്റെ പല്ലുകൾ കടി
ച്ച ആലസ്യപ്പെട്ടു പൊകുന്നു അതിനെ പുറത്താക്കി കളയെണ്ടു
ന്നതിന്ന ഞാൻ നിന്റെ ശിഷ്യന്മാരൊടു പറഞ്ഞു എങ്കിലും അ
൧൯ വൎക്ക കഴിഞ്ഞില്ല എന്ന പറഞ്ഞു * എന്നാറെ അവൻ അവ
നൊട ഉത്തരമായിട്ട അവിശ്വാസമുള്ള സന്തതിയായുള്ളൊ
വെ ഞാൻ എത്രത്തൊളം നിങ്ങളൊടു കൂട ഇരിക്കും എത്രത്തൊ
ളം നിങ്ങളെ സഹിക്കും അവനെ എന്റെ അടുക്കൽ കൊണ്ടു
൨൦ വരുവിൻ എന്ന പറഞ്ഞു * അപ്പൊൾ അവർ അവനെ അ
വന്റെ അടുക്കൽ കൊണ്ടുവന്നു എന്നാൽ അവൻ അവനെ

കണ്ടാറെ ഉടനെ ആ ആത്മാവ അവനെ വലെച്ചു അവൻ
നിലത്തിൽ വീണ നുര പുറപ്പെടീച്ചുകൊണ്ട ഉരുളുകയും ചെ
യ്തു * പിന്നെ അവൻ അവന്റെ അപ്പനൊട ഇത അവന ൨൧
ഉണ്ടായിട്ട എത്ര കാലമായി എന്ന ചൊദിച്ചു എന്നാറെ അ
വൻ ബാല്യം മുതൽ (ഉണ്ടായി) * വിശെഷിച്ച അവനെ ന ൨൨
ശിപ്പിപ്പാനായിട്ട അത പലപ്പൊഴും തീയിലെക്കും വെള്ളത്തി
ലെക്കും അവനെ തള്ളിക്കളഞ്ഞു എന്നാലും വല്ലതും ചെയ്വാൻ
നിനക്ക കഴിയുമെങ്കിൽ ഞങ്ങളിൽ മനസ്സലിഞ്ഞ ഞങ്ങൾക്ക
സഹായിക്കെണമെന്ന പറഞ്ഞു * അപ്പൊൾ യെശു അ ൨൩
വനൊട നിനക്ക വിശ്വസിപ്പാൻ കഴിയുമെങ്കിൽ വിശ്വസി
ക്കുന്നവന സകല കാൎയ്യങ്ങളും കഴിയുന്നവയാകുന്നു എന്ന
പറഞ്ഞു * ഉടനെ ബാലന്റെ അപ്പൻ ഉറക്കെ നിലവിളിച്ച ൨൪
കണ്ണുനീരുകളൊട കൂട കൎത്താവെ ഞാൻ വിശ്വസിക്കുന്നു എ
ന്റെ അവിശ്വാസത്തിന്ന സഹായിക്കെണമെ എന്ന പറ
ഞ്ഞു * എന്നാറെ ജനങ്ങൾ ഓടിവന്ന കൂടുന്നതു യെശു കണ്ട ൨൫
പ്പൊൾ അവൻ മ്ലെഛ്ശാത്മാവിനെ ശാസിച്ച അവനൊട ഊ
മയും ചെകിടനുമായുള്ള ആത്മാവെ ഇവങ്കൽനിന്ന പുറപ്പെട്ട
ഇനി ഇവനിൽ പ്രവെശിക്കരുത എന്ന ഞാൻ നിന്നൊട ക
ല്പിക്കുന്നു എന്ന പറഞ്ഞു * അപ്പൊൾ (ആത്മാവ) നിലവി ൨൬
ളിച്ച അവനെ വളര വലെച്ച പുറപ്പെട്ടു പൊയി എന്നാൽ അ
വൻ മരിച്ചുപൊയി എന്ന പലരും പറവാൻതക്കവണ്ണം അ
വൻ മരിച്ചവനെ പൊലെ ആയി * അപ്പൊൾ യെശു അ ൨൭
വനെ കയ്യിൽ പിടിച്ച അവനെ ഉയൎത്തി അവൻ എഴുനീല്ക്ക
യും ചെയ്തു * പിന്നെ അവൻ വീട്ടിലെക്ക വന്നപ്പൊൾ അ ൨൮
വന്റെ ശിഷ്യന്മാർ രഹസ്യമായി അവനൊട അവനെ പുറ
ത്താക്കി കളവാൻ ഞങ്ങൾക്ക എന്തുകൊണ്ട കഴിയാഞ്ഞു എന്ന
ചൊദിച്ചു * എന്നാറെ അവൻ അവരൊട പ്രാൎത്ഥനയാലും ൨൯
ഉപവാസത്താലും അല്ലാതെ മറെറാന്നിനാലും ൟ ജാതി പുറ
പ്പെട്ടു വരുവാൻ കഴിയുന്നതല്ല എന്ന പറഞ്ഞു *
പിന്നെ അവർ അവിടെനിന്ന പുറപ്പെട്ട ഗലിലെയാ ൩൦
യിൽ കൂടി കടന്നു പൊയി ഒരുത്തനും ആയത അറിവാൻ അ
വന മനസ്സായില്ല * എന്തുകൊണ്ടെന്നാൽ അവൻ തന്റെ ശി ൩൧
ഷ്യന്മാരെ പഠിപ്പിച്ച അവരൊട മനുഷ്യന്റെ പുത്രൻ മനുഷ്യ
രുടെ കൈകളിൽ എല്പിക്കപ്പെടുന്നു അവർ അവനെ കൊല്ലും
കൊല്ലപ്പെട്ടതിന്റെ ശെഷം അവൻ മൂന്നാം ദിവസത്തിൽ ഉ
യിൎത്തെഴുനീല്ക്കും എന്ന പറഞ്ഞു * എന്നാൽ അവർ ആ വാക്ക ൩൨
അറിഞ്ഞില്ല അവനൊട ചൊദിപ്പാൻ ഭയപ്പെടുകയും ചെയ്തു *
പിന്നെ അവൻ കപ്പൎന്നഹൊമിലെക്ക വന്നു അവൻ വീ ൩൩
ട്ടിലിരിക്കുമ്പൊൾ അവൻ അവരൊട നിങ്ങൾ വഴിയിൽ ത

൩൪ മ്മിൽ തമ്മിൽ തക്കിച്ചത എന്ത എന്ന ചൊദിച്ചു * എന്നാറെ
ആര വലിയവനാകും എന്ന അവർ വഴിയിൽ തമ്മിൽ തമ്മിൽ
൩൫ തക്കിച്ചതുകൊണ്ട അവർ മിണ്ടാതെയിരുന്നു * പിന്നെ അ
വൻ ഇരുന്നപ്പൊൾ അവൻ പന്ത്രണ്ടു പെരെ വിളിച്ചു അവ
രൊട ഒരുത്തൻ മുമ്പനാകുവാൻ ഇച്ശിച്ചാൽ അവൻ എല്ലാവ
രിലും ഒടുക്കത്തവനായും എല്ലാവരുടെയും ശുശ്രൂഷക്കാരനായും
൩൬ ഇരിക്കണം എന്ന പറഞ്ഞു * അപ്പൊൾ അവൻ ഒരു പൈ
തലിനെ എടുത്തുകൊണ്ട അവനെ അവരുടെ നടുവിൽ നിറു
൩൭ ത്തി പിന്നെ അവനെ അണെച്ചുകൊണ്ട അവരൊടു * ആ
രെങ്കിലും ഇപ്രകാരമുള്ള പൈതങ്ങളിൽ ഒരുത്തനെ എന്റെ
നാമത്തിൽ കൈക്കൊണ്ടാൽ എന്നെ കൈക്കൊള്ളുന്നു ആരെ
ങ്കിലും എന്നെ കൈക്കൊണ്ടാൽ അവൻ എന്നെ തന്നെ അല്ല
എന്നെ അയച്ചവനെ കൈക്കൊള്ളുന്നു എന്ന പറഞ്ഞു *
൩൮ അപ്പൊൾ യൊഹന്നാൻ അവനൊട ഉത്തരമായിട്ട ഗുരൊ
നമ്മെ പിന്തുടരാതെയുള്ള ഒരുത്തൻ നിന്റെ നാമം കൊണ്ട
പിശാചുകളെ പുറത്താക്കിക്കളയുന്നതിനെ ഞങ്ങൾ കണ്ടു അ
വൻ നമ്മെ പിന്തുടരായ്കകൊണ്ട ഞങ്ങൾ അവനെ വിരൊ
൩൯ ധിച്ചു എന്ന പറഞ്ഞു * എന്നാറെ യെശു പറഞ്ഞു അവനെ
വിരൊധിക്കരുത എന്തുകൊണ്ടെന്നാൽ എന്റെ നാമത്തിൽ ഒ
രു അതിശയം ചെയ്തിട്ടു വെഗത്തിൽ എന്നെ ദൊഷം പറ
൪൦ വാൻ കഴിയുന്നവൻ ആരുമില്ല * നമുക്ക വിരൊധമായിരി
൪൧ ക്കാത്തവൻ നമുക്ക വെണ്ടിയവനാകുന്നുവല്ലൊ * എന്തുകൊ
ണ്ടെന്നാൽ നിങ്ങൾ ക്രിസ്തുവിന്നുള്ളവരാകകൊണ്ട ആരെങ്കി
ലും എന്റെ നാമത്തിൽ ഒരു പാനപാത്രം വെള്ളം നിങ്ങളെ കു
ടിപ്പിച്ചാൽ അവൻ തന്റെ പ്രതിഫലം കളകയില്ല എന്ന
൪൨ ഞാൻ സത്യമായിട്ട നിങ്ങളൊടു പറയുന്നു * പിന്നെയും ആ
രെങ്കിലും എങ്കൽ വിശ്വസിക്കുന്നവരായ ൟ ചെറിയവരിൽ
ഒരുത്തനെ വിരുദ്ധപ്പെടുത്തിയാൽ ഒരു തിരികല്ല അവന്റെ
കഴുത്തിൽ കെട്ടപ്പെട്ടു അവൻ സമുദ്രത്തിലെക്ക തള്ളിക്കളയപ്പെ
൪൩ ട്ടാൽ അവന എറ നല്ലത * പിന്നെ നിന്റെ കൈ നിന്നെ
വിരുദ്ധപ്പെടുത്തിയാൽ അതു ഛെദിച്ചു കളക നീ രണ്ടു കൈക
ളുള്ളവയായി കെട്ടുപൊകാത്ത അഗ്നിയിൽ നരകത്തിലെക്ക
പൊകുന്നതിനെക്കാൾ അംഗഹീനനായി ജീവങ്കലെക്ക കടക്കു
൪൪ ന്നത നിനക്ക എറ നല്ലത * അവിടെ അവരുടെ കൃമി ചാകു
൪൫ ന്നതുമില്ല അഗ്നി കെട്ടു പൊകുന്നതുമില്ല * പിന്നെ നിന്റെ
കാൽ നിന്നെ വിരുദ്ധപ്പെടുത്തിയാൽ അതു ഛെദിച്ചു കളക
നീ രണ്ടു കാലുള്ളവനായി കെട്ടുപൊകാത്ത അഗ്നിയിൽ നരക
ത്തിലെക്ക തള്ളപ്പെടുന്നതിനെക്കാൾ മുടന്തനായി ജീവങ്കലെ
൪൬ ക്ക കടക്കുന്നത നിനക്ക എറ നല്ലത * അവിടെ അവരുടെ

ക്രുമി ചാകുന്നതുമില്ല അഗ്നി കെട്ടുപൊകുന്നതുമില്ല * പിന്നെ ൪൭
നിന്റെ കണ്ണ നിന്നെ വിരുദ്ധപ്പെടുത്തിയാൽ അതു ചൂന്നക
ളക നീ രണ്ടു കണ്ണുള്ളവനായി അഗ്നിനരകത്തിലെക്ക തള്ള
പ്പെടുന്നതിനെക്കാൾ ഒറ്റക്കണ്ണുള്ളവനായി ദൈവത്തിന്റെ
രാജ്യത്തിലെക്ക കടക്കുന്നത നിനക്ക എറ നല്ലത * അവിടെ ൪൮
അവരുടെ ക്രുമി ചാകുന്നതുമില്ല അഗ്നി കെട്ടുപൊകുന്നതുമില്ല *
എന്തുകൊണ്ടെന്നാൽ എല്ലാവനും അഗ്നി കൊണ്ട രുചിപ്പിക്ക ൪൯
പ്പെടും സകല ബലിയും ഉപ്പ കൊണ്ട രുചിപ്പിക്കപ്പെടും * ഉ ൫൦
പ്പ നല്ലത എന്നാലും ഉപ്പ രസമില്ലാതെ പൊയാൽ നിങ്ങൾ എ
തു കൊണ്ട അതു രുചിപ്പിക്കും നിങ്ങളിൽ തന്നെ ഉപ്പുള്ളവരാ
യും തമ്മിൽ തമ്മിൽ സമാധാനമുള്ളവരായുമിരിപ്പിൻ *

## ൧൦. അദ്ധ്യായം.

൧ സ്ത്രീയെ ഉപെക്ഷിക്കുന്ന സംഗതി.—൧൩ ചെറു പൈ
തങ്ങൾ ക്രിസ്തുവിന്റെ അരികത്തു കൊണ്ടുവരപ്പെടുന്ന
ത.—൨൩ സമ്പത്താലുള്ള അപകടം.

പിന്നെ അവൻ അവിടെനിന്ന എഴുനീറ്റ യൊൎദാന്റെ
അക്കരയിൽ കൂടി യെഹൂദിയായുടെ അതൃത്തികളിൽ വന്നു ജ
നങ്ങൾ പിന്നെയും അവന്റെ അടുക്കൽ വന്നു കൂടി അവ
നും താൻ ചെയ്തുവന്ന പ്രകാരം പിന്നെയും അവരെ പഠിപ്പി
ച്ചു അപ്പൊൾ പറിശന്മാർ അവന്റെ അടുക്കൽ വന്ന അവ
നെ പരീക്ഷിച്ചുകൊണ്ട അവനൊടു പുരുഷൻ തന്റെ ഭാൎയ്യ ൨
യെ ഉപെക്ഷിക്കുന്നത ന്യായമൊ എന്ന ചൊദിച്ചു * എന്നാ ൩
റെ അവൻ ഉത്തരമായിട്ട അവരൊടു മൊശെ നിങ്ങൾക്ക എ
ന്ത കല്പിച്ചു എന്ന പറഞ്ഞു * ഉപെക്ഷ ചീട്ടു എഴുതിക്കൊടുത്ത ൪
അവളെ ഉപെക്ഷിപ്പാൻ മൊശെ അനുവാദം തന്നു എന്ന
അവർ പറഞ്ഞു * പിന്നെ യെശു ഉത്തരമായിട്ട അവരൊടു ൫
നിങ്ങളുടെ ഹൃദയ കാഠിന്യത്തിന്റെ നിമിത്തമായിട്ട അവൻ
നിങ്ങൾക്ക ഈ കല്പന എഴുതി * എന്നാലും സൃഷ്ടിപ്പിന്റെ ൬
ആരംഭം മുതൽ ദൈവം അവരെ ആണും പെണ്ണുമായിട്ട ഉണ്ടാ
ക്കി * ഇത ഹെതുവായിട്ട മനുഷ്യൻ തന്റെ അപ്പനെയും അ ൭
മ്മയെയും വിട്ട തന്റെ ഭാൎയ്യയൊടു കൂട ചെൎന്നിരിക്കും * അ ൮
വർ ഇരുവരും ഒരു ജഡമായി വരും എന്നതുകൊണ്ട അവർ
പിന്നെ ഇരുവരല്ല ഒരു ജഡമത്രെ ആകുന്നത * ആകയാൽ ൯
ദൈവം കൂടി ചെൎത്തതു മനുഷ്യൻ വെറുതിരിക്കരുത എന്ന പറ
ഞ്ഞു * പിന്നെ വീട്ടിൽ വെച്ച അവന്റെ ശിഷ്യന്മാർ ആ ൧൦
കാൎയ്യത്തെ കുറിച്ച പിന്നെയും അവനൊടു ചൊദിച്ചു * അ ൧൧
പ്പൊൾ അവൻ അവരൊടു ആരെങ്കിലും തന്റെ ഭാൎയ്യയെ ഉ
പെക്ഷിച്ച മറെറാരു സ്ത്രീയെ വിവാഹം ചെയ്താൽ അവൻ

൧൨ അവൾക്ക വിരൊധമായിട്ട വ്യഭിചാരം ചെയ്യുന്നു * അത്ര
യുമല്ല ഭാൎയ്യ തന്റെ ഭൎത്താവിനെ ഉപെക്ഷിച്ച മറ്റൊരുത്ത
നാൽ വിവാഹം ചെയ്യപ്പെട്ടാൽ അവൾ വ്യഭിചാരം ചെയ്യു
ന്നു എന്ന പറഞ്ഞു *
൧൩ പിന്നെ അവൻ ചെറിയ പൈതങ്ങളെ തൊടുവാനായിട്ട
അവരെ അവർ അവന്റെ അടുക്കൽ കൊണ്ടുവന്നു എന്നാൽ
൧൪ ശിഷ്യന്മാർ അവരെ കൊണ്ടുവന്നവരെ വിലക്കി * യെശു
അതു കണ്ടാറെ നീരസപ്പെട്ട അവരൊട പൈതങ്ങൾ എന്റെ
അടുക്കൽ വരുവാൻ വിടുവിൻ അവരെ വിരൊധിക്കയുമരുത
എന്തുകൊണ്ടെന്നാൽ ദൈവത്തിന്റെ രാജ്യം ഇപ്രകാരമുള്ളവ
൧൫ രുടെ ആകുന്നു * ആരെങ്കിലും ഒരു ചെറിയ പൈതൽ എന്ന
പൊലെ ദൈവത്തിന്റെ രാജ്യം കൈക്കൊള്ളുന്നില്ല എങ്കിൽ
അവൻ അതിലെക്ക കടക്കയില്ല എന്ന ഞാൻ സത്യമായിട്ട
൧൬ നിങ്ങളൊട പറയുന്നു എന്ന പറഞ്ഞു * പിന്നെ അവൻ അ
വരെ അണെച്ചുകൊണ്ട അവരുടെ മെൽ തന്റെ കൈകളെ
വെച്ച അവരെ അനുഗ്രഹിച്ചു *
൧൭ പിന്നെ അവൻ വഴിയിൽ പുറപ്പെട്ടു പൊയപ്പൊൾ ഒരു
ത്തൻ ഓടി വന്ന അവന്റെ മുമ്പാക മുട്ടുകുത്തി അവനൊട
നല്ല ഗുരൊ നിത്യ ജീവനെ അവകാശപ്പെടുത്തുവാനായിട്ട
൧൮ ഞാൻ എന്ത ചെയ്യെണ്ടു എന്ന ചൊദിച്ചു * എന്നാറെ യെ
ശു അവനൊട നീ എന്നെ നല്ലവനെന്ന എന്തിന ചൊല്ലുന്നു
൧൯ ദൈവം ഒരുവനല്ലാതെ ഒരുത്തനും നല്ലവനല്ലല്ലൊ * നീ വ്യ
ഭിചാരം ചെയ്യരുത കുല ചെയ്യരുത മൊഷണം ചെയ്യരുത
കള്ള സാക്ഷി പറയരുത വ്യാജം ചെയ്യരുത നിന്റെ അപ്പനെ
യും അമ്മയെയും ബഹുമാനിക്ക എന്നുള്ള കല്പനകളെ നീ അ
൨൦ റിയുന്നുവല്ലൊ എന്ന പറഞ്ഞു * എന്നാറെ അവൻ ഉത്തര
മായിട്ട അവനൊട ഗുരൊ ഇവ ഒക്കയും ഞാൻ എന്റെ ബാ
൨൧ ല്യം മുതൽ പ്രമാണിച്ചു വന്നു എന്ന പറഞ്ഞു * അപ്പൊൾ
യെശു അവനെ സൂക്ഷിച്ചു നൊക്കി അവനെ സ്നെഹിച്ച അ
വനൊട ഒന്ന നിനക്ക കുറവുണ്ട നീ പൊയി നിനക്കുള്ള സ
കല വസ്തുക്കളെയും വിററ ദരിദ്രക്കാൎക്ക കൊടുക്ക എന്നാൽ നി
നക്ക സ്വൎഗ്ഗത്തിൽ നിക്ഷെപമുണ്ടാകും പിന്നെ വന്ന കുരിശ
എടുത്തുകൊണ്ട എന്റെ പിന്നാലെ വരിക എന്ന പറഞ്ഞു *
൨൨ എന്നാറെ അവൻ ആ വചനത്തിങ്കൽ മനൊവെദനപ്പെട്ട
ദുഃഖിച്ചുകൊണ്ട പൊയിക്കളഞ്ഞു എന്തുകൊണ്ടെന്നാൽ അവ
൨൩ ന വളരെ സമ്പത്തുകൾ ഉണ്ടായിരുന്നു * അപ്പൊൾ യെശു
ചുററും നൊക്കി തന്റെ ശിഷ്യന്മാരൊട ദ്രവ്യങ്ങളുള്ളവർ ദൈ
വത്തിന്റെ രാജ്യത്തിലെക്ക കടക്കുന്നത മഹാ പ്രയാസം എ
൨൪ ന്ന പറഞ്ഞു * എന്നാറെ ശിഷ്യന്മാർ അവന്റെ വചനങ്ങ

ളിൽ ആശ്ചൎയ്യപ്പെട്ടു അപ്പൊൾ യെശു പിന്നെയും ഉത്തരമാ
യിട്ടു അവരൊടു പൈതങ്ങളെ ദ്രവ്യങ്ങളിൽ ആശ്രയിച്ചിരി
ക്കുന്നവർ ദൈവത്തിന്റെ രാജ്യത്തിലെക്ക കടക്കുന്നത എത്ര
യും പ്രയാസമായിട്ടുള്ളതാകുന്നു ✱ ഒരു ധനവാൻ ദൈവത്തി ൨൫
ന്റെ രാജ്യത്തിലെക്ക കടക്കുന്നതിനെക്കാൾ ഒരു ഒട്ടകം ഒരു സൂ
ചിക്കുഴയിൽ കൂടി കടന്നു പൊകുന്നത എററവും എളുപ്പമാകു
ന്നു എന്ന പറഞ്ഞു ✱ എന്നാറെ അവർ അവധി കൂടാതെ ഭ്ര ൨൬
മിച്ചു അപ്രകാരമായാൽ രക്ഷിക്കപ്പെടുവാൻ കഴിയുന്നവൻ
ആരെന്ന തമ്മിൽ തമ്മിൽ പറഞ്ഞു ✱ പിന്നെ യെശു അവ ൨൭
രെ നൊക്കീട്ടു മനുഷ്യരാൽ ഇത കഴിയാത്ത കാൎയ്യം തന്നെ എ
ന്നാൽ ദൈവത്താൽ സകല കാൎയ്യവും കഴിയുന്നതാകകൊണ്ടു
ദൈവത്താൽ അതകഴിയാത്ത കാൎയ്യമല്ല എന്ന പറയുന്നു ✱ അ ൨൮
പ്പൊൾ പത്രൊസ അവനൊടു കണ്ടാലും ഞങ്ങൾ സകലവും
വിട്ടു നിന്റെ പിന്നാലെ വന്നിരിക്കുന്നു എന്ന പറഞ്ഞു തുട
ങ്ങി ✱ എന്നാറെ യെശു ഉത്തരമായിട്ടു എന്റെ നിമിത്തവും ൨൯
എവൻഗെലിയൊന്റെ നിമിത്തവും വീട്ടിനെ എങ്കിലും സ
ഹൊദരന്മാരെ എങ്കിലും സഹൊദരിമാരെ എങ്കിലും അപ്പനെ
എങ്കിലും അമ്മയെ എങ്കിലും ഭാൎയ്യയെ എങ്കിലും മക്കളെ എങ്കി
ലും നിലങ്ങളെ എങ്കിലും വിട്ടുംകളഞ്ഞിട്ടു ✱ ഇപ്പൊൾ ഈ കാ ൩൦
ലത്തിൽ തന്നെ ഉപദ്രവങ്ങളൊട കൂട നൂറിരട്ടി വീടുകളെയും സ
ഹൊദരന്മാരെയും സഹൊദരിമാരെയും അമ്മമാരെയും മക്കളെ
യും നിലങ്ങളെയും വരുവാനുള്ള ലൊകത്തിൽ നിത്യ ജീവനെ
യും കൈക്കൊള്ളാതെ ഇരിക്കുന്നവൻ ഒരുത്തനും ഇല്ല എന്ന
ഞാൻ സത്യമായിട്ടു നിങ്ങളൊടു പറയുന്നു ✱ എന്നാലും മുമ്പു ൩൧
ള്ളവർ പലരും ഒടുക്കത്തവരായും ഒടുക്കത്തവർ മുമ്പുള്ളവരായും
ഇരിക്കും എന്ന പറഞ്ഞു ✱

പിന്നെ അവർ വഴിയിൽ യെറുശലെമിലെക്ക പുറപ്പെട്ടു ൩൨
പൊക ആയിരുന്നു യെശു അവരുടെ മുമ്പെ നടന്നു അവർ
ആശ്ചൎയ്യപ്പെട്ടുപിന്നാലെ ചെന്നുകൊണ്ടുഭയപ്പെട്ടുഅപ്പൊൾ
അവൻ ആ പന്ത്രണ്ടാളുകളെ പിന്നെയും കൂട്ടിക്കൊണ്ടു തനിക്ക
സംഭവിപ്പാനിരിക്കുന്ന കാൎയ്യങ്ങളെ അവരൊടു പറഞ്ഞു തുട
ങ്ങി ✱ കണ്ടാലും നാം യെറുശലെമിലെക്ക പൊകുന്നു അവി ൩൩
ടെ മനുഷ്യന്റെ പുത്രൻ പ്രധാനാചാൎയ്യന്മാൎക്കും ഉപാദ്ധ്യായ
ന്മാൎക്കും എല്പിക്കപ്പെടും അവർ അവനെ മരണ ശിക്ഷയ്ക്ക വി
ധിച്ചു അവനെ പുറജാതികൾക്ക എല്പിക്കും ✱ അത്രയുമല്ല അ ൩൪
വർ അവനെ പരിഹസിച്ചു അവനെ വാറു കൊണ്ടു അടിച്ചു
അവന്റെ മെൽ തുപ്പി അവനെ കൊല്ലും എങ്കിലും അവൻ മൂ
ന്നാം ദിവസത്തിൽ ഉയിൎത്തെഴുനില്ക്കും എന്ന പറഞ്ഞു ✱

പിന്നെ സെബെദിയുടെ പുത്രന്മാരായ യാക്കൊബും യൊ ൩൫

ഹന്നാനും അവന്റെ അടുക്കൽ വന്ന ഗുരൊ ഞങ്ങൾ എന്തു
യാചിച്ചാലും അതു നീ ഞങ്ങൾക്ക ചെയ്യെണമെന്ന ഞങ്ങൾ
൩൬ ക്ക മനസ്സായിരിക്കുന്നു എന്ന പറഞ്ഞു * എന്നാറെ അവൻ
അവരൊടു ഞാൻ നിങ്ങൾക്ക എന്ത ചെയ്യെണമെന്ന നി
൩൭ ങ്ങൾക്ക മനസ്സായിരിക്കുന്നു എന്ന പറഞ്ഞു * അവർ അവ
നൊടു നിന്റെ മഹത്വത്തിൽ ഞങ്ങൾ ഒരുത്തൻ നിന്റെ വ
ലത്തു ഭാഗത്തും ഒരുത്തൻ നിന്റെ ഇടത്തു ഭാഗത്തും ഇരിപ്പാ
൩൮ നായിട്ടു ഞങ്ങൾക്ക നല്കെണം എന്ന പറഞ്ഞു * എന്നാറെ
യെശു അവരൊടു നിങ്ങൾ യാചിക്കുന്നത ഇന്നത എന്ന നി
ങ്ങൾ അറിയുന്നില്ല ഞാൻ കുടിക്കുന്ന പാനപാത്രത്തിൽനി
ന്ന കുടിപ്പാനും ഞാൻ ബപ്തിസ്മപ്പെടുന്ന ബപ്തിസ്മ കൊണ്ടു
ബപ്തിസ്മപ്പെടുവാനും നിങ്ങൾക്കുംകഴിയുമൊ എന്ന പറഞ്ഞു *
൩൯ ഞങ്ങൾക്കകഴിയുമെന്നഅവർഅവനൊടുപറഞ്ഞുഅപ്പൊൾ
യെശു അവരൊടു ഞാൻ കുടിക്കുന്ന പാനപാത്രത്തിൽനിന്ന
നിങ്ങളും കുടിക്കയും ഞാൻ ബപ്തിസ്മപ്പെടുന്ന ബപ്തിസ്മ കൊ
൪൦ ണ്ടു നിങ്ങളും ബപ്തിസ്മപ്പെടുകയും ചെയ്യും നിശ്ചയം * എ
ന്നാലും എന്റെ വലത്തു ഭാഗത്തും എന്റെ ഇടത്തു ഭാഗത്തും
ഇരിപ്പാനുള്ളതു അത ആൎക്ക ഒരുക്കപ്പെടുന്നുവൊ അവൎക്കല്ലാ
൪൧ തെ തരുവാൻ ഇനിക്കുള്ളതല്ല എന്ന പറഞ്ഞു * ശെഷം പ
ത്തു പെരും അതു കെട്ടാറെ യാക്കൊബിനൊടും യൊഹന്നാ
൪൨ നൊടും നീരസപ്പെട്ടു തുടങ്ങി * അപ്പൊൾ യെശു അവരെ
അടുക്കൽ വിളിച്ചിട്ടു അവരൊടു ജാതികളെ പരിപാലിപ്പാൻ
വിചാരിക്കുന്നവർ അവരുടെ മെൽ കൎത്തൃത്വം ചെയ്യുന്നു എ
ന്നും അവരുടെ മഹത്തുകൾ അവരുടെ മെൽ അധികാരം ചെ
൪൩ യ്യുന്നു എന്നും നിങ്ങൾ അറിയുന്നു * എങ്കിലും ഇപ്രകാരം നി
ങ്ങളുടെ ഇടയിൽ വെണ്ടാ നിങ്ങളിൽ ആരെങ്കിലും വലിയവ
നാകുവാൻ ഇഛ്ശിച്ചാൽ അവൻ നിങ്ങളുടെ ശുശ്രൂഷക്കാരനാ
൪൪ കും * നിങ്ങളിൽ ആരെങ്കിലും മുമ്പനാകുവാൻ ഇഛ്ശിച്ചാൽ
൪൫ അവൻ എല്ലാവരുടെയും ദാസനാകും * എന്തുകൊണ്ടെന്നാൽ
മനുഷ്യന്റെ പുത്രനും ശുശ്രൂഷ ചെയ്യിച്ചുകൊൾവാനായിട്ടു
വന്നില്ല ശുശ്രൂഷ ചെയ്വാനായിട്ടും പലൎക്കും വെണ്ടി തന്റെ
ജീവനെ വീണ്ടെടുപ്പായി കൊടുപ്പാനായിട്ടും അത്രെ വന്നത
എന്ന പറഞ്ഞു *
൪൬ പിന്നെ അവർ യെറിഹൊയിലെക്ക വന്നു അവനും അവ
ന്റെ ശിഷ്യന്മാരും വളരെ പുരുഷാരവും യെറിഹൊയിൽനി
ന്ന പുറപ്പെടുമ്പൊൾ തിമായുടെ മകനായ ബൎത്തിമായി എ
ന്ന ഒരു കുരുടൻ വഴിയരികെ ഭിക്ഷ യാചിച്ചുകൊണ്ടു ഇരിക്കു
൪൭ ന്നുണ്ടായിരുന്നു * ഇവൻ നസറായക്കാരനായ യെശുവാകു
ന്നു എന്ന അവൻ കെട്ടാറെ ദാവീദിന്റെ പുത്രനായ യെശു

ലും നീ ശപിച്ചിട്ടുള്ള അത്തി വൃക്ഷം ഉണങ്ങിപ്പൊയി എന്ന
പറഞ്ഞു* എന്നാറെ യെശു ഉത്തരമായിട്ട അവരൊടു നിങ്ങൾ ൨൨
ക്ക ദൈവത്തിൽ വിശ്വാസമുണ്ടായിരിക്കണം* എന്തുകൊ ൨൩
ണ്ടെന്നാൽ ആരെങ്കിലും ഈ മലയൊട നീ നീങ്ങി സമുദ്രത്തിൽ
തള്ളപ്പെട്ടുക എന്ന പറഞ്ഞ തന്റെ ഹൃദയത്തിൽ സംശയി
ക്കാതെ താൻ പറയുന്ന കാൎയ്യങ്ങൾ ഉണ്ടാകുമെന്ന വിശ്വസി
ച്ചാൽ അവന അവൻ പറയുന്നതൊക്കയും ഉണ്ടാകുമെന്ന
ഞാൻ സത്യമായിട്ട നിങ്ങളൊടു പറയുന്നു* ആയതുകൊണ്ട ൨൪
ഞാൻ നിങ്ങളൊടു പറയുന്നു നിങ്ങൾ പ്രാൎത്ഥിക്കുമ്പൊൾ എത
കാൎയ്യങ്ങളെ യാചിച്ചാലും അവ ഒക്കയും നിങ്ങൾ കൈക്കൊള്ളു
മെന്ന വിശ്വസിപ്പിൻ അപ്പൊൾ അവ നിങ്ങൾക്ക ഉണ്ടാകും*
അത്രയുമല്ല സ്വൎഗ്ഗത്തിലിരിക്കുന്ന നിങ്ങളുടെ പിതാവും നിങ്ങ ൨൫
ളുടെ കുറ്റങ്ങളെ നിങ്ങളൊടു ക്ഷമിപ്പാനായിട്ട നിങ്ങൾ പ്രാൎത്ഥി
ച്ചുകൊണ്ട നില്ക്കുമ്പൊൾ ഒരുത്തന്റെ നെരെ നിങ്ങൾക്ക വല്ല
തും ഉണ്ടായാൽ (അതു) ക്ഷമിച്ചുകൊൾവിൻ* എന്നാൽ നി ൨൬
ങ്ങൾ ക്ഷമിക്കുന്നില്ല എങ്കിൽ സ്വൎഗ്ഗത്തിലിരിക്കുന്ന നിങ്ങളുടെ
പിതാവും നിങ്ങളുടെ കുറ്റങ്ങളെ ക്ഷമിക്കയില്ല എന്ന പറഞ്ഞു*
പിന്നെ അവർ പിന്നെയും യെരുശലെമിലെക്ക വരുന്നു ൨൭
അവൻ ദൈവാലയത്തിൽ നടക്കുമ്പൊൾ പ്രധാനാചാൎയ്യന്മാ
രും ഉപാദ്ധ്യായന്മാരും മൂപ്പന്മാരും അവന്റെ അടുക്കൽ വന്ന*
അവനൊടു നീ എന്ത അധികാരം കൊണ്ട ഈ കാൎയ്യങ്ങളെ ൨൮
ചെയ്യുന്നു ഈ കാൎയ്യങ്ങളെ ചെയ്യെണ്ടുന്നതിന്ന ആര നിനക്ക
ഈ അധികാരം തന്നു എന്ന പറഞ്ഞു* യെശു ഉത്തരമായിട്ട ൨൯
അവരൊടു ഞാനും നിങ്ങളൊട ഒരു വാക്ക ചൊദിക്കും നിങ്ങൾ
എന്നൊട ഉത്തരം പറവിൻ അപ്പൊൾ ഞാൻ ഇന്ന അധി
കാരം കൊണ്ട ഈ കാൎയ്യങ്ങളെ ചെയ്യുന്നു എന്ന നിങ്ങളൊടു
പറയും* യൊഹന്നാന്റെ ബപ്തിസ്മ സ്വൎഗ്ഗത്തിൽനിന്നു ൩൦
ണ്ടായൊ മനുഷ്യരിൽനിന്നുണ്ടായൊ എന്നൊട ഉത്തരം പറ
വിൻ എന്ന പറഞ്ഞു* അപ്പൊൾ അവർ തമ്മിൽ തമ്മിൽ വി ൩൧
ചാരിച്ചു അത സ്വൎഗ്ഗത്തിൽനിന്നുണ്ടായി എന്ന നാം പറ
ഞ്ഞാൽ അവൻ പിന്നെ നിങ്ങൾ എന്തുകൊണ്ട അവനെ വി
ശ്വസിക്കാഞ്ഞു എന്ന പറയും* എന്നാൽ അത മനുഷ്യരിൽ ൩൨
നിന്നുണ്ടായി എന്ന നാം പറഞ്ഞാൽ യൊഹന്നാൻ സത്യമാ
യിട്ട ഒരു ദീൎഘദൎശിയാകുന്നു എന്ന എല്ലാവരും അവനെ വി
ചാരിച്ചതുകൊണ്ട അവർ ജനത്തെ ഭയപ്പെട്ടു എന്ന പറഞ്ഞു*
പിന്നെ അവർ ഉത്തരമായിട്ട യെശുവിനൊടു ഞങ്ങൾ അറി ൩൩
യുന്നില്ല എന്ന പറഞ്ഞു അപ്പൊൾ യെശു ഉത്തരമായിട്ട അ
വരൊടു ഞാനും ഇന്ന അധികാരം കൊണ്ട ഈ കാൎയ്യങ്ങളെ
ചെയ്യുന്നു എന്ന നിങ്ങളൊടു പറയുന്നില്ല എന്ന പറഞ്ഞു*

## ൧൨. അദ്ധ്യായം.

൧ മുന്തിരിങ്ങാത്തൊട്ടത്തിന്റെ ഉപമ.—൧൩ രാജഭൊഗം കൊടുക്കുന്നതിന്റെയും.—൧൮ ഉയിൎപ്പിന്റെയും.—൪൨ വിധവയുടെയും അവളുടെ രണ്ടു കാശിന്റെയും സംഗതികൾ.

പിന്നെ അവൻ ഉപമകളെ കൊണ്ട അവരൊട പറഞ്ഞു
തുടങ്ങി ഒരു മനുഷ്യൻ ഒരു മുന്തിരിങ്ങാത്തൊട്ടമുണ്ടാക്കി (അ
തിന) ചുററും ഒരു വെലി കെട്ടി (അതിൽ) ഒരു ചക്കം കുഴിച്ചി
ട്ട ഒരു ഗൊപുരവും പണിചെയ്തു പിന്നെ അതു തൊട്ടക്കാരെ
൨ ഏല്പിച്ച പുറദെശത്തിലെക്ക പൊയി * പിന്നെ ഫലസമയ
ത്തിങ്കൽ ആ മുന്തിരിങ്ങാത്തൊട്ടത്തിന്റെ ഫലങ്ങളിൽനിന്ന
ചിലത തൊട്ടക്കാരൊട വാങ്ങുവാനായിട്ട അവൻ ഒരു ഭൃത്യനെ
൩ തൊട്ടക്കാരുടെ അടുക്കൽ പറഞ്ഞയച്ചു * എന്നാൽ അവർ അ
൪ വനെ പിടിച്ചിട്ട അടിച്ച അവനെ വെറുതെ അയച്ചു * പി
ന്നെയും അവൻ മറെറാരു ഭൃത്യനെ അവരുടെ അടുക്കൽ പറ
ഞ്ഞയച്ചു അവനെ അവർ കല്ലു കൊണ്ട എറിഞ്ഞ തലയിൽ
൫ മുറി എല്പിച്ച അവമാനപ്പെട്ടവനാക്കി അയച്ചു * പിന്നെയും
അവൻ മറെറാരുത്തനെ പറഞ്ഞയച്ചു അവനെ അവർ കൊ
ന്നു മററു പലരെയും അവർ ചിലരെ അടിച്ച ചിലരെ കൊ
൬ ന്നു * ഇനി തനിക്കു പ്രിയമുള്ളൊരു പുത്രനുണ്ടാകകൊണ്ട അ
വർ എന്റെ പുത്രനെ ശങ്കിക്കുമെന്ന പറഞ്ഞ അവൻ ഒടുക്ക
൭ ത്ത അവനെയും അവരുടെ അടുക്കൽ പറഞ്ഞയച്ചു * എ
ന്നാൽ ആ തൊട്ടക്കാർ ഇവൻ അവകാശിയാകുന്നു വരുവിൻ
അവകാശം നമ്മുടെതാകുവാനായിട്ട നാം ഇവനെ കൊല്ലണം
൮ എന്ന തമ്മിൽ തമ്മിൽ പറഞ്ഞു * പിന്നെ അവർ അവനെ
പിടിച്ചു കൊന്ന മുന്തിരിങ്ങാത്തൊട്ടത്തിൽനിന്ന പുറത്താക്കിക്കള
൯ ഞ്ഞു * അതുകൊണ്ട മുന്തിരിങ്ങാത്തൊട്ടത്തിന്റെ യജമാനൻ
എന്ത ചെയ്യും അവൻ വന്ന ആ തൊട്ടക്കാരെ നശിപ്പിച്ച
൧൦ മുന്തിരിങ്ങാത്തൊട്ടം മററ ആളുകളെ ഏല്പിക്കും * വിശെഷിച്ച
വീട്ടുപണിക്കാർ കൊള്ളരുതെന്ന തള്ളിയ കല്ലു തന്നെ കൊണി
൧൧ ന്റെ തലക്കല്ലായി തീൎന്നു * ഇത കൎത്താവിനാൽ ഉണ്ടായി
നമ്മുടെ കണ്ണുകൾക്ക ആശ്ചൎയ്യമായിട്ടുള്ളതുമാകുന്നു എന്നുള്ള
൧൨ വെദവാക്യം നിങ്ങൾ വായിച്ചിട്ടില്ലയൊ * അപ്പൊൾ അവർ
അവൻ ഈ ഉപമയെ തങ്ങളെ കുറിച്ച പറഞ്ഞു എന്ന അവർ
അറികകൊണ്ട അവനെ പിടിപ്പാൻ അന്വെഷിച്ചു എങ്കിലും
ജനങ്ങളെ ഭയപ്പെട്ടു അവർ അവനെ വിട്ടു പുറപ്പെട്ടു പൊയി *
൧൩ പിന്നെ അവനെ വചനത്തിൽ അകപ്പെടുത്തെണ്ടുന്നതി
ന്ന അവർ പറിശന്മാരിലും എറൊദ്യക്കാരിലും ചിലരെ അവ
൧൪ ന്റെ അടുക്കൽ അയച്ചു * ഇവർ വന്നാറെ അവനൊട ഗു

രൊ നീ മനുഷ്യരുടെ മുഖപക്ഷം നൊക്കാതെ സത്യത്തൊടെ
ദൈവത്തിന്റെ വഴി ഉപദെശിക്കുന്നതുകൊണ്ട നീ സത്യവാ
നാകുന്നു എന്നും ആൎക്കും വെണ്ടി നിനക്ക വിചാരമില്ല എന്നും
ഞങ്ങൾ അറിയുന്നു കൈസറിന വരിപ്പണം കൊടുക്കുന്നത
ന്യായമൊ അല്ലയൊ ഞങ്ങൾ കൊടുക്കയൊ കൊടുക്കാതെ ഇ
രിക്കയൊ വെണ്ടു എന്ന പറഞ്ഞു * എന്നാറെ അവൻ അവ ൧൫
രുടെ കപടഭക്തിയെ അറികകൊണ്ട അവരൊട നിങ്ങൾ എ
ന്തിന എന്നെ പരീക്ഷിക്കുന്നു ഇനിക്ക കാണെണ്ടുന്നതിന ഒ
രു പണം കൊണ്ടുവരുവിൻ എന്ന പറഞ്ഞു * അവർ കൊ ൧൬
ണ്ടുവന്നു അപ്പൊൾ അവൻ അവരൊട ഈ സ്വരൂപവും മെ
ലെഴുത്തും ആരുടെ ആകുന്നു എന്ന പറഞ്ഞു അവർ അവനൊട
കൈസറിന്റെ (ആകുന്നു) എന്ന പറഞ്ഞു * എന്നാറെ യെ ൧൭
ശു ഉത്തരമായിട്ട അവരൊട കൈസറിനുള്ളവ കൈസറിന്നും
ദൈവത്തിനുള്ളവ ദൈവത്തിന്നും കൊടുത്തുകൊൾവിൻ എന്ന
പറഞ്ഞു അപ്പൊൾ അവർ അവങ്കൽ ആശ്ചൎയ്യപ്പെട്ടു *
പിന്നെ ഉയിൎപ്പില്ലെന്ന പറയുന്ന സാദൊക്കായക്കാർ അ ൧൮
വന്റെ അടുക്കൽ വന്നു അവർ അവനൊട * ഗുരൊ ഒരു ൧൯
ത്തന്റെ സഹൊദരൻ മരിച്ച മക്കളെ വെച്ചെക്കാതെ തന്റെ
ഭാൎയ്യയെ പിൻ വെച്ചെച്ചാൽ അവന്റെ സഹൊദരൻ അവ
ന്റെ ഭാൎയ്യയെ പരിഗ്രഹിച്ച തന്റെ സഹൊദരന സന്തതി
യുണ്ടാക്കെണമെന്ന മൊശെ ഞങ്ങൾക്ക എഴുതിയിരിക്കുന്നു *
എന്നാൽ എഴ സഹൊദരന്മാർ ഉണ്ടായിരുന്നു മൂത്തവൻ ഒരു ൨൦
സ്ത്രീയെ വിവാഹം ചെയ്തു പിന്നെ സന്തതി വെച്ചെക്കാതെ
മരിച്ചുപൊയി * രണ്ടാമത്തവനും അവളെ വിവാഹംചെയ്തു ൨൧
അവനും സന്തതിവെച്ചെക്കാതെ മരിച്ചുപൊയി മൂന്നാമത്തവ
നും അപ്രകാരം തന്നെ ചെയ്തു * അവർ എഴപെരും അവളെ ൨൨
വിവാഹംചെയ്തു സന്തതി വെച്ചെക്കാതെ പൊയി എല്ലാവ
ൎക്കും പിന്നെ ആ സ്ത്രീയും മരിച്ചു * അതുകൊണ്ട ഉയിൎപ്പിങ്കൽ ൨൩
അവർ ഉയിൎത്തെഴുനീല്ക്കുമ്പൊൾ ആ എഴപെർ അവളെ ഭാൎയ്യ
യായി പരിഗ്രഹിച്ചതുകൊണ്ട അവൾ അവരിൽ എവന്റെ
ഭാൎയ്യയാകും എന്ന ചൊദിച്ചു * എന്നാറെ യെശു ഉത്തരമായിട്ട ൨൪
അവരൊടനിങ്ങൾ വെദവാക്യങ്ങളെഎങ്കിലും ദൈവത്തിന്റെ
ശക്തിയെ എങ്കിലും അറിയായ്കകൊണ്ടല്ലയൊ തെറ്റിപ്പൊകു
ന്നത * മരിച്ചവർ ഉയിൎത്തെഴുനീല്ക്കുമ്പൊൾ അവർ വിവാഹം ൨൫
ചെയ്യുമാറില്ല വിവാഹമായി കൊടുക്കപ്പെടുമാറുമില്ല അവർ സ്വ
ൎഗ്ഗത്തിലുള്ള ദൈവദൂതന്മാരെ പ്പൊലെ അത്രെയാകുന്നുവല്ലൊ *
എന്നാൽ മരിച്ചവർ ഉയിൎത്തെഴുനീല്ക്കുന്നുണ്ട എന്നുള്ള സംഗ ൨൬
തിയെ കുറിച്ച ഞാൻ അബ്രഹാമിന്റെ ദൈവവും ഇസ്സാക്കി
ന്റെ ദൈവവും യാക്കൊബിന്റെ ദൈവവും ആകുന്നു എന്ന

കാട്ടിൽ ദൈവം മൊശയൊടു പറഞ്ഞ പ്രകാരം നിങ്ങൾ മൊ
൨൭ ശയുടെ പുസ്തകത്തിൽ വായിച്ചിട്ടില്ലയൊ * അവൻ മരിച്ച
വരുടെ ദൈവമല്ല ജീവനുള്ളവരുടെ ദൈവം അത്രെ ആകുന്നു
ഇതുകൊണ്ടു നിങ്ങൾ വളരെ തെററിപ്പൊകുന്നു എന്നു പറഞ്ഞു *
൨൮ വിശെഷിച്ച ഉപാദ്ധ്യായന്മാരിൽ ഒരുത്തൻ അടുക്കൽ വന്ന
അവർ തൎക്കിക്കുന്നതു കെട്ടു അവൻ അവരൊടു നല്ലവണ്ണം
ഉത്തരം പറഞ്ഞു എന്നു അറിഞ്ഞു അവനൊടു എല്ലാററിലും പ്ര
൨൯ ധാനമായുള്ള കല്പന എതു എന്നു ചൊദിച്ചു * എന്നാറെ യെ
ശു അവനൊടു ഉത്തരമായിട്ടു എല്ലാ കല്പനകളിലും പ്രധാന
മായുള്ളതു ഇതാകുന്നു ഇസ്രായെലായുള്ളൊവെ കെൾക്ക നമ്മു
൩൦ ടെ ദൈവമായ കൎത്താവ എക കൎത്താവാകുന്നു * നീ നിന്റെ
ദൈവമായ കൎത്താവിനെ നിന്റെ പൂൎണ്ണ ഹൃദയം കൊണ്ടും
നിന്റെ പൂൎണ്ണാത്മാവു കൊണ്ടും നിന്റെ പൂൎണ്ണ മനസ്സു കൊ
ണ്ടും നിന്റെ പൂൎണ്ണ ശക്തി കൊണ്ടും സ്നെഹിക്കെണം ഇതു പ്ര
൩൧ ധാന കല്പനയാകുന്നു * രണ്ടാം കല്പന അതിനൊടു സമമാ
കുന്നു നീ നിന്നെ പ്പൊലെ തന്നെ നിന്റെ അയല്ക്കാരനെ
സ്നെഹിക്കെണം എന്നുള്ളതാകുന്നു ഇവയെക്കാൾ വലുതായിട്ടു
൩൨ മററൊരു കല്പനയില്ല എന്നു പറഞ്ഞു * പിന്നെ ആ ഉപാദ്ധ്യാ
യൻ അവനൊടു നല്ലതു ഗുരൊ നീ സത്യം പറഞ്ഞു അതെന്തു
കൊണ്ടെന്നാൽ ഒരെ ദൈവമുണ്ടു അവൻ ഒഴികെ മററൊരു
൩൩ ദൈവവുമില്ല * അത്രമയുമല്ല അവനെ പൂൎണ്ണ ഹൃദയം കൊ
ണ്ടും പൂൎണ്ണ ബുദ്ധി കൊണ്ടും പൂൎണ്ണാത്മാവു കൊണ്ടും പൂൎണ്ണ
ശക്തി കൊണ്ടും സ്നെഹിക്കുന്നതും തന്നെ പൊലെ തന്നെ അ
യല്ക്കാരനെ സ്നെഹിക്കുന്നതും മുഴുവനായ എല്ലാ ഹൊമങ്ങളെ
ക്കാളും ബലികളെക്കാളും അധികമാകുന്നു എന്നു പറഞ്ഞു *
൩൪ അവൻ ബുദ്ധിയൊടെ ഉത്തരം പറഞ്ഞു എന്നു യെശു കണ്ടാ
റെ അവനൊടു നീ ദൈവത്തിന്റെ രാജ്യത്തിൽനിന്നു ദൂരമുള്ള
വനല്ല എന്നു പറഞ്ഞു അതിന്റെ ശെഷം ഒരുത്തനും അവ
നൊടു ഒന്നും ചൊദിപ്പാൻ തുനിഞ്ഞതുമില്ല *
൩൫ പിന്നെ യെശു ദൈവാലയത്തിൽ ഉപദെശിച്ചിരിക്കുമ്പൊൾ
അവൻ ഉത്തരമായിട്ടു ക്രിസ്തു ദാവീദിന്റെ പുത്രനാകുന്നു എ
൩൬ ന്നു ഉപാദ്ധ്യായന്മാർ എങ്ങിനെ പറയുന്നു * എന്തുകൊണ്ടെ
ന്നാൽ ദാവീദ തന്നെ പരിശുദ്ധാത്മാവു മൂലം പറഞ്ഞിരിക്കു
ന്നു കൎത്താവ എന്റെ കൎത്താവിനൊടു ഞാൻ നിന്റെ ശത്രു
ക്കളെ നിന്റെ പാദ പീഠമാക്കുവൊളം എന്റെ വലത്തു ഭാഗ
൩൭ ത്തിൽ ഇരിക്ക എന്നു പറഞ്ഞു * ഇതുകൊണ്ടു ദാവീദ തന്നെ
അവനെ കൎത്താവ എന്നു വിളിച്ചിരിക്കുന്നു പിന്നെ അവൻ
(എങ്ങിനെ) അവന്റെ പുത്രനാകുന്നു എന്നു പറഞ്ഞു എന്നാൽ
വളര പുരുഷാരം അവനെ കൌതുകമായി കെട്ടു *

പിന്നെ അവൻ തന്റെ ഉപദെശത്തിൽ അവരൊട നീള ൩൮
മുള്ള വസ്ത്രങ്ങളൊട കൂടി നടപ്പാനും ചന്തകളിൽ വന്ദനങ്ങളെ
യും ✱ സഭകളിൽ പ്രധാന ആസനങ്ങളെയും വിരുന്നുകളിൽ ൩൯
പ്രധാന സ്ഥലങ്ങളെയും മൊഹിക്കുന്ന ഉപാദ്ധ്യായന്മാരിൽ
നിന്ന സൂക്ഷിച്ചുകൊൾവിൻ ✱ ഇവർ വിധവമാരുടെ വീടുക ൪൦
ളെ ഭക്ഷിച്ചു കളകയും കാഴ്ചയ്ക്കു ദീൎഘമായി പ്രാൎത്ഥിക്കയും ചെയ്യു
ന്നവരാകുന്ന ഇവൎക്ക അധികം ശിക്ഷ കിട്ടും എന്ന പറഞ്ഞു ✱
പിന്നെ യെശു ശ്രീഭണ്ഡാരത്തിന്റെ നെരെ ഇരുന്നുകൊ ൪൧
ണ്ട ജനങ്ങൾ ശ്രീഭണ്ഡാരത്തിൽ ദ്രവ്യമിടുന്ന പ്രകാരം നൊ
ക്കി ധനവാന്മാരായവർ പലരും വളരെ ഇട്ടു ✱ പിന്നെ ദരി ൪൨
ദ്രമുള്ള ഒരു വിധവ വന്ന ഒരു പയിസ്സിന ശരിയായ രണ്ടു
കാശിട്ടു ✱ അപ്പൊൾ അവൻ തന്റെ ശിഷ്യന്മാരെ അടുക്കൽ ൪൩
വിളിച്ചിട്ട അവരൊട ശ്രീഭണ്ഡാരത്തിൽ ഇട്ടവരെ എല്ലാവരെ
ക്കാളും ൟ ദരിദ്രമുള്ള വിധവ അധികം ഇട്ടു എന്ന ഞാൻ സ
ത്യമായിട്ട നിങ്ങളൊട പറയുന്നു ✱ എന്തുകൊണ്ടെന്നാൽ എല്ലാ ൪൪
വരും തങ്ങളുടെ പരിപൂൎണ്ണതയിൽനിന്ന ഇട്ടു എന്നാൽ ഇവൾ
തന്റെ ദരിദ്രതയിൽനിന്ന തനിക്കുണ്ടായിരുന്നതൊക്കയും ത
ന്റെ ഉപജീവനം ഒക്കയും ഇട്ടു എന്ന പറഞ്ഞു ✱

## ൧൩. അദ്ധ്യായം.

൧ ദൈവാലയത്തിന്റെ നാശം.— ൯ എവൻഗെലിയൊ
ന വെണ്ടി ഉള്ള പീഡകൾ.— ൧൪ യെറുശലെമ്മാരുടെ വ
ലിയ ആപത്തുകൾ.— ൨൪ ന്യായ വിസ്താരത്തിന്ന ക്രി
സ്തു വരുന്നത.— ൩൨ അതിന്റെ സമയം നിശ്ചയമി
ല്ലാത്തത.

പിന്നെ അവൻ ദൈവാലയത്തിൽനിന്ന പുറപ്പെട്ടു പൊ
കുമ്പൊൾ അവന്റെ ശിഷ്യന്മാരിൽ ഒരുത്തൻ അവനൊട ഗു
രൊ കണ്ടാലും ഇവ എങ്ങിനെയുള്ള കല്ലുകളും എങ്ങിനെയുള്ള
പണികളും എന്ന പറയുന്നു ✱ എന്നാറെ യെശു ഉത്തരമായി ൨
ട്ട അവനൊട നീ ൟ മഹത്തായുള്ള പണികളെ കാണുന്നു
വൊ ഇടിക്കപ്പെടാതെ ഒരു കല്ലിന്മെൽ മറ്റൊരു കല്ലു ശെഷിക്ക
യില്ല എന്ന പറഞ്ഞു ✱ പിന്നെ അവൻ ദൈവാലയത്തിന്റെ ൩
നെരെ ഒലിവു മലയിന്മെൽ ഇരിക്കുമ്പൊൾ പത്രൊസും യാ
ക്കൊബും യൊഹന്നാനും അന്ത്രയൊസും മാത്രം അവനൊട ✱
ൟ കാൎയ്യങ്ങൾ എപ്പൊൾ ഉണ്ടാകുമെന്നും ൟ കാൎയ്യങ്ങൾ ഒക്ക ൪
യും നിവൃത്തിയാകുന്ന കാലത്തിലെ അടയാളം എന്തായിരിക്കു
മെന്നും ഞങ്ങളൊട പറയെണമെന്ന ചൊദിച്ചു ✱ എന്നാറെ ൫
യെശു അവരൊട ഉത്തരമായിട്ട പറഞ്ഞു തുടങ്ങി ഒരുത്തനും
നിങ്ങളെ വഞ്ചിക്കാതെ ഇരിപ്പാനായിട്ട കരുതികൊൾവിൻ ✱

൬ എന്തുകൊണ്ടെന്നാൽ പലർ എന്റെ നാമത്തിൽ വന്ന ഞാൻ
൭ ക്രിസ്തുവാകുന്നു എന്ന പറഞ്ഞ പലരെയും വഞ്ചിക്കും* വി
ശെഷിച്ച നിങ്ങൾ യുദ്ധങ്ങളെയും യുദ്ധങ്ങളുടെ വൎത്തമാന
ങ്ങളെയും കെൾക്കുമ്പൊൾ ചഞ്ചലപ്പെടരുത ഇപ്രകാരമുള്ള
കാൎയ്യങ്ങൾ ഉണ്ടാകെണ്ടുന്നതാകുന്നുവല്ലൊ എങ്കിലും അവസാ
൮ നം ഉടനെ ആകയില്ല* അതെന്തുകൊണ്ടെന്നാൽ ജാതിക്ക
ജാതിയും രാജ്യത്തിന്ന രാജ്യവും വിരൊധമായി എഴുനീല്ക്കും അ
വിടവിടെ ഭൂകമ്പങ്ങളും ഉണ്ടാകും ക്ഷാമങ്ങളും കലഹങ്ങളും ഉ
൯ ണ്ടാകും ഇവ വെദനകളുടെ ആരംഭങ്ങളാകുന്നു* എന്നാൽ
നിങ്ങൾ നിങ്ങളെ തന്നെ സൂക്ഷിച്ചുകൊൾവിൻ എന്തുകൊ
ണ്ടെന്നാൽ അവർ നിങ്ങളെ വിസ്താര സംഘങ്ങളിൽ എല്പി
ക്കും ദൈവസഭകളിൽ നിങ്ങൾ അടിക്കപ്പെട്ട എന്റെ നിമിത്ത
മായിട്ട നാടുവാഴികൾക്കും രാജാക്കന്മാൎക്കും സാക്ഷിയായിട്ട അ
൰ വരുടെ മുമ്പാക നിറുത്തപ്പെടും* വിശെഷിച്ച മുമ്പെ എവൻ
ഗെലിയൊൻ എല്ലാ ദെശങ്ങളിലും പ്രസംഗിക്കപ്പെടെണ്ടുന്ന
൧൧ താകുന്നു* എന്നാൽ അവർ നിങ്ങളെ കൊണ്ടുപൊയി എല്പി
ക്കുമ്പൊൾ നിങ്ങൾ എന്ത പറയെണമെന്ന മുമ്പിൽ കൂട്ടി നി
രൂപിക്കരുത മുൻ വിചാരപ്പെടുകയുമരുത എന്നാലും ആ നാഴി
കയിൽ നിങ്ങൾക്ക എത നല്കപ്പെടുമൊ അതു പറവിൻ എ
ന്തുകൊണ്ടെന്നാൽ പറയുന്നവർ നിങ്ങളല്ല പരിശുദ്ധാത്മാവ
൧൨ അത്രെ* വിശെഷിച്ച സഹൊദരൻ സഹൊദരനെയും അ
പ്പൻ മകനെയും മരണത്തിന എല്പിക്കും മക്കളും അമ്മയപ്പന്മാ
൧൩ ൎക്ക വിരൊധമായിട്ട എഴുനീറ്റ അവരെ കൊല്ലിക്കും* നിങ്ങ
ളും എന്റെ നാമത്തിന്റെ നിമിത്തമായിട്ട എല്ലാവരാലും പകെ
ക്കപ്പെട്ടവരാകും എന്നാൽ അവസാനത്തൊളവും നിലനില്ക്കു
ന്നവനൊ അവൻ രക്ഷിക്കപ്പെടും*
൧൪ പിന്നെ ദാനിഎൽ എന്ന ദീൎഘദൎശിയാൽ പറയപ്പെട്ട നാ
ശത്തിന്റെ മ്ലെച്ശത നില്ക്കെണ്ടാത്ത സ്ഥലത്തിൽ നില്ക്കുന്നതു
നിങ്ങൾ എപ്പൊൾ കാണുന്നുവൊ (വായിക്കുന്നവൻ ചിന്തി
ച്ചുകൊള്ളട്ടെ) അപ്പൊൾ യെഹൂദിയായിലുള്ളവർ മലകൾക്ക
൧൫ ഓടിപൊകട്ടെ* വീട്ടിന്മെൽ ഇരിക്കുന്നവൻ തന്റെ വീട്ടിലെ
ക്ക ഇറങ്ങരുത തന്റെ വീട്ടിൽനിന്ന വല്ലതും എടുത്തു കൊണ്ടു
൧൬ പൊകെണ്ടുന്നതിന്ന അതിനകത്ത കടക്കയുമരുത* വയലി
ലിരിക്കുന്നവനും തന്റെ വസ്ത്രം എടുത്തു കൊണ്ടുപൊകുവാ
൧൭ നായിട്ട പിന്തിരിയരുത* അത്രയുമല്ല ആ നാളുകളിൽ ഗൎഭി
൧൮ ണികൾക്കും മുല കുടിപ്പിക്കുന്നവൎക്കും ഹാ കഷ്ടം* പിന്നെ
നിങ്ങളുടെ ഓടിപ്പൊക്ക വൎഷകാലത്തിൽ ഉണ്ടാകാതെ ഇരിപ്പാ
൧൯ നായിട്ട പ്രാൎത്ഥിപ്പിൻ* എന്തുകൊണ്ടെന്നാൽ ദൈവം സൃ
ഷ്ടിച്ചിട്ടുള്ള സൃഷ്ടിയുടെ ആദി മുതൽ ഇതുവരെയും ഉണ്ടാകാത്ത

തും ഇനിമെലും ഉണ്ടാകാത്തതുമായുള്ള ഉപദ്രവം ആ നാളുകളിൽ
ഉണ്ടാകും * വിശെഷിച്ച കൎത്താവ ആ നാളുകളെ ചുരുക്കമാ ൨൦
ക്കാതെ ഇരുന്നാൽ ഒരു ജഡമെങ്കിലും രക്ഷപ്പെടുകയില്ല എ
ന്നാലും അവൻ തെരിഞ്ഞെടുത്തിട്ടുള്ള നിയമിതന്മാരുടെ നിമി
ത്തമായിട്ട അവൻ ആ നാളുകളെ ചുരുക്കമാക്കിയിരിക്കുന്നു *
പിന്നെ അക്കാലത്തിൽ ഒരുത്തനും കണ്ടാലും ഇവിടെ ക്രിസ്തു ൨൧
ഉണ്ട എന്നും കണ്ടാലും അവിടെ ഉണ്ട എന്നും നിങ്ങളൊട പറ
ഞ്ഞാൽ വിശ്വസിക്കരുത * എന്തുകൊണ്ടെന്നാൽ കള്ള ക്രിസ്തു ൨൨
ക്കളും കള്ള ദീൎഘദൎശിമാരും ഉണ്ടായി കഴിയുന്നതായിരുന്നാൽ
തെരിഞ്ഞെടുക്കപ്പെട്ടവരെയും വഞ്ചിപ്പാൻ തക്കവണ്ണം അട
യാളങ്ങളെയും അത്ഭുതങ്ങളെയും കാട്ടും * എന്നാൽ നിങ്ങൾ ജാ ൨൩
ഗ്രതയായിരുന്നുകൊൾവിൻ കണ്ടാലും ഞാൻ സകല കാൎയ്യ
ങ്ങളെയും നിങ്ങളൊട മുമ്പുകൂട്ടി പറഞ്ഞു *
പിന്നെ ആ നാളുകളിൽ ആ ഉപദ്രവത്തിന്റെ ശെഷം സൂ ൨൪
ൎയ്യൻ ഇരുട്ടപ്പെടും ചന്ദ്രൻ തന്റെ പ്രകാശം തരാതെയിരിക്കും *
ആകാശത്തിലെ നക്ഷത്രങ്ങൾ വീഴും ആകാശത്തിലുള്ള ശക്തി ൨൫
കളും ഇളക്കപ്പെടും * അപ്പൊൾ മനുഷ്യന്റെ പുത്രൻ മഹാ ൨൬
ശക്തിയൊടും മഹത്വത്തൊടും മെഘങ്ങളിൽ വരുന്നതിനെ അ
വർ കാണും * വിശെഷിച്ചും അവൻ അപ്പൊൾ തന്റെ ദൂ ൨൭
തന്മാരെ അയച്ച ഭൂമിയുടെ അറുത്തിയിൽനിന്ന തുടങ്ങി ആ
കാശത്തിന്റെ അറുത്തിയൊളവും നാലു വായുക്കളിൽനിന്ന
താൻ തെരിഞ്ഞെടുത്തിട്ടുള്ളവരെ കൂട്ടി ചെൎക്കും *
പിന്നെ അത്തി വൃക്ഷത്തിൽനിന്ന ഒരു ഉപമ പഠിച്ചുകൊൾ ൨൮
വിൻ അതിന്റെ കൊമ്പ ഇളതായി ഇലകളെ വിടുമ്പൊൾ ത
ന്നെ വസന്തകാലം സമീപമായിരിക്കുന്നു എന്ന നിങ്ങൾ അ
റിയുന്നു * അപ്രകാരം തന്നെ ൟ കാൎയ്യങ്ങൾ ഉണ്ടാകുന്നതു ൨൯
നിങ്ങൾ കാണുമ്പൊൾ അത അടുത്തു വാതുക്കൽ തന്നെ ഇരിക്കു
ന്നു എന്ന അറിവിൻ * ൟ കാൎയ്യങ്ങളൊക്കയും ഉണ്ടാകുവൊ ൩൦
ളവും ൟ സന്തതി ഒഴിഞ്ഞുപൊകയില്ല എന്ന ഞാൻ സത്യമാ
യിട്ട നിങ്ങളൊട പറയുന്നു * ആകാശവും ഭൂമിയും ഒഴിഞ്ഞു ൩൧
പൊകും എങ്കിലും എന്റെ വചനങ്ങൾ ഒഴിഞ്ഞു പൊകയില്ല *
എന്നാൽ ആ നാളിനെയും നാഴികയെയും കുറിച്ച പിതാവ ൩൨
ല്ലാതെ ഒരുത്തനും അറിയുന്നില്ല സ്വൎഗ്ഗത്തിലുള്ള ദൂതന്മാരാകട്ടെ
പുത്രനാകട്ടെ അറിയുന്നില്ല * ആ കാലം എപ്പൊൾ ആകുന്നു ൩൩
എന്ന നിങ്ങൾ അറിയായ്കകൊണ്ട നിങ്ങൾ സൂക്ഷിച്ച ഉണ
ൎന്നിരുന്ന പ്രാൎത്ഥിച്ചുകൊൾവിൻ * (മനുഷ്യന്റെ പുത്രൻ) ദൂര ൩൪
ദെശത്തിലെക്ക യാത്രപൊകുന്ന ഒരു മനുഷ്യൻ തന്റെ വീട
വിട്ട തന്റെ ശുശ്രൂഷക്കാൎക്ക അധികാരവും അവനവന്ന ഒരൊ
വെലയും കൊടുത്ത ഉണൎന്നുകൊൾവാനായിട്ട വാതിൽ കാവ

൩൫ ല്ക്കാരനൊടും കല്പിച്ചതുപൊലെ ആകുന്നു * ആയതുകൊണ്ട
വീട്ടെജമാനൻ എപ്പൊൾ വരുന്നു വൈകുന്നെരത്തൊ പാതി
രാത്രിയിലൊ പൂവൻകൊഴി കൂകുന്ന നെരത്തൊ രാവിലെ
൩൬ യൊ എന്ന നിങ്ങൾ അറിയായ്കകൊണ്ട * അവൻ പെട്ടന്ന
വന്ന നിങ്ങളെ ഉറങ്ങുന്നവരായി കണ്ടെത്താതെ ഇരിപ്പാനാ
൩൭ യിട്ട ഉണൎന്നുകൊൾവിൻ * ഉണൎന്നുകൊൾവിനെന്ന ഞാൻ
നിങ്ങളൊട പറയുന്നതു ഞാൻ എല്ലാവരൊടും പറയുന്നു *

## ൧൪. അദ്ധ്യായം.

൧ ക്രിസ്തുവിന വിരൊധമായുള്ള യൊഗകെട്ട.— ൩ ഒരു സ്ത്രീ അവന്റെ തലമെൽ തൈലം പകരുന്നത.—൧൦ യെഹൂദാ യെശുവിനെ വില്ക്കയും.— ൪൩ കാട്ടി കൊടുക്കയും ചെയ്യുന്നത.— ൬൬ പത്രൊസ അവനെ മൂന്ന പ്രാവശ്യം മറുത്തു പറയുന്നത.

രണ്ടു നാൾക്ക പിമ്പ പെസഹായുടെയും പുളിപ്പില്ലാത്ത അ
പ്പങ്ങളുടെയും പെരുനാളായിരുന്നു അപ്പൊൾ പ്രധാനാചാൎയ്യ
ന്മാരും ഉപാദ്ധ്യായന്മാരും അവനെ എങ്ങിനെ ഉപായം കൊ
൨ ണ്ട പിടിച്ച കൊല്ലെണ്ടുന്നതിന അന്വെഷിച്ചു * എന്നാൽ
ജനങ്ങളിലെ കലഹമുണ്ടാകാതെ ഇരിപ്പാൻ പെരുനാളിൽ വെ
ണ്ടാ എന്ന അവർ പറഞ്ഞു *
൩ പിന്നെ അവൻ ബെതാനിയായിൽ കുഷ്ഠരൊഗിയായ ശി
മൊന്റെ വീട്ടിൽ ഭക്ഷണത്തിന്നിരിക്കുമ്പൊൾ ഒരു സ്ത്രീ വില
എറിയ പരിമളമുള്ള നറദതൈലത്തിന്റെ ഒരു വെള്ളക്കൽഭര
ണിയുണ്ടായിട്ട വന്ന ഭരണി പൊട്ടിച്ച അവന്റെ തലയി
൪ ന്മെൽ ഒഴിച്ചു * അപ്പൊൾ ചിലർ തങ്ങളുടെ ഉള്ളിൽ നീരസ
പ്പെട്ട തൈലത്തിന്റെ ൟ ചെതം എന്തിന്നായിട്ടുണ്ടായി *
൫ അത മുന്നൂറ പണത്തിലധികം വിലെക്ക വില്ക്കപ്പെട്ട ദരിദ്രന്മാ
ൎക്ക കൊടുക്കപ്പെടുകയായിരുന്നുവല്ലൊ എന്ന പറഞ്ഞു അവർ
൬ അവളുടെ നെരെ പിറുപിറുത്തു * എന്നാറെ യെശു പറഞ്ഞു
ഇവളെ വിടുവിൻ നിങ്ങൾ എന്തിന ഇവൾക്ക വരുത്തമുണ്ടാ
൭ ക്കുന്നു ഇവൾ ഒരു നല്ല ക്രിയ എന്നിൽ പ്രവൃത്തിച്ചു * എന്തു
കൊണ്ടെന്നാൽ നിങ്ങൾക്ക ദരിദ്രന്മാർ എല്ലായ്പൊഴും നിങ്ങളൊട
കൂട ഉണ്ട മനസ്സുള്ളപ്പൊൾ അവൎക്ക നന്മ ചെയ്വാൻ നിങ്ങൾ
ക്ക കഴിയും എന്നാൽ ഞാൻ എല്ലായ്പൊഴും നിങ്ങളൊടു കൂട ഇരിക്കു
൮ ന്നില്ല * ഇവൾ തന്നാൽ കഴിയുന്നതു ചെയ്തു ഇവൾ എന്റെ
ശരീരത്തെ പ്രെതക്കല്ലറയിലുള്ള അടക്കത്തിന്നായിട്ട സുഗന്ധ
൯ വൎഗ്ഗം പൂശുവാൻ മുമ്പിൽകൂട്ടി വന്നു * ൟ എവൻഗെലി
യൊൻ ഭൂലൊകത്തിലൊക്കയും എവിടെ എങ്കിലും പ്രസംഗിക്ക
പ്പെടുമൊ അവിടെ ഇവളുടെ ഓൎമ്മക്കായിട്ട ഇവൾ ചെയ്തതും

ചൊല്ലപ്പെട്ടുമെന്ന ഞാൻ സത്യമായിട്ട നിങ്ങളൊട്ട പറയുന്നു *
പിന്നെ പന്ത്രണ്ടു പെരിൽ ഒരുത്തനായ യെഹൂദാ ഇസ്കറി ൧൦
യൊത്ത പ്രധാനാചാൎയ്യന്മാൎക്ക അവനെ കാണിച്ചു കൊടുപ്പാ
നായിട്ട അവരുടെ അടുക്കൽ ചെന്നു * അവർ അതു കെട്ടാ ൧൧
റെ സന്തൊഷപ്പെട്ട അവന ദ്രവ്യം കൊടുപ്പാനായിട്ട വാഗ്ദ
ത്തം ചെയ്തു പിന്നെ അവൻ അവനെ കാണിച്ചു കൊടുക്കെ
ണ്ടുന്നതിന നല്ല സമയം അന്വെഷിച്ചു *
പിന്നെ പുളിപ്പില്ലാത്ത അപ്പങ്ങളുടെ ഒന്നാം ദിവസത്തിൽ ൧൨
പെസഹാ ബലിയായിട്ട കൊല്ലപ്പെട്ടുമ്പൊൾ അവന്റെ ശി
ഷ്യന്മാർ അവനൊട്ട നീ പെസഹാ ഭക്ഷിപ്പാനായിട്ട ഞങ്ങൾ
എവിടെ പൊയി ഒരുക്കെണമെന്ന നിനക്ക മനസ്സായിരിക്കു
ന്നു എന്ന പറഞ്ഞു * അപ്പൊൾ അവൻ തന്റെ ശിഷ്യന്മാ ൧൩
രിൽ രണ്ടു പെരെ അയച്ച അവരൊട്ട നിങ്ങൾ നഗരത്തിലെ
ക്ക പൊകുവിൻ അവിടെ ഒരു കുടം വെള്ളം ചുമക്കുന്ന ഒരു
മനുഷ്യൻ നിങ്ങളെ എതിരെല്ക്കും അവന്റെ പിന്നാലെ പൊ
കുവിൻ * വിശെഷിച്ച അവൻ എവിടെ എങ്കിലും അകത്ത ൧൪
ചെന്നാൽ നിങ്ങൾ ആ വീട്ടിന്റെ യജമാനനൊട ഞാൻ എ
ന്റെ ശിഷ്യന്മാരൊട്ട കൂടി പെസഹാ ഭക്ഷിപ്പാനുള്ള വിരുന്നു
മുറി എവിടെയാകുന്നു എന്ന ഗുരു പറയുന്നു എന്ന പറവിൻ *
പിന്നെ അവൻ അലങ്കരിക്കപ്പെട്ടതും ചട്ടപ്പെട്ടതുമായുള്ള ഒരു ൧൫
വലിയ മാളിക മുറി നിങ്ങൾക്ക കാണിക്കും അവിടെ നമുക്ക ഒരു
ക്കിക്കൊൾവിൻ എന്ന പറഞ്ഞു * അപ്പൊൾ അവന്റെ ശിഷ്യ ൧൬
ന്മാർ പുറപ്പെട്ട നഗരത്തിൽ വന്ന അവൻ തങ്ങളൊട്ട പറഞ്ഞ
പ്രകാരം തന്നെ കണ്ടെത്തി പെസഹാ ഒരുക്കുകയും ചെയ്തു *
പിന്നെ വൈകുന്നെരമായപ്പൊൾ അവൻ പന്ത്രണ്ടു പെ ൧൭
രൊട്ട കൂട അവിടെ വരുന്നു * അവർ ഇരുന്ന ഭക്ഷിക്കു ൧൮
മ്പൊൾ യെശു എന്നൊട്ട കൂട ഭക്ഷിക്കുന്ന നിങ്ങളിൽ ഒരുത്തൻ
എന്നെ കാണിച്ചു കൊടുക്കുമെന്ന ഞാൻ സത്യമായിട്ട നിങ്ങ
ളൊട്ട പറയുന്നു എന്ന പറഞ്ഞു * അപ്പൊൾ അവർ ദുഃഖപ്പെ ൧൯
ട്ട ഒരൊരുത്തനായിട്ട അവനൊട്ട ഞാനൊ എന്നും മറ്റൊരു
ത്തൻ ഞാനൊ എന്നും ചൊദിച്ചു തുടങ്ങി * എന്നാറെ അവൻ ൨൦
ഉത്തരമായിട്ട അവരൊട്ട പന്ത്രണ്ടു പെരിൽ ഒരുത്തൻ എന്നൊ
ട്ട കൂട താലത്തിൽ കൈ മുക്കുന്നവൻ തന്നെ ആകുന്നു * മനു ൨൧
ഷ്യന്റെ പുത്രൻ തന്നെ കുറിച്ച എഴുതിയിരിക്കുന്ന പ്രകാരം
പൊകുന്നു സത്യം എന്നാൽ മനുഷ്യന്റെ പുത്രൻ ആരാൽ കാ
ണിച്ചു കൊടുക്കപ്പെടുന്നുവൊ ആ മനുഷ്യന ഹാ കഷ്ടം ആ മ
നുഷ്യൻ ജനിക്കാതെ ഇരുന്നാൽ അവന നന്നായിരുന്നു എ
ന്ന പറഞ്ഞു *
വിശെഷിച്ചും അവർ ഭക്ഷിക്കുമ്പൊൾ യെശു അപ്പം എടു ൨൨

ത്ത വാഴ്ത്തി (അതിനെ) മുറിച്ച അവൎക്ക കൊടുത്ത നിങ്ങൾ വാ
ങ്ങി ഭക്ഷിപ്പിൻ ഇത എന്റെ ശരീരമാകുന്നു എന്ന പറഞ്ഞു *
൨൩ പിന്നെ അവൻ പാനപാത്രം എടുത്ത സ്തോത്രം ചെയ്തു അ
തിനെ അവൎക്ക കൊടുത്തു അവരെല്ലാവരും അതിൽനിന്ന കുടി
൨൪ ച്ചു * പിന്നെ അവൻ അവരൊട ഇത പുതിയ നിയമത്തി
ന്റെ എന്റെ രക്തം പലൎക്കും വെണ്ടി ചൊരിയപ്പെട്ടതാകുന്നു *
൨൫ ദൈവത്തിന്റെ രാജ്യത്തിൽ ഞാൻ മുന്തിരിങ്ങയുടെ രസം പു
തിയതായിട്ട കുടിക്കുന്ന ആ ദിവസത്തൊളം അതു ഞാൻ പി
ന്നെയും കുടിക്കയില്ല എന്ന ഞാൻ സത്യമായിട്ട നിങ്ങളൊട
പറയുന്നു എന്ന പറഞ്ഞു *
൨൬ പിന്നെ അവർ ഒരു സംകീൎത്തനം പാടിയതിന്റെ ശെഷം
൨൭ ഒലിവു മലെക്ക പുറപ്പെട്ടു പൊയി * അപ്പൊൾ യെശു അ
വരൊട ഞാൻ എടയനെ അടിക്കും അപ്പൊൾ ആടുകൾ ചി
ന്നപ്പെട്ടു പൊകും എന്ന എഴുതപ്പെട്ടിരിക്കകൊണ്ട നിങ്ങൾ എ
൨൮ ല്ലാവരും ഈ രാത്രിയിൽ എന്നെ കുറിച്ച വിരുദ്ധപ്പെടും * എ
ന്നാൽ ഞാൻ ഉയിൎത്തെഴുനീറ്റതിന്റെ ശെഷം നിങ്ങൾക്ക മു
൨൯ മ്പെ ഗലിലെയായിലെക്ക പൊകും എന്ന പറഞ്ഞു * എന്നാ
റെ പത്രൊസ അവനൊട എല്ലാവരും വിരുദ്ധപ്പെട്ടാലും ഞാൻ
൩൦ വിരുദ്ധപ്പെടുകയില്ല എന്ന പറഞ്ഞു * അപ്പൊൾ യെശു അ
വനൊട ഇന്ന ഈ രാത്രിയിൽ തന്നെ പൂവൻകൊഴി രണ്ടു പ്രാ
വശ്യം കൂകുന്നതിന മുമ്പെ നീ മൂന്ന പ്രാവശ്യം എന്നെ ഉപെ
ക്ഷിക്കുമെന്ന ഞാൻ സത്യമായിട്ട നിന്നൊട പറയുന്നു എന്ന
൩൧ പറഞ്ഞു * എന്നാൽ അവൻ ഞാൻ നിന്നൊട കൂടി മരിക്കെ
ണ്ടിയിരുന്നാലും ഒരു പ്രകാരത്തിലും നിന്നെ ഉപെക്ഷിക്കയി
ല്ല എന്ന അധികം ഉറപ്പായിട്ട പറഞ്ഞു അവരെല്ലാവരും അ
പ്രകാരം തന്നെ പറഞ്ഞു *
൩൨ പിന്നെ അവർ ഗെതസെമനെ എന്ന പെരുള്ള സ്ഥലത്തി
ലെക്ക വന്നു അപ്പൊൾ അവൻ തന്റെ ശിഷ്യന്മാരൊട ഞാൻ
പ്രാൎത്ഥിക്കുവൊളത്തിന്ന നിങ്ങൾ ഇവിടെ ഇരുന്നുകൊൾ
൩൩ വിൻ എന്ന പറഞ്ഞു * പിന്നെ അവൻ പത്രൊസിനെയും
യാക്കൊബിനെയും യൊഹന്നാനെയും തന്നൊട കൂട കൊണ്ടു
പൊയി എറ്റവും വിഷാദപ്പെട്ട വളരെ വ്യസനപ്പെട്ടു തുട
൩൪ ങ്ങി * അപ്പൊൾ അവൻ അവരൊട എന്റെ ആത്മാവ മര
ണം വരയും മഹാ ദുഃഖപ്പെട്ടിരിക്കുന്നു നിങ്ങൾ ഇവിടെ പാ
൩൫ ൎത്ത ഉണൎന്നുകൊൾവിനെന്ന പറഞ്ഞു * പിന്നെ അവൻ
കുറെ ദൂരം പൊയിട്ട നിലത്ത വീണ കഴിയുന്നതായിരുന്നാൽ
൩൬ ആ സമയം തന്നെ നീങ്ങിപ്പൊകെണമെന്ന പ്രാൎത്ഥിച്ചു * അ
ബ്ബ പിതാവെ നിന്നാൽ എല്ലാ കാൎയ്യങ്ങളും കഴിയുന്നവയാകു
ന്നു ഈ പാനപാത്രം എന്നിൽനിന്ന നീക്കിക്കൊള്ളെണമെ എ

ക്കിലും ഞാൻ ഇച്ശിക്കുന്നതല്ല നീ ഇച്ശിക്കുന്നത തന്നെ ആക
ട്ടെ എന്നും പറഞ്ഞു ✱ പിന്നെ അവൻ വന്ന അവരെ ഉറ ൩൭
ങ്ങുന്നതു കണ്ട പത്രൊസിനൊട ശിമൊനെ നീ ഉറങ്ങുന്നുവൊ
നിനക്ക ഒരു മണിനെരം ഉണൎന്നുകൊൾവാൻ കഴിഞ്ഞില്ല
യൊ ✱ നിങ്ങൾ പരീക്ഷയിലെക്ക അകപ്പെടാതെ ഇരിപ്പാ ൩൮
നായിട്ട ഉണൎന്നുകൊണ്ട പ്രാൎത്ഥിപ്പിൻ ആത്മാവ മനസ്സുള്ളത
തന്നെ എങ്കിലും ജഡം ക്ഷീണമുള്ളതാകുന്നു എന്ന പറഞ്ഞു ✱
അവൻ പിന്നെയും പൊയി ആ വചനം തന്നെ പറഞ്ഞ ൩൯
പ്രാൎത്ഥിച്ചു ✱ പിന്നെ അവൻ തിരിച്ചുവന്നപ്പൊൾ അവരുടെ ൪൦
കണ്ണുകൾ നിദ്രാഭാരമുള്ളവയായിരുന്നതുകൊണ്ട അവരെ പി
ന്നെയും ഉറങ്ങുന്നതു കണ്ടു അവർ അവനൊട എന്ത ഉത്തര
മായിട്ട പറയെണമെന്ന അറിഞ്ഞതുമില്ല ✱ പിന്നെ അവൻ ൪൧
മൂന്നാം പ്രാവശ്യം വന്ന അവരൊട നിങ്ങൾ ഇനി ഉറങ്ങി ആ
ശ്വാസപ്പെടുവിൻ മതി സമയം വന്നു കണ്ടാലും മനുഷ്യന്റെ
പുത്രൻ പാപികളുടെ കൈകളിൽ എല്പിക്കപ്പെടുന്നു ✱ എഴുനീ ൪൨
ല്പിൻ നാം പൊക കണ്ടാലും എന്നെ കാണിച്ചുകൊടുക്കുന്ന
വൻ സമീപത്തിരിക്കുന്നു എന്ന പറഞ്ഞു ✱
പിന്നെ ഉടനെ അവൻ പിന്നെയും സംസാരിക്കുമ്പൊൾ ത ൪൩
ന്നെ പന്ത്രണ്ടുപെരിൽ ഒരുത്തനായ യെഹൂദായും അവനൊട
കൂട പ്രധാനാചാൎയ്യന്മാരിൽനിന്നും ഉപാദ്ധ്യായന്മാരിൽനിന്നും
മൂപ്പന്മാരിൽനിന്നും വാളുകളൊടും വടികളൊടും കൂട ബഹു പു
രുഷാരവും വന്നു ✱ എന്നാൽ അവനെ കാണിച്ചു കൊടുത്ത ൪൪
വൻ ഞാൻ എവനെ ചുംബനം ചെയ്യുമൊ ആയവൻ അ
വൻ തന്നെയാകുന്നു അവനെ പിടിച്ച സൂക്ഷത്തൊടെ കൊ
ണ്ടുപൊകുവിനെന്ന അവൎക്ക അടയാളമായി പറഞ്ഞിരുന്നു ✱
പിന്നെ അവൻ വന്ന ഉടനെ അവന്റെ അടുക്കൽ ചെന്ന ൪൫
റബ്ബി റബ്ബി എന്ന പറഞ്ഞ അവനെ ചുംബനം ചെയ്തു ✱
അപ്പൊൾ അവർ അവന്റെ മെൽ തങ്ങളുടെ കൈകളെ വെ ൪൬
ച്ച അവനെ പിടിച്ചു ✱ എന്നാൽ അരികെ നിന്നവരിൽ ഒ ൪൭
രുത്തൻ ഒരു വാൾ ഊരി പ്രധാനാചാൎയ്യന്റെ വെലക്കാരനെ
വെട്ടി അവന്റെ ചെവി മുറിച്ചുകളഞ്ഞു ✱ അപ്പൊൾ യെശു ൪൮
ഉത്തരമായിട്ട അവരൊട നിങ്ങൾ ഒരു കള്ളന്റെ നെരെ എ
ന്ന പൊലെ വാളുകളൊടും വടികളൊടുംകൂട എന്നെ പിടിപ്പാൻ
പുറപ്പെട്ടു വന്നുവൊ ✱ ഞാൻ ദിനം പ്രതിയും നിങ്ങളൊട ൪൯
കൂട ദൈവാലയത്തിൽ പഠിപ്പിച്ചുകൊണ്ടിരുന്നു അപ്പൊൾ നി
ങ്ങൾ എന്നെ പിടിച്ചില്ല എന്നാലും വെദവാക്യങ്ങൾ നിവൃ
ത്തിക്കെണ്ടുന്നതിന്നാകുന്നു എന്ന പറഞ്ഞു ✱ അപ്പൊൾ എ ൫൦
ല്ലാവരും അവനെ വിട്ട ഓടിപ്പൊയി ✱ വിശെഷിച്ച തന്റെ ൫൧
നഗ്ന ശരീരത്തിൽ ഒരു പുതപ്പു കൊണ്ട പുതച്ചിരുന്നവനായ

ഒരു യൌവനമുള്ളവൻ അവന്റെ പിന്നാലെ ചെന്നു യൌവ
൫൨ നമുള്ളവരും അവനെ പിടിച്ചു * എന്നാൽ അവൻ പുതപ്പു
വിട്ടു നഗ്നനായി അവരിൽനിന്ന ഓടിപ്പൊയി *
൫൩ പിന്നെ അവർ യെശുവിനെ പ്രധാനാചാൎയ്യന്റെ അടു
ക്കൽ കൊണ്ടുപൊയി അവിടെ അവനൊടു കൂട എല്ലാ പ്രധാ
നാചാൎയ്യന്മാരും മൂപ്പന്മാരും ഉപാദ്ധ്യായന്മാരും ഒന്നിച്ചു കൂടിയി
൫൪ രുന്നു * എന്നാൽ പത്രൊസ ദൂരവെ അവന്റെ പിന്നാലെ
പ്രധാനാചാൎയ്യന്റെ അരമനെക്കകത്തൊളവും ചെന്നു അ
വൻ സെവകന്മാരൊടു കൂട ഇരുന്ന തീകാഞ്ഞുകൊണ്ടിരുന്നു *
൫൫ അപ്പൊൾ പ്രധാനാചാൎയ്യന്മാരും വിസ്താരസംഘമൊക്കയും
യെശുവിനെ കൊല്ലെണ്ടുന്നതിന്ന അവന്ന വിരൊധമായി
൫൬ സാക്ഷി അന്വെഷിച്ചു അവർ കണ്ടെത്തിയില്ല * പലരും അ
വന്ന വിരൊധമായിട്ട കള്ള സാക്ഷി പറഞ്ഞിട്ടും ആ സാക്ഷി
൫൭ കൾ ചെൎന്നില്ല * പിന്നെ ചിലർ എഴുനീറ്റ അവന്ന വിരൊ
൫൮ ധമായിട്ടു കള്ള സാക്ഷി ബൊധിപ്പിച്ചു * ഇവൻ ഞാൻ കൈ
വെലയായുള്ള ഒരം ദൈവാലയം പൊളിച്ചു കളഞ്ഞ പിന്നെ
മൂന്ന ദിവസത്തിന്നകം കൈവെല കൂടാതെ മറ്റൊന്നു പണി
൫൯ ചെയ്യും എന്ന പറഞ്ഞതു ഞങ്ങൾ കെട്ടു എന്ന പറഞ്ഞു * ഇ
൬൦ പ്രകാരം തന്നെ അവരുടെ സാക്ഷി ചെരാതെ ഇരുന്നു * അ
പ്പൊൾ പ്രധാനാചാൎയ്യൻ നടുവിൽ എഴുനീറ്റ നിന്ന യെശു
വിനൊടു നീ ഒന്നും ഉത്തരം പറയുന്നില്ലയൊ ഇവർ നിന്റെ
൬൧ നെരെ സാക്ഷിപ്പെടുത്തുന്നത എന്ത എന്ന ചൊദിച്ചു * എ
ന്നാറെ അവൻ മിണ്ടാതെ ഒന്നും ഉത്തരം പറയാതെ ഇരു
ന്നു പ്രധാനാചാൎയ്യൻ പിന്നെയും അവനൊടു ചൊദിച്ചു അ
വനൊടു നീ സ്തൊത്രം ചെയ്യപ്പെട്ടവന്റെ പുത്രനായ ക്രിസ്തു
൬൨ വാകുന്നുവൊ എന്ന പറഞ്ഞു * എന്നാറെ യെശു ഞാൻ ത
ന്നെ ആകുന്നു അത്രയുമല്ല മനുഷ്യന്റെ പുത്രൻ വല്ലഭത്വ
ത്തിന്റെ വലത്തു ഭാഗത്തിരിക്കുന്നതിനെയും ആകാശത്തിലെ
മെഘങ്ങളിൽ വരുന്നതിനെയും നിങ്ങൾ കാണും എന്ന പറ
൬൩ ഞ്ഞു * അപ്പൊൾ പ്രധാനാചാൎയ്യൻ തന്റെ കുപ്പായങ്ങളെ
കീറി ഇനി നമുക്ക സാക്ഷികളെ കൊണ്ട എന്ത ആവശ്യം *
൬൪ നിങ്ങൾ ഒരം ദൈവദൂഷണം കെട്ടുവല്ലൊ നിങ്ങൾക്ക എന്ത
തൊന്നുന്നു എന്ന പറഞ്ഞു അവരെല്ലാവരും അവൻ മരണ
൬൫ ശിക്ഷെക്ക യൊഗ്യനാകുന്നു എന്ന കുറ്റം വിധിച്ചു * അ
പ്പൊൾ ചിലർ അവന്റെ മെൽ തുപ്പി അവന്റെ മുഖത്തെ
മൂടി അവനെ കൈ കൊണ്ടിടിച്ചു അവനൊട ജ്ഞാനദൃഷ്ടി കൊ
ണ്ട പറക എന്ന പറഞ്ഞു തുടങ്ങി അത്രയുമല്ല സെവകന്മാർ
അവനെ ഉള്ളങ്കൈകൾ കൊണ്ട അടിച്ചു *
൬൬ എന്നാൽ പത്രൊസ അരമനയിൽ താഴെ ഇരിക്കുമ്പൊൾ

പ്രധാനാചാൎയ്യന്റെ വെലക്കാരത്തികളിൽ ഒരുത്തി വരുന്നു *
അവൾ തീകാഞ്ഞു കൊണ്ടിരിക്കുന്ന പത്രൊസിനെ കണ്ടാറെ ൬൭
അവനെ സൂക്ഷിച്ചു നൊക്കി നീയും നസറായക്കാരനായ യെ
ശുവിനൊടു കൂട ആയിരുന്നു എന്നു പറഞ്ഞു * എന്നാറെ അ ൬൮
വൻ ഞാൻ അറിയുന്നില്ല നീ പറയുന്നതും ഞാൻ തിരിച്ചറിയു
ന്നില്ല എന്നു മറുത്തു പറഞ്ഞു പിന്നെ അവൻ പുറത്ത പൂമുഖ
ത്തിലെക്ക പുറപ്പെട്ടുപൊയി അപ്പൊൾ പൂവൻകൊഴി കൂകി *
പിന്നെ ഒരു വെലക്കാരത്തി അവനെ പിന്നെയും കണ്ട അട ൬൯
ക്കൽ നില്ക്കുന്നവരൊട ഇവൻ അവരിൽ ഉള്ളവനാകുന്നു എ
ന്നു പറഞ്ഞു തുടങ്ങി * അവൻ പിന്നെയും മറുത്തു പറഞ്ഞു ൭൦
പിന്നെ കുറെ നെരം കഴിഞ്ഞ ശെഷം അരികെ നിന്നവർ പി
ന്നെയും പത്രൊസിനൊടു നീ അവരിൽ ഉള്ളവനാകുന്നു സത്യം
നീ ഗലിലെയക്കാരനാകുന്നുവല്ലൊ നിന്റെ വാക്കും അതി
നൊട ഒത്തിരിക്കുന്നു എന്നു പറഞ്ഞു * എന്നാൽ അവൻ നി ൭൧
ങ്ങൾ പറയുന്ന ൟ മനുഷ്യനെ ഞാൻ അറിയുന്നില്ലെന്നു പറ
ഞ്ഞ ശപിക്കയും ആണയിടുകയും ചെയ്യു തുടങ്ങി * അപ്പൊൾ ൭൨
പൂവൻകൊഴി രണ്ടാം പ്രാവശ്യം കൂകി എന്നാറെ പത്രൊസ
പൂവൻകൊഴി രണ്ടാം പ്രാവശ്യം കൂകുന്നതിന മുമ്പെ നീ മൂന്നു
പ്രാവശ്യം എന്നെ മറുത്ത പറയുമെന്നു യെശു തന്നൊടു പറ
ഞ്ഞ വചനം ഓൎത്തു പിന്നെ അവൻ അതിന്മെൽ നിരൂപി
ച്ചുകൊണ്ട കരഞ്ഞു *

## ൧൫. അദ്ധ്യായം.

൧ യെശു കെട്ടിക്കൊണ്ടു വരപ്പെടുകയും പീലാത്തൊസി
ന്റെ മുമ്പാകെ കുററം ചുമത്തപ്പെടുകയും.—൧൫ കുരിശിൽ
തറെക്കപ്പെടുവാൻ എല്പിക്കപ്പെടുകയും.—൨൭ രണ്ടു കള്ള
ന്മാരുടെ നടുവിൽ തൂക്കപ്പെടുകയും.—൪൨ ബഹുമാന
ത്തൊടെ ശവം അടക്കപ്പെടുകയും ചെയ്യുന്നത.

പിന്നെ ഉടനെ അതികാലത്തിൽ പ്രധാനാചാൎയ്യന്മാർ
മൂപ്പന്മാരൊടും ഉപാദ്ധ്യായന്മാരൊടും എല്ലാ വിസ്താരസംഘ
ത്തൊടും കൂട ഒന്നിച്ച ആലൊചന ചെയ്തിട്ട യെശുവിനെ കെ
ട്ടി കൊണ്ടുപൊയി അവനെ പീലാത്തൊസിന എല്പിച്ചു * അ ൨
പ്പൊൾ പീലാത്തൊസ അവനൊടു നീ യെഹൂദന്മാരുടെ രാ
ജാവാകുന്നുവൊ എന്നു ചൊദിച്ചു എന്നാറെ അവൻ ഉത്തരമാ
യിട്ട അവനൊടു നീ പറയുന്നുവല്ലൊ എന്നു പറഞ്ഞു * വി ൩
ശെഷിച്ചും പ്രധാനാചാൎയ്യന്മാർ വളര കാൎയ്യങ്ങളെ കുറിച്ച അ
വനെ കുററപ്പെടുത്തി * അപ്പൊൾ പീലാത്തൊസ പിന്നെ ൪
യും അവനൊടു കണ്ടാലും ഇവർ എത്ര കാൎയ്യങ്ങളെ നിന്റെ
നെരെ സാക്ഷിപ്പെടുത്തുന്നു നീ ഉത്തരമായിട്ട ഒന്നും പറയു

[illegible]യൊ എന്ന ചൊദിച്ചു * എന്നാൽ യെശു പിന്നെയും
ായിട്ട ഒന്നും പറഞ്ഞില്ല എന്നതുകൊണ്ട പീലാത്തൊ
ശ്ചൎയ്യപ്പെട്ടു *
ാൽ അവൻ ആ പെരുനാളിൽ അവർ യാതൊരു കാവൽ
നെ ചൊദിച്ചുവൊ അവനെ അവൎക്കായി വിടീക്കമാ
 * അപ്പൊൾ കലഹമുണ്ടാക്കി കലഹത്തിൽ കുല
 ചെയ്തവരൊട കൂട കെട്ടപ്പെട്ടവനായ ബറബ്ബാസ
പരുള്ള ഒരുത്തൻ ഉണ്ടായിരുന്നു * വിശെഷിച്ച പു
 നിലവിളിച്ച അവൻ തങ്ങൾക്ക എല്ലായ്പൊഴും ചെ
 പ്രകാരം (ചെയ്യെണമെന്ന) ചൊദിച്ചു തുടങ്ങി * എ
ന്നാറെ പീലാത്തൊസ അവരൊട ഉത്തരമായിട്ട ഞാൻ നി
ങ്ങൾക്ക യെഹൂദന്മാരുടെ രാജാവിനെ വിടീക്കെണമെന്ന നി
൧൦ ങ്ങൾക്ക മനസ്സുണ്ടൊ എന്ന പറഞ്ഞു * എന്തുകൊണ്ടെന്നാൽ
പ്രധാനാചാൎയ്യന്മാർ അവനെ അസൂയ കൊണ്ട എല്പിച്ചു എ
൧൧ ന്ന അവൻ അറിഞ്ഞിരുന്നു * എന്നാൽ അവൻ പ്രത്യെകം
ബറബ്ബാസിനെ തങ്ങൾക്ക വിടീക്കെണമെന്ന പ്രധാനാചാ
൧൨ ൎയ്യന്മാർ പുരുഷാരത്തെ ഉത്സാഹിപ്പിച്ചു * പിന്നെ പീലാ
ത്തൊസ ഉത്തരമായിട്ട വീണ്ടും അവരൊട എന്നാൽ യെഹൂ
ദന്മാരുടെ രാജാവെന്ന നിങ്ങൾ ചൊല്ലുന്നവനൊട ഞാൻ എ
ന്ത ചെയ്യെണമെന്ന നിങ്ങൾക്ക മനസ്സായിരിക്കുന്നു എന്ന
൧൩ പറഞ്ഞു * അവനെ കുരിശിൽ തറെക്കെണമെന്ന അവർ പി
൧൪ ന്നെയും നിലവിളിച്ച പറഞ്ഞു * അപ്പൊൾ പീലാത്തൊസ
അവരൊട എന്തിന അവൻ എന്ത ദൊഷം ചെയ്തു എന്ന പ
റഞ്ഞു എന്നാറെ അവർ അവനെ കുരിശിൽ തറെക്കെണമെ
൧൫ ന്ന അധികമായിട്ട നിലവിളിച്ചു പറഞ്ഞു * അപ്പൊൾ പീ
ലാത്തൊസ ജനങ്ങളെ സമ്മതപ്പെടുത്തുവാൻ മനസ്സുണ്ടായി
ട്ട അവൎക്ക ബറബ്ബാസിനെ വിടിച്ച യെശുവിനെ ചമ്മട്ടി
കൊണ്ട അടിപ്പിച്ചിട്ട കുരിശിൽ തറെക്കപ്പെടുന്നതിന അവ
൧൬ നെ എല്പിച്ചു * അപ്പൊൾ ആയുധക്കാർ അവനെ അധികാര
സ്ഥലമായ അരമനെക്കകത്ത കൊണ്ടുപൊയി ആയുധക്കാരു
൧൭ ടെ കൂട്ടമെല്ലാം കൂടി വിളിച്ചു * പിന്നെ അവർ ഒരു ചുകന്ന
കുപ്പായം അവനിൽ ഉടുപ്പിച്ച മുള്ളുകൾ കൊണ്ട ഒരു കിരീടം
൧൮ മുടഞ്ഞിട്ട അവന്റെ (തലയിൻ) മെൽ വെച്ചു * യെഹൂദന്മാ
൧൯ രുടെ രാജാവെ വാഴുക എന്ന അവനെ വന്ദിച്ചു തുടങ്ങി * പി
ന്നെ അവർ ഒരു കൊലു കൊണ്ട അവന്റെ തലയിൽ അടി
ച്ചു അവന്റെ മെൽ തുപ്പി മുട്ടുകുത്തിക്കൊണ്ട അവനെ വന്ദി
൨൦ ച്ചു * ഇങ്ങിനെ അവർ അവനെ പരിഹസിച്ചതിന്റെ ശെ
ഷം അവർ ആ ചുകന്ന കുപ്പായം അവനിൽനിന്ന നീക്കി അ
വന്റെ സ്വന്ത വസ്ത്രങ്ങളെ അവനിൽ ഉടുപ്പിച്ച അവനെ

പ്രധാനാചാൎയ്യന്റെ വെലക്കാരത്തികളിൽ ഒരുത്തി വരുന്നു *
അവൾ തീകാഞ്ഞു കൊണ്ടിരിക്കുന്ന പത്രൊസിനെ കണ്ടാറെ ൬൭
അവനെ സൂക്ഷിച്ചു നൊക്കി നീയും നസറായക്കാരനായ യെ
ശുവിനൊടു കൂട ആയിരുന്നു എന്ന പറഞ്ഞു * എന്നാറെ അ ൬൮
വൻ ഞാൻ അറിയുന്നില്ല നീ പറയുന്നതും ഞാൻ തിരിച്ചറിയു
ന്നില്ല എന്ന മറുത്തു പറഞ്ഞു പിന്നെ അവൻ പുറത്ത പൂമുഖ
ത്തിലെക്ക പുറപ്പെട്ടുപൊയി അപ്പൊൾ പൂവൻകൊഴി കൂകി *
പിന്നെ ഒരു വെലക്കാരത്തി അവനെ പിന്നെയും കണ്ടു അടു ൬൯
ക്കൽ നില്ക്കുന്നവരൊട ഇവൻ അവരിൽ ഉള്ളവനാകുന്നു എ
ന്ന പറഞ്ഞു തുടങ്ങി * അവൻ പിന്നെയും മറുത്തു പറഞ്ഞു ൭൦
പിന്നെ കുറെ നെരം കഴിഞ്ഞ ശെഷം അരികെ നിന്നവർ പി
ന്നെയും പത്രൊസിനൊടു നീ അവരിൽ ഉള്ളവനാകുന്നു സത്യം
നീ ഗലിലെയക്കാരനാകുന്നുവല്ലൊ നിന്റെ വാക്കും അതി
നൊട ഒത്തിരിക്കുന്നു എന്ന പറഞ്ഞു * എന്നാൽ അവൻ നി ൭൧
ങ്ങൾ പറയുന്ന ൟ മനുഷ്യനെ ഞാൻ അറിയുന്നില്ലെന്ന പറ
ഞ്ഞ ശപിക്കയും ആണയിടുകയും ചെയ്യു തുടങ്ങി * അപ്പൊൾ ൭൨
പൂവൻകൊഴി രണ്ടാം പ്രാവശ്യം കൂകി എന്നാറെ പത്രൊസ
പൂവൻകൊഴി രണ്ടാം പ്രാവശ്യം കൂകുന്നതിന മുമ്പെ നീ മൂന്നു
പ്രാവശ്യം എന്നെ മറുത്ത പറയുമെന്ന യെശു തന്നൊടു പറ
ഞ്ഞ വചനം ഓൎത്തു പിന്നെ അവൻ അതിന്മെൽ നിരൂപി
ച്ചുകൊണ്ടു കരഞ്ഞു *

## ൧൫. അദ്ധ്യായം.

൧ യെശു കെട്ടിക്കൊണ്ടു വരപ്പെടുകയും പീലാത്തൊസിന്റെ മുമ്പാകെ കുറ്റം ചുമത്തപ്പെടുകയും.—൧൫ കുരിശിൽ തറെക്കപ്പെടുവാൻ എല്പിക്കപ്പെടുകയും.—൨൭ രണ്ടു കള്ളന്മാരുടെ നടുവിൽ തൂക്കപ്പെടുകയും.—൪൨ ബഹുമാനത്തൊടെ ശവം അടക്കപ്പെടുകയും ചെയ്യുന്നത.

പിന്നെ ഉടനെ അതികാലത്തിൽ പ്രധാനാചാൎയ്യന്മാർ
മൂപ്പന്മാരൊടും ഉപാദ്ധ്യായന്മാരൊടും എല്ലാ വിസ്താരസംഘ
ത്തൊടുംകൂട ഒന്നിച്ച ആലൊചന ചെയ്തിട്ട യെശുവിനെ കെ
ട്ടി കൊണ്ടുപൊയി അവനെ പീലാത്തൊസിന എല്പിച്ചു * അ ൨
പ്പൊൾ പീലാത്തൊസ അവനൊടു നീ യെഹൂദന്മാരുടെ രാ
ജാവാകുന്നുവൊ എന്ന ചൊദിച്ചു എന്നാറെ അവൻ ഉത്തരമാ
യിട്ട അവനൊടു നീ പറയുന്നുവല്ലൊ എന്ന പറഞ്ഞു * വി ൩
ശെഷിച്ചും പ്രധാനാചാൎയ്യന്മാർ വളര കാൎയ്യങ്ങളെ കുറിച്ച അ
വനെ കുറ്റപ്പെടുത്തി * അപ്പൊൾ പീലാത്തൊസ പിന്നെ ൪
യും അവനൊടു കണ്ടാലും ഇവർ എത്ര കാൎയ്യങ്ങളെ നിന്റെ
നെരെ സാക്ഷിപ്പെടുത്തുന്നു നീ ഉത്തരമായിട്ട ഒന്നും പറയു

൫ ന്നില്ലയൊ എന്ന ചൊദിച്ചു * എന്നാൽ യെശു പിന്നെയും
ഉത്തരമായിട്ട ഒന്നും പറഞ്ഞില്ല എന്നതുകൊണ്ട പീലാത്തൊ
സ ആശ്ചൎയ്യപ്പെട്ടു *
൬ എന്നാൽ അവൻ ആ പെരുനാളിൽ അവർ യാതൊരു കാവൽ
പ്പെട്ടവനെ ചൊദിച്ചുവൊ അവനെ അവൎക്കായി വിടീക്കുമാ
൭ റുണ്ടായി * അപ്പൊൾ കലഹമുണ്ടാക്കി കലഹത്തിൽ കുല
പാതകം ചെയ്യുവരൊടു കൂട കെട്ടപ്പെട്ടവനായ ബറബ്ബാസ
൮ എന്ന പെരുള്ള ഒരുത്തൻ ഉണ്ടായിരുന്നു * വിശെഷിച്ച പു
രുഷാരം നിലവിളിച്ച അവൻ തങ്ങൾക്ക എല്ലായ്പൊഴും ചെ
൯ യ്യുവന്ന പ്രകാരം (ചെയ്യെണമെന്ന) ചൊദിച്ചു തുടങ്ങി * എ
ന്നാറെ പീലാത്തൊസ അവരൊട ഉത്തരമായിട്ട ഞാൻ നി
ങ്ങൾക്ക യെഹൂദന്മാരുടെ രാജാവിനെ വിടീക്കെണമെന്ന നി
൧൦ ങ്ങൾക്ക മനസ്സുണ്ടൊ എന്ന പറഞ്ഞു * എന്തുകൊണ്ടെന്നാൽ
പ്രധാനാചാൎയ്യന്മാർ അവനെ അസൂയ കൊണ്ട ഏല്പിച്ചു എ
൧൧ ന്ന അവൻ അറിഞ്ഞിരുന്നു * എന്നാൽ അവൻ പ്രത്യെകം
ബറബ്ബാസിനെ തങ്ങൾക്ക വിടീക്കെണമെന്ന പ്രധാനാചാ
൧൨ ൎയ്യന്മാർ പുരുഷാരത്തെ ഉത്സാഹിപ്പിച്ചു * പിന്നെ പീലാ
ത്തൊസ ഉത്തരമായിട്ട വീണ്ടും അവരൊടു എന്നാൽ യെഹൂ
ദന്മാരുടെ രാജാവെന്ന നിങ്ങൾ ചൊല്ലുന്നവനൊട ഞാൻ എ
ന്ത ചെയ്യെണമെന്ന നിങ്ങൾക്ക മനസ്സായിരിക്കുന്നു എന്ന
൧൩ പറഞ്ഞു * അവനെ കുരിശിൽ തറെക്കെണമെന്ന അവർ പി
൧൪ ന്നെയും നിലവിളിച്ച പറഞ്ഞു * അപ്പൊൾ പീലാത്തൊസ
അവരൊടു എന്തിന അവൻ എന്ത ദൊഷം ചെയ്തു എന്ന പ
റഞ്ഞു എന്നാറെ അവർ അവനെ കുരിശിൽ തറെക്കെണമെ
൧൫ ന്ന അധികമായിട്ട നിലവിളിച്ചു പറഞ്ഞു * അപ്പൊൾ പീ
ലാത്തൊസ ജനങ്ങളെ സമ്മതപ്പെടുത്തുവാൻ മനസ്സുണ്ടായി
ട്ട അവൎക്ക ബറബ്ബാസിനെ വിടീച്ച യെശുവിനെ ചമ്മട്ടി
കൊണ്ട അടിപ്പിച്ചിട്ട കുരിശിൽ തറെക്കപ്പെടുന്നതിന അവ
൧൬ നെ ഏല്പിച്ചു * അപ്പൊൾ ആയുധക്കാർ അവനെ അധികാര
സ്ഥലമായ അരമനെക്കകത്ത കൊണ്ടുപൊയി ആയുധക്കാരു
൧൭ ടെ കൂട്ടമെല്ലാം കൂടി വിളിച്ചു * പിന്നെ അവർ ഒരു ചുകന്ന
കുപ്പായം അവനിൽ ഉടുപ്പിച്ച മുള്ളുകൾ കൊണ്ട ഒരു കിരീടം
൧൮ മുടഞ്ഞിട്ട അവന്റെ (തലയിൻ) മെൽ വെച്ചു * യെഹൂദന്മാ
൧൯ രുടെ രാജാവെ വാഴുക എന്ന അവനെ വന്ദിച്ചു തുടങ്ങി * പി
ന്നെ അവർ ഒരു കൊലു കൊണ്ട അവന്റെ തലയിൽ അടി
ച്ചു അവന്റെ മെൽ തുപ്പി മുട്ടുകുത്തിക്കൊണ്ട അവനെ വന്ദി
൨൦ ച്ചു * ഇങ്ങിനെ അവർ അവനെ പരിഹസിച്ചതിന്റെ ശെ
ഷം അവർ ആ ചുകന്ന കുപ്പായം അവനിൽനിന്ന നീക്കി അ
വന്റെ സ്വന്ത വസ്ത്രങ്ങളെ അവനിൽ ഉടുപ്പിച്ചു അവനെ

കുരിശിൽ തറെക്കെണ്ടുന്നതിന അവനെ പുറത്ത കൊണ്ടുപൊ
യി * വിശെഷിച്ചും ആലക്സന്ത്രയൊസിൻെറയും റൂഫൊ ൨൧
സിൻെറയും അപ്പനായി കുറെനിയക്കാരനായുള്ള ശിമൊനെ
ന്ന ഒരുത്തൻ നാട്ടിൽനിന്ന വന്ന കടന്നുപൊകുമ്പൊൾ അ
വൻ അവൻെറ കുരിശു ചുമപ്പാനായിട്ട അവന അവർ ബ
ലാല്ക്കാരം ചെയ്യുന്നു * പിന്നെ അവർ അവനെ തലയൊടി ൨൨
ടം എന്ന അൎത്ഥമുള്ള ഗൊൽഗൊത്താ എന്ന സ്ഥലത്തിലെക്ക
കൊണ്ടുപൊയി * മൂറ കൂടി കലൎന്ന വീഞ്ഞ അവന കുടിപ്പാൻ ൨൩
കൊടുത്തു എന്നാറെ അവൻ അതു വാങ്ങിയില്ല * പിന്നെ അ ൨൪
വർ അവനെ കുരിശിൽ തറച്ചതിൻെറ ശെഷം അവർ അവ
ൻെറ വസ്ത്രങ്ങളെ പങ്കിട്ട ഓരൊരുത്തൻ ഇന്നതു എടുക്കെണ
മെന്ന അവയിൽ ചീട്ടിട്ടു * അവർ അവനെ കുരിശിൽ തറെ ൨൫
ച്ചപ്പൊൾ മൂന്നാം മണിനെരമായിരുന്നു * വിശെഷിച്ച ഇ ൨൬
വൻ യെഹൂദന്മാരുടെ രാജാവ എന്ന അവൻെറ കുററത്തിൻെറ
മെലെഴുത്ത മെലെ എഴുതിയിരുന്നു * അത്രയുമല്ല അവൻെറ ൨൭
വലത്തു ഭാഗത്തിൽ ഒരുത്തനും അവൻെറ ഇടത്തു ഭാഗത്തിൽ
ഒരുത്തനും ഇങ്ങിനെ രണ്ടു കള്ളന്മാരെ അവർ അവനൊടു കൂ
ട കുരിശുകളിൽ തറെച്ചു * അപ്പൊൾ അവൻ അതിക്രമക്കാ ൨൮
രൊടു കൂടി എണ്ണപ്പെട്ടു എന്ന ചൊല്ലുന്ന വെദവാക്യം നിവൃ
ത്തിയായി *
വിശെഷിച്ച അരികെ കടന്ന പൊകുന്നവർ തങ്ങളുടെ ത ൨൯
ലകളെ കുലുക്കിക്കൊണ്ടും ഹാ ദൈവാലയം ഇടിച്ചു കളഞ്ഞ മൂ
ന്ന ദിവസങ്ങളിൽ അതു പണി ചെയ്യുന്നവനെ * നിന്നെ ൩൦
ത്തന്നെ നീ രക്ഷിച്ച കുരിശിൽനിന്ന ഇറങ്ങിവാ എന്ന പറ
ഞ്ഞുകൊണ്ടും അവനെ ദുഷിച്ചു * അപ്രകാരം തന്നെ പ്രധാ ൩൧
നാചാൎയ്യന്മാരും ഉപാദ്ധ്യായന്മാരൊടു കൂട തമ്മിൽ തമ്മിൽ ഇ
വൻ മററവരെ രക്ഷിച്ചു തന്നെ താൻ രക്ഷിപ്പാൻ കഴികയി
ല്ല * നാം കണ്ടു വിശ്വസിക്കെണ്ടുന്നതിന ഇസ്രാഎലിൻെറ ൩൨
രാജാവായ ക്രിസ്തു ഇപ്പൊൾ കുരിശിൽനിന്ന ഇറങ്ങിവരട്ടെ
എന്ന പരിഹസിച്ചു പറഞ്ഞു അവനൊടു കൂട കുരിശുകളിൽ ത
റെക്കപ്പെട്ടവരും അവനെ നിന്ദിച്ചു *
പിന്നെ ആറാം മണിനെരമായപ്പൊൾ ഒമ്പതാം മണിനെ ൩൩
രത്തൊളം നാട്ടിൽ എല്ലാടവും അന്ധകാരമുണ്ടായി * ഒമ്പ ൩൪
താം മണിനെരത്തിൽ യെശു എലൊയി എലൊയി ലാമാസ
ബക്താനി എന്ന ഒരു മഹാ ശബ്ദത്തൊടെ വിളിച്ചു പറഞ്ഞു
ആയതിന എൻെറ ദൈവമെ എൻെറ ദൈവമെ നീ എന്തിന
എന്നെ കൈവിട്ടു എന്ന അൎത്ഥമാകുന്നു * അരികെ നിന്നിട്ടു ൩൫
ള്ളവരിൽ ചിലർ അതു കെട്ടാറെ കണ്ടാലും ഇവൻ എലിയാ
യെ വിളിക്കുന്നു എന്ന പറഞ്ഞു * അപ്പൊൾ ഒരുത്തൻ ക്ഷ ൩൬

മിപ്പിൻ എലിയ അവനെ ഇറക്കുവാൻ വരുമൊ എന്ന നാം
കാണണമെന്ന പറഞ്ഞ ഓടി ഒരു സ്പൊംഗിനെ കാടികൊണ്ട
൩൭ നിറച്ച ഒരു കൊലിൽ കെട്ടി അവന കുടിപ്പാൻ കൊടുത്തു* പി
൩൮ ന്നെ യെശു ഒരു മഹാ ശബ്ദമിട്ട പ്രാണനെ വിട്ടു* അപ്പൊൾ
ദൈവാലയത്തിലെ തിരശീല മെലിൽനിന്ന കീഴൊളം രണ്ടാ
൩൯ യി ചീന്തിപ്പൊയി* വിശെഷിച്ച അവന്റെ നെരെ അരി
കെ നിന്നിട്ടുള്ള ശതാധിപൻ അവൻ ഇന്നപ്രകാരം നിലവി
ളിച്ച പ്രാണനെ വിട്ടു എന്ന കണ്ടാറെ അവൻ ഒരം മനുഷ്യൻ
൪൦ ദൈവത്തിന്റെ പുത്രനായിരുന്നു സത്യം എന്ന പറഞ്ഞു* എ
൪൧ ന്നാൽ സ്ത്രീകളും ദൂരത്തുനിന്ന നൊക്കിക്കൊണ്ടിരുന്നു* അവ
രിൽ (അവൻ ഗലിലെയായിലിരിക്കുമ്പൊൾ അവനെ പിന്തു
ടൎന്ന അവന ശുശ്രൂഷചെയ്യു വന്നവരുമായി) മഗ്ദലെനെ
മറിയയും ചെറിയ യാക്കൊബിന്റെയും യൊസെയുടെയും
അമ്മയായ മറിയയും ശാലൊമെയും അവനൊടു കൂട യെരുശ
ലമിലെക്ക പൊയ മറ്റ അനെകം സ്ത്രീകളും ഉണ്ടായിരുന്നു*
൪൨ പിന്നെ ശാബത ദിവസത്തിന്ന തലനാളായുള്ള യത്ന ദി
൪൩ വസമായിരുന്നതുകൊണ്ട വൈകുന്നെരമായപ്പൊൾ* അരി
മതിയയിൽനിന്നുള്ളവനും ബഹുമാനമുള്ള മന്ത്രിയും ദൈവ
ത്തിന്റെ രാജ്യത്തിന്നായിട്ട താനും കാത്തുകൊണ്ടിരുന്നവനു
മായ യൊസെഫ വന്ന ധൈൎയ്യത്തൊടും കൂട പീലാത്തൊസി
ന്റെ അടുക്കൽ അകത്ത ചെന്ന യെശുവിന്റെ ശരീരം ചൊ
൪൪ ദിച്ചു* അവൻ അപ്പൊഴെ മരിച്ചുവൊ എന്ന പിലാത്തൊസ
ആശ്ചൎയ്യപ്പെട്ടു അവൻ ശതാധിപനെ വിളിച്ച അവൻ മരി
൪൫ ച്ചിട്ട നെരമായൊ എന്ന അവനൊടു ചൊദിച്ചു* പിന്നെ
അവൻ ശതാധിപനിൽനിന്ന അറിഞ്ഞപ്പൊൾ ആ ശരീരം
൪൬ യൊസെഫിന്ന കൊടുത്തു* പിന്നെ അവൻ ഒരു നെരിയ
ശീല വിലെക്ക വാങ്ങിട്ട അവനെ ഇറക്കി ശീലയിൽ ചുറ്റിപ്പൊ
തെച്ച കല്മലയിൽ വെട്ടപ്പെട്ട പ്രെതക്കല്ലറയിൽ അവനെ വെ
ച്ച ആ പ്രെതക്കല്ലറയുടെ വാതില്ക്കൽ ഒരു കല്ല ഉരുട്ടി വെക്കയും
൪൭ ചെയ്തു* അവൻ വെക്കപ്പെട്ട സ്ഥലം മഗ്ദലെനെ മറിയയും
യൊസയുടെ അമ്മയായ മറിയയും കണ്ടു*

൧൬. അദ്ധ്യായം.

൧ ക്രിസ്തുവിന്റെ ഉയിൎപ്പ.— ൯ അവൻ മഗ്ദലെനെ മറി
യക്കും മറ്റുള്ളവൎക്കും പ്രത്യക്ഷനാകുന്നത.— ൧൫ അ
വൻ അപ്പൊസ്തൊലന്മാരെ നിയൊഗിച്ചയക്കുന്നത.—
൧൯ സ്വൎഗ്ഗത്തിലെക്ക കരെറുന്നത.

പിന്നെ ശാബത ദിവസം കഴിഞ്ഞതിന്റെ ശെഷം മഗ്ദ
ലെനെ മറിയയും യാക്കൊബിന്റെ (അമ്മയായ) മറിയയും

ശാലൊമെയും തങ്ങൾ വന്ന അവനെ അഭിഷെകം ചെയ്യെ
ണ്ടുന്നതിന്നായിട്ട സുഗന്ധ വൎഗ്ഗങ്ങളെ വിലെക്ക വാങ്ങിയി
രുന്നു॰ പിന്നെ ആഴ്ചകളിൽ ഒന്നാം ആഴ്ചയിൽ അതികാല ൨
ത്ത സൂൎയ്യൊദയത്തിങ്കൽ അവർ പ്രെതക്കല്ലറയുടെ അടുക്കൽ
പൊയി॰ അവർ ആ പ്രെതക്കല്ലറയുടെ വാതിലിൽനിന്ന ൩
കല്ല നമുക്ക ആര ഉരുട്ടികളയുമെന്ന തമ്മിൽ തമ്മിൽ പറഞ്ഞു॰
പിന്നെ അവർ നൊക്കിയാറെ കല്ല ഉരുട്ടിക്കളയപ്പെട്ടതു കണ്ടു ൪
എന്തുകൊണ്ടെന്നാൽ അത എററവും വലിയതായിരുന്നു॰ അ ൫
വർ പ്രെതക്കല്ലറയിലെക്ക കടന്നപ്പൊൾ വെള്ള മുഴക്കുപ്പായം
ധരിച്ചുംകൊണ്ട വലത്തു ഭാഗത്തിൽ ഇരിക്കുന്ന ഒരു യൌവ
നക്കാരനെ കണ്ട വളര ഭ്രമിച്ചു॰ എന്നാറെ അവൻ അവ ൬
രൊട നിങ്ങൾ ഭ്രമിക്കരുത നിങ്ങൾ കുരിശിൽ തറെക്കപ്പെട്ട ന
സറായക്കാരനായ യെശുവിനെ അന്വെഷിക്കുന്നു അവൻ
ഉയിൎത്തെഴുനീററു അവൻ ഇവിടെ ഇല്ല കണ്ടാലും അവർ അ
വനെ വെച്ചിട്ടുള്ള സ്ഥലം॰ എന്നാലും നിങ്ങൾ പൊയി അ ൭
വന്റെ ശിഷ്യന്മാരൊടും പത്രൊസിനൊടും അവൻ നിങ്ങ
ളൊട പറഞ്ഞ പ്രകാരം നിങ്ങൾക്ക മുമ്പെ ഗലിലെയായ്ക്കു
പൊകുന്നു അവിടെ നിങ്ങൾ അവനെ കാണും എന്ന പറവി
നെന്ന പറഞ്ഞു॰ അവർ വെഗത്തിൽ പുറപ്പെട്ട പ്രെതക്ക ൮
ല്ലറയെ വിട്ട ഓടിപ്പൊയി അവൎക്ക വിറയലും ഭ്രമവും ഉണ്ടായി
അവർ ഭയപ്പെടുകകൊണ്ട ആരൊടും ഒന്നും പറഞ്ഞതുമില്ല॰
പിന്നെ ആഴ്ചകളിൽ ഒന്നാം ആഴ്ചയിൽ അതികാലത്ത യെശു ൯
ഉയിൎത്തെഴുനീററതിന്റെ ശെഷം താൻ ആരിൽനിന്ന എഴ
പിശാചുകളെ പുറത്താക്കി കളഞ്ഞിരുന്നുവൊ ആ മഗ്ദലെനെ
മറിയയ്ക്കു മുമ്പെ കാണപ്പെട്ടു॰ അവൾ പൊയി അവനൊട ൰
കൂട ഉണ്ടായിരുന്നവർ ദുഃഖിച്ച കരയുമ്പൊൾ അവരൊട അറി
യിച്ചു॰ എന്നാൽ ഇവർ അവൻ ജീവിച്ചിരിക്കുന്നു എന്നും ൰൧
അവളാൽ കാണപ്പെട്ടു എന്നും കെട്ടാറെ വിശ്വസിച്ചില്ല॰

അതിന്റെ ശെഷം അവരിൽ രണ്ടു പെർ നാട്ടിലെക്ക നട ൰൨
ന്ന പൊകുമ്പൊൾ അവൻ അവൎക്ക മറെറാരു രൂപത്തൊടെ
കാണപ്പെട്ടു॰ അവരും പൊയി ശെഷമുള്ളവരൊട അറിയി ൰൩
ച്ചു അവരെയും ഇവർ വിശ്വസിച്ചില്ല॰

പിന്നെ ഭക്ഷണത്തിന്നിരുന്ന ആ പതിനൊന്നു പെൎക്ക അ ൰൪
വൻ കാണപ്പെട്ടു താൻ ഉയിൎത്തെഴുനീററതിനെ കണ്ടവരെ അ
വർ വിശ്വസിക്കായ്കകൊണ്ട അവരുടെ അവിശ്വാസത്തി
ന്നായിട്ടും ഹൃദയ കാഠിന്യത്തിന്നായിട്ടും അവരെ ശാസിച്ചു॰
വിശെഷിച്ചും അവൻ അവരൊട പറഞ്ഞു നിങ്ങൾ ഭൂലൊക ൰൫
ത്തിൽ ഒക്കയും പൊയിട്ട സകല സൃഷ്ടിക്കും എവൻഗെലി
യൊനെ പ്രസംഗിപ്പിൻ॰ വിശ്വസിച്ച ബപ്തിസ്മപ്പെടുന്ന ൰൬

വൻ രക്ഷിക്കപ്പെട്ടും എന്നാൽ വിശ്വസിക്കാതെ ഇരിക്കുന്ന
൧൭ വൻ ശിക്ഷെക്ക വിധിക്കപ്പെട്ടും* പിന്നെ വിശ്വസിക്കുന്ന
വരുടെ പിന്നാലെ ൧൦ം അതിശയങ്ങൾ നടക്കും അവർ എ
ന്റെ നാമത്തിൽ പിശാചുകളെ പുറത്താക്കിക്കളയും അവർ പു
൧൮ തിയ ഭാഷകളെ പറയും* അവർ സൎപ്പങ്ങളെ പിടിച്ചെടുക്കും
അവർ മരണമുള്ള യാതൊന്നു കുടിച്ചാലും അത അവരെ ഉപ
ദ്രവിക്കയുമില്ല അവർ രൊഗികളുടെ മെൽ കൈകളെ വെക്കും
ആയവക്ക സൌഖ്യമുണ്ടാകയും ചെയ്യും*
൧൯ പിന്നെ കൎത്താവ അവരൊടു കൂട സംസാരിച്ചതിന്റെ ശെ
ഷം അവൻ സ്വൎഗ്ഗത്തിലെക്ക എടുത്തുകൊള്ളപ്പെട്ട ദൈവത്തി
൨൦ ന്റെ വലത്തു ഭാഗത്തിൽ ഇരുന്നിരുന്നു* പിന്നെ അവർ
പുറപ്പെട്ടുപൊയി എല്ലാടവും പ്രസംഗംചെയ്തു കൎത്താവ അവ
രൊടു കൂട ക്രിയ നടത്തി പിന്നാലെ നടക്കുന്ന അതിശയങ്ങ
ളാൽ വചനം ഉറപ്പാക്കികൊണ്ടിരുന്നു ആമെൻ.

---

## ലൂക്കൊസ എഴുതിയ എവൻഗെലിയൊൻ

### ൧. അദ്ധ്യായം.

൧ ലൂക്കൊസിന്റെ അവതാരിക.— ൫ യൊഹന്നാൻ ബ
പ്തിസ്തിന്റെ ഉത്ഭവം.—൨൬ ക്രിസ്തുവിന്റെ ഉത്ഭവം.—
൫൭ യൊഹന്നാന്റെ ജനനവും ചെലാകൎമ്മവും.—൬൭
സഖറിയായുടെ ദീൎഘദൎശനം.

ഞങ്ങളുടെ ഇടയിൽ പൂൎണ്ണ നിശ്ചയമായിരിക്കുന്ന കാൎയ്യ
൨ ങ്ങളെ* ആദിമുതൽ കണ്ട സാക്ഷിക്കാരും വചനത്തിന്റെ
ശുശ്രൂഷക്കാരുമായുള്ളവർ ഞങ്ങളെ ഗ്രഹിപ്പിച്ച പ്രകാരം അ
വയെ കുറിച്ച പ്രബന്ധം എഴുതിയുണ്ടാക്കുവാനായിട്ട പലരും
൩ ശ്രമിച്ചതുകൊണ്ട* ആദിയിൽനിന്ന തുടങ്ങി സകല കാൎയ്യ
ങ്ങളെയും താല്പൎയ്യമായി വിചാരിച്ചറിഞ്ഞവനായ ഞാനും മ
ഹാ ശ്രെഷ്ഠനായ തെയൊഫിലൊസെ നിനക്ക ഉപദെശിക്ക
൪ പ്പെട്ട കാൎയ്യങ്ങളുടെ നിശ്ചയം നീ അറിവാനായിട്ട* അവ
യെ ക്രമമായി നിനക്കഎഴുതുവാൻ ഇനിക്ക നന്നായി തൊന്നി
യിരിക്കുന്നു*
൫ യെഹൂദിയായിലെ രാജാവായ എറൊദെസിന്റെ നാളുക
ളിൽ ആബിയായുടെ സംപ്രദായമുറയിൽ സഖറിയ എന്ന
നാമമുള്ളൊരു ആചാൎയ്യൻ ഉണ്ടായിരുന്നു അവന്റെ ഭാൎയ്യ അ

ഹറൊൻെറ പുത്രിമാരിലുള്ളവളായിരുന്നു അവളുടെ പെർ എ
ലിശാബെത്ത എന്നായിരുന്നു * അവർ ഇരിവരും കൎത്താവി ൬
ൻെറ സകല കല്പനകളിലും നിയമങ്ങളിലും കുററമില്ലാത്തവരാ
യി നടന്നുകൊണ്ട ദൈവത്തിൻെറ മുമ്പാകെ നീതിയുള്ളവരാ
യിരുന്നു * എലിശാബെത്ത മച്ചിയായിരുന്നതുകൊണ്ട അ ൭
വൎക്ക പൈതലുണ്ടായില്ല അവർ ഇരിവരും നന്നായി വയസ്സ
ചെന്നവരും ആയിരുന്നു * അങ്ങിനെയിരിക്കുമ്പൊൾ അ ൮
വൻ തൻെറ സംപ്രദായമുറയുടെ ക്രമപ്രകാരം ദൈവത്തി
ൻെറ മുമ്പാകെ ആചാൎയ്യശുശ്രൂഷ ചെയ്യുമ്പൊൾ ഉണ്ടായത
എന്തെന്നാൽ * ആചാൎയ്യസ്ഥാനത്തിൻെറ മൎയ്യാദപ്രകാരം ൯
അവൻ കൎത്താവിൻെറ ആലയത്തിലെക്ക ചെന്നാറെ ധൂപം
കാട്ടുവാൻ അവന്ന ചിട്ടി വന്നു * ധൂപം കാട്ടുന്ന സമയത്ത ൧൦
ജനകൂട്ടമെല്ലാം പുറത്ത പ്രാൎത്ഥിച്ചുകൊണ്ടിരുന്നു * അപ്പൊൾ ൧൧
കൎത്താവിൻെറ ഒരു ദൂതൻ ധൂപപീഠത്തിൻെറ വലത്തഭാഗ
ത്തിൽ നിന്നുകൊണ്ട അവന്ന പ്രത്യക്ഷനായി * സഖറിയ ൧൨
അവനെ കണ്ടിട്ട ചഞ്ചലപ്പെട്ടു അവന്ന ഭയം പിടിക്കയും
ചെയ്തു * എന്നാറെ ദൈവദൂതൻ അവനൊട പറഞ്ഞു സഖറി ൧൩
യാ ഭയപ്പെടരുത എന്തുകൊണ്ടെന്നാൽ നിൻെറ പ്രാൎത്ഥന
കെൾക്കപ്പെട്ടിരിക്കുന്നു നിൻെറ ഭാൎയ്യ എലിശബെത്ത നിനക്ക
ഒരു പുത്രനെ പ്രസവിക്കും നീ അവന്ന യൊഹന്നാൻ എന്ന
പെർ വിളിക്കും * നിനക്ക സന്തൊഷവും ആനന്ദവും ഉണ്ടാ ൧൪
കും അവൻെറ പിറവിയെ കുറിച്ച പലരും സന്തൊഷിക്കും *
അതെന്തുകൊണ്ടെന്നാൽ അവൻ കൎത്താവിൻെറ മുമ്പാകെ വ ൧൫
ലിയവനാകും വീഞ്ഞയും മദ്യവും കുടിക്കയില്ല അവൻ തൻെറ
അമ്മയുടെ ഗൎഭത്തിൽനിന്ന തന്നെ പരിശുദ്ധാത്മാവു കൊണ്ട
നിറെക്കപ്പെട്ടിരിക്കും * അത്രയുമല്ല അവൻ ഇസ്രായെൽ പുത്ര ൧൬
ന്മാരിൽ പലരെയും അവരുടെ ദൈവമായ കൎത്താവിങ്കലെക്ക
തിരിയിക്കും * പിതാക്കന്മാരുടെ ഹൃദയങ്ങളെ പുത്രന്മാരിലെ ൧൭
ക്കും അനുസരണമില്ലാത്തവരെ നീതിമാന്മാരുടെ ജ്ഞാനത്തി
ങ്കലെക്കും തിരിയിച്ച കൎത്താവിന്നായ്ക്കൊണ്ട ചമെക്കപ്പെട്ട ജ
നത്തെ ഒരുക്കുവാനായിട്ട അവൻ എലിയായുടെ ആത്മാവി
ലും ശക്തിയിലും അവൻെറ മുമ്പെ നടക്കയും ചെയ്യും * അ ൧൮
പ്പൊൾ സഖറിയ ദൈവദൂതനൊട ഞാൻ ഇതു എതുപ്രകാരം
അറിയും ഞാൻ വൃദ്ധനാകുന്നുവല്ലൊ എൻെറ ഭാൎയ്യയും വയ
സ്സ ചെന്നവളാകുന്നുവല്ലൊ എന്ന പറഞ്ഞു * പിന്നെ ദൈ ൧൯
വദൂതൻ ഉത്തരമായിട്ട അവനൊട ഞാൻ ദൈവത്തിൻെറ മു
മ്പാകെ നില്ക്കുന്ന ഗാബ്രിയെൽ ആകുന്നു നിന്നൊട സംസാ
രിപ്പാനും ൟ കാൎയ്യങ്ങളെ നിന്നൊട നല്ല വൎത്തമാനമായറിയി
പ്പാനും അയക്കപ്പെട്ടുമിരിക്കുന്നു * കണ്ടാലും തൽകാലത്തിൽ ൨൦

നിവൃത്തിയാകെണ്ടിവരുന്ന എന്റെ വചനങ്ങളെ നീ വിശ്വ
സിക്കായ്കകൊണ്ട ഈ കാൎയ്യങ്ങൾ സംഭവിക്കുന്ന നാൾ വരെ
യും നീ സംസാരിപ്പാൻ വഹിയാതെ ഊമയുള്ളവനാകുമെന്ന
൨൧ പറഞ്ഞു * എന്നാൽ ജനം സഖറിയായ്ക്ക വെണ്ടി കാത്തിരുന്ന
അവൻ ദൈവാലയത്തിൽ താമസിച്ചതിന്നാൽ ആശ്ചൎയ്യപ്പെ
൨൨ ട്ടു * പിന്നെ അവൻ പുറത്ത വന്നപ്പൊൾ അവരൊട്ട സം
സാരിപ്പാൻ വഹിയാതെ ആയി അപ്പൊൾ അവൻ ദൈവാ
ലയത്തിൽ ഒരു ദൎശനം കണ്ടു എന്ന അവർ അറിഞ്ഞു അവ
൨൩ നും അവൎക്ക ആംഗ്യംകാട്ടി ഊമയായി പാൎത്തു * പിന്നെ ഉ
ണ്ടായത എന്തെന്നാൽ അവന്റെ ശുശ്രൂഷയുടെ ദിവസ
ങ്ങൾ തികഞ്ഞപ്പൊൾ അവൻ തന്റെ വീട്ടിലെക്ക പൊയി *
൨൪ ആ ദിവസങ്ങളുടെ ശെഷം അവന്റെ ഭാൎയ്യ എലിശബെത്ത
൨൫ ഗൎഭം ധരിച്ച * മനുഷ്യരുടെ ഇടയിൽ ഇനിക്കുണ്ടായിരുന്ന
നിന്ദ നീക്കികളവാനായിട്ട കൎത്താവ എങ്കലെക്ക നൊക്കിയ നാ
ളുകളിൽ ഇപ്രകാരം എന്നൊട ചെയ്തിരിക്കുന്നു എന്ന പറഞ്ഞ
അഞ്ച മാസം ഒളിച്ചുകൊണ്ടിരുന്നു *
൨൬ പിന്നെ ആറാം മാസത്തിങ്കൽ ഗബ്രിയെലെന്ന ദൈവ
ദൂതൻ ഗലിലെയായിലെ നസറെത്ത എന്ന പെരുള്ള നഗര
൨൭ ത്തിലെക്ക * ദാവീദിന്റെ കുഡുംബത്തിലുള്ള യൊസെഫ എ
ന്ന പെരുള്ള പുരുഷന്ന വിവാഹം പറഞ്ഞ നിശ്ചയിക്കപ്പെ
ട്ടൊരു കന്യകയുടെ അടുക്കലെക്ക ദൈവത്തിൽനിന്ന അയക്ക
൨൮ പ്പെട്ടു ആ കന്യകയുടെ പെർ മറിയ എന്നായിരുന്നു * പി
ന്നെ ദൈവദൂതൻ അവളുടെ അടുക്കൽ പ്രവെശിച്ച കൃപ ലഭി
ച്ചവളെ വാഴ്ക കൎത്താവ നിന്നൊട്ട കൂടെ ഉണ്ട സ്ത്രീകളിൽ നീ
൨൯ അനുഗ്രഹിക്കപ്പെട്ടവളാകുന്നു എന്ന പറഞ്ഞു * എന്നാൽ അ
വൾ അവനെ കണ്ടാറെ അവന്റെ വചനത്തിൽ ചഞ്ചല
പ്പെട്ടു ഇത എതു പ്രകാരമുള്ള സല്കാരമാകുന്നു എന്ന വിചാരി
൩൦ ച്ചു * എന്നാറെ ദൈവദൂതൻ അവളൊട മറിയെ നിനക്ക ദൈ
൩൧ വത്തിങ്കൽ കൃപ ലഭിച്ചിരിക്കകൊണ്ട ഭയപ്പെടരുത * കണ്ടാ
ലും നീ ഗൎഭം ധരിച്ച ഒരു പുത്രനെ പ്രസവിക്കും അവന യെശു
൩൨ എന്ന പെർ വിളിക്കയും ചെയ്യും * അവൻ വലിയവനായി
രുന്ന മഹൊന്നതനായവന്റെ പുത്രനെന്ന വിളിക്കപ്പെടും അ
ത്രയുമല്ല കൎത്താവാകുന്ന ദൈവം അവന്ന അവന്റെ പിതാ
൩൩ വായ ദാവീദിന്റെ സിംഹാസനം കൊടുക്കും * അവൻ യാ
ക്കൊബിന്റെ വംശത്തിന്മെൽ എന്നെക്കും രാജാവായിട്ട ഭരി
ക്കും അവന്റെ രാജ്യത്തിന്ന അവസാനം ഉണ്ടാകയുമില്ല എ
൩൪ ന്ന പറഞ്ഞു * അപ്പൊൾ മറിയ ദൈവദൂതനൊട ഞാൻ ഒരു
പുരുഷനെയും അറിയായ്ക്കകൊണ്ട ഇത എങ്ങിനെ ഉണ്ടാകും
൩൫ എന്ന പറഞ്ഞു * ദൈവദൂതൻ ഉത്തരമായിട്ട അവളൊട്ട പ

രിശുദ്ധാത്മാവ നിന്റെ മെൽ വരും മഹൊന്നതനായവന്റെ
ശക്തിയും നിന്റെ മെൽ നിഴലിക്കും ആയതുകൊണ്ട തന്നെ
നന്നിൽനിന്ന ജനിപ്പാനിരിക്കുന്ന പരിശുദ്ധവസ്തു ദൈവത്തി
ന്റെ പുത്രൻ എന്ന വിളിക്കപ്പെട്ടും * അത്രയുമല്ല കണ്ടാലും ൩൬
നിന്റെ ചാർച്ചക്കാരത്തി എലിശബെത്തല്ലൊ അവൾ തന്റെ
മൂത്ത വയസ്സിൽ ഒരു പുത്രനെ ഗൎഭം ധരിച്ചിരിക്കുന്നു മച്ചി എ
ന്ന വിളിക്കപ്പെട്ടവൾക്ക ഇത ആറാം മാസമാകുന്നു * അതെന്തു ൩൭
കൊണ്ടെന്നാൽ ദൈവത്തിന്ന ഒരു കാൎയ്യവും കഴിയാത്തതാക
യില്ല എന്ന പറഞ്ഞു * എന്നാറെ മറിയ ഇതാ ഞാൻ കൎത്താ ൩൮
വിന്റെ ദാസി നിന്റെ വാക്കിൻ പ്രകാരം ഇനിക്കുണ്ടാകട്ടെ
എന്ന പറഞ്ഞു അപ്പൊൾ ദൈവദൂതൻ അവളെ വിട്ട പൊ
യി * പിന്നെ മറിയ ആ നാളുകളിൽ എഴുനീററ മലപ്രദെശ ൩൯
ത്തിൽ യെഹൂദിയായിലുള്ള ഒരു നഗരത്തിലെക്ക വെഗത്തിൽ
പൊയി * സഖറിയായുടെ വീട്ടിലെക്ക കടന്ന എലിശബെ ൪൦
ത്തിനെ വന്ദിച്ചു * അന്ന ഉണ്ടായത എന്തെന്നാൽ എലിശ ൪൧
ബെത്ത മറിയയുടെ വന്ദന വാക്ക കെട്ടപ്പൊൾ അവളുടെ ഗ
ൎഭത്തിലുള്ള ശിശു തുള്ളി അത്രയുമല്ല എലിശബെത്ത പരിശുദ്ധാ
ത്മാവു കൊണ്ട നിറയപ്പെട്ടു * അവൾ ഒരു മഹാ ശബ്ദത്തൊ ൪൨
ടെ വിളിച്ചു പറഞ്ഞു സ്ത്രീകളിൽ നീ അനുഗ്രഹിക്കപ്പെട്ടവളാ
കുന്ന നിന്റെ ഗൎഭത്തിലെ ഫലവും അനുഗ്രഹിക്കപ്പെട്ടതാകു
ന്നു * എന്റെ കൎത്താവിന്റെ അമ്മ എന്റെ അടുക്കൽ വരു ൪൩
ന്നത ഇനിക്ക എവിടെനിന്ന ആകുന്നു * എന്തെന്നാൽ ക ൪൪
ണ്ടാലും നിന്റെ വന്ദനവാക്കിന്റെ ശബ്ദം എന്റെ ചെവി
കളിൽ വീണ ഉടനെ എന്റെ ഗൎഭത്തിൽ ശിശു ആനന്ദം കൊ
ണ്ട തുള്ളി * വിശ്വസിച്ചവൾ ഭാഗ്യമുള്ളവളാകുന്നു എന്തുകൊ ൪൫
ണ്ടെന്നാൽ കൎത്താവിനാൽ അവളൊട ചൊല്ലപ്പെട്ട കാൎയ്യങ്ങൾ
ക്ക നിവൃത്തിയുണ്ടാകും *
അപ്പൊൾ മറിയ പറഞ്ഞത എന്തെന്നാൽ എന്റെ ആത്മാ ൪൬
വ കൎത്താവിനെ മഹത്വപ്പെടുത്തുന്നു * എന്റെ ദെഹിയും എ ൪൭
ന്റെ രക്ഷിതാവാകുന്ന ദൈവത്തിൽ ആനന്ദിച്ചിരിക്കുന്നു *
അത അവൻ തന്റെ ദാസിയുടെ താണ്മയെ നൊക്കി കണ്ട ൪൮
തുകൊണ്ടാകുന്നു കണ്ടാലും ഇതുമുതൽ എല്ലാ സന്തതികളും എ
ന്നെ ഭാഗ്യവതി എന്ന പറയും * അതെന്തുകൊണ്ടെന്നാൽ ൪൯
ശക്തിമാനായവൻ ഇനിക്ക മഹത്വമുള്ള കാൎയ്യങ്ങളെ ചെയ്തി
രിക്കുന്നു അവന്റെ നാമവും പരിശുദ്ധമുള്ളതാകുന്നു * അവ ൫൦
ന്റെ കരുണ തലമുറ തലമുറയായിട്ട അവനെ ഭയപ്പെടുന്നവ
രിൽ ഉണ്ടാകുന്നു * അവൻ തന്റെ കൈ കൊണ്ട ബലം ചെ ൫൧
യ്തു തങ്ങളുടെ ഹൃദയങ്ങളിലെ വിചാരത്തിൽ അഹങ്കാരികളെ
അവൻ ചിന്നിച്ചിരിക്കുന്നു * അവൻ ബലവാന്മാരെ സിം ൫൨

ഹാസനങ്ങളിൽനിന്ന താഴത്താക്കി താണ്മയുള്ളവരെ ഉയൎത്തി
൫൩ യിരിക്കുന്നു * അവൻ വിശന്നവരെ നന്മകൾ കൊണ്ട സം
പൂൎണ്ണന്മാരാക്കി സമ്പന്നന്മാരെ വ്യൎത്ഥമായി അയച്ചിരിക്കുന്നു *
൫൪ അവൻ നമ്മുടെ പിതാക്കന്മാരൊടു പറഞ്ഞ പ്രകാരം തന്നെ
അബ്രഹാമിനൊടും അവന്റെ സന്തതിയൊടും എന്നെക്കും
൫൫ തന്റെ കരുണ ഓൎത്തുകൊണ്ട * തന്റെ ദാസനായ ഇസ്രാ
൫൬ എലിന്ന സഹായിച്ചിരിക്കുന്നു * പിന്നെ മറിയ എകദെശം
മൂന്ന മാസം അവളൊട കൂടി പാൎത്തു തന്റെ വീട്ടിലെക്ക തിരി
ച്ചുപൊയി *
൫൭ അന്ന എലിശബെത്തിന പ്രസവിക്കെണ്ടും കാലം തിക
൫൮ ഞ്ഞു അപ്പൊൾ അവൾ ഒരു പുത്രനെ പ്രസവിച്ചു * കൎത്താ
വ തന്റെ കരുണ അവളിലെക്ക മഹത്വപ്പെടുത്തിയ പ്രകാരം
അവളുടെ അയല്ക്കാരും ചാൎച്ചക്കാരും കെട്ട അവളൊടു കൂടി സ
൫൯ ന്തൊഷപ്പെട്ടു * പിന്നെ ഉണ്ടായത എന്തെന്നാൽ അവർ
എട്ടാം ദിവസത്തിൽ ബാലകന ചെലാകൎമ്മം ചെയ്വാൻ വന്നു
അവന്റെ അപ്പന്റെ നാമത്തിൻ പ്രകാരം അവർ അവന
൬൦ സഖറിയ എന്ന പെർ വിളിച്ചു * അപ്പൊൾ അവന്റെ അ
മ്മ ഉത്തരമായിട്ട അപ്രകാരമല്ല അവന യൊഹന്നാൻ എന്ന
൬൧ പെർ തന്നെ വിളിക്കെണമെന്ന പറഞ്ഞു * അവർ അവ
ളൊട നിന്റെ ചാൎച്ചയിൽ ൟ പെർ വിളിക്കപ്പെട്ടവൻ ഒരു
൬൨ ത്തനുമില്ലയല്ലൊ എന്ന പറഞ്ഞു * അപ്പൊൾ അവന എന്ത
പെർ വിളിപ്പാൻ അവന്റെ അപ്പന മനസ്സായിരിക്കുന്നു എ
൬൩ ന്ന അവർ അവന ആംഗ്യം കാട്ടി * അവൻ ഒരു എഴുത്തുപ
ലക ചൊദിച്ച അവന്റെ പെർ യൊഹന്നാനാകുന്നു എന്ന
൬൪ എഴുതി അവരെല്ലാവരും ആശ്ചൎയ്യപ്പെട്ടു * പിന്നെ ഉടൻ ത
ന്നെ അവന്റെ വായ തുറന്നു അവന്റെ നാവും (അയഞ്ഞു)
൬൫ അവൻ ദൈവത്തിനെ സ്തുതിച്ചുംകൊണ്ട സംസാരിച്ചു * എ
ന്നാറെ അവരുടെ ചുററും വസിച്ചിരുന്നവൎക്കെല്ലാവൎക്കും ഭയമു
ണ്ടായി യെഹൂദിയായിലെ മല പ്രദെശത്തിൽ എല്ലാവിടവും
൬൬ ൟ വൎത്തമാനങ്ങൾ ഒക്കെയും ചൊല്ലപ്പെട്ടു * കെട്ടവരെല്ലാവ
രും ആയവ തങ്ങളുടെ ഹൃദയങ്ങളിൽ വെച്ച ൟ പൈതൽ എ
ത പ്രകാരമുള്ളവനായിരിക്കും എന്ന പറഞ്ഞു കൎത്താവിന്റെ
കയ്യും അവനൊടു കൂട ഉണ്ടായിരുന്നു *
൬൭ പിന്നെ അവന്റെ അപ്പനായ സഖറിയ പരിശുദ്ധാത്മാ
൬൮ വു കൊണ്ട നിറഞ്ഞവനായി ദീൎഘദൎശനം പറഞ്ഞു * അതെ
ന്ത എന്നാൽ ഇസ്രാഎലിന്റെ ദൈവമായ കൎത്താവ സ്തൊ
ത്രം ചെയ്യപ്പെട്ടവനാകുന്നു അത എന്തുകൊണ്ടെന്നാൽ അവൻ
൬൯ തന്റെ ജനങ്ങളെ ദൎശിച്ച ഉദ്ധാരണം ചെയ്കയും * താൻ
ലൊകത്തിന്റെ ആരംഭം മുതൽ ഉണ്ടായിട്ടുള്ള തന്റെ പരിശു

ദ്ധ ദീൎഘദൎശിമാരുടെ വായിനാൽ അരുളിചെയ്ത പ്രകാരം ത
ന്നെ * നമ്മുടെ ശത്രുക്കളിൽനിന്നും നമ്മെ ദ്വെഷിക്കുന്നവ ൭൰
രുടെ എല്ലാവരുടെയും കയ്യിൽനിന്നും നമ്മെ രക്ഷിക്കുന്ന *
രക്ഷയുടെ കൊമ്പു തന്റെ ദാസനായ ദാവീദിന്റെ കുഡുംബ ൭൧
ത്തിൽ നമുക്ക ഉയൎത്തുകയും ചെയ്തിരിക്കുന്നു * ആയത അവൻ ൭൨
നമ്മുടെ പിതാക്കന്മാരൊടു (വാഗ്ദത്തം ചെയ്യപ്പെട്ട) കരുണയെ
നടത്തുവാനായിട്ടും * നാം നമ്മുടെ ശത്രുക്കളുടെ കയ്യിൽനി ൭൩
ന്ന രക്ഷിക്കപ്പെട്ടവരായി * നമ്മുടെ ആയുസ്സുള്ള നാളൊക്ക ൭൪
യും ഭയം കൂടാതെ ശുദ്ധതയൊടും നീതിയൊടും തന്റെ മുമ്പാ
കെ തന്നെ സെവിപ്പാൻതക്കവണ്ണം നമുക്കആക്കിതരുമെന്ന *
അവൻ നമ്മുടെ പിതാവായ അബ്രഹാമിനൊട ഇട്ട ആണ ൭൫
യായ തന്റെ പരിശുദ്ധ ഉടമ്പിടിയെ ഒൎപ്പാനായിട്ടും ആകു
ന്നു * പിന്നെയും ബാലക നി മഹൊന്നതനായവന്റെ ദീ ൭൬
ൎഘദൎശി എന്ന വിളിക്കപ്പെടും എന്തുകൊണ്ടെന്നാൽ നീ കൎത്താ
വിന്റെ വഴികളെ ഒരുക്കുവാനായിട്ടും * ഇരുളിലും മരണ നി ൭൭
ഴലിലും ഇരിക്കുന്നവൎക്ക വെളിച്ചമുണ്ടാക്കെണ്ടുന്നതിന്നും നമ്മു
ടെ കാലുകളെ സമാധാനത്തിന്റെ വഴിയിൽ നടത്തെണ്ടുന്ന
തിന്നും * ഉയരത്തിൽനിന്ന അരുണൊദയം നമ്മെ ദൎശിച്ചി ൭൮
രിക്കുന്ന മൂലമായി നമ്മുടെ ദൈവത്തിന്റെ ആൎദ്രകരുണക
ളാൽ * അവന്റെ ജനങ്ങൾക്ക അവരുടെ പാപമൊചനത്തി ൭൯
നായ്ക്കൊണ്ട രക്ഷയുടെ അറിവിനെ കൊടുപ്പാനായിട്ടും നി അ
വന്റെ മുമ്പെ നടക്കും *
പിന്നെ ആ പൈതൽ വളൎന്ന ആത്മാവിൽ ശക്തിപ്പെട്ട ൮൰
ഇസ്രാഎലിന്ന തന്നെ കാണിക്കുന്ന നാൾ വരെയും വനപ്ര
ദെശങ്ങളിൽ ആയിരുന്നു *

## ൨. അദ്ധ്യായം.

൧ റൊമാ രാജ്യത്തെ ഒക്കെയും ആഗുസ്തൊസ പെർവഴി പ
തിപ്പിച്ചത.—൩ ക്രിസ്തുവിന്റെ ജനനം.—൨൨ അവന്റെ
ചെലാകൎമ്മം.—൨൮ ശിമഒനും അന്നായും ക്രിസ്തുവിനെ
കുറിച്ച ചൊല്ലിയ ദീൎഘദൎശനം.

ആ നാളുകളിൽ ഉണ്ടായത എന്തെന്നാൽ നാടെല്ലാം പെർ
വഴി പതിക്കപ്പെടെണ്ടുന്നതിന്ന ആഗുസ്തൊസ കൈസരിൽ
നിന്ന ഒരു കല്പന പുറപ്പെട്ടു * കുറിനൊസ സുറിയായിൽ നാ ൨
ടുവാഴിയായിരിക്കുമ്പൊൾ ഠരം പെർവഴി പതിവ ഒന്നാമത
ഉണ്ടായി * അപ്രകാരം എല്ലാവരും പെർവഴി പതിപ്പിക്കെ ൩
ണ്ടുന്നതിന്ന അവരവരുടെ നഗരത്തിലെക്ക പൊയി * അ ൪
പ്പൊൾ യൊസെഫും ദാവീദിന്റെ കുഡുംബത്തിലും വംശ
ത്തിലും ഉള്ളവനായിരുന്നതുകൊണ്ട തനിക്ക വിവാഹം പറഞ്ഞ

നിശ്ചയിക്കപ്പെട്ട ഭാൎയ്യയായി ഗൎഭിണിയായുള്ള മറിയയൊട
൫ കൂടെ പെർവഴി പതിപ്പിപ്പാനായിട്ട * ഗലിലെയായിലെ
നസറെത്ത എന്ന നഗരത്തിൽനിന്ന യെഹൂദിയായിലെക്ക
ബെതലഹെമെന്ന പെരായുള്ള ദാവീദിന്റെ നഗരത്തിലെ
൬ ക്ക പുറപ്പെട്ടു പൊയി * അപ്പൊൾ ഉണ്ടായത എന്തെന്നാൽ
അവർ അവിടെ ഇരിക്കുമ്പൊൾ അവൾ പ്രസവിക്കെണ്ടും ദി
൭ വസങ്ങൾ തികഞ്ഞു * അപ്പൊൾ അവൾ തന്റെ പ്രഥമ പു
ത്രനെ പ്രസവിച്ച അവനെ ജീൎണ്ണവസ്ത്രങ്ങൾ കൊണ്ട പുത
പ്പിച്ച അവൎക്ക വഴിയമ്പലത്തിൽ സ്ഥലമില്ലായ്കകൊണ്ട അ
വനെ പശുതൊട്ടിയിൽ കിടത്തി *
൮ അപ്പൊൾ ആ പ്രദെശത്തിൽ പറമ്പിൽ പാൎത്ത രാത്രിയാ
മങ്ങളിൽ തങ്ങളുടെ ആട്ടുകൂട്ടത്തെ കാവൽ കാത്തുകൊണ്ട ഇരി
൯ ക്കുന്ന ആട്ടിടയരുണ്ടായിരുന്നു * അപ്പൊൾ കണ്ടാലും ക
ൎത്താവിന്റെ ദൂതൻ അവരുടെ അരികെ വന്നു നിന്നു കൎത്താ
വിന്റെ മഹത്വം അവരെ ചുററി പ്രകാശിച്ചു എന്നാൽ അ
൧൦ വർ എത്രയും വളരെ ഭയപ്പെട്ടു * അപ്പൊൾ ദൈവദൂതൻ അ
വരൊട നിങ്ങൾ ഭയപ്പെടരുത എന്തുകൊണ്ടെന്നാൽ കണ്ടാ
ലും സകല ജനങ്ങൾക്കും ഉണ്ടാകുവാനിരിക്കുന്ന മഹാ സ
ന്തൊഷം ഞാൻ നിങ്ങളൊട നല്ല വൎത്തമാനമായിട്ട അറിയി
൧൧ ക്കുന്നു * എന്തുകൊണ്ടെന്നാൽ ഇന്ന തന്നെ കൎത്താവാകുന്ന
ക്രിസ്തു എന്ന ഒരു രക്ഷിതാവ ദാവീദിന്റെ നഗത്തിൽ നി
൧൨ ങ്ങൾക്കായിട്ട ജനിച്ചു * ചെറിയ പൈതൽ ജീൎണ്ണവസ്ത്രങ്ങൾ
കൊണ്ട പുതഞ്ഞ പശുതൊട്ടിയിൽ കിടക്കുന്നതു നിങ്ങൾ ക
ണ്ടെത്തും ഇതു തന്നെ നിങ്ങൾക്ക അടയാളമാകും എന്ന പറ
൧൩ ഞ്ഞു * അപ്പൊൾ പെട്ടന്ന സ്വൎഗ്ഗത്തിലുള്ള വളര സൈനകൾ
൧൪ ആ ദൈവദൂതനൊട കൂടെ ഇരുന്ന ദൈവത്തെ സ്തുതിച്ച * മ
ഹൊന്നതങ്ങളിൽ ദൈവത്തിന മഹത്വവും ഭൂമിയിൽ സമാധാ
നവും മനുഷ്യരിൽസംപ്രീതിയും ഉണ്ടാവുരട്ടെ എന്ന പറഞ്ഞു *
൧൫ പിന്നെ ഉണ്ടായത എന്തെന്നാൽ ദൈവദൂതന്മാർ അവരെ
വിട്ട സ്വൎഗ്ഗത്തിലെക്ക പൊയതിന്റെ ശെഷം ആ ഇടയന്മാർ
തമ്മിൽ തമ്മിൽ നാം ബെതലഹെമിനൊളം പൊയി കൎത്താവ ന
മ്മൊടറിയിച്ചതായി ഈ ഉണ്ടായ സംഗതി കാണെണം എന്ന
൧൬ പറഞ്ഞു * അവർ ബദ്ധപ്പെട്ട വന്ന മറിയയെയും യൊസെ
ഫിനെയും പശുതൊട്ടിയിൽ കിടക്കുന്ന ചെറിയ പൈതലി
൧൭ നെയും കണ്ടെത്തി * അതു കണ്ടശെഷം അവർ ഈ പൈത
ലിനെ കുറിച്ച തങ്ങളൊട ചൊല്ലപ്പെട്ട വചനം പ്രസിദ്ധപ്പെ
൧൮ ടുത്തി * അതു കെട്ടവരെല്ലാവരും ഇടയരാൽ തങ്ങളൊട ചൊ
൧൯ ല്ലപ്പെട്ട കാൎയ്യങ്ങളെ കുറിച്ച ആശ്ചൎയ്യപ്പെട്ടു * എന്നാൽ മറിയ
ഈ വചനങ്ങളെ എല്ലാം സംഗ്രഹിച്ച തന്റെ ഹൃദയത്തിൽ

ധ്യാനിച്ചുകൊണ്ടിരുന്നു * എടയരും തങ്ങളൊട ചൊല്ലപ്പെട്ട ൨൦
പ്രകാരം തന്നെ കെട്ട കണ്ടിട്ടുള്ള സകല കാൎയ്യങ്ങൾക്കായിട്ടും
ദൈവത്തെ പുകഴ്ത്തി സ്തുതിച്ചുകൊണ്ട തിരിച്ചു പൊയി *
പിന്നെ ആ പൈതലിന ചെലാകൎമ്മം ചെയ്വാൻ എട്ടു ദി ൨൧
വസം തികഞ്ഞപ്പൊൾ അവൻ ഗൎഭത്തിൽ ഉല്പാദിക്കപ്പെടുന്ന
തിന മുമ്പെ ദൈവദൂതനാൽ ചൊല്ലപ്പെട്ടപ്രകാരം അവന
യെശു എന്നും നാമം വിളിക്കപ്പെട്ടു * അത്രയുമല്ല മൊശെയു ൨൨
ടെ വെദപ്രമാണത്തിൻ പ്രകാരം അവരുടെ ശുദ്ധീകരണ ദി
വസങ്ങൾ തികഞ്ഞപ്പൊൾ * (ഗൎഭപാത്രം തുറക്കുന്ന ആ ൨൩
ണ്ണൊക്കെയും കൎത്താവിന്ന പരിശുദ്ധൻ എന്ന വിളിക്ക
പ്പെടണമെന്ന കൎത്താവിന്റെ വെദപ്രമാണത്തിൽ എഴുതി
യിരിക്കുന്ന പ്രകാരം) അവർ അവനെ കൎത്താവിന്റെ മുമ്പാ
ക നിറുത്തുവാനായിട്ടും * കൎത്താവിന്റെ വെദപ്രമാണത്തിൽ ൨൪
ചൊല്ലപ്പെട്ട പ്രകാരം ഒരു ഇണ കാട്ടുപ്രാക്കളെ എങ്കിലും രണ്ടു
പ്രാവകുഞ്ഞുങ്ങളെ എങ്കിലും ബലികഴിപ്പാനായിട്ടും അവർ
അവനെ യെറുശലമിലെക്ക കൊണ്ടുവന്നു *
അപ്പൊൾ കണ്ടാലും ശിമെയൊൻ എന്ന പെരുള്ളൊരു മനു ൨൫
ഷ്യൻ യെറുശലെമിലുണ്ടായിരുന്നു ൟ മനുഷ്യൻ നീതിമാനും
ദൈവഭക്തിയുള്ളവനും ഇസ്രാഎലിന്റെ ആശ്വാസത്തിന്നാ
യിട്ട കാത്തിരിക്കുന്നവനും ആയിരുന്നു പരിശുദ്ധാത്മാവും അ
വന്റെ മെൽ ഉണ്ടായിരുന്നു * അത്രയുമല്ല അവൻ കൎത്താവി ൨൬
ന്റെ ക്രിസ്തുവിനെ കാണുന്നതിന്ന മുമ്പെ മരണം കാണുക
യില്ല എന്ന പരിശുദ്ധാത്മാവിനാൽ അവനൊട നിയൊഗിക്ക
പ്പെട്ടിരുന്നു * അവൻ ആ ആത്മാവു മൂലം ദൈവാലയത്തി ൨൭
ലെക്ക വന്നിരുന്നു യെശു എന്ന പൈതലിന്ന വെണ്ടി വെ
ദപ്രമാണത്തിലുള്ള മൎയ്യാദ പ്രകാരം ചെയ്വാനായിട്ട അമ്മയ
പ്പന്മാർ അവനെ അകത്ത കൊണ്ടുവന്നപ്പൊൾ * അവൻ ൨൮
അവനെ തന്റെ കൈകളിൽ എന്തികൊണ്ട ദൈവത്തെ സ്തു
തിച്ചു * കൎത്താവെ നിന്റെ വചന പ്രകാരം നീ ഇപ്പൊൾ ൨൯
നിന്റെ അടിയനെ സമാധാനത്തൊടെ വിട്ടയക്കുന്നു * അ ൩൦
തഎന്തുകൊണ്ടെന്നാൽ പുറജാതികൾക്ക പ്രകാശിപ്പിക്കുന്നതി
ന പ്രകാശവും നിന്റെ ജനമായ ഇസ്രാഎലിന്ന മഹത്വവു
മായി * നീ സകല ജാതികളുടെയും മുഖത്തിന്ന മുമ്പാകെ യ ൩൧
ത്നമാക്കീട്ടുള്ള * നിന്റെ രക്ഷയെ എന്റെ കണ്ണുകൾ കണ്ടു ൩൨
എന്ന പറഞ്ഞു * എന്നാറെ അവനെ കുറിച്ച ചൊല്ലപ്പെട്ട കാ ൩൩
ൎയ്യങ്ങൾക്കായിട്ട യൊസെഫും അവന്റെ അമ്മയും ആശ്ചൎയ്യ
പ്പെട്ടു * പിന്നെയും ശിമെയൊൻ അവരെ അനുഗ്രഹിച്ച അ ൩൪
വന്റെ അമ്മയായ മറിയയൊട കണ്ടാലും പല ഹൃദയങ്ങളി
ലെയും നിരൂപണങ്ങൾ വെളിപ്പെടെണ്ടുന്നതിന ഇവൻ ഇ

സ്രാഎലിൽ പലരുടെ വീഴ്ചക്കായിട്ടും എഴുനില്പിന്നായിട്ടും മറു
ത്ത പറയപ്പെടുന്ന അടയാളത്തിന്നായിട്ടും വെക്കപ്പെട്ടവനാ
൩൫ കുന്നു * നിന്റെ ആത്മാവിൽ കൂടി ഒരുവാളും കടന്നുപൊകും
എന്ന പറഞ്ഞു *
൩൬ അത്രയുമല്ല അശീർ എന്നവന്റെ ഗൊത്രത്തിൽ പനുയെ
ലിന്റെ മകളായ അന്ന എന്നൊരു ദീൎഘദൎശിനിയുണ്ടായിരു
ന്നു അവൾ കന്യകായായിരുന്ന ശെഷം എഴു സംവത്സരം
ഒരു പുരുഷനൊടു കൂടി പാൎത്ത വളരെ വയസ്സു ചെന്നവളാ
൩൭ യി * എകദെശം എണ്പത്തു നാല വയസ്സുള്ള വിധവയായി
ദൈവാലയത്തെ വിട്ടു പിരിയാതെ അവൾ ഉപവാസങ്ങളൊ
ടും പ്രാൎത്ഥനകളൊടും കൂടി രാവും പകലും ദൈവത്തെ സെവി
൩൮ ച്ചു കൊണ്ടിരുന്നു * ആയവളും ആ സമയത്ത ചെന്നു നിന്ന
അപ്രകാരം തന്നെ കൎത്താവിനെ വന്ദനം ചെയ്തു യെറുശല
മിൽ ഉദ്ധാരണത്തിന്നായിട്ടു കാത്തിരുന്നവരൊടെല്ലാവരൊടും
൩൯ അവനെ കുറിച്ചു പറഞ്ഞു * പിന്നെ അവർ കൎത്താവിന്റെ
വെദപ്രമാണ പ്രകാരം സകല കാൎയ്യങ്ങളെയും കഴിച്ചതിന്റെ
ശെഷം ഗലിലെയായിലുള്ള തങ്ങളുടെ നഗരമായ നസറെ
൪൦ ത്തിലെക്ക തിരിച്ചു പൊയി * പിന്നെ പൈതൽ വളൎന്ന ആ
ത്മാവിൽ ശക്തിപ്പെട്ടു ജ്ഞാനം കൊണ്ടു നിറെയപ്പെട്ടു ദൈവ
ത്തിന്റെ കൃപയും അവന്റെ മെലുണ്ടായിരുന്നു *
൪൧ വിശെഷിച്ച അവന്റെ അമ്മയപ്പന്മാർ പെസഹാ എന്ന
പെരുനാളിന വൎഷം തൊറും യെറുശലമിലെക്ക പൊകുന്നവ
൪൨ രായിരുന്നു * അവന പന്ത്രണ്ടു വയസ്സായപ്പൊൾ അവർ
പെരുനാളിന്റെ മൎയ്യാദ പ്രകാരം യെറുശലമിലെക്ക പൊയി *
൪൩ പിന്നെ ആ ദിവസങ്ങളെ കഴിച്ചതിന്റെ ശെഷം അവർ തി
രിച്ചുവരുമ്പൊൾ പൈതലായ യെശു യെറുശലമിൽ തന്നെ
താമസിച്ചു ആയതു യൊസെഫും അവന്റെ അമ്മയും അറി
൪൪ ഞ്ഞില്ല * അവൻ വഴിയാത്രക്കാരുടെ കൂട്ടത്തിൽ ഉണ്ടായിരിക്കു
മെന്ന അവർ നിരൂപിച്ചിട്ടു ഒരു ദിവസത്തെ വഴി പൊന്നു
അപ്പൊൾ അവർ തങ്ങളുടെ ചാൎച്ചക്കാരുടെ ഇടയിലും മുഖപ
൪൫ രിചയമുള്ളവരുടെ ഇടയിലും അവനെ അന്വെഷിച്ചു * അവ
നെ കാണായ്കകൊണ്ടു അവർ അവനെ അന്വെഷിച്ചു കൊണ്ടു
൪൬ യെറുശലമിലെക്ക തിരിച്ചുപൊയി * പിന്നെ ഉണ്ടായത എ
ന്തെന്നാൽ മൂന്ന ദിവസങ്ങളുടെ ശെഷം അവർ അവനെ
ദൈവാലയത്തിൽ ഗുരുജനങ്ങളുടെ നടുവിൽ ഇരിക്കുന്നതും അ
വരക്ക ചെവികൊൾകയും അവരൊട ചൊദിക്കയും ചെയ്യുന്ന
൪൭ തും കണ്ടു * അവനെ കെട്ടവരെല്ലാവരും അവന്റെ ബുദ്ധി
൪൮ യെയും പ്രത്യുത്തരങ്ങളെയും കുറിച്ച വിസ്മയപ്പെട്ടു * അവർ
അവനെ കണ്ടപ്പൊൾ അതിശയപ്പെട്ടു അത്രയുമല്ല അവന്റെ

അമ്മ അവനൊട മകനെ നീ എന്തിന ഞങ്ങളൊട ഇപ്രകാ
രം ചെയ്തു നിന്റെ അപ്പനും ഞാനും വ്യസനപ്പെട്ടു നിന്നെ
അന്വെഷിച്ചു എന്ന പറഞ്ഞു* എന്നാറെ അവൻ അവരൊട ൪൯
നിങ്ങൾ എന്തിന എന്നെ അന്വെഷിച്ചു ഞാൻ എന്റെ പി
താവിന്റെ കാൎയ്യങ്ങളിൽ ഇരിക്കെണ്ടുന്നതാകുന്നു എന്ന നി
ങ്ങൾ അറിയുന്നില്ലയൊ എന്ന പറഞ്ഞു* എന്നാൽ അവൻ ൫൦
തങ്ങളൊടു പറഞ്ഞ വാക്കു അവർ തിരിച്ചറിഞ്ഞില്ല* പിന്നെ ൫൧
അവൻ അവരൊടു കൂടെ പൊയി നസറെത്തിന്ന വന്ന അ
വൎക്ക അനുസരിച്ചിരുന്നു ൟ കാൎയ്യങ്ങളെ ഒക്കെയും അവന്റെ
അമ്മ തന്റെ ഹൃദയത്തിൽ സംഗ്രഹിക്കയും ചെയ്തു* എ ൫൨
ന്നാൽ യെശു ജ്ഞാനത്തിലും വളൎച്ചയിലും ദൈവത്തിന്റെ
യും മനുഷ്യരുടെയും കൃപയിലും വൎദ്ധിച്ചു*

൩. അദ്ധ്യായം.

൧ യൊഹന്നാന്റെ പ്രസംഗവും ബപ്തിസ്മയും.—൧൫ ക്രിസ്തു
വിനെ കുറിച്ചു അവൻ പറഞ്ഞ സാക്ഷി.—൧൯ എറൊ
ദെസ യൊഹന്നാനെ കാവലിലാക്കിയത.—൨൧ ക്രിസ്തു ബ
പ്തിസ്മപ്പെട്ടത.—൨൩ അവന്റെ വംശപാരമ്പൎയ്യം.

പിന്നെ തിബെറിയൊസ കൈസറിന്റെ വാഴ്ചയുടെ പ
തിനഞ്ചാം വൎഷത്തിൽ പൊന്തിയൊസ പിലാത്തൊസ യെ
ഹൂദിയായിൽ നാടുവാഴിയായും എറൊദെസ ഗലിലെയായിൽ
തെത്രാൎക്കൊനായും അവന്റെ സഹൊദരനായ ഫിലിപ്പൊ
സ്സ ഇത്തൂറിയായിലും ത്രഖൊനിത്തി ദെശത്തിലും തെത്രാൎക്കൊ
നായും ലൂസനിയ ആബിലിനിയിൽ തെത്രാൎക്കൊനായും*
അന്നാസും കയ്യാഫാസും പ്രധാനാചാൎയ്യന്മാരായും ഇരിക്കു ൨
മ്പൊൾ വനത്തിൽ വെച്ചു സഖറിയായുടെ പുത്രനായ യൊഹ
ന്നാന ദൈവത്തിന്റെ വചനമുണ്ടായി* അപ്പൊൾ അവൻ ൩
യൊൎദ്ദാൻ നദിക്ക ചെന്ന ദെശത്തിലൊക്കയും വന്ന പാപ
മൊചനത്തിന്നായിട്ടു അനുതാപത്തിന്റെ ബപ്തിസ്മ പ്രസം
ഗിച്ചു* കൎത്താവിന്റെ മാൎഗ്ഗം നന്നാക്കുവിൻ അവന്റെ ഊ ൪
ടുവഴികളെ നെരെ ആക്കുവിൻ എന്നും* താണ പ്രദെശ ൫
മെല്ലാം നികത്തപ്പെട്ടും സകല മലയും കുന്നും താഴ്ത്തപ്പെട്ടും വള
ഞ്ഞവ ചൊവ്വായും ദുൎഘടമുള്ള വഴികൾ സമമായും തീരുമെ
ന്നും* സകല ജഡവും ദൈവത്തിന്റെ രക്ഷയെ കാണുമെ ൬
ന്നും വനത്തിൽ വിളിച്ചുപറയുന്നവന്റെ ശബ്ദം എന്ന എശാ
യാ ദീൎഘദൎശിയുടെ വചന പുസ്തകത്തിൽ എഴുതിയിരിക്കുന്ന
പ്രകാരം തന്നെ* ആകയാൽ അവൻ തന്നാൽ ബപ്തിസ്മ ൭
പ്പെടുവാൻ പുറപ്പെട്ടു വന്നിട്ടുള്ള ജനക്കൂട്ടങ്ങളൊടു പറഞ്ഞു അ
ണലിക്കുട്ടികളെ വരുവാനുള്ള കൊപത്തിൽനിന്ന ഓടി ഒഴി

൮ പ്പാൻ നിങ്ങൾക്ക വകകാണിച്ചവൻ ആര * അതുകൊണ്ട അ
നുതാപത്തിന്ന യൊഗ്യ ഫലങ്ങളെ തരുവിൻ അബ്രഹാം ഞ
ങ്ങൾക്ക പിതാവായിട്ടുണ്ടെന്ന നിങ്ങളിൽ തന്നെ പറഞ്ഞു തു
ടങ്ങാതെയുമിരിപ്പിൻ എന്തുകൊണ്ടെന്നാൽ അബ്രഹാമിന്ന
ഇൗ കല്ലുകളിൽനിന്ന മക്കളെ ഉണ്ടാക്കുവാൻ ദൈവത്തിന ക
൯ ഴിയുമെന്ന ഞാൻ നിങ്ങളൊട്ട പറയുന്നു * വിശെഷിച്ച ഇ
പ്പൊൾ തന്നെ കൊടാലി വൃക്ഷങ്ങളുടെ ചുവത്തിന്ന വെക്ക
പ്പെട്ടിരിക്കുന്നു അതുകൊണ്ട നല്ല ഫലം തരാത്ത വൃക്ഷമൊക്ക
൧൦ യും വെട്ടപ്പെട്ട അഗ്നിയിൽ ഇടപ്പെടുന്നു * അപ്പൊൾ ജന
ങ്ങൾ അവനൊട അപ്രകാരമായാൽ ഞങ്ങൾ എന്ത ചെയ്യെ
൧൧ ണ്ടു എന്ന ചൊദിച്ചു * അവൻ ഉത്തരമായിട്ട അവരൊട്ട രണ്ട
കുപ്പായമുള്ളവൻ ഒന്നുമില്ലാത്തവന്ന കൊടുക്കെണം ആഹാര
ങ്ങളുള്ളവനും അപ്രകാരം തന്നെ ചെയ്യെണമെന്ന പറഞ്ഞു *
൧൨ പിന്നെ ചുങ്കക്കാരും ബപ്തിസ്മപ്പെടുവാനായിട്ട വന്ന അവ
നൊട്ട ഉപദെഷ്ടാവെ ഞങ്ങൾ എന്ത ചെയ്യെണ്ടു എന്ന പറ
൧൩ ഞ്ഞു * അവൻ അവരൊട നിങ്ങൾക്ക കല്പിക്കപ്പെട്ടതിനെ
൧൪ ക്കാൾ അധികം ഒന്നും ചൊദിക്കരുത എന്ന പറഞ്ഞു * പി
ന്നെ അപ്രകാരം തന്നെ പട്ടാളക്കാർ അവനൊട ഞങ്ങളും എ
ന്ത ചെയ്യെണ്ടു എന്ന ചൊദിച്ചു അവൻ അവരൊട യാതൊ
രുത്തനെയും ഞെരുക്കം ചെയ്യാതെയും (ഒരുത്തനെ കുറിച്ചു) ക
ള്ള സാക്ഷി ബൊധിപ്പിക്കാതെയും നിങ്ങളുടെ ശമ്പളം നി
ങ്ങൾക്ക മതി എന്ന വിചാരിച്ചുകൊൾവിൻ എന്ന പറഞ്ഞു *
൧൫ പിന്നെ ജനങ്ങൾ കാത്തിരുന്ന യൊഹന്നാൻ ക്രിസ്തുവാ
കുന്നുവൊ അല്ലയൊ എന്ന എല്ലാവരും തങ്ങളുടെ ഹൃദയങ്ങ
൧൬ ളിൽ അവനെ കുറിച്ച വിചാരിച്ചുകൊണ്ടിരിക്കുമ്പൊൾ * യൊ
ഹന്നാൻ ഉത്തരമായിട്ട എല്ലാവരൊടും ഞാൻ വെള്ളം കൊണ്ട
നിങ്ങളെ ബപ്തിസ്മപ്പെടുത്തുന്നുവല്ലൊ എന്നാൽ എന്നെക്കാൾ
എററവും ബലവാനായ ഒരുത്തൻ വരുന്നു അവന്റെ ചെരി
പ്പുകളുടെ വാറ അഴിപ്പാൻ ഞാൻ യൊഗ്യനല്ല അവൻ പരിശു
ദ്ധാത്മാവു കൊണ്ടും അഗ്നികൊണ്ടും നിങ്ങളെ ബപ്തിസ്മപ്പെ
൧൭ ടുത്തും * അവന്റെ വിശറി അവന്റെ കയ്യിലുണ്ട അവൻ ത
ന്റെ കളം നല്ലവണ്ണം വെടിപ്പാക്കി കൊതമ്പു തന്റെ കളപ്പുര
യിൽ കൂട്ടിവെക്കും പതിര അവൻ കെട്ടുപൊകാത്ത അഗ്നിയിൽ
൧൮ ചുട്ടുകളയും താനും എന്ന പറഞ്ഞു * മററും അനെകം കാൎയ്യങ്ങ
ളെയും അവൻ ഉപദെശമായിട്ട ജനങ്ങളൊട്ട പ്രസംഗിച്ചു *
൧൯ എന്നാൽ തെത്രാക്കൊനായ എറൊദെസ തന്റെ സഹൊ
ദരനായ ഫിലിപ്പൊസിന്റെ ഭാൎയ്യയായ എറൊദിയായെ കുറി
ച്ചും താൻ ചെയ്തിട്ടുള്ള സകല ദൊഷങ്ങളെ കുറിച്ചും യൊഹ
൨൦ ന്നാനാൽ ശാസിക്കപ്പെടുകകൊണ്ട * എറൊദെസ ഇങ്ങിനെ

അനെകം ദൊഷങ്ങൾ ചെയ്യതുമല്ലാതെ യൊഹന്നാനെ കാ
രാഗ്രഹത്തിൽ ആക്കിയടെച്ചു *
ജനങ്ങളെല്ലാം ബപ്തിസ്മപ്പെട്ടപ്പൊൾ ഉണ്ടായത എന്തെ ൨൧
ന്നാൽ യെശുവും ബപ്തിസ്മപ്പെട്ട പ്രാൎത്ഥിക്കുമ്പൊൾ സ്വൎഗ്ഗം
തുറക്കപ്പെട്ടു * അത്രയുമല്ല പരിശുദ്ധാത്മാവ ദെഹരൂപമായി ൨൨
ഒരു പ്രാവുപൊലെ അവന്റെ മെലിറങ്ങി നീ എന്റെ പ്രിയ
പുത്രനാകുന്നു നിന്നിൽ ഇനിക്ക നല്ല ഇഷ്ടമുണ്ട എന്ന സ്വൎഗ്ഗ
ത്തിൽനിന്ന ഒരു ശബ്ദവും ഉണ്ടായി *
അനന്തരം യെശു എകദെശം മുപ്പത വയസ്സുള്ളവനായി ൨൩
തുടങ്ങി (നിരൂപികപ്പെട്ട പ്രകാരം) അവൻ യൊസെഫിന്റെ
പുത്രനായിരുന്നു യൊസെഫ എലിയുടെ പുത്രൻ * എലി മ ൨൪
ത്താത്തിന്റെ പുത്രൻ മത്താത്ത ലെവിയുടെ പുത്രൻ ലെവി
മെല്ക്കിയുടെ പുത്രൻ മെല്ക്കി യന്നായുടെ പുത്രൻ യന്ന യൊ
സെഫിന്റെ പുത്രൻ * യൊസെഫ മത്തതിയായുടെ പുത്രൻ ൨൫
മത്തതിയാ ആമൊസിന്റെ പുത്രൻ ആമൊസ നാഹുമിന്റെ
പുത്രൻ നാഹും എസലിയുടെ പുത്രൻ എസലി നഗ്ഗായുടെ പു
ത്രൻ * നഗ്ഗാ മാത്തതിന്റെ പുത്രൻ മാത്തത മത്തതിയായു ൨൬
ടെ പുത്രൻ മത്തതിയാ ശെമയിയുടെ പുത്രൻ ശെമയി യൊ
സെഫിന്റെ പുത്രൻ യൊസെഫ യെഹൂദായുടെ പുത്രൻ *
യെഹൂദാ യൊഹന്നായുടെ പുത്രൻ യൊഹന്നാ റെസായുടെ പു ൨൭
ത്രൻ റെസാ സൊറൊബാബെലിന്റെ പുത്രൻ സൊറൊബാ
ബെൽ ശലതിയെലിന്റെ പുത്രൻ ശലതിയെൽ നെറിയുടെ
പുത്രൻ * നെറി മെല്ക്കിയുടെ പുത്രൻ മെല്ക്കി അദ്ദിയുടെ പുത്രൻ ൨൮
അദ്ദി കൊസാമിന്റെ പുത്രൻ കൊസാം എത്മൊദാമിന്റെ പു
ത്രൻ എത്മൊദാം എറിന്റെ പുത്രൻ * എർ യൊസയുടെ പു ൨൯
ത്രൻ യൊസ എലിയെസറിന്റെ പുത്രൻ എലിയെസർ യൊ
റിമിന്റെ പുത്രൻ യൊറിം മത്താത്തിന്റെ പുത്രൻ മത്താത്ത
ലെവിയുടെ പുത്രൻ * ലെവി ശിമെഒന്റെ പുത്രൻ ശിമെഒൻ ൩൦
യെഹൂദായുടെ പുത്രൻ യെഹൂദാ യൊസെഫിന്റെ പുത്രൻ
യൊസഫ യൊനാന്റെ പുത്രൻ യൊനാൻ എലിയക്കിമിന്റെ
പുത്രൻ * എലിയക്കിം മെലെയായുടെ പുത്രൻ മെലെയാ മയി ൩൧
നാന്റെ പുത്രൻ മയിനാൻ മത്തതായുടെ പുത്രൻ മത്തതാ നാ
താന്റെ പുത്രൻ നാതാൻ ദാവീദിന്റെ പുത്രൻ * ദാവീദ യെ ൩൨
ശ്ശായിയുടെ പുത്രൻ യെശ്ശായി ഒബെദിന്റെ പുത്രൻ ഒബെ
ദ ബൊവൊസിന്റെ പുത്രൻ ബൊവൊസ സല്മൊന്റെ
പുത്രൻ സല്മൊൻ നെഹശ്ശൊന്റെ പുത്രൻ * നെഹശൊൻ ൩൩
അമിനാദാബിന്റെ പുത്രൻ അമിനാദാബ ആറാമിന്റെ
പുത്രൻ ആറാം എസ്രൊമിന്റെ പുത്രൻ എസ്രൊം ഫെറെസി
ന്റെ പുത്രൻ ഫെറെസ യെഹൂദായുടെ പുത്രൻ * യെഹൂദാ ൩൪

യാക്കൊബിന്റെ പുത്രൻ യാക്കൊബ ഇസ്സാക്കിന്റെ പുത്രൻ
ഇസ്സാക്ക അബ്രഹാമിന്റെ പുത്രൻ അബ്രഹാം താറായുടെ പു
൩൫ ത്രൻ താറാ നഖൊറിന്റെ പുത്രൻ* നഖൊർ സാറൊഖിന്റെ
പുത്രൻ സാറൊഖ റാഗ്ഗുവിന്റെ പുത്രൻ റാഗ്ഗു ഫാലെകിന്റെ
പുത്രൻ ഫാലെക എബെറിന്റെ പുത്രൻ എബെർ ശാലായുടെ
൩൬ പുത്രൻ* സാലാ കൈനാന്റെ പുത്രൻ കൈനാൻ അർഫ
ക്ക്സാദിന്റെ പുത്രൻ അർഫക്ക്സാദ ശെമിന്റെ പുത്രൻ ശെം നൊ
൩൭ ഹിന്റെ പുത്രൻ നൊഹ ലമെഖിന്റെ പുത്രൻ* ലമെഖ മതു
ശാലായുടെ പുത്രൻ മതുശാലാ എനൊക്കിന്റെ പുത്രൻ എനൊ
ക്ക യാറെദിന്റെ പുത്രൻ യാറെദ മലലെയെലിന്റെ പുത്രൻ
൩൮ മലലെയെൽ കായിനാന്റെ പുത്രൻ* കായിനാൻ എനൊ
ശിന്റെ പുത്രൻ എനൊശ ശെതിന്റെ പുത്രൻ ശെത ആദമി
ന്റെ പുത്രൻ ആദം ദൈവത്തിന്റെ പുത്രൻ ആയിരുന്നു*

## ൪. അദ്ധ്യായം.

൧ ക്രിസ്തുവിന്റെ പരീക്ഷയും ജയവും.—൧൪ അവൻ പ്ര
സംഗം ചെയ്യാൻ ആരംഭിക്കുന്നത.—൧൬ നസറെത്തിലു
ള്ള ജനങ്ങൾ അവങ്കൽ ആശ്ചര്യപ്പെടുന്നത.—അവൻ
പലവിധ വ്യാധികളെയും പൊറുപ്പിക്കുന്നത.

പിന്നെ യെശു പരിശുദ്ധാത്മാവു കൊണ്ട നിറെഞ്ഞവനാ
യി യൊർദാനിൽനിന്ന തിരിച്ചുവന്നു അവൻ ആത്മാവി
൨ നാൽ വനപ്രദെശത്തിലെക്ക കൊണ്ടുപൊകപ്പെട്ടു* അവി
ടെ നാല്പത ദിവസം പിശാചിനാൽ പരീക്ഷിക്കപ്പെട്ടു ആ ദി
വസങ്ങളിൽ അവൻ ഒന്നും ഭക്ഷിച്ചതുമില്ല ആയവ കഴിഞ്ഞ
൩ തിന്റെ ശെഷം അവന പിന്നത്തെതിൽ വിശന്നു* അ
പ്പൊൾ പിശാച അവനൊട നീ ദൈവത്തിന്റെ പുത്രനാകു
ന്നു എങ്കിൽ ഈ കല്ല അപ്പമായി തീരെണമെന്ന കല്പിക്ക എന്ന
൪ പറഞ്ഞു* എന്നാറെ യെശു അവനൊട ഉത്തരമായിട്ട മനുഷ്യ
ൻ അപ്പം കൊണ്ട മാത്രമല്ല ദൈവത്തിന്റെ സകല വചനം
കൊണ്ടും ജീവിച്ചിരിക്കും എന്ന എഴുതിയിരിക്കുന്നു എന്ന പറ
൫ ഞ്ഞു* പിന്നെ പിശാച അവനെ ഒരു ഉയൎന്ന പൎവതത്തിന്മെൽ
കൊണ്ടുപൊയി ഒരു ക്ഷണ നെരത്തിൽ ലൊകത്തിലുള്ള രാജ്യ
൬ ങ്ങളൊക്കയും അവന്ന കാണിച്ചു* അപ്പൊൾ പിശാച അവ
നൊട ഈ അധികാരമൊക്കയും ഇവയുടെ മഹത്വവും ഇനി
ക്ക എല്പിക്കപ്പെട്ടിരിക്കകൊണ്ട ഞാൻ ഇതു നിനക്ക തരാം ഇനി
ക്ക ഇഷ്ടമുള്ളവന്ന എവന്നെങ്കിലും ഞാൻ ഇതു കൊടുക്കുന്നു*
൭ അതുകൊണ്ട നീ എന്നെ വന്ദിച്ചാൽ സകലവും നിന്റെ ആ
൮ കും എന്ന പറഞ്ഞു* എന്നാറെ യെശു ഉത്തരമായിട്ട അവ
നൊട സാത്താനെ നീ എന്റെ പിറകിൽ പൊ എന്തുകൊണ്ടെ

ന്നാൽ നീ നിന്റെ ദൈവമായ കൎത്താവിനെ വന്ദിക്കെണമെ
ന്നും അവനെ മാത്രമെ സെവിക്കാവു എന്നും എഴുതിയിരിക്കു
ന്നു എന്ന പറഞ്ഞു * പിന്നെ അവൻ അവനെ യെറുശല ൯
മിലെക്ക കൊണ്ടുപൊയി അവനെ ദൈവാലയത്തിന്റെ മു
കൾപ്രാസാദത്തിന്മെൽ നിറുത്തി അവനൊടു നി ദൈവത്തി
ന്റെ പുത്രനാകുന്നു എങ്കിൽ ഇവിടെനിന്ന താഴത്തൊട്ടു ചാടു
ക * എന്തുകൊണ്ടെന്നാൽ നിന്നെ കാത്തുകൊൾവാനായിട്ടു ൧൦
അവൻ തന്റെ ദൂതന്മാൎക്ക നിന്നെ കുറിച്ച കല്പന കൊടുക്കുമെ
ന്നും * നീ നിന്റെ പാദം എപ്പൊഴെങ്കിലും ഒരു കല്ലിൽ തട്ടി ൧൧
ക്കാതെ ഇരിക്കെണ്ടുന്നതിന അവർ തങ്ങളുടെ കൈകളിൽ നി
ന്നെ താങ്ങുമെന്നും എഴുതിയിരിക്കുന്നു എന്ന പറഞ്ഞു * പി ൧൨
ന്നെ യെശു ഉത്തരമായിട്ടു അവനൊട നീ നിന്റെ ദൈവമാ
യ കൎത്താവിനെ പരിക്ഷിക്കരുത എന്ന ചൊല്ലിയിരിക്കുന്നു എ
ന്നപറഞ്ഞു* പിന്നെ പിശാചപരീക്ഷഎല്ലാംകഴിച്ചതിന്റെ ൧൩
ശെഷം കുറഞ്ഞൊരു കാലത്തിന അവനെ വിട്ടുപൊയി *
പിന്നെ യെശു ആത്മാവിന്റെ ശക്തിയൊടെ ഗലിലെയാ ൧൪
യിലെക്ക തിരിച്ചു ചെന്നു ആ ചുറ്റുമുള്ള ദിക്കിലൊക്കയും അവ
നെ കുറിച്ച ഒരു കീൎത്തി പരന്നു * ആത്രയുമല്ല അവൻ അവ ൧൫
രുടെ ദൈവസഭകളിൽ പഠിപ്പിച്ചു എല്ലാവരാലും സ്തുതിക്കപ്പെ
ട്ടവനായി *
പിന്നെ അവൻ താൻ വളൎന്ന നസറെതിലെക്ക വന്നു ത ൧൬
ന്റെ മൎയ്യാദ പ്രകാരം ശാബത ദിവസത്തിൽ ദൈവസഭയി
ലെക്ക ചെന്ന വായിപ്പാനായിട്ടു എഴുനീറ്റു നിന്നു * അ ൧൭
പ്പൊൾ എശായ ദീൎഘദൎശിയുടെ പുസ്തകം അവന്ന കൊടുക്ക
പ്പെട്ടു അവൻ ആ പുസ്തകം വിടുൎത്തിയപ്പൊൾ * കൎത്താവി ൧൮
ന്റെ ആത്മാവ എന്റെ മെൽ ഉണ്ടു ആ ഹെതുവായിട്ടു ഞാൻ
ദരിദ്രൎക്ക എവൻഗെലിയൊനറിയിപ്പാനായിട്ടു അവൻ എ
ന്നെ അഭിഷെകംചെയ്തു ഉടഞ്ഞ ഹൃദയമുള്ളവരെ സൌഖ്യമാ
ക്കുവാനും * അടിമപ്പെട്ടവൎക്ക വിടുതലും കുരുടൎക്ക കാഴ്ചയും പ്ര ൧൯
സംഗിപ്പാനും നുറുങ്ങപ്പെട്ടവരെ സ്വൈരമായി വിട്ടയപ്പാനും
കൎത്താവിന്റെ പ്രിയമുള്ള വത്സരം പ്രസംഗിപ്പാനും എന്നെ
അയച്ചിരിക്കുന്നു എന്ന എഴുതിയിരിക്കുന്ന സ്ഥലം കണ്ടു *
പിന്നെ അവൻ പുസ്തകം മടക്കി ദൈവശുശ്രൂഷക്കാരന തി ൨൦
രികെ കൊടുത്തു ഇരുന്നു സഭയിലുള്ള എല്ലാവരുടെയും കണ്ണു
കളും അവന്റെ മെൽ പതിഞ്ഞിരുന്നു * അപ്പൊൾ അവൻ ൨൧
അവരൊട ഇന്നു തന്നെ ഈ വെദവാക്യം നിങ്ങളുടെ ചെവി
കളിൽ നിവൃത്തിയായിരിക്കുന്നു എന്ന പറഞ്ഞു തുടങ്ങി * എ ൨൨
ല്ലാവരും അവന സാക്ഷികൊടുത്തു അവന്റെ വായിൽനിന്ന
പുറപ്പെട്ട കൃപയുള്ള വചനങ്ങളെ കുറിച്ച ആശ്ചൎയ്യപ്പെട്ടു ഇ

൨൩ വൻ യൊസെഫിന്റെ പുത്രനല്ലയൊ എന്നും പറഞ്ഞു * പി
ന്നെ അവൻ അവരൊടു പറഞ്ഞു വൈദ്യ നിന്നെ തന്നെ സൌ
ഖ്യമാക്കികൊൾക എന്നുള്ള പഴംചൊല്ലും ഞങ്ങൾ കെൾവിപ്പെ
ട്ടപ്രകാരം കപ്പൎന്നഹൊമിൽ എത കാൎയ്യങ്ങൾ ചെയ്യപ്പെട്ടുവൊ
അവ നിന്റെ ദിക്കിൽ ഇവിടെയും ചെയ്ക എന്നുള്ളതും നി
൨൪ ങ്ങൾ എന്നൊടു പറയും നിശ്ചയം * പിന്നെയും അവൻ പറ
ഞ്ഞു ഒരു ദീൎഘദൎശി തന്റെ സ്വദെശത്തിൽ അംഗീകരിക്കപ്പെ
ട്ടവനല്ല എന്ന ഞാൻ സത്യമായിട്ട നിങ്ങളൊടു പറയുന്നു *
൨൫ പിന്നെ എലിയായുടെ നാളുകളിൽ മൂന്ന സംവത്സരവും ആറ
മാസവും ആകാശം അടെക്കപ്പെട്ട നാട്ടിലൊക്കയും മഹാ ക്ഷാ
മമുണ്ടായപ്പൊൾ ഇസ്രാഎലിൽ അനെകം വിധവകൾ ഉ
൨൬ ണ്ടായിരുന്നു * എന്നാലും സിദൊനിലുള്ള സറെപ്ത എന്ന
നഗരത്തിലെക്ക ഒരു വിധവയുടെ അടുക്കലെക്ക അല്ലാതെ അ
വരിൽ മറെറാരുത്തിയുടെ അടുക്കലെക്കും എലിയ അയക്കപ്പെ
൨൭ ട്ടില്ല * അത്രയുമല്ല എലിശായി എന്ന ദീൎഘദൎശിയുടെ കാല
ത്തിൽ ഇസ്രാഎലിൽ അനെകം കുഷ്ഠരൊഗികളുണ്ടായിരുന്നു
എന്നാലും സുറിയാക്കാരനായ നഹമാൻ അല്ലാതെ അവരിൽ
മറെറാരുത്തനും ശുദ്ധമാക്കപ്പെട്ടില്ല എന്ന ഞാൻ സത്യത്തിൻ
൨൮ പ്രകാരം നിങ്ങളൊടു പറയുന്നു * സഭയിലുള്ള എല്ലാവരും
ംരം കാൎയ്യങ്ങളെ കെട്ടപ്പൊൾ കൊപം കൊണ്ട നിറയപ്പെട്ടു *
൨൯ അവർ എഴുനീററ അവനെ നഗരത്തിൽനിന്ന പുറത്താക്കി ത
ങ്ങളുടെ നഗരം പണിചെയ്യപ്പെട്ട ഇടമായുള്ള മലയുടെ അരി
കിൽനിന്ന അവനെ തലകീഴായി താഴത്തെക്ക തള്ളികളയെ
൩൦ ണ്ടുന്നതിന അവനെ അവിടെക്ക കൊണ്ടുപൊയി * എങ്കി
൩൧ ലും അവൻ അവരുടെ നടുവിൽ കൂടി കടന്നു പൊയി * പി
ന്നെ അവൻ ഗലിലെയായിലുള്ള കപ്പൎന്നഹൊമെന്ന നഗര
ത്തിലെക്ക വന്ന ശാബത ദിവസങ്ങളിൽ അവരെ പഠിപ്പിച്ചും
൩൨ കൊണ്ടിരുന്നു * അവന്റെ വചനം ശക്തിയൊടു കൂടിയതായി
രുന്നതുകൊണ്ട അവർ അവന്റെ പഠിത്വത്തിൽ അത്ഭുതപ്പെട്ടു*
൩൩ അന്ന ആ സഭയിൽ മ്ലെച്ഛ പിശാചിന്റെ ആത്മാവുള്ള
ഒരു മനുഷ്യനുണ്ടായിരുന്നു അവൻ ഒരു മഹാ ശബ്ദത്തൊ
൩൪ ടെ * വിടുക നസറായക്കാരനായ യെശുവെ ഞങ്ങൾക്കും നി
നക്കും എന്ത നീ ഞങ്ങളെ നശിപ്പിപ്പാൻ വന്നുവൊ നീ ആ
രാകുന്നു എന്ന ഞാൻ നിന്നെ അറിയുന്നു നീ ദൈവത്തിന്റെ
൩൫ പരിശുദ്ധനെന്ന ഉറക്കെ വിളിച്ചു പറഞ്ഞു * എന്നാറെ യെ
ശു അവനെ ശാസിച്ച നീ മിണ്ടാതെ ഇരിക്ക അവനിൽനി
ന്ന പുറപ്പെടുക എന്ന പറഞ്ഞു അപ്പൊൾ പിശാച അവനെ
നടുവിൽ ഉന്തിയിട്ട അവനെ ഒന്നും ഉപദ്രവിക്കാതെ അവ
൩൬ നിൽനിന്ന പുറപ്പെട്ടുപൊകയും ചെയ്തു * എല്ലാവരും ആശ്ച

ഴ്പ്പെട്ടൊരം വചനം എന്താകുന്ന ഇവൻ അധികാരത്തൊടും
ശക്തിയൊടും കൂടെ മ്ലെച്ഛ ആത്മാക്കളൊട കല്പിക്കുന്ന അവർ
പുറപ്പെട്ടു പൊകുന്നുവല്ലൊ എന്ന തമ്മിൽ തമ്മിൽ സംസാരി
ച്ചു * പിന്നെ അവനെ കുറിച്ച ഒരു കീൎത്തി ആ ചുററമുള്ള നാ ൩൭
ട്ടിലെല്ലാവിടങ്ങളിൽ പ്രസിദ്ധമായി *
പിന്നെ അവൻ സഭയിൽനിന്ന എഴുനീററ ശിമൊന്റെ ൩൮
വീട്ടിലെക്ക പ്രവെശിച്ചു അന്ന ശിമൊന്റെ ഭാൎയ്യയുടെ അമ്മ
മഹാ ജ്വരമായി കിടന്നു എന്നാറെ അവർ അവൾക്ക വെണ്ടി
അവനൊട അപെക്ഷിച്ചു * അപ്പൊൾ അവൻ അവൾക്ക ൩൯
മെലായി കുനിഞ്ഞു നിന്നു ജ്വരം വിലക്കി അത അവളെ വി
ട്ടുമാറി ഉടനെ അവൾ എഴുനീററ അവൎക്ക ശുശ്രൂഷ ചെയ്തു *
പിന്നെ സൂൎയ്യൻ അസ്തമിക്കുമ്പൊൾ പല വിധ വ്യാധിക ൪൦
ളൊടു കൂടിയ രൊഗികൾ എവൎക്കുണ്ടായിരുന്നുവൊ അവരെല്ലാ
വരും അവരെ അവന്റെ അടുക്കൽ കൊണ്ടുവന്നു അവൻ അ
വരിൽ ഒരൊരുത്തന്റെ മെൽ തന്റെ കൈകൾ വെച്ച അവ
രെ സൌഖ്യമാക്കി * പിശാചുകളും നീ ദൈവത്തിന്റെ പുത്ര ൪൧
നായ ക്രിസ്തുവാകുന്നു എന്ന നിലവിളിച്ചു പറഞ്ഞുംകൊണ്ട പ
ലരിൽനിന്നും പുറപ്പെട്ടു അവൻ അവരെ വിലക്കി താൻ ക്രി
സ്തുവാകുന്നു എന്ന അവർ അറിഞ്ഞതുകൊണ്ട അവരെ സം
സാരിപ്പാൻ സമ്മതിച്ചതുമില്ല * പിന്നെ നെരം പുലൎന്ന ൪൨
പ്പൊൾ അവൻ പുറപ്പെട്ടു ഒരു അടവി സ്ഥലത്തെക്ക പൊയി
ജനങ്ങളും അവനെ അന്വെഷിച്ച അവന്റെ അടുക്കൽ വന്ന
തങ്ങളെ വിട്ടു പൊകാതെ ഇരിപ്പാനായിട്ട അവനെ താമസി
പ്പിച്ചു * എന്നാറെ അവൻ അവരൊട ഞാൻ മററുള്ള നഗര ൪൩
ങ്ങൾക്കും ദൈവത്തിന്റെ രാജ്യം പ്രസംഗിക്കെണ്ടുന്നതാകു
ന്നു ഇതിന്നായിട്ടല്ലൊ ഞാൻ അയക്കപ്പെട്ടവനാകുന്നു എന്ന
പറഞ്ഞു * പിന്നെ അവൻ ഗലിലെയായിലുള്ള സഭകളിൽ ൪൪
പ്രസംഗിച്ചുകൊണ്ടിരുന്നു *

## ൫. അദ്ധ്യായം.

൧ ക്രിസ്തു പത്രൊസിന്റെ പടവിൽനിന്ന ജനങ്ങളെ പഠി
പ്പിക്കുന്നത.—൪ അത്ഭുതമായൊരു മീൻപിടുത്തം.—൧൨
കുഷ്ഠരൊഗി ശുദ്ധനാക്കപ്പെട്ടത.—൧൭ പക്ഷവാതം പൊ
റുത്തത.—൨൭ മത്തായി വിളിക്കപ്പെട്ടത.

പിന്നെ ഉണ്ടായത എന്തെന്നാൽ ജനക്കൂട്ടം ദൈവത്തിന്റെ
വചനം കെൾപ്പാനായിട്ട അവനെതിക്കുമ്പൊൾ അവൻ ഗെ
നെസാറെത്ത എന്ന ഇടകടലിന്റെ അരികെ നിന്ന * ഇട ൨
കടലിന്റെ അരികെ രണ്ടു പടവ നില്ക്കുന്നതു കണ്ടു എന്നാൻ
അവയിൽനിന്ന മീൻപിടിക്കുന്നവർ ഇറങ്ങി തങ്ങളുടെ വല

൩ കളെ കഴുകുകയായിരുന്നു * അവൻ ആ പടവുകളിൽ ഒന്നാ
യ ശിമൊന്റെ പടവിൽ കരെറി അതു കരയിൽനിന്ന അല്പം
നീക്കുവാൻ അവനൊട അപെക്ഷിച്ചു പിന്നെ അവൻ ഇരു
൪ ന്ന പടവിൽനിന്ന ജനങ്ങളെ പഠിപ്പിച്ചു * എന്നാൽ സം
സാരിച്ചു കഴിഞ്ഞതിന്റെ ശെഷം അവൻ ശിമൊനൊടു നീ
ആഴത്തിലെക്ക വലിച്ചു കൊണ്ടുപൊയി മീൻപിടുത്തത്തിന്ന
൫ നിങ്ങളുടെ വലകളെ താഴെ ഇറക്കുവിൻ എന്ന പറഞ്ഞു * എ
ന്നാറെ ശിമൊൻ ഉത്തരമായിട്ട അവനൊട ഗുരൊ ഞങ്ങൾ
രാത്രി മുഴുവനും അദ്ധ്വാനപ്പെട്ടാറെയും ഒന്നും പിടിച്ചില്ല എ
ന്നാലും നിന്റെ വാക്കിന്ന ഞാൻ വല താഴെ ഇറക്കാം എന്ന
൬ പറഞ്ഞു * അവർ ഇതു ചെയ്യുപ്പൊൾ വളരെ മീൻകൂട്ടം അ
൭ കപ്പെടുത്തി അവരുടെ വലയും കീറി * അപ്പൊൾ അവർ മ
റെറ പടവിലുള്ള ഓഹരിക്കാർ വന്ന തങ്ങൾക്ക സഹായം ചെ
യ്യാനായിട്ട അവൎക്ക ആംഗികം കാട്ടി അവർ വന്ന രണ്ടു പട
൮ വുകളെയും മുങ്ങുമാറാകത്തക്കവണ്ണം നിറെച്ചു * ശിമൊൻ പ
ത്രൊസ അതു കണ്ടാറെ യെശുവിന്റെ മുഴങ്കാലുകളിൽ വീണു
കൎത്താവെ ഞാൻ പാപിയായുള്ള മനുഷ്യനാകകൊണ്ടു എന്നെ
൯ വിട്ടുപൊകെണമെന്ന പറഞ്ഞു * എന്തുകൊണ്ടെന്നാൽ അ
വർ പിടിച്ച മീൻപിടുത്തത്തിൽ അവനും അവനൊടു കൂടിയു
൰ ള്ളവരെല്ലാവരും ആശ്ചൎയ്യപ്പെട്ടു * ശിമൊന്റെ ഓഹരിക്കാരാ
യി സബെദിയുടെ പുത്രന്മാരായ യാക്കൊബും യൊഹന്നാനും
അപ്രകാരം തന്നെ അപ്പൊൾ യെശു ശിമൊനൊടു ഭയപ്പെട
രുത ഇതു മുതൽ നീ മനുഷ്യരെ പിടിക്കുന്നവനാകുമെന്ന പ
൰൧ റഞ്ഞു * പിന്നെ അവർ തങ്ങളുടെ പടവുകളെ കരയിലെക്ക
അടുപ്പിച്ചാറെ സകലവും വിട്ട അവന്റെ പിന്നാലെ പൊയി *
൰൨ പിന്നെ ഉണ്ടായത എന്തെന്നാൽ അവൻ ഒരു നഗരത്തി
ലിരിക്കുമ്പൊൾ കണ്ടാലും കുഷ്ഠരൊഗം കൊണ്ടു നിറെഞ്ഞിട്ടു
ള്ള ഒരു മനുഷ്യൻ യെശുവിനെ കണ്ടാറെ കവിണ്ണുവീണ ക
ൎത്താവെ നിനക്ക മനസ്സുണ്ടെങ്കിൽ എന്നെ ശുദ്ധമാക്കുവാൻ
൰൩ നിനക്ക കഴിയും എന്ന അവനൊട അപെക്ഷിച്ചു * അ
പ്പൊൾ അവൻ കൈ നീട്ടി അവനെ തൊട്ട ഇനിക്ക മനസ്സുണ്ടു
നീ ശുദ്ധനായ്വരിക എന്ന പറഞ്ഞു ഉടനെ കുഷ്ഠരൊഗം അവ
൰൪ നെ വിട്ടു മാറി * പിന്നെ അവൻ അവനൊട നീ ഇത ആ
രൊടും പറയരുത എങ്കിലും പൊയി നിന്നെ തന്നെ ആചാൎയ്യ
ന്ന കാണിച്ച അവൎക്ക സാക്ഷിക്കായിട്ട മൊശ കല്പിച്ചപ്രകാ
രം നിന്റെ ശുദ്ധീകരണത്തിന്ന വെണ്ടി വഴിപാടു കഴിക്ക *
൰൫ എന്നാലും അവനെ കുറിച്ച ഒരു കീൎത്തി അധികമധികമായി
പരന്നു അപ്പൊൾ വളരെ പുരുഷാരങ്ങൾ കെൾപ്പാനായിട്ടും
തങ്ങളുടെ രൊഗങ്ങളിൽനിന്ന അവനാൽ സൌഖ്യമാക്കപ്പെടു

വാനായിട്ടും വന്നുകൂടി * എന്നാൽ അവൻ വനപ്രദെശങ്ങ ൧൬
ളിലെക്ക മാറി പ്രാൎത്ഥിച്ചുകൊണ്ടിരുന്നു *
പിന്നെ ഒരു ദിവസം അവൻ പഠിപ്പിച്ചുകൊണ്ടിരിക്കു ൧൭
മ്പൊൾ ഉണ്ടായത എന്തെന്നാൽ ഗലിലെയായിലും യെഹൂദി
യായിലുമുള്ള സകല ഗ്രാമങ്ങളിൽനിന്നും യെറുശലെമിൽനി
ന്നും വന്ന പറിശെന്മാരും ന്യായപ്രമാണ ശാസ്ത്രിമാരും ഇരു
ന്നിരുന്നു അവരെ സൌഖ്യപ്പെടുത്തുവാൻ കൎത്താവിന്റെ ശ
ക്തിയുണ്ടായിരുന്നു * അപ്പൊൾ കണ്ടാലും ചില മനുഷ്യർ ൧൮
പക്ഷവാതക്കാരനായ ഒരുത്തനെ കിടക്കയിൽ എടുത്തുകൊണ്ടു
വന്ന അവനെ അകത്തു കൊണ്ടുപൊകുവാനും അവന്റെ
മുമ്പാക വെപ്പാനും വഴി തെടി * പുരുഷാരത്തിന്റെ ഹെതു ൧൯
വായി അവനെ എതു വഴിയായി അകത്തെക്ക കൊണ്ടുപൊ
കാം എന്ന തങ്ങൾ കാണായ്കകൊണ്ട അവർ വീട്ടിന്മെൽ ക
രെറി ഓടുമെച്ചിൽ വഴിയായി അവനെ കിടക്കയൊടു കൂടെ
നടുവിലെക്ക യെശുവിന്റെ മുമ്പാകെ ഇറക്കി * എന്നാറെ ൨൦
അവൻ അവരുടെ വിശ്വാസം കണ്ട അവനൊടു മനുഷ്യനെ
നിന്റെ പാപങ്ങൾ നിനക്ക മൊചിക്കപ്പെട്ടിരിക്കുന്നു എന്ന
പറഞ്ഞു * അപ്പൊൾ ഉപാദ്ധ്യായന്മാരും പറിശെന്മാരും ദൈ ൨൧
വദൂഷണങ്ങൾ പറയുന്ന ഇവൻ ആര ദൈവം ഒരുവനല്ലാ
തെ പാപങ്ങളെ മൊചിപ്പാൻ കഴിയുന്നവൻ ആര എന്ന വി
ചാരിച്ചു തുടങ്ങി * എന്നാറെ യെശു അവരുടെ വിചാരങ്ങ ൨൨
ളെ അറിഞ്ഞ അവരൊട ഉത്തരമായിട്ട നിങ്ങൾ നിങ്ങളുടെ
ഹൃദയങ്ങളിൽ വിചാരിക്കുന്നത എന്ത * എത എളുപ്പം നിന ൨൩
ക്ക നിന്റെ പാപങ്ങൾ മൊചിക്കപ്പെട്ടിരിക്കുന്നു എന്ന പറ
യുന്നതൊ എഴുനീററ നടക്ക എന്ന പറയുന്നതൊ * എന്നാൽ ൨൪
ഭൂമിയിൽ പാപങ്ങളെ മൊചിപ്പാൻ മനുഷ്യന്റെ പുത്രന അ
ധികാരമുണ്ടെന്ന നിങ്ങൾ അറിയെണ്ടുന്നതിന്നായിട്ട (അ
വൻ പക്ഷവാതക്കാരനൊടു പറഞ്ഞു) നീ എഴുനീല്ക്ക നിന്റെ
കിടക്ക എടുത്തുകൊണ്ട നിന്റെ വീട്ടിലെക്ക പൊക എന്ന ഞാൻ
നിന്നൊടു പറയുന്നു എന്ന പറഞ്ഞു * ഉടനെ അവൻ അവരു ൨൫
ടെ മുമ്പാകെ എഴുനീററ താൻ കിടന്നിരുന്നതു എടുത്ത ദൈവ
ത്തെ സ്തുതിച്ചുകൊണ്ട തന്റെ വീട്ടിലെക്ക പൊയി * അ ൨൬
പ്പൊൾ എല്ലാവൎക്കും വിസ്മയമുണ്ടായി അവർ ദൈവത്തെ സ്തു
തിച്ചു അത്രയുമല്ല അവർ ഭയം കൊണ്ട നിറെഞ്ഞ ഞങ്ങൾ അ
പൂൎവ്വ കാൎയ്യങ്ങളെ ഇന്ന കണ്ടു എന്ന പറഞ്ഞു *
പിന്നെ ഈ കാൎയ്യങ്ങളുടെ ശെഷം അവൻ പുറപ്പെട്ടുപൊ ൨൭
യി ലെബി എന്ന പെരുള്ളൊരു ചുങ്കക്കാരൻ ചുങ്കസ്ഥലത്തിരി
ക്കുന്നതിനെ കണ്ടു അവനൊട എന്റെ പിന്നാലെ വരിക
എന്ന പറഞ്ഞു * അവൻ സകലവും ഉപെക്ഷിച്ച എഴുനീററ ൨൮

൨൯ അവൻെറ പിന്നാലെ പൊകയും ചെയ്തു * പിന്നെ ലെബി
തൻെറ വീട്ടിൽ അവന്ന ഒരു വലിയ വിരുന്ന കഴിച്ചു അവി
ടെ ചുങ്കക്കാരായിട്ടും മററുള്ളവരായിട്ടും ബഹു പുരുഷാരവും
൩൦ അവരൊടു കൂടെ ഇരുന്നിരുന്നു * എന്നാറെ അവരുടെ ഉപാ
ദ്ധ്യായന്മാരും പറിശെന്മാരും അവൻെറ ശിഷ്യന്മാരുടെ നെ
രെ പിറുപിറുത്തു നിങ്ങൾ ചുങ്കക്കാരൊടും പാപികളൊടും കൂടെ
൩൧ ഭക്ഷിച്ചു കുടിക്കുന്നത എന്തിന എന്ന പറഞ്ഞു * അപ്പൊൾ
യെശു ഉത്തരമായിട്ട അവരൊട സ്വസ്ഥമുള്ളവൎക്ക വൈദ്യനെ
൩൨ കൊണ്ട ആവശ്യമില്ല രൊഗികളായുള്ളവൎക്കെ ഉള്ളു * ഞാൻ
നീതിമാന്മാരെ അല്ല പാപികളെ അത്രെ അനുതാപത്തിലെക്ക
വിളിപ്പാൻ വന്നിരിക്കുന്നു എന്ന പറഞ്ഞു *
൩൩ പിന്നെ അവർ അവനൊട യൊഹന്നാൻെറ ശിഷ്യന്മാരും
അപ്രകാരം തന്നെ പറിശെന്മാരുടെ ശിഷ്യന്മാരും പലപ്പൊ
ഴും ഉപൊഷിച്ചു പ്രാൎത്ഥനകളെ ചെയ്തു വരുന്നു എന്നാൽ നി
നക്കുള്ളവർ ഭക്ഷിച്ചു കുടിക്കുന്നു അതെന്തുകൊണ്ട എന്ന പറ
൩൪ ഞ്ഞു * എന്നാറെ അവൻ അവരൊട മണവാളൻ തങ്ങളൊടു
കൂടെയുള്ളപ്പൊൾ കല്യാണ ഗൃഹത്തിലെ പൈതങ്ങളെ ഉപൊ
൩൫ ഷിപ്പിപ്പാൻ നിങ്ങൾക്ക കഴിയുമൊ * മണവാളൻ അവരിൽ
നിന്ന നീക്കപ്പെടും നാളുകൾ വരും അപ്പൊൾ അവർ ആ നാ
ളുകളിൽ ഉപൊഷിക്കും എന്ന പറഞ്ഞു *
൩൬ പിന്നെ അവൻ അവരൊട ഒരു ഉപമയും പറഞ്ഞു ഒരു
ത്തനും പുതിയ വസ്ത്രഖണ്ഡം പഴയ വസ്ത്രത്തിന്മെൽ ചെൎക്ക
മാറില്ല അപ്രകാരമായാൽ പുതിയത ചീന്തലുണ്ടാക്കുന്നു അ
ത്രയുമല്ല പുതിയ വസ്ത്രഖണ്ഡം പഴയതിനൊട ചെരുന്നില്ല *
൩൭ പിന്നെയും ഒരുത്തനും പുതിയ വീഞ്ഞു പഴയ തൊല്ക്കുടങ്ങ
ളിൽ പകൎന്ന വെക്കമാറില്ല അപ്രകാരമായാൽ പുതിയ വീഞ്ഞ
തൊല്ക്കുടങ്ങളെ പൊളിച്ചു ഒഴുകിപൊകും തൊല്ക്കുടങ്ങളും കെട്ടു
൩൮ പൊകും * പുതിയ വീഞ്ഞ പുതിയ തൊല്ക്കുടങ്ങളിൽ അത്രെ
പകൎന്ന വെക്കപ്പെടെണ്ടുന്നത അപ്പൊൾ രണ്ടും രക്ഷപെടു
൩൯ ന്നു * അത്രയുമല്ല ഒരുത്തനും പഴയ വീഞ്ഞു കുടിച്ചിട്ട ഉടനെ
പുതിയത ആഗ്രഹിക്കുന്നില്ല എന്തുകൊണ്ടെന്നാൽ പഴയത
എറ നല്ലതാകുന്നു എന്ന അവൻ പറയുന്നു *

## ൬. അദ്ധ്യായം.

൧ ശാബത ദിവസത്തിൽ ശിഷ്യന്മാർ കതിരുകളെ പറിച്ചു
സംഗതി.—൧൨ ക്രിസ്തു പന്ത്രണ്ടാളുകളെ തെരിഞ്ഞെടുക്കു
ന്നതും.—൧൭ വ്യാധികളെ സൌഖ്യമാക്കുന്നതും.—൨൦ പ്ര
സംഗംചെയ്യുന്നതും.

പിന്നെ ഒന്നാമത്തെത കഴിഞ്ഞ രണ്ടാം ശാബത ദിവസ

ത്തിൽ ഉണ്ടായത എന്തെന്നാൽ അവൻ വിളഭ്രമികളിൽ കൂടി
പൊയി അപ്പൊൾ അവന്റെ ശിഷ്യന്മാർ കതിരുകളെ പറിച്ച
തങ്ങളുടെ കൈകൾ കൊണ്ട തിരുമ്മി തിന്നു * എന്നാറെ പറി ൨
ശെന്മാരിൽ ചിലർ അവരൊട ശാബത ദിവസങ്ങളിൽ ചെ
യ്യാൻ ന്യായമില്ലാത്തതു നിങ്ങൾ എന്തിന ചെയ്യുന്നു എന്ന പറ
ഞ്ഞു * യെശു ഉത്തരമായിട്ട അവരൊട പറഞ്ഞു ദാവീദിനും ൩
അവനൊട കൂടെയുള്ളവൎക്കും വിശന്നപ്പൊൾ അവൻ എന്ത
ചെയ്തു * എങ്ങിനെ അവൻ ദൈവത്തിന്റെ ആലയത്തിലെ ൪
ക്ക കടന്ന ആചാൎയ്യന്മാൎക്ക മാത്രമല്ലാതെ (മറ്റൊരുത്തൎക്കും) ഭ
ക്ഷിപ്പാൻ ന്യായമില്ലാത്ത കാഴ്ച അപ്പം എടുത്ത ഭക്ഷിച്ച ത
ന്നൊട കൂടെയുള്ളവൎക്കും കൊടുത്തു എന്നുള്ളതു നിങ്ങൾ വായി
ച്ചിട്ടില്ലയൊ എന്ന പറഞ്ഞു * പിന്നെ അവൻ അവരൊട ൫
മനുഷ്യന്റെ പുത്രൻ ശാബത ദിവസത്തിന്റെയും കൎത്താവാ
കുന്നു എന്ന പറഞ്ഞു *

മറ്റൊരു ശാബത ദിവസത്തിലും ഉണ്ടായത എന്തെന്നാൽ ൬
അവൻ പള്ളിയിലെക്ക ചെന്ന പഠിപ്പിച്ചു അവിടെ തന്റെ
വലത്തു കൈ ശൊഷിച്ചിട്ടുള്ളൊരു മനുഷ്യനുണ്ടായിരുന്നു *
അപ്പൊൾ ഉപാദ്ധ്യായന്മാരും പറിശെന്മാരും അവന്റെ നെ ൭
രെ കുററം കണ്ടെത്തുവാനായിട്ട അവൻ ശാബത ദിവസ
ത്തിൽ സൌഖ്യമാക്കുമൊ എന്ന അവനെ നൊക്കിയിരുന്നു *
എന്നാറെ അവരുടെ വിചാരങ്ങളെ അവൻ അറിഞ്ഞ കൈ ൮
ശൊഷിച്ചുള്ള മനുഷ്യനൊട നീ എഴുനീറ്റ നടുവിൽ നില്ക്ക എ
ന്ന പറഞ്ഞു അപ്രകാരം അവൻ എഴുനീറ്റ നിന്നു * അ ൯
പ്പൊൾ യെശു അവരൊട ഞാൻ നിങ്ങളൊട ഒരു കാൎയ്യം ചൊ
ദിക്കാം ശാബത ദിവസങ്ങളിൽ ഗുണം ചെയ്യുന്നതൊ ദൊഷം
ചെയ്യുന്നതൊ ജീവനെ രക്ഷിക്കുന്നതൊ നശിപ്പിക്കുന്നതൊ
എതു ന്യായം എന്ന പറഞ്ഞു * പിന്നെ അവൻ അവരെ എ ൧൦
ല്ലാവരെയും ചുററും നൊക്കി ആ മനുഷ്യനൊട നിന്റെ കൈ
നീട്ടുക എന്ന പറഞ്ഞു അവൻ അപ്രകാരം ചെയ്തു അവന്റെ
കൈ മറേറതു പൊലെ നല്ലവണ്ണം സൌഖ്യമാകയും ചെയ്തു *
അപ്പൊൾ അവർ ഭ്രാന്തി കൊണ്ട നിറെഞ്ഞ യെശുവിനൊട ൧൧
എന്ത ചെയ്യെണ്ടു എന്ന തമ്മിൽ തമ്മിൽ സംസാരിച്ചു *

പിന്നെ ആ നാളുകളിൽ ഉണ്ടായത എന്തെന്നാൽ അവൻ ൧൨
പ്രാൎത്ഥിപ്പാനായിട്ട ഒരു മലയിലെക്ക പൊയി ദൈവത്തിനൊ
ടുള്ള പ്രാൎത്ഥനയിൽ രാത്രി മുഴുവനും കഴിച്ചു * പിന്നെ നെരം പു ൧൩
ലൎന്നപ്പൊൾ അവൻ തന്റെ ശിഷ്യന്മാരെ അടുക്കൽ വിളിച്ചു *
അവരിൽ പത്രൊസ എന്നും അവൻ പെരിട്ട ശിമൊനെയും ൧൪
അവന്റെ സഹൊദരനായ അന്ത്രയൊസിനെയും യാക്കൊ
ബിനെയും യൊഹന്നാനെയും ഫിലിപ്പൊസിനെയും ബ

൧൫ ത്തൊലൊമായിയെയും* മത്തായിയെയും തൊമാസിനെയും
അല്പായിയുടെ പുത്രനായ യാക്കൊബിനെയും സിലൊത്തെ
൧൬ സ എന്ന ചൊല്ലപ്പെട്ട ശിമൊനെയും* യാക്കൊബിന്റെ
സഹൊദരനായ യെഹൂദായെയും പിന്നെ ദ്രൊഹിയുമായിതീ
ൎന്ന യെഹൂദാ ഇസ്കറിയൊത്തിനെയും ഇങ്ങിനെ പന്ത്രണ്ടു
പെരെ തെരിഞ്ഞെടുത്തു ആയവരെ അവൻ അപ്പൊസ്തൊല
ന്മാർ എന്നും നാമം വിളിച്ചു*
൧൭ പിന്നെ അവൻ അവരൊടു കൂടി ഇറങ്ങി സമമായുള്ളൊരു
സ്ഥലത്ത നിന്ന വിശെഷിച്ച അവന്റെ ശിഷ്യന്മാരുടെ കൂ
ട്ടവും അവനിൽനിന്ന കെൾപ്പാനായിട്ടും തങ്ങളുടെ വ്യാധിക
ളിൽനിന്ന സ്വസ്ഥമാക്കപ്പെടുവാനായിട്ടും യെഹൂദിയായിൽ
എല്ലാടത്തുനിന്നും യെറുശലമിൽനിന്നും തൂറിന്റെയും സിദൊ
ന്റെയും സമുദ്ര തീരത്തിൽനിന്നും വന്നിട്ടുള്ള ബഹു ജനക്കൂട്ട
൧൮ വും* മ്ലെച്ശാത്മാക്കളാൽ ബാധിക്കപ്പെട്ടവരും (ഉണ്ടായിരുന്നു)
൧൯ അവർ സൌഖ്യമാക്കപ്പെട്ടു* ശക്തി അവനിൽനിന്ന പുറപ്പെ
ട്ട എല്ലാവരെയും സൌഖ്യമാക്കിയതുകൊണ്ട പുരുഷാരവുമെ
ല്ലാം അവനെ തൊടുവാനായിട്ട ശ്രമിച്ചു*
൨൦ പിന്നെ അവൻ തന്റെ ശിഷ്യന്മാരുടെ നെരെ തന്റെ ക
ണ്ണുകളെ ഉയൎത്തി പറഞ്ഞു ദരിദ്രന്മാരായ നിങ്ങൾ ഭാഗ്യവാ
ന്മാർ അതെന്തുകൊണ്ടെന്നാൽ ദൈവത്തിന്റെ രാജ്യം നി
൨൧ ങ്ങൾക്കുള്ളതാകുന്നു* ഇപ്പൊൾ വിശന്നിരിക്കുന്ന നിങ്ങൾ
ഭാഗ്യവാന്മാർ അതെന്തുകൊണ്ടെന്നാൽ നിങ്ങൾ തൃപ്തന്മാരാ
കും ഇപ്പൊൾ കരയുന്ന നിങ്ങൾ ഭാഗ്യവാന്മാർ അതെന്തുകൊ
൨൨ ണ്ടെന്നാൽ നിങ്ങൾ ചിരിക്കും* മനുഷ്യ പുത്രന്റെ നിമിത്ത
മായിട്ട മനുഷ്യർ നിങ്ങളെ ദ്വെഷിക്കുമ്പൊഴും നിങ്ങളെ ഭ്രഷ്ടാ
ക്കികളഞ്ഞ നിങ്ങളെ നിന്ദിച്ച നിങ്ങളുടെ നാമം ദൊഷമുള്ളതെ
ന്ന വെച്ച തള്ളികളയുമ്പൊഴും നിങ്ങൾ ഭാഗ്യവാന്മാരാകുന്നു*
൨൩ കണ്ടാലും നിങ്ങളുടെ ഫലം സ്വൎഗ്ഗത്തിൽ വലുരയാകകൊണ്ട
ആ നാളിൽ സന്തൊഷിച്ച പ്രസാദത്തൊടെ നൃത്തം ചെയ്വിൻ
അവരുടെ പിതാക്കന്മാർ ദീൎഘദൎശികളൊടും ഇപ്രകാരം തന്നെ
൨൪ ചെയ്തുവല്ലൊ* എങ്കിലൊ സമ്പന്നന്മാരായുള്ള നിങ്ങൾക്ക
ഹാ കഷ്ടം നിങ്ങൾ നിങ്ങളുടെ ആശ്വാസം പ്രാപിച്ചിരിക്കു
൨൫ ന്നുവല്ലൊ* തൃപ്തന്മാരാകുന്ന നിങ്ങൾക്ക ഹാ കഷ്ടം അതെ
ന്തുകൊണ്ടെന്നാൽ നിങ്ങൾ വിശന്നിരിക്കും ഇപ്പൊൾ ചിരി
ക്കുന്ന നിങ്ങൾക്ക ഹാ കഷ്ടം അതെന്തുകൊണ്ടെന്നാൽ നി
൨൬ ങ്ങൾ ദുഃഖിച്ച കരയും* എല്ലാ മനുഷ്യരും നിങ്ങളെ കുറിച്ച
നന്മ പറയുമ്പൊൾ നിങ്ങൾക്ക ഹാ കഷ്ടം അവരുടെ പിതാക്ക
ന്മാർ കള്ള ദീൎഘദൎശികളൊട ഇപ്രകാരം ചെയ്തുവല്ലൊ*
൨൭ എങ്കിലൊ കെൾക്കുന്നവരായ നിങ്ങളൊട ഞാൻ പറയുന്നു

നിങ്ങളുടെ ശത്രുക്കളെ സ്നെഹിപ്പിൻ നിങ്ങളെ പകെക്കുന്നവ
ൎക്ക ഗുണം ചെയ്യിൻ* നിങ്ങളെ ശപിക്കുന്നവരെ അനുഗ്ര ൨൮
ഹിച്ച നിങ്ങളെ ഉപദ്രവിക്കുന്നവൎക്ക വെണ്ടി പ്രാൎത്ഥിച്ചുകൊൾ
വിൻ* ഒരു കവിളിൽ നിന്നെ അടിക്കുന്നവന്ന മറെറതും കാ ൨൯
ണിച്ച കൊടുക്ക നിന്റെ കുപ്പായം എടുത്തുകൊള്ളുന്നവനൊട
നിന്റെ അങ്കിയും(എടുത്തുകൊൾവാൻ)വിരൊധിക്കരുത* നി ൩൦
ന്നൊട ചൊദിക്കുന്നവന എല്ലാവന്നും കൊടുക്ക നിന്റെ വസ്തു
ക്കൾ എടുത്തുകൊള്ളുന്നവനൊട തിരികെ ചൊദിക്കയുമരുത*
വിശെഷിച്ച മനുഷ്യർ എതു പ്രകാരം നിങ്ങൾക്ക ചെയ്യെണ ൩൧
മെന്ന നിങ്ങൾ ഇച്ശിക്കുന്നുവൊ അപ്രകാരം തന്നെ നിങ്ങ
ളും അവൎക്ക ചെയ്യിൻ* നിങ്ങളെ സ്നെഹിക്കുന്നവരെ നി ൩൨
ങ്ങൾ സ്നെഹിച്ചാൽ നിങ്ങൾക്ക എന്ത ഫലമുള്ളു പാപികളും ത
ങ്ങളെ സ്നെഹിക്കുന്നവരെ സ്നെഹിക്കുന്നുവല്ലൊ* പിന്നെ ൩൩
നിങ്ങൾക്ക നന്മ ചെയ്യുന്നവൎക്ക നിങ്ങൾ നന്മ ചെയ്യ്താൽ നി
ങ്ങൾക്ക എന്ത ഫലമുള്ളു പാപികളും അപ്രകാരം തന്നെ ചെ
യ്യുന്നുവല്ലൊ* പിന്നെ ഇന്നവരൊട തിരികെ വാങ്ങിക്കൊ ൩൪
ള്ളാമെന്ന നിങ്ങൾ നിശ്ചയിച്ച അവൎക്ക കടം കൊടുത്താൽ നി
ങ്ങൾക്ക എന്ത ഫലമുള്ളു പാപികളും ശരിവരെ തിരികെ വാ
ങ്ങിക്കൊൾവാനായിട്ട പാപികൾക്ക കടം കൊടുക്കുന്നുവല്ലൊ*
എങ്കിലും നിങ്ങൾ നിങ്ങളുടെ ശത്രുക്കളെ സ്നെഹിച്ച നന്മ ചെ ൩൫
യ്ക ഒന്നും തിരികെ ഇച്ശിക്കാതെ കടം കൊടുപ്പിൻ അപ്പൊൾ
നിങ്ങളുടെ ഫലം വളരെ ആകും അത്യുന്നതനല്ലൊ നിങ്ങൾ അത്യുന്ന
തനായവന്റെ പൈതങ്ങളാകും എന്തുകൊണ്ടെന്നാൽ അവൻ
നന്ദിയുള്ളവരൊടും ദൊഷികളൊടും ദയാവാനാകുന്നു* അതു ൩൬
കൊണ്ട നിങ്ങളുടെ പിതാവ കരുണയുള്ളവനായിരിക്കുന്ന പ്ര
കാരം നിങ്ങളും കരുണയുള്ളവരാകുവിൻ*
വിധിക്കരുത അപ്പൊൾ നിങ്ങളും വിധിക്കപ്പെടുകയില്ല ശി ൩൭
ക്ഷെക്ക വിധിക്കരുത അപ്പൊൾ നിങ്ങളും ശിക്ഷെക്ക വിധി
ക്കപ്പെടുകയില്ല മൊചിപ്പിൻ അപ്പൊൾ നിങ്ങളും മൊചിക്ക
പ്പെടും* കൊടുപ്പിൻ അപ്പൊൾ നിങ്ങൾക്ക തരപ്പെടും അമ ൩൮
ൎന്ന കുലുങ്ങി ചരിഞ്ഞ വീഴുന്ന നല്ല അളവു ജനങ്ങൾ നിങ്ങളു
ടെ മടിയിലെക്ക തരും നിങ്ങൾ അളക്കുന്ന അളവു കൊണ്ട ത
ന്നെ നിങ്ങൾക്ക തിരികെ അളക്കപ്പെടുമല്ലൊ* പിന്നെ അ ൩൯
വൻ അവരൊട ഒരു ഉപമ പറഞ്ഞു കുരുടന വഴികാട്ടുവാൻ കു
രുടന കഴിയുമൊ അവർ ഇരുവരും കുഴിയിലെക്ക വീഴുകയില്ല
യൊ* ശിഷ്യൻ തന്റെ ഗുരുവിലും മീതെ അല്ല തികഞ്ഞവനെ ൪൦
ല്ലാം തന്റെ ഗുരുവിനെ പൊലെ ആകും താനും* പിന്നെയും ൪൧
നീ നിന്റെ സ്വന്ത കണ്ണിലുള്ള കൊൽ വിചാരിക്കാതെ നിന്റെ
സഹൊദരന്റെ കണ്ണിലുള്ള കരട എന്തിന നൊക്കുന്നു* അല്ല ൪൨

നീ തന്നെ നിന്റെ കണ്ണിലുള്ള കൊൽ കാണാതെ ഇരിക്ക
മ്പൊൾ നിന്റെ സഹൊദരനൊട സഹൊദര ഞാൻ നിന്റെ
കണ്ണിലുള്ള കരട എടുത്തു കളവാൻ സമ്മതിക്ക എന്ന നിനക്ക
എങ്ങിനെ പറവാൻ കഴിയും കപടഭക്തിക്കാര മുമ്പെ നിന്റെ
കണ്ണിൽനിന്ന കൊൽ എടുത്തു കളക അപ്പൊൾ നിന്റെ സ
ഹൊദരന്റെ കണ്ണിലുള്ള കരടും എടുത്തു കളവാൻ നിനക്ക ന
൪൩ ല്ലവണ്ണം കാണും * എന്തുകൊണ്ടെന്നാൽ ഒരു നല്ല വൃക്ഷം
ആകാത്ത ഫലം തരുന്നില്ല ഒരു ആകാത്ത വൃക്ഷം നല്ല ഫലം
൪൪ തരുന്നതുമില്ല * ഒരൊരൊ വൃക്ഷം അതാതിന്റെ സ്വന്ത ഫ
ലം കൊണ്ടല്ലൊ അറിയപ്പെടുന്നത എന്തെന്നാൽ മുള്ളുകളിൽ
നിന്ന അത്തിപ്പഴങ്ങൾ പറിക്കമാറുമില്ല ഞെരിഞ്ഞിൽ പടപ്പു
൪൫ കളിൽനിന്ന മുന്തിരിങ്ങാപഴം പറിക്കമാറുമില്ല * ഒരു നല്ല മനു
ഷ്യൻ തന്റെ ഹൃദയത്തിലെ നല്ല നിക്ഷെപത്തിൽനിന്ന ന
ല്ലതായുള്ളതു പുറപ്പെടീക്കുന്നു ദൊഷമുള്ളൊരു മനുഷ്യൻ ത
ന്റെ ഹൃദയത്തിലെ ദൊഷമുള്ള നിക്ഷെപത്തിൽനിന്ന ദൊ
ഷമായുള്ളതും പുറപ്പെടീക്കുന്നു ഹൃദയത്തിന്റെ പരിപൂൎണ്ണത
യിൽനിന്നല്ലൊ അവന്റെ വായ സംസാരിക്കുന്നത *
൪൬ പിന്നെയും ഞാൻ പറയുന്ന കാൎയ്യങ്ങളെ ചെയ്യാതെ നി
ങ്ങൾ എന്നെ കൎത്താവെ കൎത്താവെ എന്ന എന്തിന വിളിക്കു
൪൭ ന്നു * യാതൊരുത്തൻ എന്റെ അടുക്കൽ വന്ന എന്റെ വച
നങ്ങളെ കെട്ട അവയിൻ പ്രകാരം ചെയ്യുന്നുവൊ അവൻ ഇ
ന്നവനൊട സദൃശനാകുന്നു എന്ന ഞാൻ നിങ്ങൾക്ക കാണി
൪൮ ക്കാം * ആഴം കുഴിച്ച ഒരു പാറയിന്മെൽ അടിസ്ഥാനം വെ
ച്ച വീട പണിചെയ്തിട്ടുള്ള മനുഷ്യനൊട അവൻ സദൃശനാകു
ന്നു വലിയ വെള്ളം വന്നു നീരൊഴുക്കും ആ വീട്ടിൽ കഠിനമാ
യി തട്ടിയാറെയും അത പാറയിന്മെൽ അടിസ്ഥാനപ്പെട്ടിരു
൪൯ ന്നതുകൊണ്ട അതിനെ ഇളക്കുവാൻ കഴിഞ്ഞില്ല * എന്നാൽ
കെട്ട അപ്രകാരം ചെയ്യാതെ ഇരിക്കുന്നവൻ അടിസ്ഥാനം കൂ
ടാതെ ഭൂമിയിന്മെൽ വീട പണിചെയ്തിട്ടുള്ളൊരു മനുഷ്യനൊട
സദൃശനാകുന്നു അതിന്മെൽ നീരൊഴുക്ക കഠിനമായി തട്ടി ഉട
നെ അത വീണു ആ വീട്ടിന്റെ നാശം വലുതായിരുന്നു *

## ൭. അദ്ധ്യായം.

൧ ശതാധിപന്റെ വിശ്വാസം.—൧൧ ക്രിസ്തു വിധവയുടെ മകനെ ഉയിൎപ്പിച്ചത.—൧൮ യൊഹന്നാന്റെ ദൂതന്മാരൊട ഉത്തരം പറഞ്ഞത.—൨൪ യൊഹന്നാനെ കുറിച്ച സാക്ഷി പറഞ്ഞത.—൩൬ മഗ്ദലെനെ മറിയ ക്രിസ്തുവിന്റെ കാലുകളെ കഴുകിയത.

പിന്നെ ജനങ്ങൾ കെൾക്കെ അവൻ തന്റെ വചനങ്ങളെ

എല്ലാം ചൊല്ലികഴിഞ്ഞതിന്റെ ശെഷം അവൻ കപ്പന്നഹൊ
മിലെക്ക പൊയി ✱ അവിടെ ഒരു ശതാധിപന്റെ വെലക്കാ ൨
രൻ രൊഗമായി മരിക്കുമാറായിരുന്നു ഇവൻ അവന പ്രിയ
നായിരുന്നു ✱ ആ ശതാധിപൻ യെശുവിന്റെ വസ്തുത കെ ൩
ട്ടപ്പൊൾ അവൻ വന്ന തന്റെ വെലക്കാരനെ സൌഖ്യമാക്കെ
ണമെന്ന അവനൊട അപെക്ഷിപ്പാനായിട്ട യെഹൂദന്മാരു
ടെ മൂപ്പന്മാരെ അവന്റെ അടുക്കൽ അയച്ചു ✱ അവർ യെ ൪
ശുവിന്റെ അടുക്കൽ വന്നപ്പൊൾ അവനൊട താല്പൎയ്യമായിട്ട
അപെക്ഷിച്ചു അവൻ നമ്മുടെ ജാതിയെ സ്നെഹിച്ചു ഞങ്ങൾ
ക്കായിട്ട ഒരു പള്ളിയും തീൎപ്പിച്ചിരിക്കകൊണ്ട ✱ നീ അവന ൫
ഇതു ചെയ്യെണ്ടുന്നതിന യൊഗ്യനാകുന്നു എന്ന പറഞ്ഞു ✱
അപ്പൊൾ യെശു അവരൊടു കൂടെ പൊയി എന്നാൽ അവൻ ൬
പിന്നെ വീട്ടിൽനിന്ന എറ ദൂരമല്ലാതായപ്പൊൾ ശതാധിപൻ
അവന്റെ അടുക്കലെക്ക സ്നെഹിതന്മാരെ അയച്ചു അവനൊ
ട കൎത്താവെ പ്രയാസപ്പെടരുതെ എന്തുകൊണ്ടെന്നാൽ നീ എ
ന്റെ പുരെക്കകത്ത കടക്കുന്നതിന ഞാൻ യൊഗ്യനല്ല ✱ ഇ ൭
തുകൊണ്ട ഞാൻ തന്നെ നിന്റെ അടുക്കൽ വരുന്നതിനും എ
ന്നെ യൊഗ്യനായി വിചാരിച്ചില്ല എങ്കിലും ഒരു വചനം മാ
ത്രം പറഞ്ഞാലും എന്റെ വെലക്കാരൻ സ്വസ്ഥനാകും ✱ എ ൮
ന്തുകൊണ്ടെന്നാൽ ഞാനും അധികാരത്തിന കീഴാക്കപ്പെട്ട മ
നുഷ്യനാകുന്നു എന്റെ കീഴിൽ പട്ടാളക്കാരുണ്ട ഞാൻ ഒരുത്ത
നൊട പൊക എന്ന പറയുന്നു അവൻ പൊകുന്നു ഞാൻ മ
റ്റൊരുത്തനൊട വരിക എന്ന പറയുന്നു അവൻ വരുന്നു
ഞാൻ എന്റെ വെലക്കാരനൊട ഇതു ചെയ്ക എന്ന പറയുന്നു
അവൻ അതു ചെയ്യുന്നു എന്ന പറയിച്ചു ✱ യെശു ഈ കാ ൯
ൎയ്യങ്ങളെ കെട്ടിട്ട അവങ്കൽ ആശ്ചൎയ്യപ്പെട്ടു തിരിഞ്ഞുകൊണ്ട ത
ന്നെ പിന്തുടരുന്ന ജനക്കൂട്ടത്തൊട ഇപ്രകാരമുള്ള വിശ്വാസം
ഞാൻ ഇസ്രാഎലിലും കണ്ടിട്ടില്ല എന്ന ഞാൻ നിങ്ങളൊടു പറ
യുന്നു ✱ പിന്നെ അയക്കപ്പെട്ടവർ വീട്ടിലെക്ക തിരികെ വ ൧൦
ന്നപ്പൊൾ രൊഗിയായിരുന്ന വെലക്കാരൻ സ്വസ്ഥനായി
രിക്കുന്നതു കണ്ടു ✱

പിറ്റെ ദിവസത്തിൽ ഉണ്ടായത എന്തെന്നാൽ അവൻ നാ ൧൧
യിൻ എന്ന പെരുള്ളൊരു നഗരത്തിലെക്ക പൊയി അവ
ന്റെ ശിഷ്യന്മാർ പലരും വളര ജനക്കൂട്ടവും അവനൊട കൂടെ
പൊയി ✱ അവൻ നഗരത്തിന്റെ വാതിലിന്ന സമീപിച്ച ൧൨
പ്പൊൾ കണ്ടാലും തന്റെ അമ്മെക്കു എക പുത്രനായി മരിച്ചു
ഒരുത്തൻ പുറത്ത കൊണ്ടുപൊകപ്പെട്ടു അവളും വിധവയായി
രുന്നു നഗരത്തിലെ വളരെ ജനങ്ങളും അവളൊടു കൂടെയുണ്ടാ
യിരുന്നു ✱ കൎത്താവ അവളെ കണ്ടാറെ അവളിൽ കനിവു ൧൩

൧൪ തൊന്നി കരയരുതഎന്ന അവളൊട പറഞ്ഞു * പിന്നെ അ
വൻ വന്ന പ്രെതമഞ്ചം തൊട്ടു അതു ചുമന്നവരും നിന്നു എ
ന്നാറെ അവൻ ബാലക എഴുനീല്ക്ക എന്ന ഞാൻ നിന്നൊട
൧൫ പറയുന്നു എന്ന പറഞ്ഞു * അപ്പൊൾ മരിച്ചവൻ എഴുനീററ
ഇരുന്ന സംസാരിച്ചു തുടങ്ങി അവനെ അവൻ അവന്റെ
൧൬ അമ്മയ്ക്ക എല്പിക്കയും ചെയ്തു * അപ്പൊൾ എല്ലാവക്കും ഭയമു
ണ്ടായി ഒരു വലിയ ദീഘദശി നമ്മുടെ ഇടയിൽ ഉണ്ടായിരി
ക്കുന്നു എന്നും ദൈവം തന്റെ ജനങ്ങളെ ദശിച്ചു എന്നും അ
൧൭ വർ പറഞ്ഞ ദൈവത്തെ സ്തുതിച്ചു * അത്രയുമല്ല അവനെ
കുറിച്ചുള്ള ഈ വത്തമാനം യെഹൂദിയായിലൊക്കയും ചുററുമു
ള്ള ദിക്കിലൊക്കയും പ്രസിദ്ധമായി *
൧൮ യൊഹന്നാന്റെ ശിഷ്യന്മാർ ഈ കാൎയ്യങ്ങളൊക്കയും അവ
൧൯ നൊട അറിയിച്ചു * അപ്പൊൾ യൊഹന്നാൻ തന്റെ ശി
ഷ്യന്മാരിൽ രണ്ടുപെരെ വിളിച്ചിട്ടു അവരെ യെശുവിന്റെ
അടുക്കൽ അയച്ചു വരുവാനുള്ളവൻ നീയൊ ഞങ്ങൾ മററൊ
൨൰ രുത്തനായിട്ടു കാത്തിരിക്കയൊ എന്ന പറയിച്ചു * ആ മനു
ഷ്യർ അവന്റെ അടുക്കൽ വന്നിട്ടു വരുവാനുള്ളവൻ നീയൊ
ഞങ്ങൾ മററൊരുത്തനായിട്ടു കാത്തിരിക്കയൊ എന്ന ചൊദി
പ്പാനായിട്ടു യൊഹന്നാൻ ബപ്തിസ്ത ഞങ്ങളെ നിന്റെ അ
൨൧ ടുക്കൽ അയച്ചിരിക്കുന്നു എന്ന പറഞ്ഞു * ആ സമയത്ത ത
ന്നെ അവൻ രൊഗങ്ങളിൽനിന്നും ദീനങ്ങളിൽനിന്നും ദുഷ്ടാ
ത്മാക്കളിൽനിന്നും പലരെയും സൌഖ്യമാക്കി അനെകം കുരുട
൨൨ ൎക്ക കാഴ്ചയും കൊടുത്തു * അപ്പൊൾ യെശു ഉത്തരമായിട്ടു അ
വരൊട കുരുടർ കാഴ്ച പ്രാപിക്കുന്നു മുടന്തർ നടക്കുന്നു കുഷ്ഠ
രൊഗികൾ സ്വഛതപ്പെടുന്നു ചെവിടർ കെൾക്കുന്നു മരിച്ച
വർ എഴുനീല്പിക്കപ്പെടുന്നു ദരിദ്രൎക്ക എവൻഗെലിയൊൻ അ
റിയിക്കപ്പെടുന്നു ഇങ്ങിനെ നിങ്ങൾ കണ്ടിട്ടും കെട്ടിട്ടുമുള്ള കാൎയ്യ
൨൩ ങ്ങളെ യൊഹന്നാനൊട പൊയി അറിയിപ്പിൻ * വിശെഷി
ച്ചു യാതൊരുത്തൻ എന്നെ കുറിച്ചു വിരുദ്ധപ്പെടാതെ ഇരിക്കു
ന്നുവൊ അവൻ ഭാഗ്യവാനാകുന്നു എന്ന പറഞ്ഞു *
൨൪ പിന്നെ യൊഹന്നാന്റെ ദൂതന്മാർ പൊയതിന്റെ ശെഷം
അവൻ യൊഹന്നാനെ കുറിച്ചു ജനങ്ങളൊട പറഞ്ഞു തുടങ്ങി
നിങ്ങൾ എന്തു കാണ്മാൻ വനപ്രദെശത്തിലെക്ക പുറപ്പെട്ടു
൨൫ ചെന്നു കാററിനാൽ എളകപ്പെടുന്ന ഒരു ഞാങ്ങണയെയൊ * എ
ന്നാൽ നിങ്ങൾ എന്തു കാണ്മാൻ പുറപ്പെട്ടു ചെന്നു മൃദുത്വമാ
യുള്ള വസ്ത്രങ്ങളെ ധരിച്ചൊരു മനുഷ്യനെയൊ കണ്ടാലും മൊ
ടിയുള്ള ഉടുപ്പൊടും ശൃംഗാരതയൊടും കൂടി ഇരിക്കുന്നവർ രാജ
൨൬ ധാനികളിലാകുന്നുവല്ലൊ * എന്നാൽ നിങ്ങൾ എന്തു കാണ്മാൻ
പുറപ്പെട്ടു ചെന്നു ഒരു ദീഘദശിയെയൊ അതെ ഒരു ദീഘദ

ശ്ശിയെക്കാളും വലിയവനെ എന്ന ഞാൻ നിങ്ങളൊടു പറയുന്നു *
കണ്ടാലും ഞാൻ എന്റെ ദൂതനെ നിന്റെ മുഖത്തിന്ന മുമ്പാ ൨൭
കെ അയക്കുന്നു അവൻ നിന്റെ മുമ്പിൽ നിന്റെ വഴി നന്നാ
ക്കുമെന്ന ആരെ കുറിച്ച എഴുതിയിരിക്കുന്നുവൊ അവൻ ഇവ
നാകുന്നു * ആകയാൽ ഞാൻ നിങ്ങളൊടു പറയുന്നു സ്ത്രീക ൨൮
ളിൽനിന്ന ജനിച്ചവരിൽ യൊഹന്നാൻ ബപ്തിസ്തിനെക്കാൾ
വലിയ ദീൎഘദശി ആരുമില്ല എന്നാലും ദൈവത്തിന്റെ രാജ്യ
ത്തിൽ എററവും ചെറിയവൻ അവനെക്കാളും വലിയവനാകു
ന്നു * വിശെഷിച്ചും കെട്ടിട്ടുള്ള സകല ജനങ്ങളും ചുങ്കക്കാരും ൨൯
യൊഹന്നാന്റെ ബപ്തിസ്മയാൽ ബപ്തിസ്മപ്പെട്ടുകകൊണ്ടു
ദൈവത്തെ നീതിമാനാക്കി * എന്നാൽ പറിശെന്മാരും ന്യാ ൩൦
യശാസ്ത്രിമാരും അവനാൽ ബപ്തിസ്മപ്പെടാതെ ദൈവത്തി
ന്റെ ആലൊചനയെ തങ്ങൾക്കു വിരൊധമായി തള്ളി *
പിന്നെ കൎത്താവ പറഞ്ഞു ഇങ്ങിനെയിരിക്കുമ്പൊൾ ഞാൻ ൩൧
ഈ തലമുറയുടെ മനുഷ്യരെ എതിനൊടു സദൃശമാക്കെണ്ടു അ
വർ ആരൊടു സദൃശന്മാരാകുന്നു * ചന്തസ്ഥലത്ത ഇരുന്ന ൩൨
തമ്മിൽ തമ്മിൽ ഞങ്ങൾ നിങ്ങൾക്കായി കുഴലൂതി നിങ്ങൾ നൃ
ത്തം ചെയ്യുതുമില്ല ഞങ്ങൾ നിങ്ങൾക്കായി പ്രലാപിച്ചു നി
ങ്ങൾ കരഞ്ഞുതുമില്ല എന്ന വിളിച്ചു പറയുന്ന പൈതങ്ങളൊടു
അവർ സദൃശന്മാരാകുന്നു * എന്തുകൊണ്ടെന്നാൽ യൊഹ ൩൩
ന്നാൻ ബപ്തിസ്തു അപ്പം ഭക്ഷിക്കാതെയും വീഞ്ഞ കുടിക്കാതെ
യും വന്നു എന്നാറെ അവന്ന ഒരു പിശാചുണ്ടെന്ന നിങ്ങൾ
പറയുന്നു * മനുഷ്യന്റെ പുത്രൻ ഭക്ഷിച്ചു കുടിച്ചുകൊണ്ടു ൩൪
വന്നു എന്നാറെ കണ്ടാലും ഭൊജനപ്രിയനായി മദ്യപനായി
ചുങ്കക്കാരുടെയും പാപികളുടെയും സ്നെഹിതനായുള്ളൊരു മനു
ഷ്യൻ എന്ന നിങ്ങൾ പറയുന്നു * എന്നാലും ജ്ഞാനം തന്റെ ൩൫
സകല മക്കളാലും നീതിയാക്കപ്പെട്ടുന്നതാകുന്നു *
പിന്നെ പറിശെന്മാരിൽ ഒരുത്തൻ തന്നൊടു കൂടി ഭക്ഷിക്കെ ൩൬
ണമെന്ന അവനൊടു അപെക്ഷിച്ചു അപ്രകാരം അവൻ ആ
പറിശെന്റെ വീട്ടിലെക്കു പൊയി ഭക്ഷണത്തിന്നിരുന്നു * അ ൩൭
പ്പൊൾ കണ്ടാലും ആ നഗരത്തിലുള്ള പാപിയായിരുന്ന ഒരു
സ്ത്രീ യെശു ആ പറിശെന്റെ വീട്ടിൽ ഭക്ഷണത്തിന്നിരിക്കു
ന്നു എന്ന അറിഞ്ഞ അവൾ ഒരു വെള്ളകൽഭരണി പരിമളമുള്ള
തൈലം കൊണ്ടുവന്ന * പിറകിൽ അവന്റെ കാല്ക്കൽ കര ൩൮
ഞ്ഞുകൊണ്ടു നിന്ന അവന്റെ കാലുകളെ കണ്ണുനീരുകൾ കൊ
ണ്ടു നനെച്ചു തുടങ്ങി തന്റെ തലമുടി കൊണ്ടു തുടെച്ചു അവ
ന്റെ കാലുകളെ ചുംബനം ചെയ്തു പരിമളതൈലം കൊണ്ടു
പൂശി * എന്നാൽ അവനെ വിളിച്ചിരുന്ന പറിശെൻ അതു ക ൩൯
ണ്ടാറെ ഇവൻ ഒരു ദീൎഘദശിയായിരുന്നു എങ്കിൽ തന്നെ തൊ

ടുന്ന സ്ത്രീ ആരെന്നും എതുപ്രകാരമുള്ളവളെന്നും അവൻ അറി
യുമായിരുന്നു അവൾ ഒരു പാപിയാകുന്നുവല്ലൊ എന്ന അ
൪൦ വൻ തന്റെ ഉള്ളിൽ തന്നെ പറഞ്ഞു * എന്നാറെ യെശു
ഉത്തരമായിട്ട അവനൊടു ശിമൊനെ ഇനിക്ക നിന്നൊട ഒ
ന്ന പറവാനുണ്ട എന്ന പറഞ്ഞു ഗുരൊ പറഞ്ഞാലും എന്ന
൪൧ അവൻ പറഞ്ഞു * കടം കൊടുത്ത ഒരുത്തന്ന കടം പെട്ടവർ
രണ്ടാളുണ്ടായിരുന്നു അവരിൽ ഒരുത്തൻ അഞ്ഞൂറു വെള്ളിക്കാ
ശും മററവൻ അമ്പതു വെള്ളിക്കാശും കൊടുപ്പാനുണ്ടായിരുന്നു *
൪൨ വീട്ടുവാൻ അവൎക്ക ഒരു വകയില്ലാതെയായപ്പൊൾ അവൻ
ഇരിവൎക്കും ഇളെച്ചുകൊടുത്തു അതുകൊണ്ട അവരിൽ എവൻ
അവനെ അധികമായി സ്നെഹിക്കും എന്നൊടു പറക * ശി
൪൩ മൊൻ ഉത്തരമായിട്ട അവൻ എവന അധികം ഇളച്ചു കൊടു
ത്തുവൊ അവൻ എന്ന ഞാൻ ഊഹിക്കുന്നു എന്ന പറഞ്ഞു
അപ്പൊൾ അവൻ അവനൊട നീ നെരായിട്ട നിശ്ചയിച്ചു
൪൪ എന്ന പറഞ്ഞു * പിന്നെ അവൻ ആ സ്ത്രീയുടെ അടുക്കലെ
ക്ക തിരിഞ്ഞ ശിമൊനൊട നീ ഈ സ്ത്രീയെ കാണുന്നുവൊ
ഞാൻ നിന്റെ വീട്ടിലെക്ക വന്നപ്പൊൾ നീ എന്റെ കാലു
കൾക്ക വെള്ളം തന്നില്ല എന്നാൽ ഇവൾ കണ്ണുനീരുകൾ കൊ
ണ്ട എന്റെ കാലുകളെ നനെച്ചു തന്റെ തലമുടി കൊണ്ട തു
൪൫ ടെച്ചു * നീ ഇനിക്ക ചുംബനം തന്നില്ല എന്നാൽ ഇവൾ
ഞാൻ അകത്ത പ്രവെശിച്ചതു മുതൽ എന്റെ കാലുകളെ എ
൪൬ ടവിടാതെ ചുംബനം ചെയ്തു * നീ എണ്ണ കൊണ്ട എന്റെ
തലയെ തെച്ചിട്ടില്ല എന്നാൽ ഇവൾ പരിമള തൈലം കൊണ്ട
൪൭ എന്റെ കാലുകളെ തെച്ചു * അതുകൊണ്ട ഇവളുടെ അനെകം
പാപങ്ങൾ ക്ഷമിക്കപ്പെട്ടിരിക്കുന്നു ഇവൾ വളരെ സ്നെഹിച്ചു
വല്ലൊ എന്ന ഞാൻ നിന്നൊടു പറയുന്നു എന്നാലും ആൎക്ക
അല്പം ക്ഷമിക്കപ്പെട്ടിരിക്കുന്നുവൊ അവൻ അല്പമായി സ്നെ
൪൮ ഹിക്കുന്നു എന്ന പറഞ്ഞു * പിന്നെ അവൻ അവളൊടു നി
൪൯ ന്റെ പാപങ്ങൾ ക്ഷമിക്കപ്പെട്ടിരിക്കുന്നു എന്ന പറഞ്ഞു * അ
പ്പൊൾ അവനൊടു കൂടി ഭക്ഷണത്തിന്നിരുന്നവർ പാപങ്ങ
ളെ കൂടി ക്ഷമിക്കുന്ന ഇവൻ ആരാകുന്നു എന്ന തങ്ങളിൽ പറ
൫൦ ഞ്ഞു തുടങ്ങി * പിന്നെയും അവൻ ആ സ്ത്രീയൊടു നിന്റെ
വിശ്വാസം നിന്നെ രക്ഷിച്ചു സമാധാനത്തൊടെ പൊക എ
ന്ന പറഞ്ഞു *

## ൮. അദ്ധ്യായം.

൧ സ്ത്രീകൾ ക്രിസ്തുവിന്ന ശുശ്രൂഷ ചെയ്യുന്നത. —൪ വി
തക്കുന്നവന്റെയും.—൧൬ വിളക്കുതണ്ടിന്റെയും ഉപമ.
—൨൬ ലെഗിയൊൻ എന്ന പിശാചുകളുടെ സംഗതി.

അതിന്റെ ശെഷം ഉണ്ടായതഎന്തെന്നാൽ അവൻ ന
ഗരം തൊറും ഗ്രാമം തൊറും സഞ്ചരിച്ച ദൈവത്തിന്റെ രാജ്യം
പ്രസംഗിച്ച സന്തൊഷവൃത്താന്തമായി അറിയിച്ച അവ
നൊട കൂടി ആ പന്ത്രണ്ടാളുകളും * ദുരാത്മാക്കളിൽനിന്നും രൊ ൨
ഗങ്ങളിൽനിന്നും സ്വസ്ഥമാക്കപ്പെട്ട ചില സ്ത്രീകളും ഏഴ പി
ശാചുകൾ നീങ്ങിപ്പൊയിട്ടുള്ളവളായ മഗ്ദലെനെ എന്ന പെർ
വിളിക്കപ്പെട്ട മറിയയും * എറൊദെസിന്റെ കലവറക്കാരനാ ൩
യ കൂസായുടെ ഭാൎയ്യ യൊഹന്നായും ശൊശനായും തങ്ങളുടെ
വസ്തുക്കൾ കൊണ്ട അവനു ശുശ്രൂഷ ചെയ്യുവരായി മറ്റ പ
ല സ്ത്രീകളും ഉണ്ടായിരുന്നു *
പിന്നെ വളരെ ജനങ്ങൾ കൂടി ഒരൊരൊ നഗരത്തിൽനി ൪
ന്ന അവന്റെ അടുക്കൽ വന്നപ്പൊൾ അവൻ ഉപമയായിട്ട
പറഞ്ഞു * ഒരു വിതക്കുന്നവൻ തന്റെ വിത്തു വിതപ്പാനാ ൫
യിട്ട പുറപ്പെട്ടു അവൻ വിതക്കുമ്പൊൾ ചിലത വഴി അരികെ
വീണു പിന്നെ അത ചവിട്ടപ്പെട്ടു ആകാശത്തിലുള്ള പക്ഷി
കളും അതു തിന്നു കളഞ്ഞു * മറ്റ ചിലത ഒരു പാറയിന്മെൽ ൬
വീണു അത മുളച്ചതിന്റെ ശെഷം അതിന്ന ൟറം ഇല്ലായ്ക
കൊണ്ട വാടി പൊയി * മറ്റ ചിലതും മുള്ളുകളുടെ ഇടയിൽ ൭
വീണു മുള്ളുകൾ കൂടി മുളച്ച അതു ഞെരുക്കി കളഞ്ഞു * മറ്റ ൮
ചിലതും നല്ല നിലത്തിൽ വീണു അത മുളച്ച നൂറു വീതം ഫ
ലം തരികയും ചെയ്തു ൟ കാൎയ്യങ്ങളെ പറഞ്ഞപ്പൊൾ അവൻ
കെൾപ്പാൻ ചെവികളുള്ളവൻ കെൾക്കട്ടെ എന്ന വിളിച്ചു പറ
ഞ്ഞു * അപ്പൊൾ അവന്റെ ശിഷ്യന്മാർ ൟ ഉപമ എന്താ ൯
കുന്നു എന്ന അവനൊട ചൊദിച്ചു * അവൻ പറഞ്ഞു ദൈ ൧൦
വത്തിന്റെ രാജ്യത്തെ രഹസ്യങ്ങളെ അറിവാനായിട്ട നിങ്ങൾ
ക്ക നല്കപ്പെട്ടതാകുന്നു എന്നാൽ ശെഷമുള്ളവർ കണ്ടും കാണാ
തെയും കെട്ടും തിരിച്ചറിയാതെയും ഇരിപ്പാനായിട്ട അവൎക്ക ഉ
പമകളായിട്ടാകുന്നു * ആ ഉപമയുടെ അൎത്ഥം ഇതാകുന്നു വി ൧൧
ത്ത ദൈവത്തിന്റെ വചനമാകുന്നു * വഴി അരികെയുള്ളവർ ൧൨
കെൾക്കുന്നവരാകുന്നു അപ്പൊൾ അവർ വിശ്വസിക്കാതെയും
രക്ഷിക്കപ്പെടാതെയും ഇരിപ്പാനായിട്ട പിശാച വന്ന അവ
രുടെ ഹൃദയത്തിൽനിന്ന ആ വചനം എടുത്തുകളയുന്നു * പി ൧൩
ന്നെ പാറമെലുള്ളവർ കെൾക്കുമ്പൊൾ സന്തൊഷത്തൊടെ
വചനം കൈക്കൊള്ളുന്നവരാകുന്നു പിന്നെ ഇവൎക്ക വെരില്ലാ
തെ കുറയക്കാലത്തെക്ക വിശ്വസിച്ച പരീക്ഷ സമയത്ത
പിൻവാങ്ങി പൊകുന്നവരാകുന്നു * പിന്നെ മുള്ളുകളുടെ ഇ ൧൪
ടയിൽ വീണത തങ്ങൾ കെട്ടതിന്റെ ശെഷം പുറപ്പെട്ട വി
ചാരങ്ങളാലും സമ്പത്തുകളാലും ൟ ജന്മത്തെ കൌതുകങ്ങളാ
ലും ഞെരുക്കപ്പെട്ട പൂൎണ്ണ ഫലം തരാതെ ഇരിക്കുന്നവരാക

൧൫ ന്നു * പിന്നെ നല്ല നിലത്തിലുള്ളത ആ വചനം കെട്ടിട്ട ഉ
ത്തമവും നന്മയുമുള്ള ഹൃദയത്തിൽ അതു കാത്ത ക്ഷമയൊടെ
ഫലം തരുന്നവരാകുന്നു *
൧൬ പിന്നെ ഒരുത്തനും ഒരു വിളക്ക കൊളുത്തി അതു ഒരു പാ
ത്രം കൊണ്ട മൂടുക എങ്കിലും ഒരു കട്ടിലിൻ കീഴിൽ വെക്ക എ
ങ്കിലും ചെയ്യുന്നില്ല അകത്ത വരുന്നവർ വെളിച്ചം കാണെ
ണ്ടുന്നതിന്നായിട്ട ഒരു വിളക്കുതണ്ടിന്മെൽ അത്രെ വെക്കുന്നു*
൧൭ എന്തുകൊണ്ടെന്നാൽ പ്രസിദ്ധമാക്കപ്പെടാതെ രഹസ്യമായുള്ള
ത ഒന്നുമില്ല അറിയപ്പെട്ട വെളിയിൽ വരാതെ മറപൊരുളാ
൧൮ യുള്ളതുമില്ല * അതുകൊണ്ട നിങ്ങൾ എങ്ങിനെ കെൾക്കുന്നു
എന്ന സൂക്ഷിപ്പിൻ എന്തുകൊണ്ടെന്നാൽ എവൻ ഉള്ളവനൊ
അവന്ന കൊടുക്കപ്പെടും എവൻ ഇല്ലാത്തവനൊ തനിക്ക ഉ
ണ്ടെന്ന അവന്ന തൊന്നുന്നതും കൂടി അവനിൽനിന്ന എടു
ത്തുകൊള്ളപ്പെടും *
൧൯ അപ്പൊൾ അവൻെറ അമ്മയും സഹൊദരന്മാരും അവൻെറ
അരികത്ത വന്നു എങ്കിലും പുരുഷാരത്തിൻെറ നിമിത്തമായിട്ട
൨൦ അവനൊട അടുപ്പാൻ കഴിഞ്ഞില്ല * അപ്പൊൾ നിൻെറ അ
മ്മയും നിൻെറ സഹൊദരന്മാരും നിന്നെ കാണ്മാൻ ആഗ്ര
ഹിച്ചിട്ട പുറത്ത നില്ക്കുന്നു എന്നുള്ളത ചിലരാൽ അവനൊട
൨൧ അറിയിക്കപ്പെട്ടു * അപ്പൊൾ അവൻ ഉത്തരമായിട്ട അവ
രൊട ദൈവത്തിൻെറ വചനം കെട്ട അതിൻ പ്രകാരം ചെ
യ്യുന്നവർ എൻെറ അമ്മയും എൻെറ സഹൊദരന്മാരും ആകു
ന്നു എന്ന പറഞ്ഞു *
൨൨ പിന്നെ ഒരു ദിവസം ഉണ്ടായത എന്തെന്നാൽ അവൻ ത
ൻെറ ശിഷ്യന്മാരൊടു കൂടെ ഒരു പടവിൽ കയറി അപ്പൊൾ
അവൻ അവരൊട നാം ഇടക്കടലിൻെറ അക്കരക്ക കടന്ന
൨൩ പൊക എന്ന പറഞ്ഞു അവർ നീക്കുകയും ചെയ്തു * പിന്നെ
അവർ പടവ ഓടിക്കുമ്പൊൾ അവൻ ഉറങ്ങിപ്പൊയി അ
പ്പൊൾ ഇടക്കടലിൽ ഒരു കൊടുങ്കാററ വന്നുകൂടി അവർ വെ
൨൪ ള്ളം കൊണ്ട നിറഞ്ഞ അപകടത്തിലായി * ഉടനെ അവർ
അവൻെറ അടുക്കൽ വന്ന ഗുരൊ ഗുരൊ ഞങ്ങൾ നശിച്ചു
പൊകുന്നു എന്ന പറഞ്ഞ അവനെ ഉണൎത്തി അപ്പൊൾ അ
വൻ എഴുനീററ കാററിനെയും വെള്ളത്തിൻെറ കൊപത്തെയും
ശാസിച്ചു അവ നിന്നു പൊയി ശാന്തത ഉണ്ടാകയും ചെയ്തു *
൨൫ പിന്നെ അവൻ അവരൊട നിങ്ങളുടെ വിശ്വാസം എവിടെ
എന്ന പറഞ്ഞു എന്നാൽ അവർ ഭയപ്പെട്ട അശ്ചൎയ്യപ്പെട്ട ഇ
വൻ എതുപ്രകാരമുള്ളവനാകുന്നു ഇവൻ കാററുകളൊടും വെ
ള്ളത്തൊടും കല്പിക്കുന്നു അവയും അവനെ അനുസരിക്കുന്നുവ
ല്ലൊ എന്ന തമ്മിൽ തമ്മിൽ പറഞ്ഞു *

പിന്നെ അവർ ഗലിലെയായുടെ നെരെ ഇരിക്കുന്ന ഗദറാ ൨൬
യക്കാരുടെ ദെശത്തിലെക്ക എത്തി * അവൻ കരെക്ക ഇറങ്ങി ൨൭
യപ്പൊൾ എറിയ കാലമായി പിശാചുകൾ ബാധിച്ചവനായി
വസ്ത്രം ഉടുക്കാതെയും പ്രെതകല്ലറകളിലല്ലാതെ വീട്ടിൽ പാൎക്കാ
തെയും ഉള്ളവനായി ആ നഗരത്തിൽനിന്ന ഒരു മനുഷ്യൻ
അവനെ എതിരെററു * അവൻ യെശുവിനെ കണ്ടപ്പൊൾ ൨൮
നിലവിളിച്ച അവന്റെ മുമ്പാകെ വീണ മഹാ ശബ്ദത്തൊടെ
യെശുവെ അത്യുന്നതനായ ദൈവത്തിന്റെ പുത്ര ഇനിക്കും
നിനക്കും എന്ത എന്നെ വെദനപ്പെടുത്തരുത എന്ന ഞാൻ നി
ന്നൊട അപെക്ഷിക്കുന്നു എന്ന പറഞ്ഞു * (എന്തെന്നാൽ ൨൯
ആ മ്ലെഛ്ശാത്മാവ പല പ്രാവശ്യവും അവനെ പിടിച്ചിരുന്നു
അത്രയുമല്ല അവൻ ചങ്ങലകളാലും വിലങ്ങുകളാലും കെട്ടപ്പെട്ട
കാവലിലാക്കപ്പെട്ടിരുന്നാറെയും അവൻ കെട്ടുകളെ മുറിച്ചുകള
ഞ്ഞ പിശാചിനാൽ വനപ്രദെശത്തിലെക്ക ഓടിക്കപ്പെട്ടതു
കൊണ്ട അത ആ മനുഷ്യനിൽനിന്ന പുറപ്പെട്ടു പൊകുവാൻ
യെശു കല്പിച്ചിട്ടുണ്ടായിരുന്നു *) പിന്നെ യെശു അവനൊട ൩൦
നിന്റെ പെർ എന്ത എന്ന ചൊദിച്ചു ലെഗിയൊൻ എന്ന
അവൻ പറഞ്ഞു അതെന്തുകൊണ്ടെന്നാൽ അനെകം പിശാ
ചുകൾ അവനിലെക്ക പ്രവെശിച്ചിരുന്നു * അത്രയുമല്ല അ ൩൧
വൻ തങ്ങളൊട ആഴത്തിലെക്ക പൊകുവാൻ കല്പിക്കരുതെ എ
ന്ന അവർ അവനൊട അപെക്ഷിച്ചു * അപ്പൊൾ അവി ൩൨
ടെ അനെകം പന്നികളുടെ കൂട്ടം മലയിൽ മെഞ്ഞുകൊണ്ടിരു
ന്ന ആ പന്നികളിലെക്ക പ്രവെശിപ്പാൻ അവൻ തങ്ങൾക്ക
അനുവാദം തരെണമെന്ന അവർ അവനൊട അപെക്ഷിച്ചു
അവൻ അവൎക്ക അനുവാദം കൊടുക്കയും ചെയ്തു * അപ്പൊൾ ൩൩
പിശാചുകൾ ആ മനുഷ്യനിൽനിന്ന പുറപ്പെട്ട പന്നികളിലെ
ക്ക പ്രവെശിച്ചു എന്നാറെ ആ പന്നിക്കൂട്ടം കിഴക്കാം തൂക്കമാ
യുള്ളൊരു സ്ഥലത്തു കൂടി ഇടക്കടലിലെക്ക പാഞ്ഞിറങ്ങി ശ്വാ
സംമുട്ടി പൊകയും ചെയ്തു * ഉണ്ടായതു മെച്ചവർ കണ്ടപ്പൊൾ ൩൪
അവർ ഓടിപൊയി നഗരത്തിലും നാട്ടിലും അറിയിക്കയും ചെ
യ്തു * അപ്പൊൾ ഉണ്ടായതു കാണ്മാനായിട്ട ജനങ്ങൾ പുറ ൩൫
പ്പെട്ട യെശുവിന്റെ അടുക്കൽ വന്ന പിശാചുകൾ ഒഴിഞ്ഞു
പൊയ മനുഷ്യൻ വസ്ത്രം ധരിച്ച സുബുദ്ധിയുണ്ടായി യെ
ശുവിന്റെ കാലുകളുടെ അരികെ ഇരിക്കുന്നതിനെ കണ്ട ഭ
യപ്പെട്ടു * പിശാചുകൾ ബാധിച്ചിരുന്നവൻ ഇന്നപ്രകാരം ൩൬
സൌഖ്യപ്പെട്ടു എന്ന കണ്ടവരും അവരൊട അറിയിച്ചു * അ ൩൭
പ്പൊൾ ഗദറായക്കാരുടെ ചുററുമുള്ള ദെശത്തിലെ പുരുഷാര
ങ്ങൾക്കെല്ലാം മഹാ ഭയം പിടിച്ചതുകൊണ്ട തങ്ങളെ വിട്ടു പൊ
കെണമെന്ന അവർ അവനൊട അപെക്ഷിച്ചു അപ്രകാരം

൩൮ അവൻ പടവിൽ കയറി തിരിച്ചുപൊയി * എന്നാൽ പിശാ
ചുകൾ ഒഴിഞ്ഞുപൊയ മനുഷ്യൻ താൻ അവനൊടു കൂടി ഇരി
ക്കെണമെന്ന അവനൊട അപെക്ഷിച്ചു എന്നാറെ യെശു അ
൩൯ വനൊടു * നീ നിന്റെ വീട്ടിലെക്ക തന്നെ തിരിച്ചുപൊയി
ദൈവം നിനക്ക എത്രയും വലിയ കാൎയ്യങ്ങളെ ചെയ്തിരിക്കുന്നു
എന്ന അറിയിക്ക എന്ന പറഞ്ഞ അവനെ അയച്ചു അപ്പൊൾ
അവൻ പൊയി യെശു തനിക്ക എത്രയും വലിയ കാൎയ്യങ്ങളെ
ചെയ്തു എന്ന നഗരത്തിലെല്ലാം പ്രസിദ്ധപ്പെടുത്തി *
൪൦ പിന്നെ ഉണ്ടായത എന്തെന്നാൽ യെശു തിരിച്ചുവന്നപ്പൊൾ
ജനക്കൂട്ടം അവനെ സ്വീകരിച്ചു എന്തുകൊണ്ടെന്നാൽ എല്ലാ
൪൧ വരും അവന്നായിട്ട കാത്തിരുന്നു * അപ്പൊൾ കണ്ടാലും സ
ഭാപ്രമാണിയുമായ യായിറൊസ എന്ന നാമമുള്ളൊരു പുരു
ഷൻ വന്നു യെശുവിന്റെ പാദങ്ങളിൽ വീണ തനിക്ക പന്ത്ര
ണ്ട വയസ്സുള്ള ഒരു എക പുത്രിയുണ്ടായി അവൾ മരിക്കുമാറാ
൪൨ യിരുന്നതുകൊണ്ട * അവൻ തന്റെ വീട്ടിലെക്ക വരെണ
മെന്ന അവനൊട അപെക്ഷിച്ചു അവൻ (അവനൊടുകൂട)
൪൩ പൊകുമ്പൊൾ ജനങ്ങൾ അവനെ ഞെരുക്കി * അപ്പൊൾ
പന്ത്രണ്ട സംവത്സരമായി രക്തവാൎച്ചയൊടു കൂടിയവളായി
തന്റെ ഉപജീവനമൊക്കയും വൈദ്യന്മാൎക്കായിട്ട ചിലവിട്ടാ
റെയും ആരാലും സൌഖ്യമാക്കപ്പെടുവാൻ കഴിയാതെ ഒരു സ്ത്രീ*
൪൪ അവന്റെ പിന്നിൽ വന്ന അവന്റെ വസ്ത്രത്തിന്റെ വക്ക
൪൫ തൊട്ടു ഉടനെ അവളുടെ രക്തവാൎച്ച നിന്നുപൊയി * അ
പ്പൊൾ യെശു എന്നെ തൊട്ടവൻ ആര എന്ന പറഞ്ഞു എല്ലാ
വരും ഇല്ലെന്ന പറഞ്ഞപ്പൊൾ പത്രൊസും അവനൊടു കൂടി
യുള്ളവരും ഗുരൊ പുരുഷാരം നിന്നെ തിക്കിഞെരുക്കുന്നുവല്ലൊ
എന്നെ തൊട്ടവൻ ആര എന്ന പറയുന്നുവൊ എന്ന പറ
൪൬ ഞ്ഞു * എന്നാൽ യെശു പറഞ്ഞു ഒരാൾ എന്നെ തൊട്ടിട്ടുണ്ട
എന്തുകൊണ്ടെന്നാൽ ശക്തി എങ്കൽനിന്ന പുറപ്പെട്ടതു ഞാൻ
൪൭ അറിയുന്നു * അപ്പൊൾ ആ സ്ത്രീ താൻ മറഞ്ഞിരുന്നില്ല എ
ന്ന കണ്ടിട്ട വിറച്ചുകൊണ്ട വന്ന അവന്റെ മുമ്പാകെ വീണ
താൻ ഇന്ന സംഗതിക്കായിട്ട അവനെ തൊട്ടു എന്നും ഉടനെ
താൻ സൌഖ്യപ്പെട്ട പ്രകാരവും സകല ജനങ്ങളുടെയും മുമ്പാ
൪൮ കെ അവനൊട അറിയിച്ചു * അപ്പൊൾ അവൻ അവളൊ
ട പുത്രി ധൈൎയ്യമായിരിക്ക നിന്റെ വിശ്വാസം നിന്നെ രക്ഷി
൪൯ ച്ചു സമാധാനത്തൊടെ പൊക എന്ന പറഞ്ഞു * അവൻ പി
ന്നെയും സംസാരിച്ചുകൊണ്ടിരിക്കുമ്പൊൾ സഭാപ്രമാണിയു
ടെ വീട്ടിൽനിന്ന ഒരുത്തൻ വന്ന അവനൊട നിന്റെ മകൾ
മരിച്ചുപൊയി ഗുരുവിനെ പ്രയാസപ്പെടുത്തെണ്ട എന്ന പറ
൫൦ ഞ്ഞു * യെശു അതു കെട്ടാറെ അവനൊട ഉത്തരമായിട്ട നീ

ഭയപ്പെടരുത വിശ്വസിക്ക മാത്രം ചെയ്ക അപ്പൊൾ അവൾ
സൌഖ്യമാക്കപ്പെടുമെന്ന പറഞ്ഞു * പിന്നെ അവൻ വിട്ടി ൫൧
ലെക്ക വന്നപ്പൊൾ പത്രൊസിനെയും യാക്കൊബിനെയും
യൊഹന്നാനെയും ബാലസ്ത്രീയുടെ അപ്പനെയും അമ്മയെ
യും അല്ലാതെ മറെറാരുത്തനെയും അകത്ത വരുവാൻ സമ്മതി
ച്ചില്ല * എല്ലാവരും അവളെ കുറിച്ച കരഞ്ഞ വിലാപിച്ച ൫൨
പ്പൊൾ അവൻ നിങ്ങൾകരയെണ്ട അവൾ മരിച്ചില്ല ഉറങ്ങു
ന്നത്രെ എന്ന പറഞ്ഞു * എന്നാറെ അവൾ മരിച്ചുപൊയി ൫൩
എന്ന അറികകൊണ്ട അവർ അവനെ പരിഹസിച്ചു * പി ൫൪
ന്നെ അവൻ എല്ലാവരെയും പുറത്താക്കി അവളുടെ കയ്യെ പി
ടിച്ച ബാലെ എഴുനീല്ക്ക എന്ന വിളിച്ചു പറഞ്ഞു * അപ്പൊൾ ൫൫
അവളുടെ ആത്മാവ തിരിച്ചുവന്നു ഉടനെ അവൾ എഴുനീററു
വിശെഷിച്ച അവൾക്ക ഭക്ഷണം കൊടുക്കെണമെന്ന അ
വൻ കല്പിച്ചു * എന്നാറെ അവളുടെ അമ്മയപ്പന്മാർ വിസ്മ ൫൬
യപ്പെട്ടു ഉണ്ടായ കാൎയ്യം ആരൊടും അറിയിക്കരുത എന്ന അ
വൻ അവരൊട കല്പിക്കയും ചെയ്തു *

## ൯. അദ്ധ്യായം.

൧ ക്രിസ്തു തന്റെ അപ്പൊസ്തൊലന്മാരെ പറഞ്ഞയക്കുന്ന
ത.—൭ എറൊദെസ അവനെ കാണ്മാൻ ആഗ്രഹിക്കു
ന്നത.—൨൮ ക്രിസ്തുവിന്റെ രൂപാന്തരം.—൩൭ അവൻ
ഒരു ഭ്രാന്തനെ സൌഖ്യമാക്കുന്നത.

പിന്നെ അവൻ തന്റെ പന്ത്രണ്ട ശിഷ്യന്മാരെ ഒന്നിച്ച
വിളിച്ച അവൎക്ക സകല പിശാചുകളുടെ മെലും അത്രയുമല്ല
വ്യാധികളെ സ്വസ്ഥമാക്കുവാനും ശക്തിയും അധികാരവും
കൊടുത്തു * ദൈവത്തിന്റെ രാജ്യം പ്രസംഗിപ്പാനും രൊഗി ൨
കളെ സൌഖ്യമാക്കുവാനും അവരെ അവൻ അയച്ചു * അ ൩
വരൊട നിങ്ങൾ വഴിക്ക വടികളെങ്കിലും പൊക്കണമെങ്കിലും
അപ്പമെങ്കിലും ദ്രവ്യമെങ്കിലും ഒന്നും എടുത്തുകൊള്ളരുത ഒരൊ
ന്നിന്ന രണ്ട കുപ്പായങ്ങളും ഉണ്ടാകരുത * നിങ്ങൾ യാതൊരു വീട്ടിലെ ൪
ക്കും പ്രവെശിച്ചാൽ അവിടെ പാൎപ്പിൻ പിന്നെ അവിടെനി
ന്ന പുറപ്പെട്ടുപൊകുവിൻ * ആരെങ്കിലും നിങ്ങളെ കൈക്കൊ ൫
ള്ളാതെ ഇരിക്കുമൊ നിങ്ങൾ ആ നഗരത്തിൽനിന്ന പുറപ്പെ
ടുമ്പൊൾ അവരുടെ നെരെ സാക്ഷിക്കായിട്ട നിങ്ങളുടെ കാലു
കളിൽനിന്ന പൊടി കൂടി തട്ടിക്കളവിൻ എന്ന പറഞ്ഞു * പി ൬
ന്നെ അവർ പുറപ്പെട്ട ഗ്രാമങ്ങൾ തൊറും എല്ലാടത്തിലും എവൻ
ഗെലിയൊനെ പ്രസംഗിച്ചുകൊണ്ടും (രൊഗികളെ) സൌഖ്യ
മാക്കികൊണ്ടും സഞ്ചരിച്ചു *
അന്ന തെത്രാൎക്കൊനായ എറൊദെസ അവനാൽ ചെയ്ത ൭

പ്പെട്ട കാൎയ്യങ്ങളൊക്കയും കെട്ടു ചിലർ യൊഹന്നാൻ മരിച്ചവ
൮ രിൽനിന്ന ഉയിൎത്തെഴുനീററു എന്നും * ചിലർ എലിയ പ്രത്യ
ക്ഷനായി എന്നും ചിലർ പഴയ ദീൎഘദൎശിമാരിൽ ഒരുത്തൻ ഉ
യിൎത്തെഴുനീററു എന്നും പറഞ്ഞതുകൊണ്ട അവൻ വ്യാകുല
൯ പ്പെട്ടു * പിന്നെ എറൊദെസ ഞാൻ യൊഹന്നാനെ ശിരഃ
ഛെദന ചെയ്തു എന്നാൽ ഞാൻ യാതൊരുത്തനെ കുറിച്ച ഇ
പ്രകാരമുള്ള കാൎയ്യങ്ങളെ കെൾക്കുന്നുവൊ ഇവൻ ആരാകുന്നു
എന്ന പറഞ്ഞു അവനെ കാണ്മാൻ ആഗ്രഹിക്കയും ചെയ്തു *
൧൦ പിന്നെ അപ്പൊസ്തൊലന്മാർ തിരിച്ചുവന്ന തങ്ങൾ ചെ
യ്തിട്ടുള്ള കാൎയ്യങ്ങളൊക്കയും അവനൊട വിവരമായി അറിയി
ച്ചു അപ്പൊൾ അവൻ അവരെ കൂട്ടിക്കൊണ്ട ബെതസൈദ
എന്ന പട്ടണത്തൊടു ചെൎന്ന വനമായുള്ള സ്ഥലത്തെക്ക പ്ര
൧൧ ത്യെകമായിട്ട പൊയി * ജനങ്ങളും ആയത അറിഞ്ഞ അവ
ന്റെ പിന്നാലെ ചെന്നു അവൻ അവരെ കൈക്കൊണ്ട
ദൈവത്തിന്റെ രാജ്യത്തെ കുറിച്ച അവരൊട സംസാരിച്ച
൧൨ സ്വസ്ഥതയെ കൊണ്ട ആവശ്യമുള്ളവരെയും സ്വസ്ഥമാക്കി *
അപ്പൊൾ പകൽ അസ്തമിച്ചു തുടങ്ങി പന്ത്രണ്ടപെർ വന്ന
അവനൊട നാം ഇവിടെ വനമായുള്ള സ്ഥലത്തിലാകകൊ
ണ്ട പുരുഷാരം ചുററുമുള്ള ഗ്രാമങ്ങളിലെക്കും ദെശങ്ങളിലെക്കും
പൊയി പാൎപ്പാനായിട്ടും ഭക്ഷണസാധനങ്ങളെ സമ്പാദി
൧൩ പ്പാനായിട്ടും അവരെ പറഞ്ഞയക്കെണം എന്ന പറഞ്ഞു * എ
ന്നാറെ അവൻ അവരൊടു നിങ്ങൾ അവൎക്ക ഭക്ഷിപ്പാൻ കൊ
ടുപ്പിൻ എന്ന പറഞ്ഞു പിന്നെ അവർ ഞങ്ങൾ പൊയി ഈ
ജനങ്ങൾക്ക ഒക്കയും ആഹാരം കൊള്ളാഞ്ഞാൽ അഞ്ചു അപ്പ
വും രണ്ട മീനും അല്ലാതെ ഞങ്ങൾക്ക അധികം ഒന്നുമില്ല എ
൧൪ ന്ന പറഞ്ഞു * എന്തുകൊണ്ടെന്നാൽ എകദെശം അയ്യായിരം
പുരുഷന്മാർ ഉണ്ടായിരുന്നു എന്നാൽ അവൻ തന്റെ ശിഷ്യ
ന്മാരൊട അവരെ അമ്പതമ്പതായി പങ്ക്തിയിലിരുത്തുവിൻ
൧൫ എന്ന പറഞ്ഞു * അവർ അപ്രകാരം തന്നെ ചെയ്തു എല്ലാവ
൧൬ രെയും ഇരുത്തി * അപ്പൊൾ അവൻ ആ അഞ്ചു അപ്പവും
രണ്ട മീനും എടുത്തുകൊണ്ട ആകാശത്തിലെക്ക മെല്പൊട്ടു നൊ
ക്കി അവയെ വാഴ്ത്തി മുറിച്ച പുരുഷാരത്തിന്റെ മുമ്പിൽ വെ
൧൭ പ്പാനായിട്ട ശിഷ്യന്മാൎക്ക കൊടുത്തു * അവർ ഭക്ഷിച്ച എല്ലാ
വരും തൃപ്തന്മാരായി അത്രയുമല്ല അവൎക്ക ശെഷിച്ച കഷണ
ങ്ങൾ പന്ത്രണ്ട കൊട്ട എടുക്കപ്പെട്ടു *
൧൮ പിന്നെ ഉണ്ടായത എന്തെന്നാൽ അവൻ തനിച്ച പ്രാൎത്ഥി
ച്ചുകൊണ്ടിരിക്കുമ്പൊൾ അവന്റെ ശിഷ്യന്മാർ അവനൊടു കൂ
ടി ഉണ്ടായിരുന്നു അപ്പൊൾ അവൻ അവരൊട ഞാൻ ആരാ
൧൯ കുന്നു എന്ന ജനങ്ങൾ പറയുന്നു എന്ന ചൊദിച്ചു * അവർ

ഉത്തരമായിട്ട ചിലർ യൊഹന്നാൻ ബപ്തിസ്തു എന്നും ചിലർ
എലിയ എന്നും മററ ചിലർ പഴയ ദീഘ്ദശിമാരിൽ ഒരുത്തൻ
പിന്നെയും ഉണ്ടായിരിക്കുന്നു എന്നും പറയുന്നു എന്ന പറ
ഞ്ഞു * അവൻ അവരൊട എങ്കിൽ ഞാൻ ആരാകുന്നു എന്ന ൨൦
നിങ്ങൾ പറയുന്നു എന്ന പറഞ്ഞു പത്രൊസ ഉത്തരമായിട്ട
നീ ദൈവത്തിന്റെ ക്രിസ്തു എന്ന പറഞ്ഞു * അപ്പൊൾ അ ൨൧
വർ അതു ആരൊടും പറയരുത എന്ന അവൻ അവരൊട ഉറ
പ്പായിട്ടകല്പിച്ചു * മനുഷ്യന്റെപുത്രൻവളരെകഷ്ടപ്പെടുകയും ൨൨
മൂപ്പന്മാരാലും പ്രധാനാചാൎയ്യന്മാരാലും ഉപാദ്ധ്യായന്മാരാലും
തള്ളിക്കളയപ്പെടുകയും കൊല്ലപ്പെടുകയും മൂന്നാം ദിവസത്തിൽ
ഉയിൎത്തെഴുനീല്ക്കയും ചെയ്യെണ്ടുന്നതാകുന്നു എന്ന പറഞ്ഞു *
പിന്നെയും അവൻ എല്ലാവരൊടും പറഞ്ഞു യാതൊരുത്തനും ൨൩
എന്റെ പിന്നാലെ വരുവാൻ മനസ്സുണ്ടായാൽ അവൻ ത
ന്നെ താൻ വെറുത്ത തന്റെ കുരിശു ദിനം പ്രതിയും എടുത്തു
കൊണ്ട എന്റെ പിന്നാലെ വരട്ടെ * എന്തുകൊണ്ടെന്നാൽ ൨൪
ആരെങ്കിലും തന്റെ ജീവനെ രക്ഷിച്ചുകൊൾവാൻ മനസ്സു
ണ്ടായാൽ അവൻ അതിനെ നഷ്ടപ്പെടുത്തും എന്നാൽ ആരെ
ങ്കിലും എന്റെ നിമിത്തമായിട്ട തന്റെ ജീവനെ നഷ്ടപ്പെടു
ത്തിയാൽ അവൻ അതിനെ രക്ഷിച്ചുകൊള്ളും * എന്തുകൊ ൨൫
ണ്ടെന്നാൽ ഒരു മനുഷ്യൻ ഭൂലൊകം മുഴുവനും ലാഭംവരുത്തി
കൊണ്ട തന്നെ താൻ നഷ്ടപ്പെടുത്തുകയൊ ചെതപ്പെടുകയൊ
ചെയ്താൽ അവന എന്തു പ്രയൊജനമുള്ളു * എന്തുകൊണ്ടെ ൨൬
ന്നാൽ ആരെങ്കിലും എന്നെ കുറിച്ചും എന്റെ വചനങ്ങളെ കു
റിച്ചും ലജ്ജപ്പെടുമൊ അവനെ കുറിച്ച മനുഷ്യപുത്രൻ തന്റെ
യും തന്റെ പിതാവിന്റെയും പരിശുദ്ധദൂതന്മാരുടെയും മഹ
ത്വത്തൊടെ വരുമ്പൊൾ ലജ്ജപ്പെടും * എന്നാൽ ഇവിടെ നി ൨൭
ല്ക്കുന്നവരിൽ ചിലർ ദൈവത്തിന്റെ രാജ്യം കാണുവൊളവും
മരണം ആസ്വാദിക്കയില്ല എന്ന ഞാൻ സത്യമായിട്ട നിങ്ങ
ളൊടു പറയുന്നു *
ഈ വചനങ്ങൾക്ക പിമ്പ ഏകദെശം എട്ടു ദിവസം കഴി ൨൮
ഞ്ഞപ്പൊൾ ഉണ്ടായത എന്തെന്നാൽ അവൻ പത്രൊസിനെ
യും യൊഹന്നാനെയും യാക്കൊബിനെയും കൂട്ടികൊണ്ട പ്രാ
ൎത്ഥിപ്പാനായിട്ട ഒരു മലയിലെക്ക കരെറി പൊയി * അവൻ ൨൯
പ്രാൎത്ഥിക്കുമ്പൊൾ അവന്റെ മുഖരൂപം മാറിപൊയി അവ
ന്റെ വസ്ത്രവും വെണ്മയായി ശൊഭിച്ചു * അപ്പൊൾ കണ്ടാ ൩൦
ലും മൊശെയും എലിയായുമായ രണ്ട പുരുഷന്മാർ അവനൊ
ടു കൂട സംസാരിച്ചു * അവർ മഹത്വത്തൊടെ കാണപ്പെട്ട ൩൧
അവൻ യെറുശലമിൽ നിവൃത്തിക്കെണ്ടുന്ന അവന്റെ മരണ
ത്തെ കുറിച്ച സംസാരിച്ചുകൊണ്ടിരുന്നു * എന്നാൽ പത്രൊ ൩൨

സും അവനൊടു കൂടെ ഉള്ളവരും ഉറക്കം കൊണ്ടു മയങ്ങിപ്പൊ
യി പിന്നെ അവർ ഉണൎന്നപ്പൊൾ അവന്റെ മഹത്വവും
അവനൊടു കൂടെ നില്ക്കുന്ന രണ്ടു പുരുഷന്മാരെയും കണ്ടു *
൩൩ പിന്നെ ഉണ്ടായത എന്തെന്നാൽ ആ ഇരുവരും അവനെ
വിട്ടു പിരിയുമ്പൊൾ പത്രൊസ യെശുവിനൊട ഗുരൊ നാം
ഇവിടെ ഇരിക്കുന്നത നല്ലത നാം മൂന്ന കൂടാരങ്ങളെ ഒന്ന നി
നക്കും ഒന്ന മൊശെക്കും ഒന്ന എലിയായിക്കും ഉണ്ടാക്കെണം
എന്ന താൻ പറഞ്ഞത ഇന്നതെന്ന അറിയാതെ പറഞ്ഞു *
൩൪ അവൻ ഇപ്രകാരം പറയുമ്പൊൾ ഒരു മെഘം വന്ന അവരു
ടെ മെൽ നിഴലിച്ചു ആ ഇരുവർ മെഘത്തിലെക്ക പ്രവെശി
൩൫ ക്കുമ്പൊൾ ഇവർ ഭയപ്പെട്ടു * ഇവൻ എന്റെ പ്രിയ പുത്രനാ
കുന്നു ഇവനെ ചെവികൊൾവിൻ എന്ന ആ മെഘത്തിൽനി
൩൬ ന്ന ഒരു ശബ്ദവുമുണ്ടായി * ആ ശബ്ദം ഉണ്ടായപ്പൊൾ യെ
ശു മാത്രം കാണപ്പെട്ടു പിന്നെ അവർ കണ്ടിട്ടുള്ള കാൎയ്യങ്ങളിൽ
ഒന്നും ആ നാളുകളിൽ ആരൊടും അറിയിക്കാതെ മൌനമായി
രുന്നു *
൩൭ പിറെറ ദിവസത്തിൽ ഉണ്ടായത എന്തെന്നാൽ അവർ മല
യിൽനിന്ന ഇറങ്ങി പൊരുമ്പൊൾ വളരെ ജനക്കൂട്ടം അവനെ
൩൮ എതിരെററു * കണ്ടാലും ആ കൂട്ടത്തിൽ ഒരു മനുഷ്യൻ ഉറക്കെ
വിളിച്ചു ഗുരൊ എന്റെ മകനെ നൊക്കെണമെന്ന ഞാൻ നി
ന്നൊട അപെക്ഷിക്കുന്നു എന്തുകൊണ്ടെന്നാൽ അവൻ ഇനി
൩൯ ക്ക എക പുത്രനാകുന്നു * കണ്ടാലും ഒരു ആത്മാവ അവനെ
പിടിക്കുന്നു അവൻ പെട്ടെന്ന നിലവിളിക്കുന്നു അവൻ നുര
തള്ളുവാൻതക്കവണ്ണം അത അവനെ വലെച്ചു അവനെ ച
൪൦ തെച്ചിട്ടു പ്രയാസത്തൊടെ അവനെ വിട്ടുപൊകുന്നു * അതി
നെ പുറത്താക്കികളയെണമെന്ന ഞാൻ നിന്റെ ശിഷ്യന്മാ
രൊട അപെക്ഷിച്ചു എങ്കിലും അവൎക്ക കഴിഞ്ഞില്ല എന്ന പറ
൪൧ ഞ്ഞു * അപ്പൊൾ യെശു ഉത്തരമായിട്ടു വിശ്വാസമില്ലാത്ത
വിപരീത സന്തതിയായുള്ളൊവെ ഞാൻ എത്രത്തൊളം നിങ്ങ
ളൊടു കൂടെ ഇരുന്ന നിങ്ങളെ സഹിക്കും നിന്റെ പുത്രനെ ഇ
൪൨ വിടെ കൊണ്ടുവരിക എന്ന പറഞ്ഞു * അവൻ വരുമ്പൊൾ
തന്നെ പിശാച അവനെ തള്ളിവിട്ടു വലെച്ചു എന്നാറെ യെ
ശു മ്ലെച്ശാത്മാവിനെ ശാസിച്ചു പൈതലിനെ സൌഖ്യമാക്കി
൪൩ അവനെ അവന്റെ അപ്പന എല്പിച്ചു * അപ്പൊൾ എല്ലാവ
രും ദൈവത്തിന്റെ മഹത്വശക്തിയെ കുറിച്ചു ഭ്രമിച്ചു യെശു
ചെയ്തിട്ടുള്ള സകല കാൎയ്യങ്ങളെയും കുറിച്ചു എല്ലാവരും ആശ്ച
൪൪ ൎയ്യപ്പെട്ടപ്പൊൾ അവൻ തന്റെ ശിഷ്യന്മാരൊട * നിങ്ങൾ
ഈ വചനങ്ങളെ നിങ്ങളുടെ ചെവികളിൽ വെച്ചുകൊൾവിൻ
എന്തുകൊണ്ടെന്നാൽ മനുഷ്യന്റെ പുത്രൻ മനുഷ്യരുടെ കൈ

കളിലെക്ക എല്പിക്കപ്പെടെണ്ടിവരും എന്ന പറഞ്ഞു * എന്നാ ൪൫
റെ അവർ ഈ വാക്ക തിരിച്ചറിഞ്ഞില്ല അവർ അതു ഗ്രഹിക്കാ
തവണ്ണം അവരിൽനിന്ന മറഞ്ഞതായിരുന്നു വിശെഷിച്ച അ
വർ ആ വാക്കിനെ കുറിച്ച അവനൊടു ചൊദിപ്പാൻ ഭയപ്പെട്ടു *
പിന്നെ തങ്ങളിൽ ആര വലിയവനാകും എന്ന അവരിൽ ൪൬
ഒരു വിവാദമുണ്ടായി * എന്നാറെ യെശു അവരുടെ ഹൃദയ ൪൭
ത്തിന്റെ വിചാരം അറിഞ്ഞ ഒരു പൈതലിനെ എടുത്തുകൊണ്ട
അവനെ തന്റെ അരികെ നിറുത്തി * അവരൊട ആരെങ്കി ൪൮
ലും ഈ പൈതലിനെ എന്റെ നാമത്തിൽ കൈക്കൊണ്ടാൽ
എന്നെ കൈക്കൊള്ളുന്നു ആരെങ്കിലും എന്നെ കൈക്കൊണ്ടാൽ
എന്നെ അയച്ചവനെ കൈക്കൊള്ളുന്നു എന്തുകൊണ്ടെന്നാൽ
നിങ്ങളിലെല്ലാവരിലും എറ്റവും ചെറിയവൻ തന്നെ വലിയ
വനാകും എന്ന പറഞ്ഞു * അപ്പൊൾ യൊഹന്നാൻ ഉത്തര ൪൯
മായിട്ട ഗുരൊ നിന്റെ നാമത്തിൽ പിശാചുകളെ പുറത്താക്കി
കളയുന്ന ഒരുത്തനെ ഞങ്ങൾ കണ്ടു അവൻ ഞങ്ങളൊട്ട കൂടെ
(നിന്റെ) പിന്നാലെ വരായ്കകൊണ്ട ഞങ്ങൾ അവനെ വി
രൊധിച്ചു എന്ന പറഞ്ഞു * എന്നാറെ യെശു അവനൊട നി ൫൦
ങ്ങൾ (അവനെ) വിരൊധിക്കരുത നമ്മൊട വിരൊധമില്ലാ
ത്തവൻ നമുക്ക വെണ്ടിയവനല്ലൊ ആകുന്നത എന്ന പറഞ്ഞു *
പിന്നെ ഉണ്ടായത എന്തെന്നാൽ അവൻ മെല്പൊട്ട എടു ൫൧
ത്തുകൊള്ളപ്പെടെണ്ടുന്ന കാലം സമീപമായപ്പൊൾ അവൻ
യെറുശലമിലെക്ക പൊകുവാനായിട്ട തന്റെ മുഖം നെരെ
വെച്ചു * തന്റെ മുഖത്തിൻ മുമ്പാകെ ദൂതന്മാരെ പറഞ്ഞയച്ചു ൫൨
അവർ പൊയി അവന്ന ഒരുക്കെണ്ടുന്നതിന്നായിട്ട ശമറിയ
ക്കാരുടെ ഒരു ഗ്രാമത്തിലെക്ക പ്രവെശിച്ചു * എന്നാറെ അവ ൫൩
ന്റെ മുഖം അവൻ യെറുശലമിലെക്ക പൊകുംവണ്ണമായിരു
ന്നതുകൊണ്ട അവർ അവനെ കൈക്കൊണ്ടില്ല * അപ്പൊൾ ൫൪
അവന്റെ ശിഷ്യന്മാരായ യാക്കൊബും യൊഹന്നാനും അതു
കണ്ടാറെ കൎത്താവെ എലിയ ചെയ്തതു പൊലെ തന്നെ ആകാ
ശത്തിൽനിന്ന അഗ്നി ഇറങ്ങിവന്ന ഇവരെ നശിപ്പിപ്പാൻ
ഞങ്ങൾ ചൊല്ലുന്നതിന്ന നിനക്ക മനസ്സുണ്ടൊ എന്ന പറ
ഞ്ഞു * അപ്പൊൾ അവൻ തിരിഞ്ഞ അവരെ ശാസിച്ച നി ൫൫
ങ്ങൾ എതു പ്രകാരമുള്ള ആത്മാവൊട കൂടിയവരാകുന്നു എന്ന
നിങ്ങൾ അറിയുന്നില്ല * എന്തുകൊണ്ടെന്നാൽ മനുഷ്യന്റെ ൫൬
പുത്രൻ മനുഷ്യരുടെ ആത്മാക്കളെ നശിപ്പിപ്പാനായിട്ടല്ല രക്ഷി
പ്പാനായിട്ടത്രെ വന്നു എന്ന പറഞ്ഞു പിന്നെ അവർ മറ്റൊ
രു ഗ്രാമത്തിലെക്ക പൊയി *
പിന്നെ ഉണ്ടായത എന്തെന്നാൽ അവർ വഴിയിൽ കൂടി ൫൭
പൊകുമ്പൊൾ ഒരുത്തൻ അവനൊട കൎത്താവെ നീ എവിടെ

പൊയാലും ഞാൻ നിന്നെ പിന്തുടൎന്നുകൊള്ളാം എന്ന പറ
൫൮ ഞ്ഞു * എന്നാറെ യെശു അവനൊട കുറുനരികൾക്ക കുഴിക
ളും ആകാശത്തിലുള്ള പക്ഷികൾക്ക കൂടുകളും ഉണ്ട മനുഷ്യന്റെ
പുത്രന തന്റെ തല ചായിപ്പാൻ സ്ഥലമില്ല താനും എന്ന പറ
൫൯ ഞ്ഞു * പിന്നെ അവൻ മറ്റൊരുത്തനൊട എന്റെ പിന്നാ
ലെ വരിക എന്ന പറഞ്ഞു എന്നാറെ അവൻ കൎത്താവെ ഞാൻ
മുമ്പെ പൊയി എന്റെ അപ്പനെ കുഴിച്ചിടുവാൻ ഇനിക്ക അ
൬൦ നുവാദം തരെണം എന്ന പറഞ്ഞു * അപ്പൊൾ യെശു അവ
നൊട മരിച്ചവർ തങ്ങളുടെ മരിച്ചവരെ കുഴിച്ചിടട്ടെ എന്നാൽ
നീ പൊയി ദൈവത്തിന്റെ രാജ്യത്തെ അറിയിക്ക എന്ന
൬൧ പറഞ്ഞു * പിന്നെ മറ്റൊരുത്തൻ കൎത്താവെ ഞാൻ നിന്നെ
പിന്തുടൎന്നുകൊള്ളാം എങ്കിലും മുമ്പെ ഞാൻ പൊയി എന്റെ
വീട്ടിലുള്ളവരൊട യാത്രപറവാനായിട്ട ഇനിക്ക അനുവാദം ത
൬൨ രെണം എന്ന പറഞ്ഞു * യെശു അവനൊട കലപ്പെക്ക ത
ന്റെ കൈ വെച്ചുകൊണ്ട പിന്നൊക്കം നൊക്കുന്ന ഒരുത്തനും
ദൈവത്തിന്റെ രാജ്യത്തിന്ന യൊഗ്യനല്ല എന്ന പറഞ്ഞു *

## ൧൦. അദ്ധ്യായം.

൧ എഴുവത ശിഷ്യന്മാർ അയക്കപ്പെട്ടത.—൨൫ മൎത്താ ശാസി
ക്കപ്പെട്ടത.

൧ ഈ കാൎയ്യങ്ങളുടെ ശെഷം കൎത്താവ മറ്റു എഴുവത ആളുകളെ
നിയമിച്ച താൻ പൊകുവാൻ ഭാവിക്കുന്ന സകല നഗരത്തി
ലെക്കും സ്ഥലത്തിലെക്കും അവരെ ഈരണ്ടായി തന്റെ മുഖ
൨ ത്തിൻ മുമ്പാകെ അയച്ചു * അതുകൊണ്ട അവൻ അവരൊട
പറഞ്ഞു കൊയിത്ത വളരെയുണ്ട സത്യം വെലക്കാർ ചുരുക്കം
താനും അതുകൊണ്ട തന്റെ കൊയിത്തിലെക്ക വെലക്കാരെ
അയക്കെണമെന്ന കൊയിത്തിന്റെ യജമാനനൊട അപെ
൩ ക്ഷിച്ചുകൊൾവിൻ * നിങ്ങൾ പൊയ്ക്കൊൾവിൻ കണ്ടാലും
ഞാൻ നിങ്ങളെ ആട്ടിങ്കുട്ടികളെ എന്ന പൊലെ ചെന്നായ്ക്കളു
൪ ടെ ഇടയിലെക്ക അയക്കുന്നു * നിങ്ങൾ മടിശ്ശീല എങ്കിലും
പൊക്കണമെങ്കിലും ചെരിപ്പുകളെങ്കിലും എടുത്തുകൊണ്ടുപൊക
൫ രുത വഴിയിൽ ഒരുത്തരെയും സല്ക്കരിക്കയുമരുത * നിങ്ങൾ
യാതൊരു വീട്ടിലെക്കും പ്രവെശിച്ചാൽ ഈ വീട്ടിന്ന സമാധാ
൬ നമുണ്ടാകട്ടെ എന്ന ആദ്യം പറവിൻ * സമാധാനത്തിന്റെ
പുത്രൻ അവിടെ ഉണ്ടെങ്കിൽ നിങ്ങളുടെ സമാധാനം അതി
ന്മെൽ ആവസിക്കും ഇല്ലെങ്കിൽ അത നിങ്ങളിലെക്ക തിരികെ
൭ പൊരും * ആ വീട്ടിൽ തന്നെ പാൎത്ത അവർ തരുന്ന വസ്തു
ക്കളെ ഭക്ഷിച്ച കുടിച്ചുകൊണ്ടിരിപ്പിൻ വെലക്കാരൻ തന്റെ
കൂലിക്ക യൊഗ്യനല്ലൊ ആകുന്നത വീട്ടിൽനിന്ന വീട്ടിലെക്ക

പൊകരുത * പിന്നെ നിങ്ങൾ യാതൊരു നഗരത്തിലെക്ക എ ൮
ങ്കിലും പ്രവെശിച്ച അവർ നിങ്ങളെ കൈക്കൊണ്ടാൽ നിങ്ങ
ളുടെ മുമ്പിൽ വെക്കപ്പെടുന്ന വസ്തുക്കളെ ഭക്ഷിപ്പിൻ * അതി ൯
ലുള്ള രൊഗികളെ സൌഖ്യമാക്കി ദൈവത്തിന്റെ രാജ്യം നി
ങ്ങൾക്ക സമീപമായിവന്നു എന്ന അവരൊട പറവിൻ * എ ൧൦
ന്നാൽ നിങ്ങൾ യാതൊരു നഗരത്തിലെക്ക എങ്കിലും പ്രവെശി
ച്ച ആയവർ നിങ്ങളെ കൈക്കൊള്ളാതെ ഇരുന്നാൽ നിങ്ങൾ
അതിന്റെ വീഥികളിലെക്ക പുറപ്പെട്ട * ഞങ്ങളിൽ പററിയിരി ൧൧
ക്കുന്ന നിങ്ങളുടെ നഗരത്തിലെ പൊടിയും ഞങ്ങൾ നിങ്ങൾക്ക
വിരൊധമായി തുടച്ചുകളയുന്നു എന്നാലും ദൈവത്തിന്റെ രാ
ജ്യം നിങ്ങൾക്ക സമീപമായിവന്നു എന്നുള്ളതു അറിഞ്ഞുകൊൾ
വിൻ എന്ന പറവിൻ * ആ നാളിൽ ആ നഗരത്തെക്കാൾ ൧൨
സൊദൊമിക്കാക്ക എററവും അനുകൂലമാകും എന്ന ഞാൻ നിങ്ങ
ളൊടു പറയുന്നു * കൊറസിനെ നിനക്ക ഹാ കഷ്ടം ബെത ൧൩
സായിദ നിനക്ക ഹാ കഷ്ടം എന്തുകൊണ്ടെന്നാൽ നിങ്ങളിൽ
ചെയ്യപ്പെട്ട അതിശയങ്ങൾ തുറിലും സിദൊനിലും ചെയ്യപ്പെ
ട്ടിരുന്നു എന്നുവരികിൽ അവർ പണ്ടെ തന്നെ ചാക്കശ്ശീലയി
ലും വെണ്ണീറിലും ഇരുന്നുംകൊണ്ട അനുതപിക്കുമായിരുന്നു *
എന്നാൽ ന്യായവിധിയിൽ നിങ്ങളെക്കാൾ തുറിന്നും സിദൊ ൧൪
ന്നും എററവും അനുകൂലമാകും * പിന്നെ സ്വൎഗ്ഗത്തൊളം ഉയ ൧൫
ൎന്ന കപ്പൎന്നഹൊമെ നീയും പാതാളം വരെയും താഴ്ത്തപ്പെടും *
നിങ്ങളെ ചെവികൊള്ളുന്നവൻ എന്നെ ചെവികൊള്ളുന്നു നി ൧൬
ങ്ങളെ നിന്ദിക്കുന്നവൻ എന്നെ നിന്ദിക്കുന്നു എന്നെ നിന്ദിക്കു
ന്നവൻ എന്നെ അയച്ചവനെയും നിന്ദിക്കുന്നു *

പിന്നെ ആ എഴുവത ആളുകൾ സന്തൊഷത്തൊടെ തിരി ൧൭
ച്ചുവന്ന കൎത്താവെ നിന്റെ നാമത്താൽ പിശാചുകളും കൂടി ഞ
ങ്ങൾക്ക കീഴടങ്ങിയിരിക്കുന്നു എന്ന പറഞ്ഞു * അപ്പൊൾ ൧൮
അവൻ അവരൊട സാത്താൻ ആകാശത്തിൽനിന്ന മിന്നൽ
പൊലെ വീഴുന്നതു ഞാൻ കണ്ടു * കണ്ടാലും സൎപ്പങ്ങളിന്മെ ൧൯
ലും തെളുകളിന്മെലും ശത്രുവിന്റെ സകല ശക്തിയിന്മെലും ച
വിട്ടുവാൻ ഞാൻ നിങ്ങൾക്ക അധികാരം തരുന്നു ഒന്നും നിങ്ങ
ളെ ഒരു പ്രകാരത്തിലും ഉപദ്രവിക്കയുമില്ല * എന്നാലും ആത്മാ ൨൦
ക്കൾ നിങ്ങൾക്ക കീഴടങ്ങിയിരിക്കുന്നു എന്നുള്ളതിൽ സന്തൊ
ഷപ്പെടാതെ നിങ്ങളുടെ നാമങ്ങൾ സ്വൎഗ്ഗത്തിൽ എഴുതിയിരി
ക്കുന്നതുകൊണ്ട എററവും സന്തൊഷപ്പെടുവിൻ എന്ന പറ
ഞ്ഞു * ആ സമയത്ത യെശു ആത്മാവിൽ ആനന്ദിച്ച പറ ൨൧
ഞ്ഞു പിതാവെ ആകാശത്തിന്റെയും ഭൂമിയുടെയും നാഥ നീ
ഒരം കാൎയ്യങ്ങളെ ജ്ഞാനികളിൽനിന്നും വിദ്വാന്മാരിൽനിന്നും
മറെച്ച ശിശുക്കൾക്ക വെളിപ്പെടുത്തിയതുകൊണ്ട ഞാൻ നി

ന്നെ സ്തുതിക്കുന്നു അതെ പിതാവെ ഇപ്രകാരം തന്നെ നിനക്കു
൨൨ നല്ല ഇഷ്ടമായല്ലൊ * സകലവും എന്റെ പിതാവിനാൽ ഇ
നിക്കഎല്പിക്കപ്പെട്ടിരിക്കുന്നു പിതാവല്ലാതെ ഒരുത്തനും പുത്രൻ
ആര എന്ന അറിയുന്നില്ല പുത്രനും പുത്രൻആൎക്ക അവനെ വെ
ളിപ്പെടുത്തുവാൻ ഇച്ശിക്കുന്നുവൊ അവനും അല്ലാതെ ഒരുത്ത
൨൩ നും പിതാവ ആര എന്ന അറിയുന്നില്ല * പിന്നെ അവൻ ശി
ഷ്യന്മാരുടെ അടുക്കൽ തിരിഞ്ഞു പ്രത്യെകമായി പറഞ്ഞു നി
൨൪ ങ്ങൾ കാണുന്ന കാൎയ്യങ്ങളെ കാണുന്ന കണ്ണുകൾ ഭാഗ്യമുള്ളവ *
എന്തുകൊണ്ടെന്നാൽ അനെകം ദീൎഘദൎശിമാരും രാജാക്കന്മാരും
നിങ്ങൾ കാണുന്ന കാൎയ്യങ്ങളെ കാണ്മാനും നിങ്ങൾ കെൾക്കു
ന്ന കാൎയ്യങ്ങളെ കെൾപ്പാനും ആഗ്രഹിച്ചിട്ടും അവർ കാണാ
തെയും കെൾക്കാതെയും ഇരുന്നു എന്ന ഞാൻ നിങ്ങളൊടു
പറയുന്നു *
൨൫ അപ്പൊൾ കണ്ടാലും ന്യായശാസ്ത്രിയായ ഒരുത്തൻ എഴു
നീറ്റ ഗുരൊ ഞാൻ നിത്യ ജീവനെ അനുഭവിപ്പാനായിട്ട എ
൨൬ ന്ത ചെയ്യെണ്ടു എന്ന അവനെ പരീക്ഷിച്ച പറഞ്ഞു * എ
ന്നാറെ അവൻ അവനൊട വെദപ്രമാണത്തിൽ എന്ത എഴു
തിയിരിക്കുന്നു നീ എങ്ങിനെ വായിക്കുന്നു എന്ന പറഞ്ഞു *
൨൭ അവൻ ഉത്തരമായിട്ട നീ നിന്റെ പൂൎണ്ണ ഹൃദയത്തൊടും നി
ന്റെ പൂൎണ്ണാത്മാവൊടും നിന്റെ പൂൎണ്ണ ശക്തിയൊടും നിന്റെ
പൂൎണ്ണ മനസ്സൊടും നിന്റെ ദൈവമായ കൎത്താവിനെയും നി
ന്നെ പൊലെ തന്നെ നിന്റെ അയല്ക്കാരനെയും സ്നെഹിക്ക
൨൮ ണം എന്ന പറഞ്ഞു * അവൻ അവനൊട നീ നെരായി ഉ
ത്തരം പറഞ്ഞു ഇപ്രകാരം ചെയ്ക എന്നാൽ നീ ജീവിച്ചിരി
൨൯ ക്കും എന്ന പറഞ്ഞു * എന്നാറെ അവൻ തന്നെത്താൻ നീ
തിമാനാക്കിക്കൊൾവാൻ മനസ്സായി യെശുവിനൊട എന്നാൽ
൩൦ എന്റെ അയല്ക്കാരൻ ആരാകുന്നു എന്ന പറഞ്ഞു * അപ്പൊൾ
യെശു ഉത്തരമായിട്ട പറഞ്ഞു ഒരുത്തൻ യെറുശലമിൽനിന്ന
യെറിഹൊയിലെക്ക പൊയി കള്ളന്മാരുടെ ഇടയിൽ അകപ്പെട്ടു
അവർ അവനെ വസ്ത്രം ഊരി മുറിപ്പെടുത്തി അവനെ അ
൩൧ ൎദ്ധപ്രാണനൊടെ വിട്ടുപൊയി * പിന്നെ അസംഗതിയായി
ഒരു ആചാൎയ്യൻ ആ വഴിയെ പൊയി അവനെ കണ്ടപ്പൊൾ
൩൨ അപ്പുറത്തു കൂടി ഒഴിഞ്ഞു പൊയി * അപ്രകാരം തന്നെ ഒരു
ലെവായക്കാരനും താൻ ആ സ്ഥലത്തായപ്പൊൾ വന്ന കണ്ട
൩൩ അപ്പുറത്തു കൂടി ഒഴിഞ്ഞു പൊയി * പിന്നെ ഒരു ശമറിയ
ക്കാരൻ വഴിയാത്രപൊകുമ്പൊൾ അവനിരുന്നെടത്ത വന്ന
൩൪ അവനെ കണ്ടപ്പൊൾ അലിവുതൊന്നി * അവന്റെ അരി
കെ ചെന്ന അവന്റെ മുറിവുകളിൽ എണ്ണയും വീഞ്ഞയും പക
ൎന്ന (മുറിവുകളെ) കെട്ടി അവനെ തന്റെ സ്വന്ത മൃഗത്തിന്മെൽ

കരെററി അവനെ ഒരു വഴിയമ്പലത്തിലെക്ക കൊണ്ടുപൊയി
അവനെ വിചാരിച്ചു * പിറെറ ദിവസം അവൻ പുറപ്പെട്ട ൩൫
പ്പൊൾ രണ്ട വെള്ളിക്കാശ എടുത്ത വഴിയമ്പലക്കാരന്ന കൊടു
ത്ത അവനൊട ഇവനെ വിചാരിച്ചുകൊൾക നീ അധികമാ
യിട്ട എന്ത എങ്കിലും ചിലവിട്ടാൽ അതു ഞാൻ തിരിച്ചു വരു
മ്പൊൾ നിനക്ക തന്നുകൊള്ളാം എന്ന പറഞ്ഞു * അങ്ങിനെ ൩൬
കള്ളന്മാരുടെ ഇടയിൽ അകപ്പെട്ടവന ഒരം മൂവരിൽ എവൻ
അയല്ക്കാരനായി എന്ന നിനക്ക തൊന്നുന്നു * അവനൊട ൩൭
കരുണ ചെയ്യുവൻ എന്ന അവൻ പറഞ്ഞു അപ്പൊൾ യെ
ശു അവനൊട നീയും പൊയി അപ്രകാരം തന്നെ ചെയ്യു എ
ന്ന പറഞ്ഞു *

പിന്നെ ഉണ്ടായത എന്തെന്നാൽ അവർ പൊകുമ്പൊൾ അ ൩൮
വൻ ഒരു ഗ്രാമത്തിലെക്ക പ്രവെശിച്ചു അവിടെ മൎത്താ എന്ന
പെരുള്ള ഒരു സ്ത്രീ തന്റെ വീട്ടിലെക്ക അവനെ കൈക്കൊണ്ടു *
അവൾക്ക മറിയ എന്ന പെരുള്ള ഒരു സഹൊദരിയുണ്ടായിരു ൩൯
ന്നു ഇവൾ യെശുവിന്റെ പാദങ്ങളിൽ ഇരുന്ന അവന്റെ
വചനം കെട്ടു * എന്നാൽ മൎത്താ വളരെ ശുശ്രൂഷചെയ്യുന്നതി ൪൦
നെ കുറിച്ച വലഞ്ഞു അവൾ അവന്റെ അടുക്കൽ വന്ന കൎത്താ
വെ ഞാൻ മാത്രം ശുശ്രൂഷ ചെയ്വാനായിട്ട എന്റെ സഹൊദരി
എന്നെ വിട്ടിരിക്കുന്നത നിനക്ക വിചാരമില്ലയൊ ആകയാൽ
അവൾ ഇനിക്ക സഹായംചെയ്യെണ്ടുന്നതിന്ന അവളൊട ക
ല്പിക്ക എന്ന പറഞ്ഞു * അപ്പൊൾ യെശു ഉത്തരമായിട്ട അവ ൪൧
ളൊട മൎത്തായെ മൎത്തായെ നീ വളരെ കാൎയ്യങ്ങളെ കുറിച്ച വിചാ
രപ്പെട്ട പരിശ്രമപ്പെടുന്നു * എന്നാൽ ഒരു കാൎയ്യം ആവശ്യമു ൪൨
ള്ളതാകുന്നു മറിയ നല്ല പങ്ക തെരിഞ്ഞെടുത്തിരിക്കുന്നു ആയത
അവളിൽനിന്ന എടുത്തുകൊള്ളപ്പെടുകയില്ല എന്ന പറഞ്ഞു *

## ൧൧. അദ്ധ്യായം.

൧ ക്രിസ്തു പ്രാൎത്ഥിപ്പാൻ പഠിപ്പിക്കുന്നത.—൧൪ സംസാരി
പ്പാൻ വഹിയാത്തൊരു പിശാചിനെ പുറത്താക്കികളയു
ന്നത.—൨൯ അവൻ ജനങ്ങൾക്ക പ്രസംഗിക്കയും.—
൩൭ പറിശെന്മാരെയും ഉപാദ്ധ്യായന്മാരെയും ന്യായശാ
സ്ത്രിന്മാരെയും ശാസിക്കുന്നത.

പിന്നെ ഉണ്ടായത എന്തെന്നാൽ അവൻ ഒരു സ്ഥലത്തിൽ
പ്രാൎത്ഥിച്ചുകൊണ്ടിരുന്നു കഴിഞ്ഞതിന്റെ ശെഷം അവന്റെ
ശിഷ്യന്മാരിൽ ഒരുത്തൻ അവനൊട കൎത്താവെ യൊഹന്നാൻ
തന്റെ ശിഷ്യന്മാരെ പ്രാൎത്ഥിപ്പാൻ പഠിപ്പിച്ചതു പൊലെ നീ
യും ഞങ്ങളെ പഠിപ്പിക്കെണം എന്ന പറഞ്ഞു * അവൻ അ ൨
വരൊട നിങ്ങൾ പ്രാൎത്ഥിക്കുമ്പൊൾ ഇപ്രകാരം പറവിൻ ഞ

ങ്ങളുടെ സ്വൎഗ്ഗസ്ഥനായ പിതാവെ നിന്റെ നാമം പരിശുദ്ധ
മാക്കപ്പെടെണമെ നിന്റെ രാജ്യം വരെണമെ സ്വൎഗ്ഗത്തിലെ
൩ പൊലെ ഭൂമിയിലും നിന്റെ ഇഷ്ടം ചെയ്യപ്പെടെണമെ* ഞ
ങ്ങൾക്ക ദിനംപ്രതിയുള്ള അപ്പം ദിനംപ്രതി ഞങ്ങൾക്ക തരെ
൪ ണമെ* ഞങ്ങൾക്ക കുററം ചെയ്യുന്നവനൊടെല്ലാവനൊടും
ഞങ്ങൾ ക്ഷമിക്കുന്നതുകൊണ്ട ഞങ്ങളുടെ പാപങ്ങളെ ഞങ്ങ
ളൊടും ക്ഷമിക്കെണമെ ഞങ്ങളെ പരീക്ഷയിലെക്ക അകപ്പെ
ടുത്താതെ ഞങ്ങളെ ദൊഷത്തിൽനിന്ന രക്ഷിക്കയും ചെയ്യെ
൫ ണമെ എന്ന പറഞ്ഞു* പിന്നെ അവൻ അവരൊട പറ
ഞ്ഞു നിങ്ങളിൽ ആരെങ്കിലും തനിക്ക ഒരു സ്നെഹിതൻ ഉണ്ടാ
യി അൎദ്ധരാത്രിയിൽ അവന്റെ അടുക്കൽ ചെന്ന അവനൊ
൬ ട സ്നെഹിത* എന്റെ ഒരു സ്നെഹിതൻ വഴിയാത്രയിൽ എ
ന്റെ അടുക്കൽ വന്നിരിക്കുന്നു അവന്റെ മുമ്പാകെ വിളമ്പു
വാൻ ഇനിക്ക ഒന്നുമില്ലായ്കകൊണ്ട ഇനിക്ക മൂന്ന അപ്പം കടം
൭ തരിക എന്ന പറഞ്ഞാറെ* അകത്തിരിക്കുന്നവൻ എന്നെ പ്ര
യാസപ്പെടുത്തരുത ഇപ്പൊൾ കതക പൂട്ടിയിരിക്കുന്നു എന്റെ
പൈതങ്ങളും എന്നൊടു കൂടെ കിടക്കയിൽ കിടക്കുന്നു എഴുനീററ
നിനക്ക തരുവാൻ ഇനിക്ക കഴികയില്ലെന്ന ഉത്തരമായിട്ട പറ
൮ ഞ്ഞാലും* അവൻ തന്റെ സ്നെഹിതനാകകൊണ്ട എഴുനീററ
അവന്ന കൊടുക്കയില്ല എങ്കിലും അവന്റെ നിൎബ്ബന്ധം ഹെതു
വായിട്ട അവൻ എഴുനീററ അവന്ന വെണ്ടുന്നതത്രെയും കൊ
൯ ടുക്കും എന്ന ഞാൻ നിങ്ങളൊടു പറയുന്നു* പിന്നെയും ഞാൻ
നിങ്ങളൊടു പറയുന്നു ചൊദിപ്പിൻ അപ്പൊൾ നിങ്ങൾക്ക തര
പ്പെടും അന്വെഷിപ്പിൻ അപ്പൊൾ നിങ്ങൾക്ക കണ്ടെത്തും മു
൧൦ ട്ടുവിൻ അപ്പൊൾ നിങ്ങൾക്ക തുറക്കപ്പെടും* എന്തുകൊണ്ടെ
ന്നാൽ ചൊദിക്കുന്നവന എല്ലാവന്നും കിട്ടുന്നു അന്വെഷിക്കു
ന്നവനും കണ്ടെത്തുന്നു മുട്ടുന്നവന തുറക്കപ്പെടുകയും ചെയ്യും*
൧൧ നിങ്ങളിൽ പിതാവായിരിക്കുന്ന ഒരുത്തനൊടു മകൻ അപ്പം
ചൊദിച്ചാൽ അവന അവൻ ഒരു കല്ല കൊടുക്കുമൊ ഒരു മീൻ
ചൊദിച്ചാൽ മീനിന്ന പകരം ഒരു പാമ്പു അവന്ന കൊടുക്കു
൧൨ മൊ* അല്ല അവൻ ഒരു മുട്ട ചൊദിച്ചാൽ അവന്ന ഒരു തെളു
൧൩ കൊടുക്കുമൊ* അതുകൊണ്ട ദൊഷികളാകുന്ന നിങ്ങൾ നി
ങ്ങളുടെ മക്കൾക്ക നല്ല ദാനങ്ങളെ കൊടുപ്പാൻ അറിയുന്നു എ
ങ്കിൽ എത്ര അധികമായി നിങ്ങളുടെ സ്വൎഗ്ഗസ്ഥനായ പിതാവ
തന്നൊട ചൊദിക്കുന്നവൎക്ക പരിശുദ്ധാത്മാവിനെ കൊടുക്കും*
൧൪ പിന്നെ അവൻ ഊമയായിരുന്ന ഒരു പിശാചിനെ പുറ
ത്താക്കി എന്നാറെ ഉണ്ടായത എന്തെന്നാൽ പിശാച പുറത്ത
പൊയതിന്റെ ശെഷം ഊമയായവൻ സംസാരിച്ചു ജനങ്ങ
൧൫ ളും ആശ്ചൎയ്യപ്പെട്ടു* എന്നാലും അവരിൽ ചിലർ ഇവൻ പി

ശാചുകളുടെ പ്രമാണിയായ ബെയത്സബ്ബുബിനെ കൊണ്ട
പിശാചുകളെ പുറത്താക്കുന്നു എന്ന പറഞ്ഞു * മററവർ (അ ൧൬
വനെ) പരിക്ഷിച്ച ആകാശത്തിൽനിന്ന ഒരു അടയാളംഅവ
നിൽനിന്ന ചൊദിച്ചു * അപ്പൊൾ അവൻ അവരുടെ ചിന്ത ൧൭
കളെ അറിഞ്ഞ അവരൊട പറഞ്ഞു തനിക്ക താൻ വിരൊധ
മായി പിരിഞ്ഞിരിക്കുന്ന രാജ്യം ഒക്കയും നശിച്ചുപൊകുന്നു വീ
ട്ടിന്ന വിരൊധമായി (പിരിഞ്ഞിരിക്കുന്ന) വീടും വീണുപൊ
കുന്നു * അപ്രകാരം സാത്താനും തനിക്ക താൻ വിരൊധമാ ൧൮
യി പിരിഞ്ഞിരിക്കുന്നു എങ്കിൽ അവന്റെ രാജ്യം എങ്ങിനെ
നില്ക്കും എന്തുകൊണ്ടെന്നാൽ ഞാൻ ബെയത്സബ്ബുബിനെ
കൊണ്ട പിശാചുകളെ പുറത്താക്കുന്നു എന്ന നിങ്ങൾ പറയു
ന്നു * ഞാൻ ബെയത്സബ്ബുബിനെ കൊണ്ട പിശാചുകളെ ൧൯
പുറത്താക്കുന്നു എങ്കിൽ നിങ്ങളുടെ പുത്രന്മാർ ആരെ കൊണ്ട
പുറത്താക്കുന്നു അതുകൊണ്ട അവർ നിങ്ങളുടെ ന്യായാധിപ
തിമാരായി തീരും * എന്നാൽ ഞാൻ ദൈവത്തിന്റെ കൈ ൨൦
വിരലിനെ കൊണ്ട പിശാചുകളെ പുറത്താക്കുന്നു എങ്കിൽ
ദൈവത്തിന്റെ രാജ്യം നിങ്ങളിലെക്ക വന്നിരിക്കുന്നു നിശ്ച
യം * ആയുധം ധരിച്ചൊരു ബലവാൻ തന്റെ അരമനയെ ൨൧
കാക്കുമ്പൊൾ അവന്റെ വസ്തുക്കൾ സമാധാനത്തൊടിരിക്കു
ന്നു * എന്നാൽ അവനെക്കാൾ അധിക ബലവാൻ അവ ൨൨
ന്റെ നെരെ വന്ന അവനെ ജയിച്ചാൽ അവൻ വിശ്വസി
ച്ചിരുന്നതായുള്ള അവന്റെ ആയുധവൎഗ്ഗമൊക്കയും പറിച്ചു
കൊണ്ട അവന്റെ അപഹൃതങ്ങളെ പകുതിചെയ്യുന്നു * എ ൨൩
ന്നൊട കൂടിയില്ലാത്തവൻ ഇനിക്ക വിരൊധമായിരിക്കുന്നു എ
ന്നൊട കൂട കൂട്ടാത്തവൻ ചിന്നിക്കയും ചെയ്യുന്നു * മ്ലെച്ശാത്മാ ൨൪
വ ഒരു മനുഷ്യനിൽനിന്ന പുറപ്പെട്ടപ്പൊൾ അവൻ നീരില്ലാ
ത്ത സ്ഥലങ്ങളിൽ ആശ്വാസം അന്വെഷിച്ചുകൊണ്ട സഞ്ച
രിക്കുന്നു കാണായ്കകൊണ്ട അവൻ ഞാൻ വിട്ടു പുറപ്പെട്ടുപൊ
ന്ന എന്റെ വീട്ടിലെക്ക തിരിച്ചുപൊകും എന്ന പറയുന്നു * എ ൨൫
ന്നാറെ അവൻ വരുമ്പൊൾ അത വെടിപ്പാക്കപ്പെട്ടതും അല
ങ്കരിക്കപ്പെട്ടതുമായി കാണുന്നു * പിന്നെ അവൻ ചെന്ന ത ൨൬
ന്നെക്കാൾ അധികം ദുഷ്ടതയുള്ള മററും എഴ ആത്മാക്കളെ കൂട്ടി
കൊണ്ടുവരുന്നു അവർ അകത്ത പ്രവെശിച്ച അവിടെ പാൎക്ക
ന്നു ഇങ്ങിനെ ആ മനുഷ്യന്റെ ഒടുക്കത്തെ കാൎയ്യങ്ങൾ മുമ്പിലു
ത്തെതിലും അധികം വഷളായി തീരുന്നു *

അവൻ ഈ കാൎയ്യങ്ങളെ പറയുമ്പൊൾ ഉണ്ടായത എന്തെ ൨൭
ന്നാൽ കൂട്ടത്തിൽ ഒരു സ്ത്രീ അവനൊട നിന്നെ ചുമന്ന ഗൎഭ
പാത്രവും നീ കുടിച്ച മുലകളും ഭാഗ്യമുള്ളവ എന്ന ശബ്ദമിട്ടുപറ
ഞ്ഞു * എന്നാറെ അവൻ ദൈവത്തിന്റെ വചനം കെട്ട അ ൨൮

 തു കാത്തുക്കൊള്ളുന്നവരല്ലൊ അധികമായി ഭാഗ്യവാന്മാർ എ
ന്ന പറഞ്ഞു *
൨൯ പിന്നെ ജനങ്ങൾ തിങ്ങി കൂടിയപ്പൊൾ അവൻ പറഞ്ഞു തു
ടങ്ങി ഈ സന്തതി ദൊഷമുള്ളതാകുന്നു അത ഒരു അടയാളം
അപെക്ഷിക്കുന്നു എങ്കിലും യൊന എന്ന ദീഘദശിയുടെ അ
ടയാളമല്ലാതെ അതിന മറെറാരു അടയാളവും കൊടുക്കപ്പെടുക
൩൦ യില്ല * എന്തുകൊണ്ടെന്നാൽ എതുപ്രകാരം യൊന നിനുവാ
യക്കാൎക്ക അടയാളമായിരുന്നുവൊ അപ്രകാരം മനുഷ്യന്റെ
൩൧ പുത്രനും ഈ സന്തിതിക്ക ആകും * തെക്കെ രാജസ്ത്രീ ന്യായ
വിധിയിൽ ഈ സന്തതിയുടെ മനുഷ്യരൊടു കൂട എഴനീററ അ
വരെ ശിക്ഷെക്ക വിധിക്കും അതെന്തുകൊണ്ടെന്നാൽ അവൾ
ശൊലൊമൊന്റെ ജ്ഞാനം കെൾപ്പാനായിട്ട ഭൂമിയുടെ അറു
തികളിൽനിന്ന വന്നു കണ്ടാലും ശൊലൊമൊനെക്കാൾ ഒരു വ
൩൨ ലിയവൻഇവിടെഉണ്ട * നിനുവായിലെ മനുഷ്യർ ന്യായവി
ധിയിൽ ഈ സന്തതിയൊടു കൂട എഴനീററ അതിനെശിക്ഷെ
ക്ക വിധിക്കും അതെന്തുകൊണ്ടെന്നാൽ അവർ യൊനായുടെ
പ്രസംഗത്തിൽ അനുതാപപ്പെട്ടു കണ്ടാലും യൊനായെക്കാൾ
൩൩ ഒരു വലിയവൻ ഇവിടെ ഉണ്ട * പിന്നെ ഒരുത്തനും ഒരു വിള
ക്കു കൊളുത്തി അത ഒരു രഹസ്യ സ്ഥലത്തിൽ എങ്കിലും ഒരു
പറയിൻ കീഴിൽ എങ്കിലും വെക്കുന്നില്ല അകത്തു വരുന്നവർ
വെളിച്ചം കാണ്മാനായിട്ട ഒരു വിളക്കുതണ്ടിന്മെൽ അത്രെ വെ
൩൪ ക്കുന്നു * ശരീരത്തിന്റെ വിളക്ക കണ്ണാകുന്നു അതുകൊണ്ട
നിന്റെ കണ്ണ നിൎമ്മലമായിരിക്കുമ്പൊൾ നിന്റെ ശരീരം മുഴു
വനും വെളിച്ചമാക്കപ്പെട്ടതാകുന്നു എന്നാൽ അത ദൊഷമുള്ള
൩൫ തായിരിക്കുമ്പൊൾ നിന്റെ ശരീരവും ഇരുട്ടുള്ളതാകുന്നു * അ
തുകൊണ്ട നിന്നിലുള്ള വെളിച്ചം ഇരുളാകാതെ ഇരിപ്പാൻ സൂ
൩൬ ക്ഷിക്ക * നിന്റെ ശരീരം ഒരു ഭാഗത്തിലും ഇരുട്ടുള്ളതായിരി
ക്കാതെ മുഴുവനും വെളിച്ചമാക്കപ്പെട്ടതാകുന്നു എങ്കിൽ ഒരു വി
ളക്ക തന്റെ പ്രകാശം കൊണ്ട നിനക്ക വെളിച്ചം തരുമ്പൊളു
ള്ളതു പൊലെ മുഴുവനും വെളിച്ചമാക്കപ്പെട്ടതാകും *
൩൭ അവൻ ഇങ്ങിനെ പറഞ്ഞുകൊണ്ടിരിക്കുമ്പൊൾ ഒരു പറി
ശെൻ തന്നൊടു കൂട പകലത്തെ ഭക്ഷണം കഴിക്കെണമെന്ന
അവനൊട അപെക്ഷിച്ചു അവൻ അകത്ത പൊയി ഭക്ഷണ
൩൮ ത്തിന്നിരുന്നു * ഭക്ഷണംകഴിക്കുംമുമ്പെ അവൻ കുളിക്കാതെ ഇ
൩൯ രുന്നു എന്ന പറിശെൻ കണ്ടിട്ട ആശ്ചൎയ്യപ്പെട്ടു * അപ്പൊൾ ക
ൎത്താവ അവനൊടു പറഞ്ഞു ഇപ്പൊൾ പറിശെന്മാരായ നിങ്ങൾ
പാനപാത്രത്തിന്റെയും ഭക്ഷണപാത്രത്തിന്റെയും പുറത്തഭാ
ഗം ശുദ്ധംചെയ്യുന്നു എന്നാൽ നിങ്ങളുടെ ഉൾഭാഗം പിടിച്ചുപ
൪൦ റി കൊണ്ടും ദുഷ്ടത കൊണ്ടും നിറെഞ്ഞിരിക്കുന്നു * ബുദ്ധിയി

ല്ലാത്തവരെ പുറത്തുള്ളത ഉണ്ടാക്കിയവൻ അകത്തുള്ളതും ഉണ്ടാ
ക്കിയില്ലയൊ* എന്നാലും നിങ്ങൾക്കുള്ള വസ്തുക്കളിൽനിന്ന ൪൧
ധൎമ്മം കൊടുപ്പിൻ അപ്പൊൾ കണ്ടാലും സകലവും നിങ്ങൾ
ക്ക ശുദ്ധമായിരിക്കും* എങ്കിലൊ പറിശെന്മാരായ നിങ്ങൾക്ക ൪൨
ഹാ കഷ്ടം എന്തുകൊണ്ടെന്നാൽ നിങ്ങൾ തുളസിയിലും കരി
വെപ്പിലയിലും സകല സസ്യങ്ങളിലും പത്തിലൊന്ന കൊടു
ത്ത ന്യായവും ദൈവസ്നെഹവും വിട്ടുകളയുന്ന നിങ്ങൾ ഇവ
ചെയ്കയും അവയും വിട്ടുകളയാതെ ഇരിക്കയും ചെയ്യെണ്ടിയി
രുന്നു* പറിശെന്മാരായ നിങ്ങൾക്ക ഹാ കഷ്ടം എന്തുകൊണ്ടെ ൪൩
ന്നാൽ നിങ്ങൾ സഭകളിൽ പ്രധാന ആസനങ്ങളെയും ചന്ത
സ്ഥലങ്ങളിൽ സല്ക്കാരങ്ങളെയും ആഗ്രഹിക്കുന്നു* കപടഭ ൪൪
ക്തിക്കാരായി ഉപാദ്ധ്യായന്മാരും പറിശെന്മാരുമായുള്ളൊരെ നി
ങ്ങൾക്ക ഹാ കഷ്ടം എന്തുകൊണ്ടെന്നാൽ നിങ്ങൾ കാണപ്പെ
ടാത്ത പ്രെതക്കല്ലറകളെ പൊലെ ആകുന്നു മനുഷ്യർ അവയെ
അറിയാതെ അവയുടെ മീതെ നടക്കുന്നു* അപ്പൊൾ ന്യായ ൪൫
ശാസ്ത്രികളിൽ ഒരുത്തൻ ഉത്തരമായിട്ട അവനൊട ഗുരൊ ഇ
പ്രകാരം പറകകൊണ്ട നീ ഞങ്ങളെയും നിന്ദിക്കുന്നു എന്ന
പറഞ്ഞു* പിന്നെ അവൻ പറഞ്ഞു ന്യായശാസ്ത്രികളായ നി ൪൬
ങ്ങൾക്കും ഹാ കഷ്ടം എന്തുകൊണ്ടെന്നാൽ വഹിപ്പാൻ ഞെരു
ക്കമുള്ള ചുമടുകളെ നിങ്ങൾ മനുഷ്യരെ കൊണ്ട ചുമപ്പിക്കുന്നു
എങ്കിലും നിങ്ങൾ നിങ്ങളുടെ വിരലുകളിൽ ഒന്നു കൊണ്ടും ആ
ചുമടുകളെ തൊടുന്നില്ല* നിങ്ങൾക്ക ഹാ കഷ്ടം എന്തുകൊണ്ടെ ൪൭
ന്നാൽ നിങ്ങൾ ദീൎഘദൎശിമാരുടെ പ്രെതക്കല്ലറകളെ പണിചെ
യ്യുന്നു എന്നാൽ നിങ്ങളുടെ പിതാക്കന്മാർ അവരെ കൊന്നു*
നിങ്ങളുടെ പിതാക്കന്മാർ അവരെ കൊന്ന നിങ്ങളും അവരുടെ ൪൮
പ്രെതക്കല്ലറകളെ പണിചെയ്യുന്നതുകൊണ്ട നിങ്ങളുടെ പിതാ
ക്കന്മാരുടെ പ്രവൃത്തികളെ നിങ്ങളും സമ്മതിക്കുന്നു എന്ന നി
ങ്ങൾ സാക്ഷിപ്പെടുന്നു നിശ്ചയം* ഇത ഹെതുവായിട്ട ദൈ ൪൯
വത്തിന്റെ ജ്ഞാനവും പറയുന്നു ഞാൻ ദീൎഘദൎശിമാരെയും അ
പ്പൊസ്തൊലന്മാരെയും അവരുടെ അടുക്കൽ അയക്കും അവർ
അവരിൽ ചിലരെ കൊന്ന ചിലരെ പീഡിപ്പിക്കും* ലൊ
കാരംഭം മുതൽ ആബെലിന്റെ രക്തം തുടങ്ങി പീഠത്തിന്നും ൫൦
ദൈവാലയത്തിന്നും നടുവിൽ നശിച്ചുപൊയ സഖറിയയുടെ
രക്തം വരയും* ചിന്നപ്പെട്ടതായുള്ള സകല ദീൎഘദൎശിമാരുടെ ൫൧
യും രക്തം ഀ സന്തതിയൊട ചൊദിക്കപ്പെടെണ്ടുന്നതിന ആ
കുന്നു അത ഀ സന്തതിയൊട തന്നെ ചൊദിക്കപ്പെടും എന്ന
ഞാൻ സത്യമായിട്ട നിങ്ങളൊട പറയുന്നു* ന്യായശാസ്ത്രികളാ ൫൨
യ നിങ്ങൾക്ക ഹാ കഷ്ടം എന്തുകൊണ്ടെന്നാൽ നിങ്ങൾ അ
റിവിന്റെ താക്കൊൽ എടുത്തുകളഞ്ഞു നിങ്ങൾ തന്നെ അകത്ത

പ്രവെശിച്ചില്ല അകത്ത പ്രവെശിക്കുന്നവരെ നിങ്ങൾ വി
൫൩ രൊധിക്കയും ചെയ്തു ✱ അവൻ ഇക്കാൎയ്യങ്ങളെ അവരൊടു പറ
യുമ്പൊൾ ഉപാദ്ധ്യായന്മാരും പറിശന്മാരും അവനെ കുററപ്പെ
ടുത്തെണ്ടുന്നതിന്നായിട്ട അവനെ ഒററ നൊക്കികൊണ്ടും അ
വന്റെ വായ്മൊഴികളിൽ വല്ലതും പിടിപ്പാൻ അന്വെഷിച്ചു
൫൪ കൊണ്ടും ✱ അവർ അവനെ വളരെ നിൎബ്ബന്ധിക്കയും അവൻ
ബഹു കാൎയ്യങ്ങളെ കുറിച്ച സംസാരിപ്പാൻ അവനെ ഉത്സാഹി
പ്പിക്കയും ചെയ്തു തുടങ്ങി ✱

## ൧൨. അദ്ധ്യായം.

൧ കപടഭക്തിയും തന്നെ അറിയിക്കുന്നതിന്ന മനുഷ്യ ഭയ
വും വെണ്ട എന്ന ക്രിസ്തു തന്റെ ശിഷ്യന്മാരെ ഒൎമ്മപ്പെ
ടുത്തുന്നത.— ൧൩ ദ്രവ്യാഗ്രഹവും വ്യാകുല വിചാരവും
തെററിയിരിക്കെണ്ടുന്നത.—൪൧ വിശ്വാസവും ബുദ്ധി
യുമുള്ള കലവറക്കാരന്റെ സംഗതി.

ഇതിനിടയിൽ എണ്ണമില്ലാത്ത പുരുഷാരം അവർ തമ്മിൽ
ചവിട്ടുവാൻതക്കവണ്ണം വന്ന കൂടിയപ്പൊൾ അവൻ തന്റെ
ശിഷ്യന്മാരൊടു പറഞ്ഞു തുടങ്ങി മുമ്പെ നിങ്ങൾ പറിശെന്മാരു
ടെ കപടഭക്തിയാകുന്ന പുളിച്ചമാവിൽനിന്ന ജാഗ്രതയായി
൨ രിപ്പിൻ ✱ വെളിപ്പെടാതെ മറഞ്ഞിരിക്കുന്നതൊന്നുമില്ല അറി
൩ യപ്പെടാതെ രഹസ്യമായുള്ളതുമില്ല ✱ അതുകൊണ്ട നിങ്ങൾ
ഇരുളിൽ എതു സംസാരിച്ചുവൊ അത വെളിച്ചത്തിൽ കെൾ
ക്കപ്പെടും നിങ്ങൾ അറകളിൽ ചെവിയിൽ സംസാരിച്ചതും വി
ടുകളുടെ മെൽ പ്രസംഗിക്കപ്പെടും ✱
൪ വിശെഷിച്ച എന്റെ സ്നെഹിതന്മാരാകുന്ന നിങ്ങളൊടു
ഞാൻ പറയുന്നു ശരീരത്തെ കൊന്ന അതിന്റെ ശെഷം അ
൫ ധികമൊന്നും ചെയ്വാൻ കഴിയാത്തവരെ ഭയപ്പെടരുത ✱ നി
ങ്ങൾ ആരെ ഭയപ്പെടെണമെന്ന ഞാൻ നിങ്ങൾക്ക കാണി
ക്കാം കൊന്നതിന്റെ ശെഷം നരകത്തിലെക്ക തള്ളിക്കളവാൻ
അധികാരമുള്ളവനെ ഭയപ്പെടുവിൻ അതെ അവനെ ഭയ
൬ പ്പെടുവിൻ എന്ന ഞാൻ നിങ്ങളൊടു പറയുന്നു ✱ അഞ്ച അ
ടക്കളക്കുരികിലുകൾ രണ്ട കാശിന്ന വില്ക്കപ്പെടുന്നില്ലയൊ അ
വയിൽ ഒന്നും ദൈവത്തിന്റെ മുമ്പാകെ മറക്കപ്പെടുന്നതുമി
൭ ല്ല ✱ അത്രയുമല്ല നിങ്ങളുടെ തലയിലെ രൊമങ്ങളൊക്കയും എ
ണ്ണപ്പെട്ടിരിക്കുന്നു അതുകൊണ്ട നിങ്ങൾ ഭയപ്പെടരുത അനെ
കം അടക്കളക്കുരികിലുകളെക്കാളും നിങ്ങൾ വിശെഷപ്പെട്ടിരിക്കു
൮ ന്നു ✱ പിന്നെയും ഞാൻ നിങ്ങളൊടു പറയുന്നു ആരെങ്കിലും
മനുഷ്യരുടെ മുമ്പാകെ എന്നെ അറിയിക്കുമൊ അവനെ മനു
ഷ്യന്റെ പുത്രനും ദൈവത്തിന്റെ ദൂതന്മാരുടെ മുമ്പാകെ അ

റിയിക്കും ✶ എന്നാൽ മനുഷ്യരുടെ മുമ്പാകെ എന്നെ വെറുക്ക ൯
ന്നവൻ ദൈവത്തിന്റെ ദൂതന്മാരുടെ മുമ്പാകെ വെറുക്കപ്പെ
ടും ✶ പിന്നെ ആരെങ്കിലും മനുഷ്യന്റെ പുത്രന വിരൊധമാ ൧൦
യി ഒരു വാക്ക പറഞ്ഞാൽ അത അവനൊട്ട ക്ഷമിക്കപ്പെടും
പരിശുദ്ധാത്മാവിന്ന വിരൊധമായി ദൂഷണം പറയുന്നവ
നൊട അത ക്ഷമിക്കപ്പെടുകയില്ല താനും ✶ പിന്നെയും അ ൧൧
വർ നിങ്ങളെ ദൈവസഭകൾക്കും ആധിപത്യങ്ങൾക്കും അധി
കാരങ്ങൾക്കും മുമ്പാകെ കൊണ്ടുപൊകുമ്പൊൾ എങ്ങിനെയൊ
എന്തൊ ഉത്തരം പറയെണം എന്നെങ്കിലും എന്തു പറയെണം
എന്നെങ്കിലും നിങ്ങൾ വിചാരപ്പെടരുത ✶ എന്തുകൊണ്ടെ ൧൨
ന്നാൽ നിങ്ങൾ പറയെണ്ടുന്ന കാൎയ്യങ്ങളെ പരിശുദ്ധാത്മാവ
ആ സമയത്ത തന്നെ നിങ്ങളെ പഠിപ്പിക്കും ✶
അപ്പൊൾ ജനക്കൂട്ടത്തിൽ ഒരുത്തൻ അവനൊട്ട ഗുരൊ എ ൧൩
ന്റെ സഹൊദരൻ ഇനിക്കും തനിക്കുമുള്ള അവകാശം പകു
തിചെയ്യാനായിട്ട അവനൊട്ട കല്പിക്കെണമെന്ന പറഞ്ഞു ✶
എന്നാറെ അവൻ അവനൊട മനുഷ്യ എന്നെ നിങ്ങൾക്ക ന്യാ ൧൪
യാധിപതിയായിട്ട എങ്കിലും പകുതിചെയ്യുന്നവനായിട്ട എങ്കി
ലും ആക്കിയവൻ ആര എന്ന പറഞ്ഞു ✶ പിന്നെ അവൻ ൧൫
അവരൊട്ട ദ്രവ്യാഗ്രഹത്തിൽനിന്ന സൂക്ഷിച്ച ജാഗ്രതപ്പെട്ടു
കൊൾവിൻ ഒരുത്തന പരിപൂൎണ്ണ സമ്പത്തുകളുണ്ടായിരുന്നാ
ലും അവയാൽ അവന്റെ ജീവനുണ്ടാകുന്നതല്ലല്ലൊ എന്ന
പറഞ്ഞു ✶ അത്രയുമല്ല അവൻ അവരൊട ഒരു ഉപമ പറഞ്ഞു ൧൬
ആയതെന്തെന്നാൽ ധനവാനായൊരു മനുഷ്യന്റെ നിലം ന
ന്നായി വിളഞ്ഞു ✶ അപ്പൊൾ അവൻ തന്റെ ഉള്ളിൽ വി ൧൭
ചാരിച്ച പറഞ്ഞു എന്റെ ധാന്യങ്ങളെ കൂട്ടി ഇടുവാൻ ഇനിക്ക
സ്ഥലമില്ലായ്ക്കകൊണ്ട ഞാൻ എന്ത ചെയ്യും ✶ ഞാൻ ഇതു ചെ ൧൮
യ്യും ഞാൻ എന്റെ കളപ്പുരകളെ പൊളിച്ചുകളഞ്ഞ അധികം
വലിയവ പണിചെയ്തു അവിടെ എന്റെ ധാന്യങ്ങളെ ഒക്ക
യും എന്റെ നല്ല വസ്തുക്കളെയും കൂട്ടി ഇടും ✶ പിന്നെ ഞാൻ ൧൯
എന്റെ ആത്മാവിനൊട്ട ആത്മാവെ നിനക്ക എറിയ സംവ
ത്സരങ്ങൾക്ക വളരെ നല്ല വസ്തുക്കൾ വെക്കപ്പെട്ടിരിക്കുന്നു ആ
ശ്വസിക്ക ഭക്ഷിക്ക കുടിക്ക ആനന്ദിച്ചുകൊൾക എന്ന പറയും
എന്ന പറഞ്ഞു ✶ എന്നാറെ ദൈവം അവനൊട്ട ബുദ്ധിഹീന ൨൦
നെ ഒരം രാത്രിയിൽ നിന്റെ ആത്മാവ നിന്നിൽനിന്ന ചൊദി
ക്കപ്പെടും അപ്പൊൾ നീ ശെഖരിച്ച വസ്തുക്കൾ ആരുടെ ആകും
എന്ന പറഞ്ഞു ✶ ദൈവത്തിങ്കൽ സമ്പന്നനായിരിക്കാതെ ത ൨൧
നിക്കായിട്ട തന്നെ നിക്ഷെപം കൂട്ടിവെക്കുന്നവൻ ഇപ്രകാരം
ആകുന്നു ✶
പിന്നെ അവൻ തന്റെ ശിഷ്യന്മാരൊട്ട പറഞ്ഞു അതുകൊ ൨൨

ണ്ട നിങ്ങൾ എതു ഭക്ഷിക്കെണ്ടു എന്ന നിങ്ങളുടെ ജീവനെ
കുറിച്ചും എതു ഉടുക്കെണ്ടു എന്ന നിങ്ങളുടെ ശരീരത്തെ കുറിച്ചും
൨൩ വിചാരപ്പെടരുത എന്ന ഞാൻ നിങ്ങളൊടു പറയുന്നു* ഭക്ഷ
ണത്തെക്കാൾ ജീവനും ഉടുപ്പിനെക്കാൾ ശരീരവും അധികമാ
൨൪ കുന്നു* കാക്കകളെ വിചാരിച്ചുകൊൾവിൻ അവ വിതക്കുന്ന
തുമില്ല കൊയ്യുന്നതുമില്ല അവെക്ക പണ്ടകശാലയും ഇല്ല കള
പ്പുരയും ഇല്ല എങ്കിലും ദൈവം അവയെ പുലൎത്തുന്നു പക്ഷി
കളെക്കാളും നിങ്ങൾ എത്രയും അധികം വിശെഷതപ്പെട്ടിരിക്കു
൨൫ ന്നു* പിന്നെയും വിചാരപ്പെടുന്നതിനാൽ തന്റെ ശരീര അ
൨൬ ളവിൽ ഒരു മുളം കൂടെ കൂട്ടുവാൻ നിങ്ങളിൽ ആൎക്ക കഴിയും* അ
തുകൊണ്ട എററവും അല്പമായുള്ളതു നിങ്ങൾക്ക ചെയ്വാൻ കഴി
കയില്ലെങ്കിൽ ശിഷ്ടം കാൎയ്യങ്ങളെ കുറിച്ച നിങ്ങൾ എന്തിന വി
൨൭ ചാരപ്പെടുന്നു* ലിലി എന്ന പുഷ്പങ്ങൾ എങ്ങിനെ വളരുന്നു
എന്ന അവയെ വിചാരിപ്പിൻ അവ അദ്ധ്വാനപ്പെടുന്നതു
മില്ല നൂല്ക്കുന്നതുമില്ല എന്നാലും ശൊലൊമൊൻ തന്റെ സക
ല മഹത്വത്തിലും ഇവയിൽ ഒന്നു പൊലെ അലങ്കരിക്കപ്പെ
൨൮ ട്ടിരുന്നില്ല എന്ന ഞാൻ നിങ്ങളൊടു പറയുന്നു* അതുകൊണ്ട
ഇന്ന വയലിലിരിക്കുന്നതും നാളെ അടുപ്പിൽ ഇടപ്പെടുന്നതു
മായുള്ള പുല്ല ദൈവം ഇപ്രകാരം ഉടുപ്പിക്കുന്നു എങ്കിൽ അല്പ
വിശ്വാസികളെ നിങ്ങളെ എത്രയും അധികം (ഉടുപ്പിക്കും)*
൨൯ വിശെഷിച്ചും നിങ്ങൾ എതു ഭക്ഷിക്കെണ്ടു എന്നൊ എതു കു
ടിക്കെണ്ടു എന്നൊ നിങ്ങൾ അന്വെഷിക്കയുമരുത ചഞ്ചല
൩൦ പ്പെടുകയുമരുത* ലൊകക്കാർ ഈ വസ്തുക്കളൊക്കയും അന്വെ
ഷിക്കുന്നുവല്ലൊ എന്നാൽ ഇവ നിങ്ങൾക്ക ആവശ്യമുണ്ട എ
൩൧ ന്ന നിങ്ങളുടെ പിതാവ അറിഞ്ഞിരിക്കുന്നു* ദൈവത്തിന്റെ
രാജ്യത്തെ തന്നെ അന്വെഷിപ്പിൻ അപ്പൊൾ ഇവ ഒക്കയും
൩൨ നിങ്ങൾക്ക കൂടെ നല്കപ്പെടും* ചെറിയ ആട്ടുകൂട്ടമെ നിങ്ങളു
ടെ പിതാവ നിങ്ങൾക്ക രാജ്യം നല്കുവാൻ ഇഷ്ടപ്പെടുന്നതു
൩൩ കൊണ്ട ഭയപ്പെടരുത* നിങ്ങൾക്കുള്ള വസ്തുക്കളെ വിററ ധ
ൎമ്മം കൊടുപ്പിൻ പഴയതായി പൊകാത്ത മടിശ്ശീലകളെ കുറ
ഞ്ഞുപൊകാത്ത നിക്ഷെപത്തെ സ്വൎഗ്ഗത്തിൽ നിങ്ങൾക്കായി
ട്ടു ഉണ്ടാക്കികൊൾവിൻ അവിടെ ഒരു കള്ളൻ അടുക്കുന്നതുമി
൩൪ ല്ല പുഴുകെടുക്കുന്നതുമില്ല* നിങ്ങളുടെ നിക്ഷെപം എവിടെ
ഇരിക്കുന്നുവൊ അവിടെ നിങ്ങളുടെ ഹൃദയവും ഇരിക്കുമല്ലൊ*
൩൫ നിങ്ങളുടെ അരകൾ കെട്ടപ്പെട്ടവയായും നിങ്ങളുടെ വിളക്കു
൩൬ കൾ എരിയുന്നവയായും* തങ്ങളുടെ യജമാനൻ കല്യാണ
ത്തിൽനിന്ന തിരികെ വന്ന മുട്ടുമ്പൊൾ ഉടനെ അവന്ന തുറ
പ്പാനായിട്ട അവൻ വരുന്നതിന കാത്തിരിക്കുന്ന മനുഷ്യരൊടു
൩൭ നിങ്ങൾ സദൃശന്മാരായുമിരിപ്പിൻ* യജമാനൻ വരുമ്പൊൾ

ഉണൎന്നിരിക്കുന്നവരായി കാണുന്ന വെലക്കാരർ ഭാഗ്യവാ
ന്മാർ അവൻ തന്നെ അരയിൽ കെട്ടികൊണ്ട അവരെ ഭക്ഷ
ണത്തിന്ന ഇരുത്തി പിന്നെ വന്ന അവൎക്ക ശുശ്രൂഷ ചെയ്യും
എന്ന ഞാൻ സത്യമായിട്ട നിങ്ങളൊട്ട പറയുന്നു ⁎ അവൻ ൩൮
രണ്ടാം യാമത്തിലൊ മൂന്നാം യാമത്തിലൊ വന്ന ഇപ്രകാരം
കണ്ടാൽ ആ വെലക്കാരർ ഭാഗ്യവാന്മാരാകുന്നു ⁎ വിശെഷി ൩൯
ച്ചും കള്ളൻ ഇന്ന സമയത്ത വരുമെന്ന വീട്ടെജമാനൻ അറി
ഞ്ഞിരുന്നു എങ്കിൽ അവൻ ഉണൎന്നുകൊണ്ട തന്റെ വീട മുറി
ക്കപ്പെടുവാൻ സമ്മതിക്കാതെ ഇരിക്കുമായിരുന്നു എന്നുള്ളത
അറിവിൻ ⁎ ആകയാൽ നിങ്ങൾ നിരൂപിക്കാത്ത സമയത്ത ൪൦
മനുഷ്യന്റെ പുത്രൻ വരുന്നതുകൊണ്ട നിങ്ങളും ഒരുങ്ങിയിരി
പ്പിൻ ⁎ അപ്പൊൾ പത്രൊസ അവനൊട്ട കൎത്താവെ നീ ഈ ൪൧
ഉപമ ഞങ്ങളൊട്ട മാത്രമൊ എല്ലാവരൊടും കൂടിയൊ പറയുന്ന
ത എന്ന പറഞ്ഞു ⁎ എന്നാറെ കൎത്താവ പറഞ്ഞു ഇപ്പൊൾ ൪൨
തൽസമയത്ത ഭക്ഷണവീതം കൊടുപ്പാനായിട്ട യജമാനൻ
തന്റെ വീട്ടുകാരുടെ മെൽ ആക്കിവെക്കുന്ന വിശ്വാസവും
ബുദ്ധിയുമുള്ള കലവറക്കാരൻ ആരാകുന്നു ⁎ അവന്റെ യ ൪൩
ജമാനൻ വന്ന ആ ശുശ്രൂഷക്കാരനെ അപ്രകാരം ചെയ്യു
ന്നത കണ്ടാൽ അവൻ ഭാഗ്യവാൻ ⁎ അവൻ തനിക്കുള്ള ൪൪
സകല വസ്തുക്കളുടെ മെലും അവനെ ആക്കിവെക്കുമെന്ന
ഞാൻ സത്യമായിട്ട നിങ്ങളൊട്ട പറയുന്നു ⁎ എന്നാൽ ആ ൪൫
ശുശ്രൂഷക്കാരൻ എന്റെ യജമാനൻ വരുവാൻ താമസിക്കു
ന്നു എന്ന തന്റെ ഹൃദയത്തിൽ പറഞ്ഞ വെലക്കാരരെയും വെ
ലക്കാരത്തികളെയും അടിക്കയും ഭക്ഷിച്ചുകുടിക്കയും മദ്യപാനം
ചെയ്കയും ചെയ്‌വ തുടങ്ങിയാൽ ⁎ ആ ശുശ്രൂഷക്കാരൻ നൊ ൪൬
ക്കാത്തതായുള്ള ദിവസത്തിലും അവൻ അറിയാത്തതായുള്ള
നാഴികയിലും അവന്റെ യജമാനൻ വന്ന അവനെ വെട്ടി
ക്കളഞ്ഞ അവന്റെ ഓഹരിയെ അവിശ്വാസികളൊടുകൂടി കല്പി
ക്കും ⁎ പിന്നെ തന്റെ യജമാനന്റെ ഇഷ്ടം അറിഞ്ഞിട്ടും ഒ ൪൭
രുങ്ങാതെയും അവന്റെ ഇഷ്ടപ്രകാരം ചെയ്യാതെയും ഇരുന്ന
ശുശ്രൂഷക്കാരന അനെകം അടികൾ കൊള്ളും ⁎ അറിയാതെ ൪൮
അടികൾക്ക യൊഗ്യമുള്ള കാൎയ്യങ്ങളെ ചെയ്കവന കുറെ അടി
കൾ കൊള്ളും എന്തുകൊണ്ടെന്നാൽ ആൎക്ക വളരെ കൊടുക്കപ്പെ
ടുന്നുവൊ അവനിൽനിന്ന വളരെ അന്വെഷിക്കപ്പെടും ആ
വർ ആൎക്ക വളരെ എല്പിച്ചിരിക്കുന്നുവൊ അവനൊട അധി
കം ചൊദിക്കയും ചെയ്യും ⁎

ഞാൻ അഗ്നിയെ ഭൂമിയിൽ ഇടുവാൻ വന്നു അത ഇപ്പൊൾ ൪൯
തന്നെ കത്തി എരിയുന്നുണ്ടെങ്കിൽ ഇനിക്ക എന്ത മനസ്സ ⁎ എ ൫൦
ന്നാൽ ബപ്തിസ്മപ്പെട്ടുകൊൾവാൻ ഇനിക്ക ഒരു ബപ്തിസ്മ ഉ

ണ്ട അത സാധിക്കുവൊളത്തിന്ന ഞാൻ എത്രയും ഞെരുക്ക
൫൧ പ്പെടുന്നു ⁎ ഞാൻ ഭൂമിയിൽ സമാധാനം കൊടുപ്പാൻ വന്നു
എന്ന നിങ്ങൾ നിരൂപിക്കുന്നുവൊ അതല്ല വിശെഷാൽ പി
൫൨ രിച്ചിൽ അത്രെ എന്ന ഞാൻ നിങ്ങളൊടു പറയുന്നു ⁎ എന്തു
കൊണ്ടെന്നാൽ ഇതു മുതൽ ഒരു വീട്ടിൽ അഞ്ചു പെർ പിരിയ
പ്പെട്ട ഇരുവൎക്ക വിരൊധമായി മൂവരും മൂവൎക്ക വിരൊധമായി
൫൩ ഇരുവരും ഇരിക്കും ⁎ അപ്പൻ മകന വിരൊധമായും മകൻ
അപ്പന വിരൊധമായും അമ്മ മകൾക്ക വിരൊധമായും മകൾ
അമ്മക്ക വിരൊധമായും അമ്മായി തന്റെ മരുമകൾക്ക വി
രൊധമായും മരുമകൾ തന്റെ അമ്മായിക്ക വിരൊധമായും പി
രിയപ്പെടും ⁎
൫൪ പിന്നെ അവൻ ജനങ്ങളൊടു പറഞ്ഞു നിങ്ങൾ ഒരു മെ
ഘം പടിഞ്ഞാറിൽനിന്ന ഉണ്ടാകുന്നതു കാണുമ്പൊൾ ഉടനെ
മഴ വരുന്നു എന്ന നിങ്ങൾ പറയുന്നു അപ്രകാരവും ഉണ്ടാകു
൫൫ ന്നു ⁎ അത്രയുമല്ല തെക്കൻ കാററും അടിക്കുന്നതു നിങ്ങൾ കാ
ണുമ്പൊൾ ഉഷ്ണമുണ്ടാകുമെന്ന നിങ്ങൾ പറയുന്നു അപ്രകാര
൫൬ വും ഉണ്ടാകുന്നു ⁎ കപടഭക്തിക്കാരെ നിങ്ങൾക്ക ഭൂമിയുടെയും
ആകാശത്തിന്റെയും രൂപം വിവരപ്പെടുത്തുവാൻ അറിഞ്ഞി
രിക്കുന്നു എന്നാൽ ഈ കാലം നിങ്ങൾ വിവരമറിയാതെ ഇരി
൫൭ ക്കുന്നത എങ്ങിനെ ⁎ അത്രയുമല്ല ന്യായം ഇന്നതെന്ന നിങ്ങ
൫൮ ളാൽ തന്നെ നിശ്ചയിക്കാതെ ഇരിക്കുന്നത എന്ത ⁎ നീ നി
ന്റെ പ്രതിയൊഗിയൊടു കൂടി അധിപതിയുടെ അടുക്കൽ പൊ
കുമ്പൊൾ അവനിൽനിന്ന വിടപ്പെടെണ്ടുന്നതിന വഴിയിൽ
തന്നെ അദ്ധ്വാനംചെയ്ക, അല്ലാഞ്ഞാൽ അവൻ ന്യായാധി
പതിയുടെ അടുക്കൽ നിന്നെ കൂട്ടികൊണ്ടുപൊകും പിന്നെ
ന്യായാധിപതി നിന്നെ സെവകന എല്പിക്കും സെവകൻ
൫൯ നിന്നെ കാരാഗൃഹത്തിലെക്ക ആക്കികളയും ⁎ നീ ഒടുക്കമുള്ള
കാശ മുഴുവനും കൊടുത്ത തീരുവൊളത്തിന്ന നീ അവിടെനി
ന്ന പുറപ്പെട്ടുപൊകയില്ലെന്ന ഞാൻ നിന്നൊടു പറയുന്നു ⁎

൧൩. അദ്ധ്യായം.

൧ ഗലിലെയക്കാരുടെയും മററുള്ളവരുടെയും ശിക്ഷയെ കുറി
ച്ച ക്രിസ്തു അനുതാപം പ്രസംഗിക്കുന്നത.—൬ കായി
ക്കാത്ത അത്തി വൃക്ഷത്തിന്റെ ഉപമ.—൨൪ ഇടുക്കു
വാതിൽ.

പിലാത്തൊസ ചില ഗലിലെയക്കാരുടെ രക്തം അവരു
ടെ ബലിപൂജകളൊടു കൂടി കലക്കിയിരുന്നു ആ ഗലിലെയ
ക്കാരെ കുറിച്ച ആ സമയത്ത അവനൊട അറിയിച്ചവർ ചി
൨ ലർ അവിടെ ഉണ്ടായിരുന്നു ⁎ എന്നാറെ യെശു ഉത്തരമാ

യിട്ട അവരൊട പറഞ്ഞു ആ ഗലിലെയക്കാർ അപ്രകാരമുള്ള
കാൎയ്യങ്ങളെ അനുഭവിച്ചതുകൊണ്ട അവർ സകല ഗലിലെയ
ക്കാരെക്കാളും പാപികളായിരുന്നു എന്ന നിങ്ങൾ നിരൂപിക്കു
ന്നുവൊ॰ അല്ല എന്ന ഞാൻ നിങ്ങളൊട പറയുന്നു നിങ്ങൾ ൩
അനുതാപപ്പെടുന്നില്ല എങ്കിൽ നിങ്ങളെല്ലാവരും ഇപ്രകാരം
തന്നെ നശിച്ചുപൊകും താനും॰ അത്രയുമല്ല ശിലൊഹാമി ൪
ലെ ഗൊപുരം വീണ പതിനെട്ട പെരെ കൊന്നുവല്ലൊ ആ പ
തിനെട്ട പെർ യെറുശലമിൽ കുടിയിരിക്കുന്ന സകല മനുഷ്യ
രെക്കാളും പാപികളായിരുന്നു എന്ന നിങ്ങൾ നിരൂപിക്കുന്നു
വൊ॰ അല്ല എന്ന ഞാൻ നിങ്ങളൊട പറയുന്നു നിങ്ങൾ ൫
അനുതാപപ്പെടുന്നില്ല എങ്കിൽ നിങ്ങളെല്ലാവരും ഇപ്രകാരം ന
ശിച്ചുപൊകും താനും॰
പിന്നെ അവൻ ൟ ഉപമയും പറഞ്ഞു ഒരുത്തന തന്റെ മു ൬
ന്തിരിങ്ങതൊട്ടത്തിൽ ഒരു അത്തിവൃക്ഷം നടപ്പെട്ടിരുന്നു അവൻ
അതിൽ ഫലം അന്വെഷിച്ചുകൊണ്ട വന്നു ഒന്നും കണ്ടില്ല॰ അ ൭
പ്പൊൾ അവൻ തന്റെ മുന്തിരിങ്ങതൊട്ടക്കാരനൊട കണ്ടാലും
ഞാൻ മൂന്ന സംവത്സരമായി ൟ അത്തി വൃക്ഷത്തിൽ ഫലം
അന്വെഷിച്ചും വരുന്നു ഒന്നും കാണുന്നില്ല അതു വെട്ടിക്കളക
അത നിലവും എന്തിന നിഷ്ഫലമാക്കുന്നു എന്ന പറഞ്ഞു॰ അ ൮
പ്പൊൾ അവൻ ഉത്തരമായിട്ട അവനൊട യജമാനനെ ഞാൻ
അതിനെ ചുറവും കിളച്ച വളമിടുവൊളത്തിന്ന ൟ സംവത്സരം
കൂടെ നില്ക്കട്ടെ॰ അത ഫലം തന്നാൽ കൊള്ളാം ഇല്ലെങ്കിൽ ൯
അതിന്റെ ശെഷം നീ അതു വെട്ടികളഞ്ഞുകൊള്ളാം എന്ന
പറഞ്ഞു॰
പിന്നെ അവൻ ശാബത ദിവസത്തിൽ സഭകളിൽ ഒന്നിൽ ൧൦
പഠിപ്പിച്ചുകൊണ്ടിരുന്നു॰ അപ്പൊൾ കണ്ടാലും പതിനെട്ട ൧൧
സംവത്സരമായി ഒരു രൊഗാത്മാവൊട കൂടിയ ഒരു സ്ത്രീ അ
വിടെ ഉണ്ടായിരുന്നു അവൾ അശെഷം നിമിരുവാൻ വഹി
യാതെ കൂനിയായിരുന്നു॰ യെശു അവളെ കണ്ടാറെ അവ ൧൨
ളെ അടുക്കൽ വിളിച്ച അവളൊട ഹെ സ്ത്രീ നീ നിന്റെ വ്യാ
ധിയിൽനിന്ന വിടപ്പെട്ടിരിക്കുന്നു എന്ന പറഞ്ഞു॰ പിന്നെ ൧൩
അവൻ അവളുടെ മെൽ കൈകളെ വെച്ചു ഉടനെ അവൾ നി
മിൎന്ന ദൈവത്തെ സ്തുതിക്കയും ചെയ്തു॰ യെശു ശാബത ദി ൧൪
വസത്തിൽ സൌഖ്യമാക്കിയതുകൊണ്ട സഭാപ്രമാണി ക്രൊ
ധപ്പെട്ട ഉത്തരമായിട്ട ജനങ്ങളൊട വെല ചെയ്യെണ്ടുന്ന ആറ
ദിവസമുണ്ടല്ലൊ അതുകൊണ്ട അവയിൽ വന്ന സൌഖ്യമാ
ക്കപ്പെടുവിൻ ശാബത ദിവസത്തിൽ അരുത എന്ന പറഞ്ഞു॰
അപ്പൊൾ കൎത്താവ അവനൊട ഉത്തരമായിട്ട പറഞ്ഞു കപ ൧൫
ടഭക്തിക്കാരനെ നിങ്ങളിൽ ഒരൊരുത്തൻ തന്റെ കാളയെ ക

ഴുതയെയൊ ശാബത ദിവസത്തിൽ തൊഴുത്തിൽനിന്ന അഴിച്ച
൧൬ കൊണ്ടുപൊയി വെള്ളം കുടിപ്പിക്കുന്നില്ലയൊ * അങ്ങിനെ
ഇരിക്കുമ്പൊൾ കണ്ടാലും ആബ്രഹാമിന്റെ പുത്രിയായ ഇ
വൾ ഒരം പതിനെട്ടു സംവത്സരമായി സാത്താനാൽ കെട്ടപ്പെ
ട്ടിരുന്ന ഒരം കെട്ടിൽനിന്ന ശാബത ദിവസത്തിൽ അഴിക്കപ്പെ
൧൭ ടെണ്ടുന്നതല്ലയൊ എന്ന പറഞ്ഞു * അവൻ ഒരം കാൎയ്യങ്ങളെ
പറഞ്ഞപ്പൊൾ അവന്റെ പ്രതിയൊഗികൾ എല്ലാവരും ല
ജ്ജപ്പെട്ടു അത്രയുമല്ല ജനങ്ങളെല്ലാം അവനാൽ ചെയ്യപ്പെട്ട
സകല മഹത്വങ്ങളെ കുറിച്ചും സന്തൊഷപ്പെട്ടു *
൧൮ അപ്പൊൾ അവൻ പറഞ്ഞു ദൈവത്തിന്റെ രാജ്യം എതി
നൊടു സദൃശമാകുന്നു ഞാൻ അത എതിനൊട സദൃശമാക്കും *
൧൯ അത ഒരു കടുക മണിയൊട സദൃശമാകുന്നു ആയത ഒരു മ
നുഷ്യൻ എടുത്ത തന്റെ തൊട്ടത്തിലെക്ക ഇട്ടു അത വളൎന്ന
ഒരു വലിയ വൃക്ഷമായി തീൎന്ന പിന്നെ ആകാശത്തിലുള്ള പ
൨൦ ക്ഷികൾ അതിന്റെ കൊമ്പുകളിൽ കൂടുണ്ടാക്കി * പിന്നെയും
അവൻ പറഞ്ഞു ഞാൻ ദൈവത്തിന്റെ രാജ്യം എതിനൊട
൨൧ സദൃശമാക്കും * അത പുളിച്ചമാവിനൊട സദൃശമാകുന്നു ആ
യത ഒരു സ്ത്രീ എടുത്ത മൂന്ന പറ മാവ ഒക്കയും പുളിക്കുവൊള
വും അതിൽ അടക്കിവെച്ചു *
൨൨ പിന്നെ അവൻ നഗരങ്ങളിലും ഗ്രാമങ്ങളിലും കൂടി ഉപദെ
ശിച്ചുകൊണ്ടും യെറുശലമിലൊട്ടു പ്രയാണം ചെയ്തുകൊണ്ടും
൨൩ സഞ്ചരിച്ചു * അപ്പൊൾ ഒരുത്തൻ അവനൊടു കൎത്താവെ
രക്ഷിക്കപ്പെടുന്നവർ ചിലർ മാത്രമൊ എന്ന പറഞ്ഞു എന്നാ
൨൪ റെ അവൻ അവരൊടു പറഞ്ഞു * ഇടുക്കു വാതിലിൽ കൂടി
അകത്തപ്രവെശിപ്പാൻ പൊരുതുവിൻ എന്തുകൊണ്ടെന്നാൽ
പലരും അകത്ത പ്രവെശിപ്പാൻ അന്വെഷിക്കും എങ്കിലും
൨൫ അവൎക്ക കഴികയില്ല എന്ന ഞാൻ നിങ്ങളൊടു പറയുന്നു * വീ
ട്ടെജമാനൻ എഴുനീറ്റ കതക അടച്ചിട്ടു നിങ്ങൾ പുറത്ത നി
ന്ന കതകു മുട്ടി കൎത്താവെ കൎത്താവെ ഞങ്ങൾക്ക തുറക്കെണ
മെന്ന പറഞ്ഞു തുടങ്ങുന്ന സമയത്ത അവൻ ഉത്തരമായിട്ടു
നിങ്ങളൊടു നിങ്ങൾ എവിടത്തുകാർ എന്ന ഞാൻ നിങ്ങളെ
൨൬ അറിയുന്നില്ല എന്ന പറയുമ്പൊൾ * നിങ്ങൾ ഞങ്ങൾ നി
ന്റെ മുമ്പാകെ ഭക്ഷിച്ചു കുടിച്ചുവല്ലൊ നീ ഞങ്ങളുടെ വീഥി
കളിൽ പഠിപ്പിക്കയും ചെയ്തുവല്ലൊ എന്ന പറഞ്ഞു തുടങ്ങും *
൨൭ എന്നാലും അവൻ നിങ്ങൾ എവിടത്തുകാരെന്ന ഞാൻ നിങ്ങ
ളെ അറിയുന്നില്ല എന്ന ഞാൻ നിങ്ങളൊടു പറയുന്നു അക്രമ
ക്കാരാകുന്ന നിങ്ങൾ എല്ലാവരും എന്നെ വിട്ടു പൊകുവിൻ എ
൨൮ ന്ന പറയും * അവിടെ നിങ്ങൾ അബ്രഹാമിനെയും ഇസ
ഹാക്കിനെയും യാക്കൊബിനെയും സകല ദീൎഘദൎശികളെയും

ദൈവത്തിന്റെ രാജ്യത്തിൽ ഇരിക്കുന്നതും നിങ്ങളെയൊ പുറ
ത്ത തള്ളപ്പെട്ടതും കാണുമ്പൊൾ കരച്ചിലും പല്ലുകടിയും ഉണ്ടാ
കും ✱ വിശെഷിച്ചും അവർ കിഴക്കുനിന്നും പടിഞ്ഞാറുനിന്നും ൨൯
വടക്കുനിന്നും തെക്കുനിന്നും വന്ന ദൈവത്തിന്റെ രാജ്യത്തിൽ
ഇരിക്കും ✱ കണ്ടാലും മുമ്പുള്ളവരായിരിക്കെണ്ടിവരുന്ന പിമ്പു ൩൰
ള്ളവർ ഉണ്ട പിമ്പുള്ളവരായിരിക്കെണ്ടിവരുന്ന മുമ്പുള്ളവരും
ഉണ്ട ✱

ആ ദിവസത്തിൽ തന്നെ ചില പറിശെന്മാർ അടുക്കൽ വ ൩൧
ന്ന അവനൊട എറൊദെസ നിന്നെ കൊല്ലുവാൻ ഇച്ശിക്കുന്ന
തുകൊണ്ട നീ പുറപ്പെട്ട ഇവിടെനിന്ന പൊയ്ക്കൊൾക എന്ന
പറഞ്ഞു ✱ എന്നാറെ അവൻ അവരൊട പറഞ്ഞു നിങ്ങൾ ൩൨
പൊയി ആ കുറുനരിയൊട കണ്ടാലും ഇന്നും നാളയും ഞാൻ
പിശാചുകളെ പുറത്താക്കി രൊഗശാന്തികളെ വരുത്തുന്നു മൂ
ന്നാം നാളിൽ ഞാൻ പൂൎണ്ണനാകും ✱ എന്നാലും ഒരു ദീൎഘദൎശി ൩൩
യെറുശലമിന്ന പുറത്തവെച്ച നശിച്ചുപൊകുന്നത കഴിയുന്ന
തല്ലായ്കകൊണ്ട ഇന്നും നാളയും മറ്റെന്നാളും ഞാൻ നടക്കെ
ണ്ടുന്നതാകുന്നു എന്ന പറവിൻ ✱ ദീൎഘദൎശിമാരെ കൊല്ലുകയും ൩൪
നിന്റെ അടുക്കലെക്ക അയക്കപ്പെട്ടവരെ കല്ലെറികയും ചെ
യ്യുന്ന യെറുശലമെ യെറുശലമെ ഒരു പെടക്കൊഴി തന്റെ കു
ഞ്ഞങ്ങളെ തന്റെ ചിറകുകളിൻ കീഴെ ചെൎക്കുന്ന പ്രകാരം ഇ
നിക്ക എത്ര പ്രാവിശ്യം നിന്റെ മക്കളെ ചെൎത്തുകൊൾവാൻ
മനസ്സായിരുന്നു എന്നാൽ നിങ്ങൾക്ക മനസ്സായില്ല ✱ കണ്ടാ ൩൫
ലും നിങ്ങളുടെ വീട നിങ്ങൾക്ക പാഴായി വിടപ്പെടുന്നു അത്ര
യുമല്ല കൎത്താവിന്റെ നാമത്തിൽ വരുന്നവൻ അനുഗ്രഹിക്ക
പ്പെട്ടവൻ എന്ന നിങ്ങൾ ചൊല്ലുന്ന കാലം വരുവൊളം നി
ങ്ങൾ എന്നെ കാണാതെ ഇരിക്കുമെന്ന ഞാൻ സത്യമായിട്ട
നിങ്ങളൊട പറയുന്നു ✱

## ൧൪. അദ്ധ്യായം.

൧ ക്രിസ്തു വിനയം ഉപദെശിക്കുന്നത.— ൧൨ ദരിദ്രക്കാരെ
പൊഷിക്കെണമെന്നുള്ളത.— ൧൬ മഹത്തായുള്ള രാത്രി
വിരുന്നിന്റെ ഉപമ.— ൨൫ ഇന്നവൎക്ക ക്രിസ്തുവിന്റെ
ശിഷ്യന്മാരാകുവാൻ കഴികയില്ല എന്നുള്ളത.

പിന്നെ ഉണ്ടായത എന്തെന്നാൽ പ്രധാന പറിശെന്മാരിൽ
ഒരുത്തന്റെ വീട്ടിലെക്ക അവൻ ശാബത ദിവസത്തിൽ അ
പ്പം ഭക്ഷിപ്പാൻ പൊകുമ്പൊൾ അവർ അവനെ നന്നായി
കാത്തുകൊണ്ടിരുന്നു ✱ കണ്ടാലും മഹൊദരമുള്ളൊരു മനുഷ്യൻ ൨
അവന്റെ മുമ്പാകെ ഉണ്ടായിരുന്നു ✱ അപ്പൊൾ യെശു ഉത്ത ൩
രമായിട്ട ന്യായശാസ്ത്രികളൊടും പറിശെന്മാരൊടും ശാബത ദി

വസത്തിൽ സൌഖ്യമാക്കുന്നത ന്യായമൊ എന്ന പറഞ്ഞു •
൪ എന്നാറെ അവർ മിണ്ടാതെ ഇരുന്നു അപ്പൊൾ അവൻ അ
൫ വനെ പിടിച്ച സൌഖ്യമാക്കി വിട്ടയച്ചു • പിന്നെ അവൻ
അവരൊട ഉത്തരമായിട്ട നിങ്ങളിൽ യാതൊരുത്തനെങ്കിലും ത
ന്റെ കഴുതയെയൊ കാളയെയൊ ഒരു കിണററിൽ വീണാൽ അതി
നെ ഉടനെ ശാബത ദിവസത്തിൽ പിടിച്ച കരെററുകയില്ല
൬ യൊ എന്ന പറഞ്ഞു • ൟ കാൎയ്യങ്ങൾക്ക അവനൊട്ട പ്രത്യു
ത്തരം പറവാൻ അവൎക്ക കഴിഞ്ഞില്ല •
൭ പിന്നെ (വിരുന്നിന്ന) വിളിക്കപ്പെട്ടവർ പ്രധാന സ്ഥലങ്ങ
ളെ എങ്ങിനെ തെരിഞ്ഞെടുത്തു എന്ന അവൻ വിചാരിച്ചാറെ
൮ അവൎക്കായിട്ട ഒരു ഉപമ അവരൊട്ട പറഞ്ഞു • നീ ഒരുത്ത
നാൽ കല്യാണത്തിന്ന വിളിക്കപ്പെട്ടപ്പൊൾ പ്രധാന സ്ഥല
ത്തിൽ ഇരിക്കരുത നിന്നെക്കാൾ അധികം ബഹുമാനമുള്ള ഒ
൯ രുത്തൻ അവനാൽ വിളിക്കപ്പെട്ട • നിന്നെയും അവനെയും
വിളിച്ചവൻ വന്ന നിന്നൊട ഇവന്ന സ്ഥലം കൊടുക്ക എന്ന
പറഞ്ഞ അപ്പൊൾ നീ ലജ്ജയൊടെ എററവും താണ സ്ഥല
൧൦ ത്തിൽ ഇരുന്ന തുടങ്ങാതെ ഇരിക്കെണ്ടുന്നതിന്നാകുന്നു • എ
ന്നാലും നീ വിളിക്കപ്പെട്ടപ്പൊൾ നിന്നെ വിളിച്ചവൻ വരു
മ്പൊൾ അവൻ നിന്നൊട സ്നെഹിത മെലൊട്ട പൊയിരിക്ക
എന്ന പറവാനായിട്ട നീ പൊയി എററവും താണ സ്ഥലത്തി
ലിരിക്ക അപ്പൊൾ നിന്നൊട്ട കൂടി ഭക്ഷണത്തിന്നിരിക്കുന്നവ
൧൧ രുടെ മുമ്പാകെ നിനക്ക ബഹുമാനമുണ്ടാകും • അതെന്തുകൊ
ണ്ടെന്നാൽ തന്നെ താൻ ഉയൎത്തുന്നവനെല്ലാം താഴ്ത്തപ്പെടും ത
ന്നെ താൻ താഴ്ത്തുന്നവൻ ഉയൎത്തപ്പെടുകയുംചെയ്യും •
൧൨ അപ്പൊൾ അവൻ തന്നെ (വിരുന്നിന) വിളിച്ചവനൊട്ട
പറഞ്ഞു നീ ഒരു പകൽവിരുന്നയൊ രാത്രിവിരുന്നയൊ കഴി
ക്കുമ്പൊൾ നിന്റെ സ്നെഹിതന്മാരെ എങ്കിലും നിന്റെ സഹൊ
ദരന്മാരെ എങ്കിലും നിന്റെ ബന്ധുജനങ്ങളെ എങ്കിലും സമ്പ
ത്തുള്ള അയല്ക്കാരെ എങ്കിലും വിളിക്കരുത അവരും നിന്നെ തിരി
കെ വിളിച്ച നിനക്ക പ്രതിപകരം ചെയ്യപ്പെടാതെ ഇരിക്കെണ്ടു
൧൩ ന്നതിന ആകുന്നു • എന്നാൽ നീ ഒരു വിരുന്ന കഴിക്കുമ്പൊൾ
ദരിദ്രക്കാരെയും ഊനമുള്ളവരെയും മുടന്തരെയും കുരുടരെയും
൧൪ വിളിക്ക • അപ്പൊൾ നീ ഭാഗ്യവാനാകും അതെന്തുകൊണ്ടെ
ന്നാൽ നിനക്ക പ്രതിപകരം ചെയ്വാൻ അവൎക്ക ഇല്ല എന്നാ
ലും നീതിമാന്മാരുടെ ഉയിൎപ്പിങ്കൽ നിനക്ക പ്രതിപകരം ചെ
യ്യപ്പെടും •
൧൫ അവനൊട്ട കൂടി ഭക്ഷണത്തിന്നിരുന്നവരിൽ ഒരുത്തൻ ൟ
കാൎയ്യങ്ങളെ കെട്ടാറെ അവനൊട്ട ദൈവത്തിന്റെ രാജ്യത്തിൽ
൧൬ അപ്പം ഭക്ഷിക്കുന്നവൻ ഭാഗ്യവാൻ എന്ന പറഞ്ഞു • അ

പ്പൊൾ അവൻ അവനൊട പറഞ്ഞു ഒരു മനുഷ്യൻ വലിയ
രാത്രിവിരുന്ന കഴിച്ചു പലരെയും വിളിച്ചു • വിരുന്ന സമയ ൧൭
ത്ത വിളിക്കപ്പെട്ടവരൊട ഇപ്പൊൾ സകലവും ഒരുങ്ങിയിരിക്ക
കൊണ്ട വരുവിൻ എന്ന പറവാനായിട്ട അവൻ തന്റെ ശു
ശ്രൂഷക്കാരനെ അയച്ചു • അപ്പൊൾ അവരെല്ലാവരും ഒന്നി ൧൮
ച്ചു ഒഴിച്ചിൽ പറഞ്ഞു തുടങ്ങി മുമ്പിലത്തവൻ അവനൊട
ഞാൻ ഒരു വയൽനിലം കൊണ്ടിട്ടുണ്ട അതു പൊയി കാണ്മാൻ
ഇനിക്ക ആവശ്യമുണ്ട എന്നെ ഒഴിഞ്ഞുകൊള്ളെണമെന്ന
ഞാൻ നിന്നൊട അപെക്ഷിക്കുന്നു എന്ന പറഞ്ഞു • അ ൧൯
പ്പൊൾ മറെറാരുത്തൻ ഞാൻ അഞ്ചെർ കാള കൊണ്ടിട്ടുണ്ട
ഞാൻ അവരെ ശൊധനചെയ്യാൻ പൊകുന്നു എന്നെ ഒഴി
ഞ്ഞുകൊള്ളെണമെന്ന ഞാൻ നിന്നൊട അപെക്ഷിക്കുന്നു എ
ന്ന പറഞ്ഞു • മറെറാരുത്തനും ഞാൻ ഒരു സ്ത്രീയെ വിവാഹം ൨൦
ചെയ്തിട്ടുണ്ട അതുകൊണ്ട ഇനിക്ക വരുവാൻ കഴികയില്ല എ
ന്ന പറഞ്ഞു • പിന്നെ ആ ശുശ്രൂഷക്കാരൻ വന്ന ഠരം കാ ൨൧
ൎയ്യങ്ങളെ തന്റെ യജമാനനൊട അറിയിച്ചു അപ്പൊൾ വീട്ടെ
ജമാനൻ കൊപിച്ചു തന്റെ ശുശ്രൂഷക്കാരനൊട നീ വെഗ
ത്തിൽ നഗരത്തിന്റെ തെരുവീഥികളിലെക്കും വീഥികളിലെ
ക്കും പൊയി ദരിദ്രക്കാരെയും ഊനമുള്ളവരെയും മുടന്തരെയും
കുരുടരെയും ഇവിടെ വിളിച്ചു കൊണ്ടുവരിക എന്ന പറഞ്ഞു •
അപ്പൊൾ ആ ശുശ്രൂഷക്കാരൻ യജമാനനെ നീ കല്പിച്ച പ്ര ൨൨
കാരം ചെയ്യപ്പെട്ടു ഇനിയും സ്ഥലമുണ്ട എന്ന പറഞ്ഞു • അ ൨൩
പ്പൊൾ യജമാനൻ ശുശ്രൂഷക്കാരനൊട നീ പെരുവഴികളി
ലെക്കും വെലികളുടെ അരികത്തും പൊയി എന്റെ വീട നിറ
ഞ്ഞിരിക്കെണ്ടുന്നതിന ജനങ്ങളെ അകത്ത വരുവാൻ നിബ്ബ
ന്ധിക്ക • എന്തുകൊണ്ടെന്നാൽ വിളിക്കപ്പെട്ടിട്ടുള്ള ആ മനു ൨൪
ഷ്യരിൽ ഒരുത്തനും എന്റെ രാത്രിവിരുന്ന രുചിനൊക്കുകയി
ല്ല എന്ന ഞാൻ നിങ്ങളൊട പറയുന്നു എന്ന പറഞ്ഞു •
പിന്നെ ഏറിയ പുരുഷാരങ്ങൾ അവനൊടു കൂടി പ്രയാണ ൨൫
മായി പൊയി അപ്പൊൾ അവൻ തിരിഞ്ഞ അവരൊട പറ
ഞ്ഞു • യാതൊരുത്തനും എന്റെ അടുക്കൽ വന്ന തന്റെ അ ൨൬
പ്പനെയും അമ്മയെയും ഭാൎയ്യയെയും മക്കളെയും സഹൊദരന്മാ
രെയും സഹൊദരിമാരെയും അത്രയുമല്ല തന്റെ സ്വന്ത ജീവ
നെയും കൂട പകെക്കാതെ ഇരുന്നാൽ അവന എന്റെ ശിഷ്യ
നാകുവാൻ കഴികയില്ല • പിന്നെയും ആരെങ്കിലും തന്റെ ൨൭
കുരിശു ചുമന്നുകൊണ്ട എന്റെ പിന്നാലെ വരാതെ ഇരിക്കുന്നു
വൊ അവന എന്റെ ശിഷ്യനാകുവാൻ കഴികയില്ല • എന്തു ൨൮
കൊണ്ടെന്നാൽ നിങ്ങളിൽ ആൎക്ക എങ്കിലും ഒരു ഗൊപുരം പ
ണിചെയ്യാൻ മനസ്സുണ്ടായിരുന്നാൽ താൻ അടിസ്ഥാനം ഇട്ട

തിൻെറ ശെഷം പണി തീൎപ്പാൻ പ്രാപ്തിയില്ലാതെ ഇരിക്കു
൨൯ മ്പൊൾ* കാണുന്നവരെല്ലാവരും ൟ മനുഷ്യൻ പണിചെയ്യു
തുടങ്ങി പണിതീൎപ്പാൻപ്രാപ്തനില്ലഎന്ന തന്നെ പരിഹസിച്ച
൩൰ തുടങ്ങാതെ ഇരിപ്പാനായിട്ട* അവൻ മുമ്പെ ഇരുന്ന അതു തീ
ൎപ്പാൻ തനിക്കു വക ഉണ്ടൊ എന്ന (അറിവാൻ) ചെല്ലും ചിലവു
൩൧ കണക്കു നൊക്കുന്നില്ലയൊ* അല്ലെങ്കിൽ യാതൊരു രാജാവെ
ങ്കിലും മറ്റൊരു രാജാവിൻെറ നെരെ യുദ്ധത്തിന്നായി പൊ
കുമ്പൊൾ മുമ്പെ ഇരുന്ന തനിക്കു വിരൊധമായി ഇരുപതിനാ
യിരം ആളുകളൊട്ടു കൂടി വരുന്നവനൊട താൻ പതിനായിരം
ആളുകളൊട്ടു കൂടി നെരിടുവാൻ പ്രാപ്തനൊ എന്ന വിചാരിക്കു
൩൨ ന്നില്ലയൊ* അല്ല എന്ന വരികിൽ മറ്റവൻ എറ ദൂരെ ഇരി
ക്കുമ്പൊൾ അവൻ സ്ഥാനാപത്യം അയച്ച സമാധാനത്തി
൩൩ നടുത്ത കാൎയ്യങ്ങളെ ചൊദിച്ചുകൊള്ളുന്നു* അപ്രകാരം തന്നെ
നിങ്ങളിൽ യാതൊരുത്തനെങ്കിലും തനിക്കുള്ള സകലവും ഉപെ
ക്ഷിച്ചുകളയാതെ ഇരുന്നാൽ അവന എൻെറ ശിഷ്യനാകു
൩൪ വാൻ കഴികയില്ല* ഉപ്പു നല്ലതാകുന്നു എന്നാൽ ഉപ്പിന രസ
മില്ലാതെ പൊയാൽ എതു കൊണ്ട രസമുണ്ടാക്കപ്പെടും* അ
൩൫ ത നിലത്തിന എങ്കിലും വളത്തിന എങ്കിലും കൊള്ളരുത അ
വർ അതു പുറത്ത കളയുന്നു കെൾപ്പാൻ ചെവികളുള്ളവൻ
കെൾക്കട്ടെ*

## ൧൫. അദ്ധ്യായം.

൧ കാണാതെ പൊയ ആടിൻെറയും.— ൮ വെള്ളിക്കാശി
ൻെറയും.—൧൧ മുടിയനായ പുത്രൻെറയും ഉപമ.

പിന്നെ സകല ചുങ്കക്കാരും പാപികളും അവൻെറ വചന
ങ്ങൾ കെൾപ്പാനായിട്ടു അവൻെറ അരികെ ചെന്ന വന്നു*
൨ അപ്പൊൾ പറിശെന്മാരും ഉപാദ്ധ്യായന്മാരും പിറുപിറുത്ത ഇ
വൻ പാപികളെ കൈക്കൊണ്ട അവരൊട്ടു കൂടി ഭക്ഷിക്കുന്നു
൩ എന്ന പറഞ്ഞു* അപ്പൊൾ അവൻ അവരൊട ൟ ഉപമ
൪ പറഞ്ഞു* നിങ്ങളിൽ യാതൊരു മനുഷ്യനെങ്കിലും നൂറ ആടു
ണ്ടായി അവയിൽ ഒന്ന കാണാതെ പൊയാൽ തൊണ്ണൂറ്റൊ
മ്പതു വനത്തിൽ വിട്ടു കാണാതെ പൊയതു കണ്ടുകിട്ടുവൊളത്തി
൫ ന്ന അത അന്വെഷിച്ച പൊകാതെ ഇരിക്കുമൊ* അവൻ
അതു കണ്ടുകിട്ടിയപ്പൊൾ അതു സന്തൊഷപ്പെട്ടു തൻെറ തൊ
൬ ളുകളിൽ വെച്ചുകൊണ്ട* തൻെറ വീട്ടിലെക്കു വരുമ്പൊൾ ത
ൻെറ സ്നെഹിതന്മാരെയും അയല്ക്കാരെയും കൂടി വിളിച്ച കാ
ണാതെ പൊയിട്ടുള്ള എൻെറ ആടു ഞാൻ കണ്ടുകിട്ടിയതുകൊ
ണ്ട എന്നൊട്ടു കൂടി സന്തൊഷപ്പെടുവിൻ എന്ന അവരൊടു
൭ പറയുന്നു* അപ്രകാരം തന്നെ അനുതാപം കൊണ്ട ആവ

ശ്യമില്ലാത്ത തൊണ്ണൂറ്റൊമ്പത നീതിമാന്മാരെക്കാൾ അനുതാപ
പ്പെടുന്ന ഒരു പാപിയെ കുറിച്ച സ്വൎഗ്ഗത്തിൽ സന്തൊഷമു
ണ്ടാകുമെന്ന ഞാൻ നിങ്ങളൊടു പറയുന്നു *
അല്ല യാതൊരു സ്ത്രീ എങ്കിലും പത്ത വെള്ളിക്കാശുണ്ടായിട്ടു ൮
ഒരു വെള്ളിക്കാശ കളഞ്ഞാൽ ഒരു വിളക്ക കൊളുത്തി വീട അ
ടിച്ചുവാരി അതു കണ്ടുകിട്ടുവൊളത്തിന്ന വിചാരത്തൊടെ അ
ന്വെഷിക്കാതെഇരിക്കുമൊ * അവൾ അതു കണ്ടുകിട്ടിയപ്പൊൾ ൯
തന്റെ സ്നെഹിതമാരെയും അയല്ക്കാരത്തികളെയും കൂടി വിളി
ച്ചു ഞാൻ കളഞ്ഞിരുന്ന വെള്ളിക്കാശ കണ്ടുകിട്ടിയതുകൊണ്ടു
എന്നൊടു കൂടി സന്തൊഷപ്പെടുവിൻ എന്ന പറയുന്നു * ഇ ൧൦
പ്രകാരം തന്നെ അനുതാപപ്പെടുന്ന ഒരു പാപിയെ കുറിച്ചു
ദൈവത്തിന്റെ ദൂതന്മാരുടെ മുമ്പാകെ സന്തൊഷമുണ്ടു എന്ന
ഞാൻ നിങ്ങളൊടു പറയുന്നു *
പിന്നെയും അവൻ പറഞ്ഞു ഒരു മനുഷ്യന രണ്ടു പുത്രന്മാർ ൧൧
ഉണ്ടായിരുന്നു * അവരിൽ എളയവൻ തന്റെ അപ്പനൊടു ൧൨
അപ്പനെ മുതലിൽ ഇനിക്ക വരുവാനുള്ള പങ്കു തരെണം എ
ന്ന പറഞ്ഞു അപ്പൊൾ അവൻ തന്റെ ഉപജീവനം അവൎക്ക
പകുത്ത കൊടുത്തു * പിന്നെ എറ നാളുകൾ കഴിയാതെ എള ൧൩
യ മകൻ സകലവും സ്വരൂപിച്ചുകൊണ്ടു ഒരു ദൂര ദെശത്തി
ലെക്ക യാത്രപൊയി അവിടെ ദുൎന്നടപ്പായി പാൎത്തുകൊണ്ടു
തന്റെ മുതൽ നാനാവിധമാക്കിക്കളഞ്ഞു * അവൻ സകല ൧൪
വും ചിലവാക്കിയതിന്റെ ശെഷം ആ ദെശത്തിൽ മഹാ ക്ഷാ
മമുണ്ടായി അപ്പൊൾ അവന മുട്ടുണ്ടായി തുടങ്ങി * എന്നാ ൧൫
റെ അവൻ പൊയി ആ ദെശത്തിലുള്ള പൌരന്മാരിൽ ഒരുത്ത
നൊട ചെന്നു ആയവൻ അവനെ തന്റെ വയലുകളിലെക്ക
പന്നികളെ മെപ്പാനായിട്ടു അയച്ചു * അപ്പൊൾ പന്നികൾ ൧൬
തിന്ന തവിടുകൾ കൊണ്ടു അവൻ തന്റെ വയറു നിറെച്ചു
കൊൾവാൻ ആഗ്രഹിച്ചു എങ്കിലും ഒരുത്തനും അവന കൊടു
ത്തില്ല * അങ്ങിനെ ഇരിക്കുമ്പൊൾ അവൻ ബുദ്ധിയുണ്ടാ ൧൭
യിട്ടു പറഞ്ഞു എന്റെ അപ്പന്റെ എത്ര കൂലിക്കാൎക്ക അപ്പം പരി
പൂൎണ്ണമായിട്ടുണ്ടു ഞാനൊ വിശപ്പു കൊണ്ടു നശിച്ചുപൊകുന്നു *
ഞാൻ എഴുനീറ്റ എന്റെ അപ്പന്റെ അടുക്കലെക്ക പൊയി ൧൮
അവനൊടു അപ്പനെ ഞാൻ സ്വൎഗ്ഗത്തിന്ന നെരെയും നിന്റെ
മുമ്പാകെയും പാപം ചെയ്തിരിക്കുന്നു * ഇനിമെൽ നിന്റെ ൧൯
മകൻ എന്ന ചൊല്ലപ്പെടുവാൻ യൊഗ്യനല്ല നിന്റെ കൂലിക്കാരിൽ
ഒരുത്തനെ പ്പൊലെ എന്നെ ആക്കികൊള്ളെണം എന്ന പറ
യും * പിന്നെ അവൻ എഴുനീറ്റ തന്റെ അപ്പന്റെ അടുക്ക ൨൦
ലെക്ക പൊയി എന്നാറെ അവൻ ദൂരത്തുള്ളപ്പൊൾ തന്നെ അ
വന്റെ അപ്പൻ അവനെ കണ്ടു കനിവുണ്ടായി ഓടി ചെന്ന

അവന്റെ കഴുത്തിൽ കെട്ടിപ്പിടിച്ച അവനെ ചുംബനം ചെ
൨൧ യ്തു * അപ്പൊൾ മകൻ അവനൊട അപ്പനെ ഞാൻ സ്വൎഗ്ഗ
ത്തിന്ന നെരെയും നിന്റെ മുമ്പാകെയും പാപം ചെയ്തിരിക്കു
ന്നു ഇനിമെൽ നിന്റെ മകൻ എന്ന ചൊല്ലപ്പെടുവാൻ യൊ
൨൨ ഗ്യനല്ല എന്ന പറഞ്ഞു * എന്നാറെ അപ്പൻ തന്റെ വെല
ക്കാരരൊടു നിങ്ങൾ പ്രധാന വസ്ത്രം പുറത്ത കൊണ്ടുവന്ന
ഇവനെ ഉടുപ്പിച്ച ഇവന്റെ കൈക്ക മൊതിരവും കാലുകൾക്ക
൨൩ ചെരിപ്പുകളും ഇടുവിച്ച * തടിച്ച കാളക്കുട്ടിയെ കൊണ്ടുവന്ന
൨൪ കൊല്ലുവിൻ നാം ഭക്ഷിച്ച ആനന്ദപ്പെടെണം * അതെന്തു
കൊണ്ടെന്നാൽ എന്റെ മകനായ ഇവൻ മരിച്ചിരുന്നു തിരി
കെ ജീവിച്ചുമിരിക്കുന്നു അവൻ കാണാതെപൊയവനായിരു
ന്നു ഇപ്പൊൾ കണ്ടെത്തപ്പെട്ടു എന്ന പറഞ്ഞു അപ്പൊൾ അ
൨൫ വർ ആനന്ദപ്പെട്ടു തുടങ്ങി * എന്നാൽ അവന്റെ മൂത്ത മകൻ
വയലിൽ ആയിരുന്നു അവൻ തിരിച്ചു വന്ന വീട്ടിന്ന സമീ
൨൬ പമായപ്പൊൾ വാദ്യഘൊഷവും നൃത്തങ്ങളും കെട്ടു * വെല
ക്കാരിൽ ഒരുത്തനെ വിളിച്ച ഇത എന്ത എന്ന ചൊദിച്ചു *
൨൭ അവൻ അവനൊടു നിന്റെ സഹൊദരൻ വന്നു നിന്റെ
അപ്പൻ അവനെ സൌഖ്യത്തൊടെ തനിക്ക ലഭിച്ചതുകൊണ്ടു
൨൮ തടിച്ച കാളക്കുട്ടിയെ കൊന്നു എന്ന പറഞ്ഞു * അപ്പൊൾ
അവൻ കൊപപ്പെട്ടു അകത്ത പൊകുവാൻ മനസ്സില്ലാതെ ഇ
രുന്നു അതുകൊണ്ടു അവന്റെ അപ്പൻ പുറത്ത വന്ന അവ
൨൯ നൊട അപെക്ഷിച്ചു * എന്നാറെ അവൻ ഉത്തരമായിട്ട ത
ന്റെ അപ്പനൊടു കണ്ടാലും ഞാൻ ഇത്ര സംവത്സരങ്ങളായിട്ട
നിനക്ക ശുശ്രൂഷ ചെയ്തു നിന്റെ കല്പന ഒരുനാളും ലംഘിച്ച
തുമില്ല എങ്കിലും ഞാൻ എന്റെ സ്നെഹിതന്മാരൊടു കൂടി സന്തൊ
ഷപ്പെടെണ്ടുന്നതിന്ന നീ ഇനിക്ക ഒരു ആട്ടിങ്കുട്ടി ഒരിക്കലും
൩൦ തന്നിട്ടില്ല * എന്നാൽ വെശ്യാസ്ത്രീകളൊടു കൂടി നിന്റെ ഉപ
ജീവനം ഭക്ഷിച്ചു കളഞ്ഞിട്ടുള്ള നിന്റെ മകനായ ഇവൻ വ
ന്നപ്പൊൾ നീ തടിച്ച കാളക്കുട്ടി അവന്നായിട്ട കൊന്നുവല്ലൊ
൩൧ എന്ന പറഞ്ഞു * അപ്പൊൾ അപ്പൻ അവനൊടു മകനെ നീ
എല്ലായ്പൊഴും എന്നൊടു കൂടിയിരിക്കുന്നു അത്രയുമല്ല ഇനിക്കുള്ള
൩൨ തൊക്കെയും നിന്റെ ആകുന്നു * നിന്റെ സഹൊദരനായ
ഇവൻ മരിച്ചിരുന്നു തിരികെ ജീവിച്ചിരിക്കകൊണ്ടും കാണാ
തെപൊയവനായിരുന്നു കണ്ടെത്തപ്പെടുകകൊണ്ടും നമുക്ക
ആനന്ദിച്ച സന്തൊഷപ്പെടെണ്ടുന്നതായിരുന്നുവല്ലൊ എ
ന്ന പറഞ്ഞു *

## ൧൬. അദ്ധ്യായം.

൧ അന്ന്യായമുള്ള കലവറക്കാരന്റെ സംഗതി.—൧൪ ദ്രവ്യാഗ്രഹമുള്ള പറിശന്മാരുടെ കപടഭക്തിയെ ആക്ഷെപിച്ചത.—൧൯ ധനവാന്റെയും ദരിദ്രനായ ലാസറിന്റെയും സംഗതി.

പിന്നെ അവൻ തന്റെ ശിഷ്യന്മാരൊട പറഞ്ഞു സമ്പന്ന
നായ ഒരു മനുഷ്യന ഒരു കലവറക്കാരൻ ഉണ്ടായിരുന്നു ആ
യവൻ അവന്റെ വസ്തുവകകളെ നാനാവിധമാക്കി കളഞ്ഞ
പ്രകാരം അവനൊട ബൊധിപ്പിക്കപ്പെട്ടു * അപ്പൊൾ അ ൨
വൻ അവനെ വിളിച്ച അവനൊട ഞാൻ നിന്നെ കുറിച്ച
കെൾക്കുന്ന ഇത എന്താകുന്നു നിന്റെ കലവറകണക്ക ബൊ
ധിപ്പിക്ക എന്തെന്നാൽ നീ ഇനിമെൽ കലവറക്കാരനായിരു
ന്നു കൂടാ എന്ന പറഞ്ഞു * അപ്പൊൾ കലവറക്കാരൻ തന്റെ ൩
ഉള്ളിൽ എന്റെ യജമാനൻ കലവറവിചാരം എന്നിൽനിന്ന
എടുത്തുകൊള്ളുന്നതുകൊണ്ട ഞാൻ എന്ത ചെയ്യും കിളപ്പാൻ
ഇനിക്ക ശക്തിയില്ല എരപ്പാൻ ഞാൻ ലജ്ജപ്പെടുന്നു * ഞാൻ ൪
കലവറവിചാരത്തിൽനിന്ന മാററപ്പെടുമ്പൊൾ എന്നെ തങ്ങളു
ടെ വീടുകളിലെക്ക കൈക്കൊള്ളുമാറുണ്ടാകെണ്ടുന്നതിന ഞാൻ
ഇന്നത ചെയ്യെണമെന്ന അറിഞ്ഞിരിക്കുന്നു എന്ന പറഞ്ഞു *
പിന്നെ അവൻ തന്റെ യജമാനന്റെ കടക്കാരിൽ ഒരൊരു ൫
ത്തനെ വരുത്തി മുമ്പിലത്തവനൊട നീ എന്റെ യജമാനനൊട
എത്ര കടംപെട്ടിരിക്കുന്നു എന്ന പറഞ്ഞു * നൂറ കുടം എണ്ണ ൬
എന്ന അവൻ പറഞ്ഞു അപ്പൊൾ അവൻ അവനൊട നി
ന്റെ ചീട്ടു വാങ്ങി വെഗത്തിൽ ഇരുന്ന അമ്പത എന്ന എഴു
തുക എന്ന പറഞ്ഞു * പിന്നെ അവൻ മറെറാരുത്തനൊട ൭
നീയും എത്ര കടംപെട്ടിരിക്കുന്നു എന്ന പറഞ്ഞു നൂറ പറ കൊ
തമ്പ എന്ന അവൻ പറഞ്ഞു അപ്പൊൾ അവൻ അവനൊട
നിന്റെ ചീട്ടു വാങ്ങി എണ്പത എന്ന എഴുതുക എന്ന പറഞ്ഞു *
പിന്നെ അന്ന്യായമുള്ള കലവറക്കാരൻ ബുദ്ധിയൊടെ ചെയ്ത ൮
തുകൊണ്ട യജമാനൻ അവനെ നന്ദിച്ചു അതെന്തുകൊണ്ടെ
ന്നാൽ വെളിച്ചത്തിന്റെ മക്കളെക്കാളും ഇഹലൊകത്തിന്റെ
മക്കൾ തങ്ങളുടെ ജന്മത്തിൽ അധിക ബുദ്ധിയുള്ളവരാകുന്നു *
വിശെഷിച്ചും ഞാൻ നിങ്ങളൊട പറയുന്നു നിങ്ങൾ ക്ഷയി ൯
ക്കുമ്പൊൾ നിങ്ങളെ നിത്യമുള്ള വാസസ്ഥലങ്ങളിലെക്ക കൈ
ക്കൊള്ളുമാറുണ്ടാകെണ്ടുന്നതിന്ന അന്ന്യായമുള്ള ധനം കൊണ്ട
നിങ്ങൾക്ക സ്നെഹിതന്മാരെ ഉണ്ടാക്കികൊൾവിൻ * അല്പമാ ൧൦
യുള്ളതിൽ വിശ്വാസമുള്ളവൻ അധികമായുള്ളതിലും വിശ്വാ

സമുള്ളവനാകുന്നു അല്പമുള്ളതിൽ അന്ന്യായമുള്ളവൻ അധികമു
൧൧ ള്ളതിലും അന്ന്യായമുള്ളവനാകുന്നു * അതുകൊണ്ട നിങ്ങൾ
അന്ന്യായമുള്ള ധനത്തിൽ വിശ്വാസമുള്ളവരായിരുന്നില്ല എ
ങ്കിൽ സത്യ ധനം നിങ്ങൾക്ക ആര വിശ്വാസമായിട്ടെല്പിക്കും *
൧൨ അത്രയുമല്ല നിങ്ങൾ മറ്റൊരുത്തന്റെതിൽ വിശ്വാസമുള്ളവരാ
യിരുന്നില്ല എങ്കിൽ നിങ്ങൾക്ക സ്വന്തമുള്ളതു നിങ്ങൾക്ക ആര
൧൩ തരും * യാതൊരു വെലക്കാരന്നെങ്കിലും രണ്ട യജമാനന്മാ
രെ സെവിപ്പാൻ കഴികയില്ല എന്തുകൊണ്ടെന്നാൽ അവൻ
ഒരുത്തനെ പകച്ച മററവനെ സ്നെഹിക്കും അല്ലെങ്കിൽ അ
വൻ ഒരുത്തനൊടു ചെൎന്ന മററവനെ നിന്ദിക്കും നിങ്ങൾക്ക
൧൪ ദൈവത്തെയും ധനത്തെയും സെവിപ്പാൻ കഴികയില്ല * ദ്ര
വ്യാഗ്രഹമുള്ള പറിശെന്മാരും ൟ കാൎയ്യങ്ങളൊക്കയും കെട്ടു അ
൧൫ വർ അവനെ പരിഹസിച്ചു * അപ്പൊൾ അവൻ അവരൊ
ടു പറഞ്ഞു നിങ്ങൾ മനുഷ്യരുടെ മുമ്പാകെ നിങ്ങളെ നീതിമാ
ന്മാരാക്കുന്നവർ ആകുന്നു എന്നാലും ദൈവം നിങ്ങളുടെ ഹൃദ
യങ്ങളെ അറിയുന്നു അതെന്തുകൊണ്ടെന്നാൽ മനുഷ്യരുടെ ഇ
ടയിൽ മഹാ ശ്രെഷ്ഠമായി വിചാരിക്കപ്പെട്ടിരിക്കുന്നത ദൈവ
൧൬ ത്തിന്റെ മുമ്പാകെ മ്ലെച്ശതയാകുന്നു * വെദപ്രമാണവും ദീ
ൎഘദൎശികളും യൊഹന്നാൻ വരെക്കും ആയിരുന്നു അന്നുമുതൽ
ദൈവത്തിന്റെ രാജ്യം പ്രസംഗിക്കപ്പെടുന്നു എല്ലാവനും അ
൧൭ തിലെക്ക ബലത്തൊടെ ഉൾപ്പെടുന്നു * വിശെഷിച്ച വെദ
പ്രമാണത്തിൽ ഒരു വിസൎഗ്ഗം വീണുപൊകുന്നതിനെക്കാൾ
ആകാശവും ഭൂമിയും ഒഴിഞ്ഞു പൊകുന്നത എളുപ്പമാകുന്നു *
൧൮ തന്റെ ഭാൎയ്യയെ ഉപെക്ഷിച്ച മറ്റൊരുത്തിയെ വിവാഹം
ചെയ്യുന്നവനെല്ലാം വ്യഭിചാരം ചെയ്യുന്നു പിന്നെ പുരുഷ
നാൽ ഉപെക്ഷിക്കപ്പെട്ടവളെ വിവാഹം ചെയ്യുന്നവനെല്ലാം
വ്യഭിചാരം ചെയ്യുന്നു *
൧൯ ധനവാനായ ഒരു മനുഷ്യൻ ഉണ്ടായിരുന്നു അവൻ ശ്യാ
മളവസ്ത്രവും നെരിയ വസ്ത്രവും ധരിച്ച ദിവസം പ്രതി കൊ
൨൦ ലാഹലത്തൊടെ വാണുകൊണ്ടിരുന്നു * അത്രയുമല്ല ലാസർ
എന്ന പെരുള്ള ഒരു ദരിദ്രനുണ്ടായിരുന്നു അവൻ പ്രുണങ്ങൾ
കൊണ്ട നിറഞ്ഞ ശരീരമുള്ളവനായി ആ ധനവാന്റെ വാ
൨൧ തക്കൽ കിടന്നു * അവന്റെ മെശയിൽനിന്ന വീണ കഷ
ണങ്ങൾ കൊണ്ട തൃപ്തനാകുവാൻ ആഗ്രഹിച്ചിരുന്നു അത്രയു
൨൨ മല്ല നായ്ക്കൾ വന്ന അവന്റെ പ്രുണങ്ങളെ നക്കി * പിന്നെ
ഉണ്ടായത എന്തെന്നാൽ ആ ദരിദ്രൻ മരിച്ചു ദൈവദൂതന്മാരാൽ
അബ്രഹാമിന്റെ മാൎവ്വിടത്തിലെക്ക കൊണ്ടുപൊകപ്പെട്ടു ധ
൨൩ നവാനും മരിച്ചു അടക്കപ്പെട്ടു * പിന്നെ അവൻ നരകത്തി
ൽ അതിവെദനകളൊടു കൂടിയവനായി തന്റെ കണ്ണുകളെ ഉ

യത്തി ദൂരത്തുനിന്ന അബ്രഹാമിനെയും അവന്റെ മാവിട
ത്തിൽ ലാസറിനെയും കാണുന്നു* അപ്പൊൾ അവൻ അപ്പ ൨൪
നായ അബ്രഹാമെ ഞാൻ ൟ ജ്വാലയിൽ അതിവെദനപ്പെ
ടുന്നതുകൊണ്ട എന്നൊട കരുണ ഉണ്ടായി ലാസർ തന്റെ
വിരലിന്റെ അററം വെള്ളത്തിൽ മുക്കി എന്റെ നാവിന ത
ണുപ്പിപ്പാനായിട്ട അവനെ അയക്കെണമെന്ന നിലവിളിച്ച
പറഞ്ഞു* എന്നാറെ അബ്രഹാം പറഞ്ഞു മകനെ നീ നിന്റെ ൨൫
ആയുസ്സുള്ള കാലത്തിൽ നിന്റെ ഗുണങ്ങളെയും ലാസറും അ
പ്രകാരം തന്നെ ദൊഷങ്ങളെയും അനുഭവിച്ചു എന്ന ഓൎത്തു
കൊൾക ഇപ്പൊൾ ഇവൻ ആശ്വസിക്കപ്പെടുന്നു നീയൊ അ
തിവെദനപ്പെടുന്നു* ഇതെല്ലാം കൂടാതെയും ഇവിടെനിന്ന ൨൬
നിങ്ങളുടെ അടുക്കലെക്ക കടന്നുവരുവാൻ എങ്കിലും അവിടെ
നിന്ന ഞങ്ങളുടെ അടുക്കലെക്ക കടന്നുവരുവാൻ എങ്കിലും മന
സ്സുള്ളവൎക്ക കഴിയാത്ത പ്രകാരം ഞങ്ങൾക്കും നിങ്ങൾക്കും നടു
വെ വലുതായൊരു പിളൎപ്പു ഉണ്ടാക്കപ്പെട്ടിരിക്കുന്നു* അപ്പൊൾ ൨൭
അവൻ പറഞ്ഞു അപ്പനെ അപ്രകാരമാകയാൽ ഇനിക്ക അ
ഞ്ചു സഹൊദരന്മാർ ഉണ്ട അവരും ൟ അതിവെദനയുള്ളസ്ഥ
ലത്തിലെക്ക വരാതെ ഇരിപ്പാനായിട്ട ഇവൻ അവൎക്ക സാ
ക്ഷിപ്പെടുത്തെണ്ടുന്നതിന്ന* ഇവനെ എന്റെ അപ്പന്റെ ൨൮
വീട്ടിലെക്ക അയക്കെണമെന്ന ഞാൻ നിന്നൊട അപെക്ഷി
ക്കുന്നു* അബ്രഹാം അവനൊടു പറഞ്ഞു അവൎക്ക മൊശെ ൨൯
യും ദീൎഘദൎശിമാരും ഉണ്ട അവൎക്ക അവർ ചെവികൊള്ളട്ടെ*
എന്നാറെ അവൻ പറഞ്ഞു അപ്രകാരമല്ല അപ്പനായ അബ്ര ൩൰
ഹാമെ മരിച്ചവരിൽനിന്ന ഒരുത്തൻ അവരുടെ അടുക്കൽ പൊ
യാൽ അവർ അനുതാപപ്പെടും* അപ്പൊൾ അവൻ അവ ൩൧
നൊടു പറഞ്ഞു അവർ മൊശെക്കും ദീൎഘദൎശിമാൎക്കും ചെവി
കൊള്ളാതെ ഇരുന്നാൽ മരിച്ചവരിൽനിന്ന ഒരുത്തൻ ഉയിൎത്തെ
ഴുനീററാലും അവർ അനുസരപ്പെടുകയില്ല*

## ൧൭. അദ്ധ്യായം.

൧ വിരൊധമുണ്ടാക്കരുത എന്നുള്ളത.—൩ തമ്മിൽ തമ്മിൽ ക്ഷ
മിക്കുന്നത.—൧൧ പത്തു കുഷ്ഠരൊഗികളുടെ സംഗതി.—
൨൰ ദൈവത്തിന്റെ രാജ്യത്തെയും മനുഷ്യന്റെ പുത്ര
ന്റെ വരവിനെയും സംബന്ധിച്ചത.

പിന്നെ അവൻ ശിഷ്യന്മാരൊടു പറഞ്ഞു വിരൊധങ്ങൾ
വരാതെ ഇരിപ്പാൻ കഴിയാത്തതാകുന്നു എന്നാലും അവ യാ
തൊരുത്തനാൽ വരുന്നുവൊ അവന ഹാ കഷ്ടം* അവൻ ൨
ൟ ചെറിയവരിൽ ഒരുത്തനെ വിരൊധപ്പെടുത്തുന്നതിനെ
ക്കാൾ അവന്റെ കഴുത്തിൽ ഒരു തിരികല്ലു തൂക്കി അവൻ സ

മുദ്രത്തിലെക്ക തള്ളപ്പെടുന്നത അവന കൊള്ളാകുന്നതായിരി
൩ ക്കും * നിങ്ങൾ ജാഗ്രതപ്പെട്ടുകൊൾവിൻ നിന്റെ സഹൊ
ദരൻ നിന്റെ നെരെ ദൊഷം ചെയ്യു എന്ന വരികിൽ അവ
നെ ശാസിക്ക അവൻ അനുതാപപ്പെട്ടാൽ അവനൊട ക്ഷ
൪ മിക്ക * അവൻ ഒരു ദിവസത്തിൽ എഴ പ്രാവശ്യം നിന്റെ
നെരെ ദൊഷം ചെയ്യു ഒരു ദിവസത്തിൽ എഴ പ്രാവശ്യം നി
ന്റെ അടുക്കൽ തിരിച്ചുവന്ന ഞാൻ അനുതാപപ്പെടുന്നു എ
൫ ന്ന പറഞ്ഞാൽ അവനൊടു ക്ഷമിക്കെണം * പിന്നെ അ
പ്പൊസ്തൊലന്മാർ കൎത്താവിനൊടു ഞങ്ങൾക്ക വിശ്വാസം വ
൬ ൎദ്ധിപ്പിക്കെണമെന്നപറഞ്ഞു* എന്നാറെകൎത്താവപറഞ്ഞുനി
ങ്ങൾക്ക ഒരു കടുകമണിയൊളം വിശ്വാസം ഉണ്ടായിരുന്നാൽ
നിങ്ങൾ ൟ കാട്ടത്തി വൃക്ഷത്തൊട നീ വെരൊടു കൂടെ പറി
ഞ്ഞ സമുദ്രത്തിൽ നടപ്പെടുക എന്ന പറയാം അതും നിങ്ങളെ
൭ അനുസരിക്കും * പിന്നെ നിങ്ങളിൽ ആൎക്ക ഉഴുകയൊ മെയി
ക്കയൊ ചെയ്യുന്ന ഒരു വെലക്കാരനുണ്ടായിട്ട അവൻ വയ
ലിൽനിന്ന വരുമ്പൊൾ നീ പൊയി ഭക്ഷണത്തിന്നിരിക്ക എ
൮ ന്ന അവൻ ഉടനെ അവനൊടു പറയുമൊ * നീ ഇനിക്ക അ
ത്താഴം കഴിക്കെണ്ടുന്നതിന ഒരുക്കി അര കെട്ടിക്കൊണ്ട ഞാൻ
ഭക്ഷിച്ച കുടിക്കുവൊളം ഇനിക്ക ശുശ്രൂഷചെയ്ക അതിന്റെ
ശെഷം നീ ഭക്ഷിച്ച കുടിക്കാമെന്ന അവനൊടു പറകയില്ല
൯ യൊ * തന്നൊടു കല്പിക്കപ്പെട്ട കാൎയ്യങ്ങളെ ആ വെലക്കാരൻ
ചെയ്യുതുകൊണ്ട യജമാനൻ അവനെ നന്ദിക്കുന്നുവൊ ഇ
൰ നിക്ക തൊന്നുന്നില്ല * അപ്രകാരം നിങ്ങളും നിങ്ങളൊടു കല്പി
ക്കപ്പെട്ട കാൎയ്യങ്ങളെ ഒക്കെയും ചെയ്യുതിന്റെ ശെഷം ഞങ്ങൾ
പ്രയൊജനമില്ലാത്ത വെലക്കാരാകുന്നു ഞങ്ങൾ ചെയ്യെണ്ടി
യിരുന്നതു മാത്രം ചെയ്യു എന്ന പറവിൻ *
൰൧ പിന്നെ ഉണ്ടായത എന്തെന്നാൽ അവൻ യെറുശലമിലെ
ക്ക പ്രയാണംചെയ്യുമ്പൊൾ അവൻ ശമറിയായുടെയും ഗലി
൰൨ ലെയായുടെയും നടുവിൽ കൂടി പൊയി * ഒരു ഗ്രാമത്തിലെ
ക്ക പ്രവെശിക്കുമ്പൊൾ കുഷ്ഠരൊഗികളായ പത്ത മനുഷ്യർ
൰൩ അവനെ എതിരെററ ദൂരത്ത നിന്നു * യെശു ഗുരൊ ഞങ്ങ
ളൊടു കരുണയുണ്ടാകെണമെന്ന ശബ്ദവും ഉയൎത്തി പറഞ്ഞു*
൰൪ അവൻ അവരെ കണ്ടാറെ അവരൊടു നിങ്ങൾ പൊയി നി
ങ്ങളെ തന്നെ ആചാൎയ്യന്മാൎക്ക കാണിപ്പിനെന്നപറഞ്ഞു പി
ന്നെ ഉണ്ടായത എന്തെന്നാൽ അവർ പൊകുമ്പൊൾ അവർ
൰൫ ശുദ്ധതപ്പെട്ടു * അപ്പൊൾ അവരിൽ ഒരുത്തൻ താൻ സൌ
ഖ്യപ്പെട്ടു എന്ന കണ്ടിട്ട തിരിച്ചുവന്ന മഹാ ശബ്ദത്തൊടെ
൰൬ ദൈവത്തെ സ്തുതിച്ചു * അവന്റെ പാദങ്ങളിൽ കവിണ്ണുവീ
ണ അവനെ സ്തൊത്രം ചെയ്യു ആയവൻ ശമറിയക്കാരനാ

യത്തി ദൂരത്തുനിന്ന അബ്രഹാമിനെയും അവന്റെ മാവിട
ത്തിൽ ലാസറിനെയും കാണുന്നു ⁍ അപ്പൊൾ അവൻ അപ്പ ൨൪
നായ അബ്രഹാമെ ഞാൻ ൟ ജ്വാലയിൽ അതിവെദനപ്പെ
ടുന്നതുകൊണ്ട എന്നൊട കരുണ ഉണ്ടായി ലാസർ തന്റെ
വിരലിന്റെ അററം വെള്ളത്തിൽ മുക്കി എന്റെ നാവിനെ ത
ണുപ്പിപ്പാനായിട്ട അവനെ അയക്കെണമെന്ന നിലവിളിച്ച
പറഞ്ഞു ⁍ എന്നാറെ അബ്രഹാം പറഞ്ഞു മകനെ നീ നിന്റെ ൨൫
ആയുസ്സുള്ള കാലത്തിൽ നിന്റെ ഗുണങ്ങളെയും ലാസറും അ
പ്രകാരം തന്നെ ദൊഷങ്ങളെയും അനുഭവിച്ചു എന്ന ഓൎത്തു
കൊൾക ഇപ്പൊൾ ഇവൻ ആശ്വസിക്കപ്പെടുന്നു നീയൊ അ
തിവെദനപ്പെടുന്നു ⁍ ഇതെല്ലാം കൂടാതെയും ഇവിടെനിന്ന ൨൬
നിങ്ങളുടെ അടുക്കലെക്ക കടന്നുവരുവാൻ എങ്കിലും അവിടെ
നിന്ന ഞങ്ങളുടെ അടുക്കലെക്ക കടന്നുവരുവാൻ എങ്കിലും മന
സ്സുള്ളവൎക്ക കഴിയാത്ത പ്രകാരം ഞങ്ങൾക്കും നിങ്ങൾക്കും നടു
വെ വലുതായൊരു പിളൎപ്പ ഉണ്ടാക്കപ്പെട്ടിരിക്കുന്നു ⁍ അപ്പൊൾ ൨൭
അവൻ പറഞ്ഞു അപ്പനെ അപ്രകാരമാകയാൽ എനിക്ക അ
ഞ്ച സഹൊദരന്മാർ ഉണ്ട അവരും ൟ അതിവെദനയുള്ളസ്ഥ
ലത്തിലെക്ക വരാതെ ഇരിപ്പാനായിട്ട ഇവൻ അവൎക്ക സാ
ക്ഷിപ്പെടുത്തെണ്ടുന്നതിന്ന ⁍ ഇവനെ എന്റെ അപ്പന്റെ ൨൮
വീട്ടിലെക്ക അയക്കെണമെന്ന ഞാൻ നിന്നൊട അപെക്ഷി
ക്കുന്നു ⁍ അബ്രഹാം അവനൊടു പറഞ്ഞു അവൎക്ക മൊശെ ൨൯
യും ദീൎഘദൎശിമാരും ഉണ്ട അവൎക്ക അവർ ചെവികൊള്ളട്ടെ ⁍
എന്നാറെ അവൻ പറഞ്ഞു അപ്രകാരമല്ല അപ്പനായ അബ്ര ൩൦
ഹാമെ മരിച്ചവരിൽനിന്ന ഒരുത്തൻ അവരുടെ അടുക്കൽ പൊ
യാൽ അവർ അനുതാപപ്പെടും ⁍ അപ്പൊൾ അവൻ അവ ൩൧
നൊടു പറഞ്ഞു അവർ മൊശെക്കും ദീൎഘദൎശിമാൎക്കും ചെവി
കൊള്ളാതെ ഇരുന്നാൽ മരിച്ചവരിൽനിന്ന ഒരുത്തൻ ഉയിൎത്തെ
ഴുനീററാലും അവർ അനുസരപ്പെടുകയില്ല ⁍

## ൧൭. അദ്ധ്യായം.

൧ വിരുദ്ധമുണ്ടാക്കരുത എന്നുള്ളത.—൩ തമ്മിൽ തമ്മിൽ ക്ഷ
മിക്കുന്നത.—൧൧ പത്ത കുഷ്ഠരൊഗികളുടെ സംഗതി.—
൨൦ ദൈവത്തിന്റെ രാജ്യത്തെയും മനുഷ്യന്റെ പുത്ര
ന്റെ വരവിനെയും സംബന്ധിച്ചത.

പിന്നെ അവൻ ശിഷ്യന്മാരൊടു പറഞ്ഞു വിരുദ്ധങ്ങൾ
വരാതെ ഇരിപ്പാൻ കഴിയാത്തതാകുന്നു എന്നാലും അവ യാ
തൊരുത്തനാൽ വരുന്നുവൊ അവന ഹാ കഷ്ടം ⁍ അവൻ ൨
ൟ ചെറിയവരിൽ ഒരുത്തനെ വിരുദ്ധപ്പെടുത്തുന്നതിനെ
ക്കാൾ അവന്റെ കഴുത്തിൽ ഒരു തിരികല്ല തൂക്കി അവൻ സ

മുദ്രത്തിലെക്ക തള്ളപ്പെടുന്നത അവന കൊള്ളാകുന്നതായിരി
൩ ക്കം * നിങ്ങൾ ജാഗ്രതപ്പെട്ടുകൊൾവിൻ നിന്റെ സഹൊ
ദരൻ നിന്റെ നെരെ ദൊഷം ചെയ്യു എന്ന വരികിൽ അവ
നെ ശാസിക്ക അവൻ അനുതാപപ്പെട്ടാൽ അവനൊട ക്ഷ
൪ മിക്ക * അവൻ ഒരു ദിവസത്തിൽ എഴ പ്രാവശ്യം നിന്റെ
നെരെ ദൊഷം ചെയ്യു ഒരു ദിവസത്തിൽ എഴ പ്രാവശ്യം നി
ന്റെ അടുക്കൽ തിരിച്ചുവന്ന ഞാൻ അനുതാപപ്പെടുന്നു എ
൫ ന്ന പറഞ്ഞാൽ അവനൊടു ക്ഷമിക്കെണം * പിന്നെ അ
പ്പൊസ്തൊലന്മാർ കൎത്താവിനൊടു ഞങ്ങൾക്ക വിശ്വാസം വ
൬ ൎദ്ധിപ്പിക്കെണമെന്നപറഞ്ഞു * എന്നാറെ കൎത്താവപറഞ്ഞുനി
ങ്ങൾക്ക ഒരു കടുകമണിയൊളം വിശ്വാസം ഉണ്ടായിരുന്നാൽ
നിങ്ങൾ ഽരം കാട്ടത്തി വൃക്ഷത്തൊട നീ വെരൊടു കൂടെ പറി
ഞ്ഞ സമുദ്രത്തിൽ നടപ്പെടുക എന്ന പറയാം അതും നിങ്ങളെ
൭ അനുസരിക്കും * പിന്നെ നിങ്ങളിൽ ആൎക്ക ഉഴുകയൊ മെയി
ക്കയൊ ചെയ്യുന്ന ഒരു വെലക്കാരനുണ്ടായിട്ട അവൻ വയ
ലിൽനിന്ന വരുമ്പൊൾ നീ പൊയി ഭക്ഷണത്തിന്നിരിക്ക എ
൮ ന്ന അവൻ ഉടനെ അവനൊടു പറയുമൊ * നീ ഇനിക്ക അ
ത്താഴം കഴിക്കെണ്ടുന്നതിന ഒരുക്കി അര കെട്ടിക്കൊണ്ട ഞാൻ
ഭക്ഷിച്ച കുടിക്കുവൊളം ഇനിക്ക ശുശ്രൂഷചെയ്ക അതിന്റെ
ശെഷം നീ ഭക്ഷിച്ച കുടിക്കാമെന്ന അവനൊടു പറകയില്ല
൯ യൊ * തന്നൊടു കല്പിക്കപ്പെട്ട കാൎയ്യങ്ങളെ ആ വെലക്കാരൻ
ചെയ്തതുകൊണ്ട യജമാനൻ അവനെ നന്ദിക്കുന്നുവൊ ഇ
൰ നിക്ക തൊന്നുന്നില്ല * അപ്രകാരം നിങ്ങളും നിങ്ങളൊടു കല്പി
ക്കപ്പെട്ട കാൎയ്യങ്ങളെ ഒക്കയും ചെയ്തതിന്റെ ശെഷം ഞങ്ങൾ
പ്രയൊജനമില്ലാത്ത വെലക്കാരാകുന്നു ഞങ്ങൾ ചെയ്യെണ്ടി
യിരുന്നതു മാത്രം ചെയ്യു എന്ന പറവിൻ *
൰൧ പിന്നെ ഉണ്ടായത എന്തെന്നാൽ അവൻ യെറുശലമിലെ
ക്ക പ്രയാണംചെയ്യുമ്പൊൾ അവൻ ശമറിയായുടെയും ഗലി
൰൨ ലെയായുടെയും നടുവിൽ കൂടി പൊയി * ഒരു ഗ്രാമത്തിലെ
ക്ക പ്രവെശിക്കുമ്പൊൾ കുഷ്ഠരൊഗികളായ പത്ത മനുഷ്യർ
൰൩ അവനെ എതിരെററ ദൂരത്ത നിന്നു * യെശു ഗുരൊ ഞങ്ങ
ളൊടു കരുണയുണ്ടാകെണമെന്ന ശബ്ദവും ഉയൎത്തി പറഞ്ഞു *
൰൪ അവൻ അവരെ കണ്ടാറെ അവരൊടു നിങ്ങൾ പൊയി നി
ങ്ങളെ തന്നെ ആചാൎയ്യന്മാൎക്ക കാണിപ്പിനെന്നപറഞ്ഞു പി
ന്നെ ഉണ്ടായത എന്തെന്നാൽ അവർ പൊകുമ്പൊൾ അവർ
൰൫ ശുദ്ധതപ്പെട്ടു * അപ്പൊൾ അവരിൽ ഒരുത്തൻ താൻ സൌ
ഖ്യപ്പെട്ടു എന്ന കണ്ടിട്ട തിരിച്ചുവന്ന മഹാ ശബ്ദത്തൊടെ
൰൬ ദൈവത്തെ സ്തുതിച്ചു * അവന്റെ പാദങ്ങളിൽ കവിണ്ണുവീ
ണ അവനെ സ്തൊത്രം ചെയ്യു ആയവൻ ശമറിയക്കാരനാ

യിരുന്നു* അപ്പൊൾ യെശു ഉത്തരമായിട്ട പത്തു പെർ ശു ൧൭
ദ്ധമാക്കപ്പെട്ടില്ലയൊ ഒമ്പത പെരെവിടെ* ദൈവത്തിനസ്തുതി ചെ ൧൮
യ്യാനായിട്ട ഈ അന്യജാതിക്കാരനല്ലാതെ മറെറാരുത്തനും തിരി
ച്ചുവന്നത കാണപ്പെട്ടുന്നില്ല എന്ന പറഞ്ഞു* പിന്നെ അ ൧൯
വൻ അവനൊടു നീ എഴുനീററ പൊയ്ക്കൊൾക നിന്റെ വിശ്വാ
സം നിന്നെ രക്ഷിച്ചു എന്ന പറഞ്ഞു*

പിന്നെ ദൈവത്തിന്റെ രാജ്യം എപ്പൊൾ വരുമെന്ന പറി ൨൦
ശെന്മാർ അവനൊട ചൊദിച്ചപ്പൊൾ അവൻ അവരൊട ഉ
ത്തരമായിട്ട ദൈവത്തിന്റെ രാജ്യം കാഴ്ചപ്രകാരമായി വരു
ന്നില്ല* കണ്ടാലും ഇവിടെ എന്നും കണ്ടാലും അവിടെ എന്നും ൨൧
അവർ പറകയുമില്ല കണ്ടാലും ദൈവത്തിന്റെ രാജ്യം നിങ്ങ
ളിൽ തന്നെ ആകുന്നുവല്ലൊ എന്ന പറഞ്ഞു* പിന്നെ അ ൨൨
വൻ ശിഷ്യന്മാരൊടു പറഞ്ഞു നിങ്ങൾ മനുഷ്യന്റെ പുത്രന്റെ
നാളുകളിൽ ഒന്ന കാണ്മാൻ ആഗ്രഹിക്കുന്ന നാളുകൾ വരും
നിങ്ങൾ അതു കാണുകയുമില്ല* വിശെഷിച്ചും അവർ നിങ്ങ ൨൩
ളൊട കണ്ടാലും (അവൻ) ഇവിടെ അല്ലെങ്കിൽ കണ്ടാലും (അ
വൻ) അവിടെ എന്ന പറയും എങ്കിലും നിങ്ങൾ പുറപ്പെടരുത
പിന്നാലെ ചെല്ലുകയും അരുത* എന്തുകൊണ്ടെന്നാൽ ആ ൨൪
കാശത്തിന്റെ കീഴിൽ ഒരു ഭാഗത്തുനിന്ന മിന്നുന്ന മിന്നൽ
ആകാശത്തിന്റെ കീഴിൽ മറെറാരു ഭാഗത്തിലെക്ക എത പ്രകാ
രം പ്രകാശിക്കുന്നുവൊ അപ്രകാരം മനുഷ്യന്റെ പുത്രനും ത
ന്റെ നാളിൽ ഇരിക്കും* എന്നാൽ അവൻ മുമ്പെ വളരെ ക ൨൫
ഷ്ടപ്പെടുകയും ഈ സന്തതിയാൽ തള്ളിക്കളയപ്പെടുകയും ചെ
യ്യെണ്ടുന്നതാകുന്നു* വിശെഷിച്ച നൊഹ എന്നവന്റെ നാളു ൨൬
കളിൽ എതുപ്രകാരമുണ്ടായിരുന്നുവൊ അപ്രകാരം തന്നെ മ
നുഷ്യ പുത്രന്റെ നാളുകളിലും ഉണ്ടാകും* നൊഹ പെട്ടകത്തി ൨൭
ലെക്ക പ്രവെശിച്ച നാൾ വരെയും ജനങ്ങൾ ഭക്ഷിച്ചു കുടി
ച്ചു വിവാഹം ചെയ്തു വിവാഹംചെയ്തു കൊടുത്തു ജലപ്രളയം
വന്ന അവരെ എല്ലാവരെയും നശിപ്പിക്കയും ചെയ്തു* ലൊ ൨൮
ത്തഎന്നവന്റെ നാളുകളിലും ഉണ്ടായതു പൊലെയും (ഉണ്ടാ
കും) ജനങ്ങൾ ഭക്ഷിച്ചു കുടിച്ചു കൊണ്ടു വിററു നട്ടു പണിചെ
യ്തു* എന്നാൽ ലൊത്ത സൊദൊമിൽനിന്ന പുറപ്പെട്ടുപൊയ ൨൯
നാളിൽ തന്നെ ആകാശത്തിൽനിന്ന അഗ്നിയും ഗന്ധകവും
പെയ്തു എല്ലാവരെയും നശിപ്പിച്ചു* മനുഷ്യന്റെ പുത്രൻ വെ ൩൦
ളിപ്പെടുന്ന നാളിൽ അപ്രകാരം തന്നെ ഉണ്ടാകും* ആ നാ ൩൧
ളിൽ വീട്ടിന്റെ മുകളിൽ ഇരിക്കുന്നവൻ തന്റെ വസ്തുക്കൾ വീ
ട്ടിന്നകത്ത ഇരുന്നാൽ അവയെ എടുത്തുകൊൾവാനായിട്ട ഇറ
ങ്ങരുത വയലിൽ ഇരിക്കുന്നവനും അപ്രകാരം പിന്നൊക്കം
തിരികയുമരുത* ലൊത്തിന്റെ ഭാൎയ്യയെ ഓൎത്തുകൊൾവിൻ* ൩൨

൩൩ ആരെങ്കിലും തന്റെ ജീവനെ രക്ഷിച്ചുകൊൾവാൻ നൊക്കി
യാൽ അതിനെ നശിപ്പിക്കും ആരെങ്കിലും തന്റെ ജീവനെ
൩൪ നശിപ്പിച്ചാൽ അതിനെ രക്ഷിച്ചുകൊള്ളും * ആ രാത്രിയിൽ
ഒരു കിടക്കയിൽ രണ്ടുപെർ കിടക്കും ഒരുത്തൻ പിടിച്ചുകൊണ്ടു
൩൫ പൊകപ്പെടും മററവൻ വിടുവിക്കപ്പെടും * രണ്ടു സ്ത്രീകൾ ഒ
ന്നിച്ചു അരിച്ചുകൊണ്ടിരിക്കും ഒരുത്തി പിടിച്ചുകൊണ്ടുപൊക
൩൬ പ്പെടും മററവൾ വിടുവിക്കപ്പെടും * രണ്ടു പെർ വയലിൽ
ഇരിക്കും ഒരുത്തൻ പിടിച്ചുകൊണ്ടുപൊകപ്പെടും മററവൻ വി
൩൭ ടുവിക്കപ്പെടുമെന്ന ഞാൻ നിങ്ങളൊടു പറയുന്നു * പിന്നെ
അവർ ഉത്തരമായിട്ടുഅവനൊട കൎത്താവെഎവിടെ എന്ന പ
ഞ്ഞു എന്നാറെ അവൻ അവരൊടു ശവം എവിടെയാകുന്നു
വൊ അവിടെ കഴുകന്മാർ വന്നുകൂടും *

## ൧൮. അദ്ധ്യായം.

൧ നിരന്തരമായി പ്രാൎത്ഥന ചെയ്യെണമെന്നുള്ളത.— ൯
പറിശെന്റെയും ചുങ്കക്കാരന്റെയും സംഗതി.—൧൫ ക്രി
സ്തുവിന്റെ അരികിലെക്ക പൈതങ്ങളെ കൊണ്ടുവന്ന
ത.—൨൨ ക്രിസ്തുവിന്റെ നിമിത്തം സകലവും ഉപെക്ഷി
ക്കെണമെന്നുള്ളത.

പിന്നെ ആലസ്യപ്പെടാതെ എപ്പൊഴും പ്രാൎത്ഥിക്കെണ്ടുന്ന
൨ തിനെ കുറിച്ചു അവൻ ഒരു ഉപമ അവരൊടു പറഞ്ഞു * ആ
യതഎന്തെന്നാൽ ദൈവത്തെ ഭയപ്പെടാതെയും മനുഷ്യരെ
ശങ്കിക്കാതെയുമുള്ളൊരു ന്യായാധിപതി ഒരു പട്ടണത്തിൽ ഉ
൩ ണ്ടായിരുന്നു * ആ പട്ടണത്തിൽ ഒരു വിധവയും ഉണ്ടായി
രുന്നു അവൾ അവന്റെ അടുക്കൽ വന്ന എന്റെ പ്രതിയൊ
൪ ഗിയിൽനിന്ന എന്നെ രക്ഷിക്കെണമെന്ന പറഞ്ഞു * എ
ന്നാറെ കുറെ കാലത്തെക്ക അവന മനസ്സില്ലാതെ ഇരുന്നു പി
ന്നെ അവൻ തന്റെ ഉള്ളിൽ ഞാൻ ദൈവത്തെ ഭയപ്പെടാ
൫ തെയും മനുഷ്യരെ ശങ്കിക്കാതെയും ഇരിക്കുന്നു * എങ്കിലും ഒരും
വിധവ എന്നെ അസഹ്യപ്പെടുത്തുന്നതുകൊണ്ടു അവൾ എ
ല്ലാപ്പൊഴും വന്ന എന്നെ മുഷിപ്പിക്കാതെ ഇരിപ്പാനായിട്ടു
ഞാൻ അവൾക്കായി പ്രതിക്രിയ ചെയ്തു കൊടുക്കും എന്ന പറ
൬ ഞ്ഞു * പിന്നെ കൎത്താവ പറഞ്ഞു അനീതിയുള്ള ന്യായാധി
൭ പതി പറയുന്നതു കെൾപ്പിൻ * അപ്രകാരം തന്നൊട രാവും
പകലും നിലവിളിക്കുന്നവരായി താൻ തെരിഞ്ഞെടുത്തിട്ടുള്ളവ
രെ കുറിച്ചു ദൈവം താമസിക്കുന്നു എങ്കിലും അവൎക്കായി പ്ര
൮ തിക്രിയ ചെയ്തു കൊടുക്കയില്ലയൊ * അവൻ വെഗത്തിൽ
അവൎക്കായി പ്രതിക്രിയ ചെയ്തു കൊടുക്കുമെന്ന ഞാൻ നിങ്ങ
ളൊടു പറയുന്നു എന്നാലും മനുഷ്യന്റെ പുത്രൻ വരുമ്പൊൾ

അവൻ ഭൂമിയിൽ വിശ്വാസം കണ്ടെത്തുമൊ *
പിന്നെ തങ്ങൾ നീതിമാന്മാരെന്ന തങ്ങളിൽ തന്നെ ഉറെ ൯
ച്ച ശെഷമുള്ളവരെ നിന്ദിച്ചിട്ടുള്ള ചിലരൊട അവൻ ൟ ഉ
പമ പറഞ്ഞു * രണ്ട മനുഷ്യർ പ്രാൎത്ഥിപ്പാനായിട്ട ദൈവാല ൧൦
യത്തിലെക്ക പൊയി (അവരിൽ) ഒരുത്തൻ പറിശെൻ മററവ
നും ചുങ്കക്കാരൻ ആയിരുന്നു * പറിശെൻ നിന്നുകൊണ്ട ത ൧൧
ങ്കൽ തന്നെ ഇപ്രകാരം പ്രാൎത്ഥിച്ചു ദൈവമെ ഞാൻ പിടിച്ചു
പറിക്കാരും വിനീതികാരും വ്യഭിചാരക്കാരുമായി മററുള്ള മനു
ഷ്യരെ പൊലെ എങ്കിലും ൟ ചുങ്കക്കാരനെ പൊലെയും എങ്കി
ലും അല്ലായ്കകൊണ്ട ഞാൻ നിന്നെ വന്ദിക്കുന്നു * ഞാൻ ആ ൧൨
ഴ്ചവട്ടത്തിൽ രണ്ട പ്രാവശ്യം ഉപൊഷിക്കുന്നു ഞാൻ അനുഭ
വിക്കുന്ന സകല വസ്തുക്കളിലും പത്തിലൊന്ന കൊടുത്തുവരു
ന്നു എന്ന പറഞ്ഞു * എന്നാൽ ചുങ്കക്കാരൻ ദൂരത്ത നിന്നു ൧൩
കൊണ്ട തന്റെ കണ്ണുകളെ പൊലും ആകാശത്തിലെക്ക ഉയ
ൎത്തുവാൻ മനസ്സില്ലാതെ തന്റെ മാൎവ്വിടത്ത അടിച്ചുകൊണ്ട
ദൈവമെ പാപിയായിരിക്കുന്ന എന്നൊട കരുണ ഉണ്ടാകെ
ണമെ എന്ന പറഞ്ഞു * ഇവൻ മററവനെക്കാളും നീതിമാനാ ൧൪
ക്കപ്പെട്ടവനായി തന്റെ വീട്ടിലെക്ക പൊയി എന്ന ഞാൻ
നിങ്ങളൊട്ട പറയുന്നു അതെന്തുകൊണ്ടെന്നാൽ തന്നെ താൻ
ഉയൎത്തുന്നവനെല്ലാം താഴ്ത്തപ്പെടും തന്നെ താൻ താഴ്ത്തുന്നവനൊ
ഉയൎത്തപ്പെടും *
പിന്നെ ചെറിയ പൈതങ്ങളെ അവൻ തൊടുവാനായിട്ട ൧൫
അവർ അവരെ അവന്റെ അടുക്കൽ കൊണ്ടുവന്നു എന്നാൽ
ശിഷ്യന്മാർ അതു കണ്ടാറെ അവരെ വിലക്കി * അപ്പൊൾ ൧൬
യെശു അവരെ അടുക്കൽ വിളിച്ചിട്ട പൈതങ്ങൾ എന്റെ അ
ടുക്കൽ വരുവാൻ വിടുവിൻ അവരെ വിരൊധിക്കയുമരുത എ
ന്തുകൊണ്ടെന്നാൽ ദൈവത്തിന്റെ രാജ്യം ഇപ്രകാരമുള്ളവരു
ടെ ആകുന്നു * ആരെങ്കിലും ഒരു ചെറിയ പൈതൽ എന്ന ൧൭
പൊലെ ദൈവത്തിന്റെ രാജ്യം കൈക്കൊള്ളുന്നില്ല എങ്കിൽ
അവൻ അതിലെക്ക ഒരു പ്രകാരത്തിലും കടക്കയില്ല എന്ന
ഞാൻ സത്യമായിട്ട നിങ്ങളൊട്ട പറയുന്നു എന്ന പറഞ്ഞു *
പിന്നെ പ്രമാണിയായ ഒരുത്തൻ അവനൊട്ട നല്ല ഗുരൊ ൧൮
ഞാൻ നിത്യ ജീവനെ അവകാശമായനുഭവിപ്പാനായിട്ട എന്ത
ചെയ്യെണം എന്ന ചൊദിച്ചു * എന്നാറെ യെശു അവനൊട്ട ൧൯
നീ എന്തിന എന്നെ നല്ലവനെന്ന ചൊല്ലുന്നു ദൈവം ഒരു
വൻ അല്ലാതെ മറെറാരുത്തനും നല്ലവനല്ലല്ലൊ * വ്യഭിചാരം ൨൦
ചെയ്യരുത കുല ചെയ്യരുത മൊഷണം ചെയ്യരുത കള്ള സാ
ക്ഷി പറയരുത നിന്റെ അപ്പനെയും നിന്റെ അമ്മയെയും
ബഹുമാനിക്ക എന്നുള്ള കല്പനകളെ നീ അറിയുന്നുവല്ലൊ എ

൨൧ ന്ന പറഞ്ഞു * എന്നാറെ അവൻ ഇവയൊക്കയും ഞാൻ എ
൨൨ ന്റെ ബാല്യം മുതൽ പ്രമാണിച്ചിട്ടുണ്ട എന്ന പറഞ്ഞു * അ
പ്പൊൾ യെശു ഈ കാൎയ്യങ്ങളെ കെട്ടിട്ട അവനൊട ഇനി നി
നക്ക ഒന്ന കുറവുണ്ട നിനക്കുള്ള വസ്തുക്കളെ ഒക്കയും വിററ
ദരിദ്രൎക്ക പങ്കിട്ട കൊടുക്ക എന്നാൽ നിനക്ക സ്വൎഗ്ഗത്തിൽ നി
ക്ഷെപമുണ്ടാകും പിന്നെ വന്ന എന്നെ പിന്തുടൎന്നുകൊൾക എ
൨൩ ന്ന പറഞ്ഞു * അവൻ ഇതു കെട്ടാറെ മഹാ ദുഃഖമുള്ളവനാ
൨൪ യി എന്തെന്നാൽ അവൻ മഹാ ധനവാനായിരുന്നു * അ
വൻ വളരെ ദുഃഖമുള്ളവനായി എന്ന യെശു കണ്ടപ്പൊൾ പറ
ഞ്ഞു സമ്പത്തുള്ളവർ ദൈവത്തിന്റെ രാജ്യത്തിലെക്ക കടക്കു
൨൫ ന്നത മഹാ പ്രയാസം * ഒരു ധനവാൻ ദൈവത്തിന്റെ
രാജ്യത്തിലെക്ക കടക്കുന്നതിനെക്കാൾ ഒരു ഒട്ടകം ഒരു സൂചി
യുടെ കൊഴയിൽ കൂടി കടന്ന പൊകുന്നത എററം എളുപ്പമാ
൨൬ കുന്നു * ഇതു കെട്ടവർ അപ്രകാരമായാൽ രക്ഷിക്കപ്പെടുവാൻ
൨൭ കഴിയുന്നവൻ ആര എന്ന പറഞ്ഞു * എന്നാറെ അവൻ മ
നുഷ്യരാൽ കഴിയാത്ത കാൎയ്യങ്ങൾ ദൈവത്താൽ കഴിയുന്നവ
യാകുന്നു എന്ന പറഞ്ഞു *
൨൮ അപ്പൊൾ പത്രൊസ കണ്ടാലും ഞങ്ങൾ സകലവും ഉപെ
൨൯ ക്ഷിച്ച നിന്നെ പിന്തുടൎന്നിരിക്കുന്നു എന്ന പറഞ്ഞു * പി
ന്നെ അവൻ അവരൊട ദൈവത്തിന്റെ രാജ്യത്തിന്റെ നി
മിത്തമായിട്ട വീടെങ്കിലും അമ്മയപ്പന്മാരെ എങ്കിലും സഹൊ
ദരന്മാരെ എങ്കിലും ഭാൎയ്യയെ എങ്കിലും മക്കളെ എങ്കിലും ഉപെ
൩൦ ക്ഷിച്ചവൻ ഒരുത്തനും * ഈ കാലത്തിൽ ബഹു ഇരട്ടിയും
വരുവാനുള്ള ലൊകത്തിൽ നിത്യ ജീവനെയും പ്രാപിക്കാത്ത
വനാകയില്ല എന്ന ഞാൻ സത്യമായിട്ട നിങ്ങളൊട പറയു
ന്നു എന്ന പറഞ്ഞു *
൩൧ പിന്നെ അവൻ പന്ത്രണ്ട പെരെ കൂട്ടിക്കൊണ്ട അവരൊട
കണ്ടാലും നാം യെറുശലമിലെക്ക പൊകുന്നു മനുഷ്യന്റെ പു
ത്രനെ കുറിച്ച ദീൎഘദൎശിമാരാൽ എഴുതപ്പെട്ടിരിക്കുന്ന കാൎയ്യങ്ങ
൩൨ ളൊക്കയും നിവൃത്തിക്കും * എന്തുകൊണ്ടെന്നാൽ അവൻ പുറ
ജാതികൾക്ക എല്പിക്കപ്പെടുകയും പരിഹസിക്കപ്പെടുകയും നി
൩൩ ന്ദിക്കപ്പെടുകയും തുപ്പപ്പെടുകയും ചെയ്യും * അത്രയുമല്ല അ
വർ അവനെ വാറ കൊണ്ട അടിച്ച കൊല്ലും പിന്നെ മൂന്നാം
ദിവസത്തിൽ അവൻ തിരികെ ഉയിൎത്തെഴുനീല്ക്കും എന്ന പറ
൩൪ ഞ്ഞു * എന്നാറെ അവർ ഈ കാൎയ്യങ്ങളിൽ ഒന്നും തിരിച്ചറി
ഞ്ഞില്ല ഈ വചനവും അവൎക്ക മറപൊരുളായിരുന്നു ചൊല്ല
പ്പെട്ട കാൎയ്യങ്ങളെ അവർ അറിഞ്ഞതുമില്ല *
൩൫ പിന്നെ ഉണ്ടായത എന്തെന്നാൽ അവൻ യെറിഹൊയി
ക്ക സമീപിച്ചപ്പൊൾ വഴി അരികെ ഒരു കുരുടൻ ഭിക്ഷ യാ

ചിച്ചുകൊണ്ട ഇരിക്കുന്നുണ്ടായിരുന്നു* അവൻ പുരുഷാരം ൩൬
കടന്നു പൊകുന്നതു കെട്ടാറെ ഇത എന്താകുന്നു എന്ന ചൊ
ദിച്ചു* അവർ അവനൊട നസറായക്കാരനായ യെശു കട ൩൭
ന്നു പൊകുന്നു എന്ന അറിയിച്ചു* അപ്പൊൾ അവൻ യെ ൩൮
ശു ദാവീദിന്റെ പുത്ര എന്നൊട കരുണ ഉണ്ടാകെണമെന്ന
ഉറക്കെ വിളിച്ചു പറഞ്ഞു* അവൻ മിണ്ടാതെ ഇരിപ്പാനായിട്ട ൩൯
മുമ്പെ പൊകുന്നവർ അവനെ വിലക്കി എന്നാലൊ അവൻ
ദാവീദിന്റെ പുത്ര എന്നൊട കരുണ ഉണ്ടാകെണമെന്ന അ
ധികമധിമായി നിലവിളിച്ചു* അപ്പൊൾ യെശു നിന്ന അ ൪൦
വനെ തന്റെ അടുക്കൽ കൊണ്ടുവരുവാൻ കല്പിച്ചു അവൻ അ
ടുത്ത വന്നപ്പൊൾ അവൻ അവനൊട* ഞാൻ നിനക്ക എന്ത ൪൧
ചെയ്യെണമെന്ന മനസ്സായിരിക്കുന്നു എന്ന ചൊദിച്ചു അ
പ്പൊൾ അവൻ കൎത്താവെ ഞാൻ കാഴ്ച പ്രാപിക്കെണമെന്നാ
കുന്നു എന്ന പറഞ്ഞു* അപ്പൊൾ യെശു അവനൊട നീ കാഴ്ച ൪൨
പ്രാപിക്ക നിന്റെ വിശ്വാസം നിന്നെ രക്ഷിച്ചു എന്ന പറ
ഞ്ഞു* ഉടനെ അവൻ കാഴ്ച പ്രാപിച്ചു ദൈവത്തെ സ്തുതിച്ചു ൪൩
കൊണ്ട അവന്റെ പിന്നാലെ പൊയി ജനങ്ങളൊക്കയും അ
തു കണ്ടപ്പൊൾ ദൈവത്തിന്ന സ്തുതി ചെയ്തു*

## ൧൯. അദ്ധ്യായം.

൧ ചുങ്കക്കാരനായ സക്കായി.—൧൧ പത്ത റാത്തൽ ദ്രവ്യം.—൨൮ ക്രിസ്തു യെറുശലമിലെക്ക വാഹനം കരെറി പൊകുന്നത.—൪൧ യെറുശലമിനെ കുറിച്ച കരയുന്നത ദൈവാലയം ശുദ്ധം ചെയ്യുന്നത*

യെശു യെറിഹൊയിലെക്ക ചെന്ന കടന്ന പൊയി* എ ൨
ന്നാറെ കണ്ടാലും സക്കായി എന്ന പെരുള്ള ഒരു മനുഷ്യൻ ഉ
ണ്ടായിരുന്നു അവൻ ചുങ്കക്കാരിൽ പ്രമാണിയായും ധനവാ
നായും ഇരുന്നു* യെശു ഇന്നവനാകുന്നു എന്ന അവനെ ൩
കാണ്മാൻ അവൻ അപെക്ഷിച്ചു എന്നാറെ ശരീരവളൎച്ചയിൽ
ചെറിയവനായിരുന്നതുകൊണ്ട പുരുഷാരത്തിന്റെ നിമിത്ത
മായിട്ട അവന കഴിഞ്ഞില്ല* അപ്പൊൾ അവൻ മുമ്പെ ഓ ൪
ടി അവൻ ആ വഴിയെ കടന്ന പൊകുന്നവനായിരുന്നതു
കൊണ്ട അവനെ കാണ്മാനായിട്ട ഒരു കാട്ടത്തി വൃക്ഷത്തിൽ
കെറി* പിന്നെ യെശു ആ സ്ഥലത്ത വന്നപ്പൊൾ മെല്പട്ട ൫
നൊക്കി അവനെ കണ്ട അവനൊട സക്കായിയെ ബദ്ധപ്പെട്ട
ഇറങ്ങിവരിക എന്തുകൊണ്ടെന്നാൽ ഇന്ന ഞാൻ നിന്റെ വീ
ട്ടിൽ പാൎക്കെണ്ടുന്നതാകുന്നു എന്ന പറഞ്ഞു* അപ്രകാരം അ ൬
വൻ ബദ്ധപ്പെട്ട ഇറങ്ങി സന്തൊഷത്തൊടെ അവനെ കൈ
ക്കൊണ്ടു* പിന്നെ അവർ അതു കണ്ടാറെ അവൻ പാപി ൭

യായൊരു മനുഷ്യന്റെ അടുക്കൽ പാൎപ്പാൻ പൊയി എന്ന
൮ എല്ലാവരും പിറുപിറുത്തു * എന്നാൽ സക്കായി നിന്ന കൎത്താ
വിനൊടു കണ്ടാലും കൎത്താവെ ഞാൻ എന്റെ ദ്രവ്യങ്ങളിൽ
പാതി ദരിദ്രൎക്ക കൊടുക്കുന്നു അത്രയുമല്ല ഞാൻ യാതൊരുത്ത
നിൽനിന്നും വല്ലതും അന്യായമായിട്ടു വാങ്ങിട്ടുണ്ടെങ്കിൽ നാല
൯ എരട്ടി തിരികെ കൊടുക്കുന്നു എന്ന പറഞ്ഞു * അപ്പൊൾ യെ
ശു അവനൊടു ഇവനും അബ്രഹാമിന്റെ പുത്രനാകകൊണ്ടു
൧൦ ഇന്ന ഈ വീട്ടിന രക്ഷ ഉണ്ടായി * എന്തുകൊണ്ടെന്നാൽ
കാണാതെപൊയതിനെ അന്വെഷിപ്പാനും രക്ഷിപ്പാനും മനു
ഷ്യന്റെ പുത്രൻ വന്നിരിക്കുന്നു എന്ന പറഞ്ഞു *
൧൧ അവർ ഈ കാൎയ്യങ്ങളെ കെട്ടുകൊണ്ടിരിക്കുമ്പൊൾ അവൻ
താൻ യെറുശലമിന്ന സമീപമായിരുന്നതുകൊണ്ടും ദൈവ
ത്തിന്റെ രാജ്യം ശീഘ്രമായി കാണപ്പെടുമെന്ന അവർ നി
൧൨ രൂപിച്ചതുകൊണ്ടും ഒരു ഉപമ കൂട്ടി പറഞ്ഞു * അതുകൊണ്ടു
അവൻ പറഞ്ഞു കുലശ്രെഷ്ഠനായ ഒരുത്തൻ ഒരു രാജ്യം തനി
ക്കായി എറ്റുകൊണ്ടു പിന്നെ തിരിച്ചുവരുവാൻ ഒരു ദൂരദെശ
൧൩ ത്തിലെക്ക പൊയി * അപ്പൊൾ അവൻ തന്റെ പത്തു ശുശ്രൂ
ഷക്കാരെ വിളിച്ചു അവൎക്ക പത്തു റാത്തൽ ദ്രവ്യം എല്പിച്ചു ഞാൻ
വരുവൊളത്തിന്ന വ്യാപാരം ചെയ്തുകൊൾവിൻ എന്ന അവ
൧൪ രൊടു പറഞ്ഞു പൊയി * എന്നാറെ അവന്റെ നഗരക്കാർ
അവനെ പകെച്ചു ഇവൻ ഞങ്ങളുടെ മെൽ രാജാവായിരി
പ്പാൻ ഞങ്ങൾക്ക മനസ്സില്ലെന്ന പറഞ്ഞ അവന്റെ പിന്നാ
൧൫ ലെ ഒരു സ്ഥാനാപത്യം അയച്ചു * പിന്നെ ഉണ്ടായത എന്തെ
ന്നാൽ അവൻ രാജ്യം എറ്റുകൊണ്ടു തിരിച്ചുവന്നപ്പൊൾ താൻ
ദ്രവ്യം കൊടുത്തിരുന്ന ആ ശുശ്രൂഷക്കാർ ഒരൊരുത്തൻ വ്യാ
പാരം ചെയ്തതിനാൽ എത്ര സമ്പാദിച്ചു എന്ന അറിയെണ്ടുന്ന
തിന്നായിട്ടു അവരെ തന്റെ അടുക്കൽ വിളിപ്പാൻ കല്പിച്ചു *
൧൬ അപ്പൊൾ ഒന്നാമത്തവൻ വന്ന കൎത്താവെ നിന്റെ റാത്തൽ
൧൭ പത്തു റാത്തൽ കൂട നെടി എന്ന പറഞ്ഞു * എന്നാറെ അവൻ
അവരൊടു നന്നായി ഉത്തമ ശുശ്രൂഷക്കാരനെ നീ അല്പമായി
ട്ടുള്ളതിൽ വിശ്വാസമുള്ളവനായിരുന്നതുകൊണ്ടു നിനക്ക പത്തു
൧൮ നഗരങ്ങളുടെ മെൽ അധികാരമുണ്ടാക എന്ന പറഞ്ഞു * പി
ന്നെ രണ്ടാമത്തവൻ വന്ന കൎത്താവെ നിന്റെ റാത്തൽ അ
൧൯ ഞ്ചു റാത്തൽ സമ്പാദിച്ചു എന്ന പറഞ്ഞു * അവൻ അവ
നൊടും നീയും അഞ്ചു നഗരങ്ങൾക്ക അധികാരിയായി ഇരി
൨൦ ക്ക എന്ന പറഞ്ഞു * പിന്നെ മറ്റൊരുത്തൻ വന്ന കൎത്താവെ
ഇതാ നിന്റെ റാത്തൽ ഇരിക്കുന്നു അതു ഞാൻ ഒരു ശീലയിൽ
൨൧ വെച്ചുകൊണ്ടിരുന്നു * എന്തെന്നാൽ നീ വെക്കാത്തത എടുക്ക
യും വിതെക്കാത്തതു കൊയ്യുകയും ചെയ്യുന്ന കഠിന മനുഷ്യനാ

കകൊണ്ട ഞാൻ നിന്നെ ഭയപ്പെട്ടിരുന്നു എന്ന പറഞ്ഞു * എ ൨൨
ന്നാറെ അവൻ അവനൊട്ട ദുഷ്ട ശുശ്രൂഷക്കാരനെ ഞാൻ
നിന്റെ വായിൽനിന്ന തന്നെ നിന്നെ ന്യായം വിധിക്കും
ഞാൻ വെക്കാത്തത എടുക്കുന്നവനായും വിതെക്കാത്തതു കൊ
യ്യുന്നവനായുമുള്ള കഠിന മനുഷ്യനാകുന്നു എന്ന നീ അറിഞ്ഞി
രുന്നുവല്ലൊ * അപ്രകാരമായാൽ ഞാൻ തിരിച്ചുവരുമ്പൊൾ ൨൩
എന്റെ ദ്രവ്യം പലിശയൊടും കൂടെ വാങ്ങികൊൾവാനായിട്ട
നീ അതു പൊൻവാണിഭസ്ഥലത്തിൽ എന്തിന കൊടുത്തില്ല
എന്ന പറഞ്ഞു * പിന്നെ അവൻ അരികെ നിന്നവരൊട്ട ൨൪
ആ റാത്തൽ അവനിൽനിന്ന എടുത്ത പത്ത റാത്തലുള്ളവന
കൊടുത്തുകൊൾവിൻ എന്ന പറഞ്ഞു * (എന്നാറെ അവർ അ ൨൫
വനൊട്ട കർത്താവെ അവന പത്ത റാത്തലുണ്ടല്ലൊ എന്ന പ ൨൬
റഞ്ഞു *) എന്തുകൊണ്ടെന്നാൽ ഉള്ളവന എല്ലാവന്നും കൊടുക്ക
പ്പെടും ഇല്ലാത്തവന്നുള്ളതും അവങ്കൽനിന്ന എടുക്കപ്പെടുമെന്ന
ഞാൻ നിങ്ങളൊട്ട പറയുന്നു * എങ്കിലും ഞാൻ തങ്ങളുടെ ൨൭
മെൽ രാജാവായിരിപ്പാൻ മനസ്സില്ലാത്ത എന്റെ ശത്രുക്കളായ
വരെ ഇവിടെ കൊണ്ടുവന്ന എന്റെ മുമ്പാകെ കൊന്നുകളു
വിൻ എന്ന പറഞ്ഞു *
അവൻ ഇപ്രകാരം പറഞ്ഞതിന്റെ ശെഷം യെറുശലമി ൨൮
ലെക്ക കരെറിക്കൊണ്ട മുമ്പെ നടന്നു * പിന്നെ ഉണ്ടായത ൨൯
എന്തെന്നാൽ അവൻ ഒലിവു മല എന്ന പെരുള്ള മലയുടെ
അരികെയുള്ള ബെതപ്പാഗെക്കും ബെതാനിയായിക്കും സമീ
പിച്ചപ്പൊൾ അവൻ തന്റെ ശിഷ്യന്മാരിൽ രണ്ടാളിനെ അ
യച്ചു * നിങ്ങളുടെ നെരെ ഇരിക്കുന്ന ഗ്രാമത്തിലെക്ക പൊ ൩൦
കുവിൻ അതിലെക്കപ്രവെശിക്കുമ്പൊൾ നിങ്ങൾ മനുഷ്യരിൽ
ഒരുത്തനും ഒരുനാളും കെറിട്ടില്ലാത്ത ഒരു കഴുത ആണ്കുട്ടി കെട്ടി
യിരിക്കുന്നതു കാണും അവനെ അഴിച്ചു കൊണ്ടുവരുവിൻ *
നിങ്ങൾ അവനെ എന്തിന അഴിക്കുന്നു എന്ന യാതൊരുത്ത ൩൧
നും നിങ്ങളൊട ചൊദിച്ചാൽ കർത്താവിന അവനെ കൊണ്ട
ആവശ്യമുണ്ട എന്നുള്ള പ്രകാരം അവനൊട്ട പറവിനെന്ന
പറഞ്ഞു * അപ്രകാരം അയക്കപ്പെട്ടവർ പൊയി അവൻ ൩൨
തങ്ങളൊട്ട പറഞ്ഞ പ്രകാരം തന്നെ കണ്ടു * അവർ ആ ക ൩൩
ഴുത ആണ്കുട്ടിയെ അഴിക്കുമ്പൊൾ അവന്റെ ഉടയക്കാർ അ
വരൊട്ട നിങ്ങൾ കഴുതക്കുട്ടിയെ എന്തിന അഴിക്കുന്നു എന്ന
പറഞ്ഞു * എന്നാറെ അവർ കർത്താവിന അവനെ കൊണ്ട ൩൪
ആവശ്യമുണ്ട എന്ന പറഞ്ഞു * പിന്നെ അവർ അവനെ ൩൫
യെശുവിന്റെ അടുക്കൽ കൊണ്ടുവന്നു തങ്ങളുടെ വസ്ത്രങ്ങ
ളെ കഴുതക്കുട്ടിയുടെ മെൽ ഇട്ട യെശുവിനെ അതിന്മെൽ ക
രെറി * പിന്നെ അവൻ പൊകുമ്പൊൾ അവർ തങ്ങളുടെ ൩൬

൩൬ വസ്ത്രങ്ങളെ വഴിയിൽ വിരിച്ചു * അത്രയുമല്ല അവൻ ഒലി
വു മലയുടെ ഇറക്കത്തിൽ സമീപിച്ചപ്പൊൾ തന്നെ ശിഷ്യ
ന്മാരുടെ കൂട്ടമെല്ലാം തങ്ങൾ കണ്ടിട്ടുള്ള സകല അതിശയങ്ങ
ളെയും കുറിച്ച സന്തൊഷപ്പെട്ടു ദൈവത്തെ ഒരു മഹാ ശബ്ദ
൩൮ ത്തൊടെ സ്തുതിച്ചു തുടങ്ങി * കൎത്താവിന്റെ നാമത്തിൽ വരു
ന്ന രാജാവ അനുഗ്രഹിക്കപ്പെട്ടവൻ സ്വൎഗ്ഗത്തിൽ സമാധാ
൩൯ നവും അത്യുന്നതങ്ങളിൽ മഹത്വവും എന്ന പറഞ്ഞു * അ
പ്പൊൾ പുരുഷാരത്തിൽനിന്ന പറിശെന്മാരിൽ ചിലർ അവ
നൊടു ഗുരൊ നിന്റെ ശിഷ്യന്മാരെ വിലക്കുക എന്ന പറ
൪൦ ഞ്ഞു * അവൻ ഉത്തരമായിട്ട അവരൊടു ഇവർ മിണ്ടാതെ
ഇരുന്നാൽ കല്ലുകൾ ഉടനെ വിളിച്ച പറയും എന്ന ഞാൻ നി
ങ്ങളൊടു പറയുന്നു എന്ന പറഞ്ഞു *
൪൧ പിന്നെ അവൻ സമീപിച്ചപ്പൊൾ നഗരത്തെ നൊക്കി അ
൪൨ തിനെ കുറിച്ച കരഞ്ഞ പറഞ്ഞു * നിന്റെ ഈ നാളിലെങ്കി
ലും നിന്റെ സമാധാനത്തെ സംബന്ധിച്ച കാൎയ്യങ്ങളെ നീ
താനും അറിഞ്ഞിരുന്നെങ്കിലൊ എന്നാൽ ഇപ്പൊൾ അവ നി
൪൩ ന്റെ കണ്ണുകൾക്ക മറഞ്ഞിരിക്കുന്നു * എന്തുകൊണ്ടെന്നാൽ
നിന്റെ ദൎശന കാലം നീ അറിയാതെ ഇരുന്നതുകൊണ്ട നി
ന്റെ ശത്രുക്കൾ നിനക്ക ചുറ്റും കിടങ്ങ ഉണ്ടാക്കി നിന്നെ വ
൪൪ ളഞ്ഞുകൊണ്ട എല്ലാടത്തിലും നിന്നെ അടെച്ച * നിന്നെയും
നിന്നിലുള്ള നിന്റെ മക്കളെയും നിലത്തൊട സമമാക്കി തീൎത്ത
നിങ്കൽ ഒരു കല്ല മറ്റൊരു കല്ലിന്മെൽ ശെഷിപ്പിക്കാതെ ഇരി
ക്കും നാളുകൾ നിങ്കൽ വരും *
൪൫ പിന്നെ അവൻ ദൈവാലയത്തിലെക്ക ചെന്ന അതിൽ
൪൬ വില്ക്കുന്നവരൊടും കൊള്ളുന്നവരൊടും * എന്റെ ഭവനം പ്രാ
ൎത്ഥനയുടെ ഭവനമാകുന്നു എന്ന എഴുതിയിരിക്കുന്നു എന്നാൽ
നിങ്ങൾ അതു കള്ളന്മാരുടെ ഗുഹയാക്കി തീൎത്തു എന്ന പറഞ്ഞ
അവരെ പുറത്താക്കി തുടങ്ങി *
൪൭ അത്രയുമല്ല അവൻ നാൾതൊറും ദൈവാലയത്തിൽ പഠി
പ്പിച്ചുകൊണ്ടിരുന്നു എന്നാറെ പ്രധാനാചാൎയ്യന്മാരും ഉപാദ്ധ്യാ
യന്മാരും ജനത്തിലെ പ്രമാണികളും അവനെ കൊല്ലുവാനാ
൪൮ യിട്ട അന്വെഷിച്ചു * ജനങ്ങളെല്ലാം അവന്റെ വാക്ക കെൾ
പ്പാൻ വളരെ ജാഗ്രതപ്പെട്ടിരുന്നതുകൊണ്ട തങ്ങൾ എങ്ങിനെ
ചെയ്യെണ്ടു എന്ന കണ്ടതുമില്ല *

൨൦. അദ്ധ്യായം.

൧ ക്രിസ്തു തന്റെ അധികാരം പ്രകാശിപ്പിക്കുന്നത.—൯ മുന്തിരിങ്ങത്തൊട്ടത്തിന്റെ ഉപമ.—൧൯ കൈസറിന വരിപ്പണം കൊടുക്കുന്ന സംഗതി.—൨൭ ജീവിച്ചെഴുനീല്പിന്റെ സംഗതി.

പിന്നെ ആ ദിവസങ്ങളിൽ ഒന്നിൽ ഉണ്ടായത എന്തെ
ന്നാൽ അവൻ ദൈവാലയത്തിൽ ജനങ്ങളെ പഠിപ്പിച്ച എ
വൻഗെലിയൊനെ പ്രസംഗിക്കുമ്പൊൾ പ്രധാനാചാൎയ്യന്മാ
രും ഉപാദ്ധ്യായന്മാരും മൂപ്പന്മാരൊടു കൂടി അവന്റെ നെരെ വ
ന്ന * അവനൊട സംസാരിച്ച നീ എന്ത അധികാരം കൊ ൨
ണ്ട ൟ കാൎയ്യങ്ങളെ ചെയ്യുന്നു അല്ലെങ്കിൽ നിനക്ക ൟ അധി
കാരം തന്നവൻ ആര എന്ന ഞങ്ങളൊടു പറക എന്ന പറ
ഞ്ഞു * എന്നാറെ അവൻ ഉത്തരമായിട്ട അവരൊടു ഞാനും ൩
നിങ്ങളൊടു ഒരു വചനം ചൊദിക്കും ആയത * യൊഹന്നാ ൪
ന്റെ ബപ്തിസ്മ സ്വൎഗ്ഗത്തിൽനിന്നുണ്ടായൊ മനുഷ്യരിൽനി
ന്നുണ്ടായൊ എന്നൊടു പറവിൻ എന്ന പറഞ്ഞു * അപ്പൊൾ ൫
അവർ തമ്മിൽ തമ്മിൽ ആലൊചിച്ച സ്വൎഗ്ഗത്തിൽനിന്നുണ്ടാ
യി എന്ന നാം പറഞ്ഞാൽ അവൻ എന്നാൽ നിങ്ങൾ അവ
നെ എന്തുകൊണ്ട വിശ്വസിക്കാഞ്ഞു എന്ന പറയും * മനു ൬
ഷ്യരിൽനിന്നുണ്ടായി എന്ന നാം പറഞ്ഞാൽ ജനങ്ങളൊക്കയും
നമ്മെ കല്ലു കൊണ്ട എറിയും എന്തുകൊണ്ടെന്നാൽ യൊഹ
ന്നാൻ ഒരു ദീൎഘദൎശിയായിരുന്നു എന്ന അവർ ബൊധിച്ചു
എന്ന പറഞ്ഞു * പിന്നെ അത എവിടെനിന്നുണ്ടായി എന്ന ൭
അറിയുന്നില്ല എന്ന അവർ ഉത്തരമായിട്ട പറഞ്ഞു * എന്നാ ൮
റെ യെശു അവരൊടു ഞാൻ എന്ത അധികാരം കൊണ്ട ൟ
കാൎയ്യങ്ങളെ ചെയ്യുന്നു എന്ന ഞാനും നിങ്ങളൊടു പറയുന്നി
ല്ല എന്ന പറഞ്ഞു *
അപ്പൊൾ അവൻ ൟ ഉപമ ജനങ്ങളൊടു പറഞ്ഞു തുട ൯
ങ്ങി ഒരു മനുഷ്യൻ ഒരു മുന്തിരിങ്ങത്തൊട്ടം ഉണ്ടാക്കി അതു തൊ
ട്ടക്കാൎക്ക എല്പിച്ച വളരെ കാലമായി ഒരു ദൂര ദെശത്തിലെക്ക
പൊയി * പിന്നെ തൽക്കാലത്തിങ്കൽ ആ തൊട്ടക്കാർ മുന്തിരി ൧൦
ങ്ങത്തൊട്ടത്തിലെ ഫലങ്ങളിൽനിന്ന തനിക്ക കൊടുക്കെണ്ടുന്ന
തിന അവൻ ഒരു ഭൃത്യനെ അവരുടെ അടുക്കൽ അയച്ചു എ
ന്നാറെ തൊട്ടക്കാർ അവനെ അടിച്ച വെറുതെ അയച്ചു * പി ൧൧
ന്നെയും അവൻ മറെറാരു ഭൃത്യനെ അയച്ചു അവനെയും അ
വർ അടിച്ച അപമാനപ്പെടുത്തി വെറുതെ അയച്ചു * പിന്നെ ൧൨
യും അവൻ മൂന്നാമതൊരുത്തനെ അയച്ചു അവനെയും അ
വർ മുറി എല്പിച്ച പുറത്താക്കികളഞ്ഞു * അപ്പൊൾ മുന്തിരിങ്ങ ൧൩
ത്തൊട്ടത്തിന്റെ യജമാനൻ പറഞ്ഞു ഞാൻ എന്ത ചെയ്യെണ്ടു
ഞാൻ എന്റെ ഇഷ്ട പുത്രനെ അയക്കും അവർ അവനെ കാ
ണുമ്പൊൾ ശങ്കിക്കുമായിരിക്കും * എന്നാൽ തൊട്ടക്കാർ അവ ൧൪
നെ കണ്ടപ്പൊൾ ഇവൻ അവകാശിയാകുന്നു വരുവിൻ അ
വകാശം നമ്മുടെ ആകെണ്ടുന്നതിന്ന നാം ഇവനെ കൊല്ലെ
ണം എന്ന തമ്മിൽ തമ്മിൽ ആലൊചിച്ച പറഞ്ഞു * അവർ ൧൫

അവനെ മുന്തിരിങ്ങത്തൊട്ടത്തിൽനിന്ന പുറത്താക്കി കൊന്നു
കളകയും ചെയ്തു അതുകൊണ്ട മുന്തിരിങ്ങത്തൊട്ടത്തിന്റെ യജ
൰൬ മാനൻ അവരൊട എന്ത ചെയ്യും * അവൻ വന്ന ആ തൊ
ട്ടക്കാരെ നശിപ്പിച്ച മുന്തിരിങ്ങത്തൊട്ടം മറെറുള്ളവൎക്ക എല്പിക്കും
അവർ അതു കെട്ടപ്പൊൾ അപ്രകാരം ഉണ്ടാകരുത എന്ന പറ
൰൭ ഞ്ഞു * പിന്നെ അവൻ അവരെ നൊക്കി പറഞ്ഞു അതുകൊ
ണ്ട വീട്ടുപണിക്കാർ കൊള്ളരുതെന്ന തള്ളിയ കല്ല കൊണിന്ന
തലകല്ലായി തീൎന്നിരിക്കുന്നു എന്ന എഴുതിയിരിക്കുന്നത എന്ത *
൰൮ ആ കല്ലിന്മെൽ വീഴുന്നവനെല്ലാം നുറുങ്ങപ്പെട്ടും എന്നാൽ
അത ആരുടെ മെൽ എങ്കിലും വീണാൽ അത അവനെ പൊ
ടിയാക്കും *
൰൯ അപ്പൊൾ അവൻ ൟ ഉപമ തങ്ങളെ കുറിച്ച പറഞ്ഞു എ
ന്ന പ്രധാനാചാൎയ്യന്മാരും ഉപാദ്ധ്യായന്മാരും അറികകൊണ്ട
അവർ ആ സമയത്ത തന്നെ അവന്റെ മെൽ കൈകളെ വെ
൨൰ പ്പാൻ നൊക്കി എങ്കിലും അവർ ജനങ്ങളെ ഭയപ്പെട്ടു * പി
ന്നെ അവർ അവനെ കാത്തിരുന്ന വാക്കിൽ അവനെ അക
പ്പെടുത്തി പിന്നെ അവനെ നാടുവാഴിയുടെ ആധിപത്യത്തി
ലും അധികാരത്തിലും എല്പിക്കെണ്ടുന്നതിന്നായിട്ട തങ്ങളെ നീ
൨൰൧ തിമാന്മാരെന്ന നടിക്കുന്ന ചാരന്മാരെ അയച്ചു * അവർ
അവനൊട ഗുരൊ നീ നെരായി സംസാരിച്ച ഉപദെശിക്കു
ന്നു എന്നും മുഖപക്ഷം പ്രമാണിക്കാതെ സത്യത്തൊടെ ദൈ
വത്തിന്റെ വഴി ഉപദെശിക്കുന്നു എന്നും ഞങ്ങൾ അറിയുന്നു *
൨൰൨ കൈസറിന വരിപ്പണം കൊടുക്കുന്നത ഞങ്ങൾക്ക ന്യായമൊ
൨൰൩ അല്ലയൊ എന്ന ചൊദിച്ചു അവൻ അവരുടെ കൌശലം ക
ണ്ടറിഞ്ഞ അവരൊട നിങ്ങൾ എന്നെ എന്തിന പരീക്ഷിക്കു
൨൰൪ ന്നു * ഒരു പണം ഇനിക്ക കാണിപ്പിൻ അതിന്നുള്ള സ്വരൂ
പവും മെലെഴുത്തും ആരുടെ അവ എന്ന പറഞ്ഞു കൈസറി
൨൰൫ ന്റെ എന്ന അവർ ഉത്തരമായിട്ട പറഞ്ഞു * അപ്പൊൾ അ
വൻ അവരൊട അതുകൊണ്ട കൈസറിന്നുള്ളവ കൈസറി
ന്നും ദൈവത്തിന്നുള്ളവ ദൈവത്തിന്നും കൊടുത്തുകൊൾവിൻ
൨൰൬ എന്ന പറഞ്ഞു * ജനങ്ങളുടെ മുമ്പാകെ അവനെ വാക്കിൽ
അകപ്പെടുത്തുവാൻ അവൎക്ക കഴിയാതെ അവർ അവന്റെ ഉ
ത്തരത്തെ കുറിച്ച ആശ്ചൎയ്യപ്പെട്ട മിണ്ടാതെ ഇരുന്നു *
൨൰൭ പിന്നെ ഉയിൎപ്പില്ല യെന്ന തൎക്കിക്കുന്ന സാദൊക്കായെ
൨൰൮ ക്കാരിൽ ചിലർ അടുക്കൽ വന്ന അവനൊട ചൊദിച്ചു * ഗു
രൊ ഒരുത്തന്റെ സഹൊദരൻ ഭാൎയ്യ ഉണ്ടായി മരിച്ച അവൻ
മക്കളില്ലാതെ മരിച്ചുപൊയാൽ അവന്റെ സഹൊദരൻ അവ
ന്റെ ഭാൎയ്യയെ പരിഗ്രഹിച്ച തന്റെ സഹൊദരന സന്തതി
യുണ്ടാക്കെണമെന്ന മൊശെ ഞങ്ങൾക്ക എഴുതിയിരിക്കുന്നു

വല്ലൊ* ആകയാൽ എഴ സഹൊദരന്മാർ ഉണ്ടായിരുന്ന മൂ ൨൯
ത്തവൻ ഒരു സ്ത്രീയെ വിവാഹം ചെയ്തു മക്കളില്ലാതെ മരിച്ചു
പൊയി* രണ്ടാമത്തവനും ആ സ്ത്രീയെ വിവാഹംചെയ്തു പി ൩൦
ന്നെ മക്കളില്ലാതെ മരിച്ചുപൊയി* മൂന്നാമത്തവനും അവ ൩൧
ളെ വിവാഹംചെയ്തു എഴ പെർ വരെയും അപ്രകാരം തന്നെ
(ചെയ്തു) അവർ മക്കളെ വെച്ചെക്കാതെ മരിച്ചുപൊയി* എ ൩൨
ല്ലാവക്കും പിന്നെ ആ സ്ത്രീയും മരിച്ചുപൊയി* ഇപ്രകാരം അ ൩൩
വൾ എഴപെക്കും ഭാൎയ്യയായിരുന്നതുകൊണ്ട ഉയിൎപ്പിങ്കൽ അ
വൾ അവരിൽ എവന്റെ ഭാൎയ്യയാകുമെന്ന പറഞ്ഞു* അപ്പൊൾ ൩൪
യെശു ഉത്തരമായിട്ട അവരൊട പറഞ്ഞു ഒരം ലൊകത്തിലെ
മക്കൾ വിവാഹം ചെയ്കയും വിവാഹമായി കൊടുക്കപ്പെടുകയും
ചെയ്യുന്നു* എന്നാൽ ആ ലൊകവും മരിച്ചവരിൽനിന്നുള്ള ൩൫
ഉയിൎപ്പും ലഭിപ്പാൻ യൊഗ്യരായി എണ്ണപ്പെടുന്നവർ വിവാ
ഹംചെയ്യുമാറുമില്ല വിവാഹമായി കൊടുക്കപ്പെടുമാറുമില്ല* അ ൩൬
വൎക്ക ഇനി മരിപ്പാൻ കഴികയുമില്ലല്ലൊ എന്തുകൊണ്ടെന്നാൽ
അവർ ദൈവദൂതന്മാൎക്ക സമമുള്ളവരാകുന്നു അവർ ഉയിൎപ്പി
ന്റെ മക്കളാകകൊണ്ട ദൈവത്തിന്റെ മക്കളാകുന്നു* എന്നാൽ ൩൭
മരിച്ചവർ ഉയിൎത്തെഴുനീല്ക്കപ്പെടുന്നുണ്ട എന്ന മൊശെയും ക
ൎത്താവിനെ അബ്രഹാമിന്റെ ദൈവമെന്നും ഇസഹാക്കി
ന്റെ ദൈവമെന്നും യാക്കൊബിന്റെ ദൈവമെന്നും വിളിച്ച
പ്പൊൾ മുൾപടൎപ്പിൽ കാണിച്ചു* എന്നാൽ അവൻ മരിച്ച ൩൮
വരുടെ ദൈവമല്ല ജീവനുള്ളവരുടെ (ദൈവം) അത്രെ ആക
ന്നു എല്ലാവരും അവന ജീവിച്ചിരിക്കുന്നുവല്ലൊ* അപ്പൊൾ ൩൯
ഉപാദ്ധ്യായന്മാരിൽ ചിലർ ഉത്തരമായിട്ട ഗുരൊ നീ നന്നാ
യി ചൊല്ലി എന്ന പറഞ്ഞു* അതിന്റെ ശെഷം അവർ ഒ ൪൦
ന്നും അവനൊട ചൊദിപ്പാൻ തുനിഞ്ഞില്ല*

അപ്പൊൾ അവൻ അവരൊട പറഞ്ഞു ക്രിസ്തു ദാവീദിന്റെ ൪൧
പുത്രനാകുന്നു എന്ന അവർ എങ്ങിനെ പറയുന്നു* വിശെ ൪൨
ഷിച്ചും ഞാൻ നിന്റെ ശത്രുക്കളെ നിന്റെ പാദപീഠമാക്കു
വൊളത്തിന്ന* നീ എന്റെ വലത്ത ഭാഗത്തിൽ ഇരിക്ക എ ൪൩
ന്ന കൎത്താവ എന്റെ കൎത്താവിനൊട പറഞ്ഞു എന്ന ദാവീദ
തന്നെ സംകീൎത്തന പുസ്തകത്തിൽ ചൊല്ലുന്നു* അതുകൊണ്ട ൪൪
ദാവീദ അവനെ കൎത്താവ എന്ന ചൊല്ലിയിരിക്കുന്നു പിന്നെ
എങ്ങിനെ അവന്റെ പുത്രനാകുന്നു*

അപ്പൊൾ ജനങ്ങളെല്ലാവരും കെൾപ്പാനായി അവൻ ത ൪൫
ന്റെ ശിഷ്യന്മാരൊട* നീളമുള്ള വസ്ത്രങ്ങളെ ധരിച്ച നട ൪൬
പ്പാൻ ഇച്ശിച്ച ചന്തകളിൽ സല്ക്കാരങ്ങളെയും സഭകളിൽ പ്ര
ധാന ആസനങ്ങളെയും വിരുന്നുകളിൽ പ്രധാന സ്ഥലങ്ങ
ളെയും മൊഹിച്ച* വിധവകളുടെ ഭവനങ്ങളെ ഭക്ഷിച്ച കാ ൪൭

ങ്ങക്ക ദീഘമായി പ്രാൎത്ഥിക്കുന്ന ഉപാദ്ധ്യായന്മാരിൽനിന്ന ജാ
ഗ്രതപ്പെട്ടുകൊൾവിൻ ആയവൎക്ക അധികം ശിക്ഷകിട്ടുമെന്ന
പറഞ്ഞു *

൨൧. അദ്ധ്യായം.

൧ ദൈവാലയത്തിന്റെയും നഗരത്തിന്റെയും നാശം മു
മ്പകൂട്ടി അറിയിക്കപ്പെട്ടത.—൨൫ അവസാന നാളിന്റെ
അടയാളങ്ങൾ.

പിന്നെ അവൻ മെല്പട്ട നൊക്കി ധനവാന്മാർ തങ്ങളുടെ വ
൨ ഴിപാടുകളെ ശ്രീഭണ്ഡാരത്തിലെക്ക ഇടുന്നതിനെ കണ്ടു* വി
ശെഷിച്ചും അവൻ അവിടെക്ക രണ്ടു കാശ ഇടുന്ന ഒരു ദരി
൩ ദ്രമുള്ള വിധവയെയും കണ്ടു * അപ്പൊൾ അവൻ പറഞ്ഞു
ഈ ദരിദ്രമുള്ള വിധവ എല്ലാവരെക്കാളും അധികം ഇട്ടു എന്ന
൪ ഞാൻ സത്യമായിട്ട നിങ്ങളൊട പറയുന്നു * എന്തുകൊണ്ടെ
ന്നാൽ ഇവരെല്ലാവരും തങ്ങളുടെ പരിപൂൎണ്ണതയിൽനിന്ന
ദൈവത്തിന്റെ വഴിപാടുകളിലെക്ക ഇട്ടു എന്നാൽ ഇവൾ ത
ന്റെ ദരിദ്രതയിൽനിന്ന തനിക്കുള്ള ഉപജീവനം ഒക്കെയും ഇട്ടു*
൫ പിന്നെ ചിലർ ദൈവാലയത്തെ കുറിച്ച അത വിശെഷ
മുള്ള കല്ലുകൾ കൊണ്ടും വഴിപാടുകൾ കൊണ്ടും അലങ്കരിക്ക
൬ പ്പെട്ടു എന്ന പറഞ്ഞപ്പൊൾ * അവൻ പറഞ്ഞു നിങ്ങൾ കാ
ണുന്ന ഈ വസ്തുക്കളിൽ ഇടിച്ച കളയപ്പെടാതെ ഒരു കല്ലു മ
൭ റ്റൊരു കല്ലിന്മെൽ ശെഷിക്കാത്ത നാളുകൾ വരും* അപ്പൊൾ
അവർ അവനൊട ഗുരൊ എന്നാൽ ഈ കാൎയ്യങ്ങൾ എപ്പൊൾ
ഉണ്ടാകുമെന്നും ഈ കാൎയ്യങ്ങൾ ഉണ്ടാകുവാനിരിക്കുന്ന അടയാ
൮ ളം എന്ത എന്നും ചൊദിച്ചു * എന്നാറെ അവൻ പറഞ്ഞു നി
ങ്ങൾ വഞ്ചിക്കപ്പെടാതെ ഇരിപ്പാൻ നൊക്കിക്കൊൾവിൻ എ
ന്തുകൊണ്ടെന്നാൽ പലരും എന്റെ നാമത്തിൽ വന്ന ഞാൻ
ക്രിസ്തുവാകുന്നു എന്നും കാലം സമീപിച്ചിരിക്കുന്നു എന്നും പറ
യും അതുകൊണ്ട നിങ്ങൾ അവരുടെ പിന്നാലെ പൊകരുത *
൯ അത്രയുമല്ല നിങ്ങൾ യുദ്ധങ്ങളുടെയും കലഹങ്ങളുടെയും വസ്തു
ത കെൾക്കുമ്പൊൾ പരിഭ്രമപ്പെടരുത ഈ കാൎയ്യങ്ങൾ മുമ്പെ ഉ
ണ്ടാകെണ്ടുന്നതാകുന്നുവല്ലൊ എങ്കിലും അവസാനം ഉടനെ
൧൦ വരികയില്ല * അപ്പൊൾ അവൻ അവരൊട പറഞ്ഞു ജാതി
ക്ക ജാതിയും രാജ്യത്തിന്ന രാജ്യവും വിരൊധമായി എഴുനീല്ക്കും*
൧൧ പല സ്ഥലങ്ങളിൽ മഹാ ഭൂകമ്പങ്ങളും ക്ഷാമങ്ങളും പകരുന്ന
വ്യാധികളും ഉണ്ടാകും ആകാശത്തിൽനിന്ന ഭയങ്കരമുള്ള ദൎശ
൧൨ നങ്ങളും വലുതായിട്ടുള്ള അടയാളങ്ങളും ഉണ്ടാകും * എന്നാൽ
ഈ കാൎയ്യങ്ങൾക്കൊക്കയും മുമ്പെ എന്റെ നാമത്തിന്റെ നിമി
ത്തമായിട്ട അവർ നിങ്ങളുടെ മെൽ തങ്ങളുടെ കൈകളെ വെ
ച്ച നിങ്ങളെ സങ്കടപ്പെടുത്തി രാജാക്കന്മാരുടെയും നാടവാഴിക

ളുടെയും മുമ്പാകെ കൊണ്ടുവരപ്പെട്ടവരായി നിങ്ങളെ സഭക
ളിലും കാരാഗ്രഹങ്ങളിലും എല്പിക്കും* എന്നാൽ ഇത സാക്ഷി ൧൩
യായിട്ട നിങ്ങൾക്ക ഭവിക്കും* അതുകൊണ്ട നിങ്ങൾ എതു ൧൪
പ്രകാരം പ്രത്യുത്തരം പറയാമെന്ന മുമ്പെ കൂട്ടി വിചാരപ്പെടാ
തെ ഇരിപ്പാനായിട്ട നിങ്ങളുടെ ഹൃദയങ്ങളിൽ ഉറെച്ചുകൊൾ
വിൻ* എന്തുകൊണ്ടെന്നാൽ ഞാൻ നിങ്ങൾക്ക ഭാഷയും ജ്ഞാ ൧൫
നവും തരും നിങ്ങളുടെ വിരൊധികളെല്ലാവരും അതിന വി
രൊധമായി പറവാനെങ്കിലും നെരിട്ട നില്പാനെങ്കിലും വഹി
യാത്തവരാകും* വിശെഷിച്ചും നിങ്ങൾ അമ്മയപ്പന്മാരാലും ൧൬
സഹൊദരന്മാരാലും ചാൎച്ചക്കാരാലും സ്നെഹിതന്മാരാലും കാ
ണിച്ചുകൊടുക്കപ്പെടും അവർ നിങ്ങളിൽ ചിലരെ കൊല്ലിക്ക
യും ചെയ്യും* നിങ്ങൾ എന്റെ നാമത്തിൻ നിമിത്തമായിട്ട ൧൭
എല്ലാവരാലും പകെക്കപ്പെട്ടവരാകും* എങ്കിലും നിങ്ങളുടെ ത ൧൮
ലയിലെ ഒരു രൊമവും നശിച്ചുപൊകയില്ല* നിങ്ങളുടെ ക്ഷ ൧൯
മയിൽ നിങ്ങളുടെ ആത്മാക്കളെ കാത്തുകൊൾവിൻ*
പിന്നെ യെറുശലം സെനകളാൽ വളയപ്പെട്ടിരിക്കുന്നത നി ൨൦
ങ്ങൾ എപ്പൊൾ കാണുമൊ അപ്പൊൾ അതിന്റെ നാശം സ
മീപമായി എന്ന അറിഞ്ഞുകൊൾവിൻ* അപ്പൊൾ യെഹൂ ൨൧
ദിയായിലുള്ളവർ മലകളിലെക്ക ഓടിപൊകട്ടെ അതിന്റെ ന
ടുവിലുള്ളവരും പുറപ്പെട്ട പൊകട്ടെ നാട്ടുപുറങ്ങളിലുള്ളവർ അ
തിലെക്ക പ്രവെശിക്കയുമരുത* എന്തുകൊണ്ടെന്നാൽ എഴുതി ൨൨
യിരിക്കുന്ന കാൎയ്യങ്ങളൊക്കയും നിവൃത്തിക്കെണ്ടുന്നതിനായിട്ട
ആ നാളുകൾ പ്രതിക്രിയയുടെ നാളുകളാകും* എന്നാൽ ആ ൨൩
നാളുകളിൽ ഗൎഭിണികൾക്കും മുലകുടിപ്പിക്കുന്നവൎക്കും ഹാ ക
ഷ്ടം അതെന്തുകൊണ്ടെന്നാൽ ഈ നാട്ടിൽ മഹാ ഞെരുക്കവും
ഈ ജനത്തിന്മെൽ കൊപവും ഉണ്ടാകും* അവർ വാളിന്റെ ൨൪
വാത്തലയാൽ വീഴും സകല ദെശങ്ങളിലെക്കും അടിമയായി
കൊണ്ടുപൊകപ്പെടുകയും ചെയ്യും അത്രയുമല്ല പുറജാതികളുടെ
കാലങ്ങൾ നിവൃത്തിക്കുവൊളം യെറുശലം പുറജാതികളാൽ ച
വിട്ടപ്പെട്ടതാകും*
അത്രയുമല്ല സൂൎയ്യനിലും ചന്ദ്രനിലും നക്ഷത്രങ്ങളിലും അട ൨൫
യാളങ്ങളും ഭൂമിയിന്മെലുള്ള ജാതികൾക്ക വ്യാകുലത്തൊട കൂടി
ഞെരുക്കവും ഉണ്ടാകും സമുദ്രവും തിരകളും അലറുകയും* ഭ ൨൬
യം കൊണ്ടും ഭൂലൊകത്തിന്മെൽ വരുന്ന കാൎയ്യങ്ങളെ കുറിച്ച
നൊക്കിപാൎക്കുന്നതുകൊണ്ടും മനുഷ്യർ നിൎജ്ജീവന്മാരാകയും ഉ
ണ്ടാകും എന്തുകൊണ്ടെന്നാൽ ആകാശത്തിലെ ശക്തികൾ ഇ
ളകപ്പെടും* അപ്പൊൾ മനുഷ്യന്റെ പുത്രൻ ശക്തിയൊടും ൨൭
വളരെ മഹത്വത്തൊടും കൂടെ മെഘത്തിൽ വരുന്നതിനെ അ
വർ കാണും* എന്നാൽ ഈ കാൎയ്യങ്ങൾ ഉണ്ടായി തുടങ്ങു ൨൮

മ്പൊൾ നിങ്ങളുടെ ഉദ്ധാരണം സമീപമായിവരുന്നതുകൊ
ണ്ട നിങ്ങൾ നിമിൎന്ന നിങ്ങളുടെ തലകളെ ഉയൎത്തുവിൻ *
൨൯ പിന്നെ അവൻ അവരൊട ഒരു ഉപമ പറഞ്ഞു അത്തി വൃ
൩൦ ക്ഷവും സകല വൃക്ഷങ്ങളും നൊക്കുവിൻ * അവ തളിക്കു
മ്പൊൾ തന്നെ വസന്തകാലം സമീപിച്ചിരിക്കുന്നു എന്ന നി
൩൧ ങ്ങൾ തന്നെ കണ്ട അറിയുന്നു * അപ്രകാരം തന്നെ നിങ്ങൾ
ഀ ഈ കാൎയ്യങ്ങൾ ഉണ്ടാകുന്നതു കാണുമ്പൊൾ ദൈവത്തിന്റെ
൩൨ രാജ്യം സമീപമായിരിക്കുന്നു എന്ന അറിവിൻ * സകലവും ഉ
ണ്ടാകുവൊളത്തിന്ന ഈ സന്തതി ഒഴിഞ്ഞുപൊകയില്ല എന്ന
൩൩ ഞാൻ സത്യമായിട്ട നിങ്ങളൊട പറയുന്നു * ആകാശവും ഭൂ
മിയും ഒഴിഞ്ഞുപൊകും എങ്കിലും എന്റെ വചനങ്ങൾ ഒഴിഞ്ഞു
പൊകയില്ല *
൩൪ വിശെഷിച്ചും നിങ്ങളുടെ ഹൃദയങ്ങൾ യാതൊരു സമയ
ത്ത ബഹുഭക്ഷണം കൊണ്ടും മദ്യപാനം കൊണ്ടും ഈ ജന്മ
ത്തെ വിചാരങ്ങൾ കൊണ്ടും ഭാരപ്പെടാതിരിപ്പാനായിട്ടും ആ
നാൾ നിങ്ങളുടെ മെൽ പെട്ടന്ന വരാതിരിപ്പാനായിട്ടും നി
൩൫ ങ്ങൾ ജാഗ്രതപ്പെട്ടുകൊൾവിൻ * എന്തെന്നാൽ സകല ഭൂത
ലത്തിലും കുടിയിരിക്കുന്നവരുടെ എല്ലാവരുടെയും മെൽ ആ
൩൬ നാൾ ഒരു കണ്ണി പൊലെ വരും * ഇതുകൊണ്ട ഉണ്ടാകുവാ
നുള്ള ഈ കാൎയ്യങ്ങളെ ഒക്കെയും നിങ്ങൾ ഒഴിഞ്ഞുകൊൾവാനും
മനുഷ്യ പുത്രന്റെ മുമ്പാകെ നില്പാനും യൊഗ്യന്മാരായി എ
ണ്ണപ്പെടെണ്ടുന്നതിന സൎവ്വകാലവും പ്രാൎത്ഥിച്ച ഉണൎന്നിരി
പ്പിൻ എന്ന അരുളിച്ചെയ്തു *
൩൭ പിന്നെ അവൻ പകൽനെരത്ത ദൈവാലയത്തിൽ പഠി
പ്പിച്ചുകൊണ്ടിരുന്നു എന്നാൽ രാത്രിയിൽ അവൻ പുറപ്പെട്ടു
പൊയി ഒലിവു മല എന്ന പെരുള്ള മലയിൽ പാൎത്തിരുന്നു *
൩൮ അവങ്കൽനിന്ന കെൾപ്പാനായിട്ട ജനങ്ങളെല്ലാവരും അതികാ
ലത്ത ദൈവാലയത്തിൽ അവന്റെ അടുക്കൽ വന്നു *

## ൨൨. അദ്ധ്യായം.

൧ ക്രിസ്തുവിനെ കാണിച്ചുകൊടുപ്പാൻ യെഹൂദാ ഉത്സാഹി
ച്ചത.—൭ പെസഹാ ഒരുങ്ങിയത.—൧൯ കൎത്താവിന്റെ
നിശിഭൊജനം നിയമിക്കപ്പെട്ടത.

പിന്നെ പെസഹാ യെന്ന പറയപ്പെടുന്നത പുളിപ്പില്ലാ
൨ ത്ത അപ്പങ്ങളുടെ പെരുനാൾ സമീപിച്ചു * അപ്പൊൾ പ്ര
ധാനാചാൎയ്യന്മാരും ഉപാദ്ധ്യായന്മാരും അവനെ എതുപ്രകാരം
കൊല്ലെണ്ടു എന്ന അന്വെഷിച്ചു എന്തുകൊണ്ടെന്നാൽ അവർ
൩ ജനങ്ങളെ ഭയപ്പെട്ടിരുന്നു * അന്ന പന്ത്രണ്ടപെരുടെ സം
ഖ്യയിലുള്ളവനായ ഇസ്കറിയൊത്ത എന്ന മറുനാമമുള്ള യെ

ഹ്രദായിലെക്ക സാത്താൻ പ്രവെശിച്ചു* പിന്നെ അവൻ ൪
പുറപ്പെട്ടുപൊയി പ്രധാനാചാൎയ്യന്മാരൊടും സെനാപതിക
ളൊടും കൂടി അവനെ അവൎക്ക ഇന്ന പ്രകാരം കാണിച്ചുകൊ
ടുക്കാമെന്ന സംസാരിച്ചു* എന്നാറെ അവർ സന്തൊഷപ്പെ ൫
ട്ട അവന ദ്രവ്യം കൊടുപ്പാനായിട്ട നിശ്ചയിച്ചു* അവനും ൬
വാഗ്ദത്തം ചെയ്തു പുരുഷാരമില്ലാത്തപ്പൊൾ അവനെ അവൎക്ക
കാണിച്ചുകൊടുപ്പാനായിട്ട തക്കസമയം അന്വെഷിച്ചു*
പിന്നെ പെസഹാ കൊല്ലപ്പെടെണ്ടുന്ന പുളിപ്പില്ലാത്ത അ ൭
പ്പങ്ങളുടെ ദിവസം ആയി* അപ്പൊൾ അവൻ പത്രൊസി ൮
നെയും യൊഹന്നാനെയും അയച്ചു നാം പെസഹാ ഭക്ഷിപ്പാ
നായിട്ട നിങ്ങൾ പൊയി അതിനെ നമുക്കായിട്ട ഒരുക്കികൊൾ
വിൻ എന്ന പറഞ്ഞു* എന്നാറെ അവർ അവനൊടു ഞങ്ങൾ ൯
എവിടെ ഒരുക്കെണമെന്ന നിനക്ക മനസ്സായിരിക്കുന്നു എ
ന്ന പറഞ്ഞു* അവൻ അവരൊടു കണ്ടാലും നിങ്ങൾ നഗര ൧൦
ത്തിലെക്ക കടക്കുമ്പൊൾ ഒരു കുടം വെള്ളം ചുമന്നുകൊണ്ട
ഒരു മനുഷ്യൻ നിങ്ങളെ എതിരെല്ക്കും അവൻ പ്രവെശിക്കു
ന്ന വീട്ടിലെക്ക നിങ്ങൾ അവന്റെ പിന്നാലെ ചെന്ന* ആ ൧൧
വീട്ടിന്റെ യജമാനനൊട ഞാൻ എന്റെ ശിഷ്യന്മാരൊടു കൂ
ടി പെസഹാ ഭക്ഷിപ്പാനുള്ള വിരുന്ന മുറി എവിടെ ആകുന്നു
എന്ന ഗുരു നിന്നൊടു പറയുന്നു എന്ന പറയെണം* അ ൧൨
പ്പൊൾ അവൻ അലങ്കരിക്കപ്പെട്ടതായുള്ള ഒരു വലിയ മാളിക
മുറി നിങ്ങൾക്ക കാണിക്കും അവിടെ ഒരുക്കിക്കൊൾവിൻ എ
ന്ന പറഞ്ഞു* പിന്നെ അവർ പൊയി അവൻ തങ്ങളൊടു ൧൩
പറഞ്ഞ പ്രകാരം കണ്ടു പെസഹാ ഒരുക്കി*
പിന്നെ സമയം ആയപ്പൊൾ അവനും അവനൊടു കൂടെ ൧൪
പന്ത്രണ്ട അപ്പൊസ്തൊലന്മാരും ഇരുന്നു* അപ്പൊൾ അവൻ ൧൫
അവരൊടു ഞാൻ കഷ്ടപ്പെടുന്നതിന മുമ്പെ ൟ പെസഹാ
നിങ്ങളൊടു കൂടെ ഭക്ഷിപ്പാൻ ഞാൻ ആഗ്രഹത്തൊടെ ആഗ്ര
ഹിച്ചു* എന്തുകൊണ്ടെന്നാൽ അത ദൈവത്തിന്റെ രാജ്യ ൧൬
ത്തിൽ നിവൃത്തിയാകുവൊളം ഞാൻ പിന്നെയും അതിൽനിന്ന
ഭക്ഷിക്കയില്ലെന്ന ഞാൻ നിങ്ങളൊടു പറയുന്നു എന്ന പറ
ഞ്ഞു* പിന്നെ അവൻ പാനപാത്രം എടുത്ത സ്തൊത്രം ചെ ൧൭
യ്തു നിങ്ങൾ ഇതു വാങ്ങി നിങ്ങളിൽ പങ്കിട്ടുകൊൾവിൻ* എ ൧൮
ന്തുകൊണ്ടെന്നാൽ ദൈവത്തിന്റെ രാജ്യം വരുവൊളം ഞാൻ
മുന്തിരിങ്ങാപഴരസത്തിൽനിന്ന കുടിക്കയില്ല എന്ന നിങ്ങളൊടു
പറയുന്നു എന്ന പറഞ്ഞു* പിന്നെ അവൻ അപ്പം എടുത്ത ൧൯
വാഴ്ത്തി മുറിച്ചു അവൎക്ക കൊടുത്ത ഇത നിങ്ങൾക്ക വെണ്ടി കൊ
ടുക്കപ്പെടുന്ന എന്റെ ശരീരമാകുന്നു ഇതു എന്നെ ഓൎക്കുന്നതി
നായിട്ട ചെയ്വിൻ എന്ന പറഞ്ഞു* അത്താഴം കഴിഞ്ഞതി ൨൦

ന്റെ ശെഷം അവൻ അപ്രകാരം തന്നെ പാനപാത്രവും
(കൊടുത്തു) ഈ പാനപാത്രം നിങ്ങൾക്ക വെണ്ടി ചിന്നപ്പെട്ട
തായുള്ള എന്റെ രക്തത്തിൽ പുതിയ നിയമമാകുന്നു എന്ന പ
൨൧ റഞ്ഞു * പിന്നെ കണ്ടാലും എന്നെ കാണിച്ചു കൊടുക്കുന്നവ
൨൨ ന്റെ കൈ എന്നൊടു കൂടെ മെശയിൽ ഉണ്ട * നിശ്ചയിക്ക
പ്പെട്ട പ്രകാരം തന്നെ മനുഷ്യന്റെ പുത്രൻ പൊകുന്നു സത്യം
എന്നാലും അവൻ ആരാൽ കാണിച്ചുകൊടുക്കപ്പെടുന്നുവൊ
൨൩ ആ മനുഷ്യന ഹാ കഷ്ടം എന്ന പറഞ്ഞു * അപ്പൊൾ തങ്ങ
ളിൽ ആര ഇത ചെയ്വാനിരിക്കുന്നവൻ എന്ന അവർ തമ്മിൽ
തമ്മിൽ വിചാരിച്ചു തുടങ്ങി *
൨൪ അവരിൽ ആര വലിയവനായി വിചാരിക്കപ്പെടുമെന്ന
൨൫ അവരിൽ ഒരു വിവാദമുണ്ടായി * അപ്പൊൾ അവൻ അവ
രൊട് പറഞ്ഞു ജാതികളുടെ രാജാക്കന്മാർ അവരുടെ മെൽ ക
ൎത്തവ്യം ചെയ്യുന്നു അത്രയുമല്ല അവരുടെ മെൽ അധികാരം
൨൬ ചെയ്യുന്നവർ ഉപകാരികളെന്ന വിളിക്കപ്പെടുന്നു * എന്നാൽ
നിങ്ങൾ ഇപ്രകാരം വെണ്ട നിങ്ങളിൽ വലിയവനായവൻ
എളിയവനെ പൊലെയും പ്രമാണിയായവൻ ശുശ്രൂഷചെ
൨൭ യ്യുന്നവനെ പൊലെയും ഇരിക്കട്ടെ * എന്തുകൊണ്ടെന്നാൽ
ആര വലിയവൻ ഭക്ഷണത്തിന്നിരിക്കുന്നവനൊ ശുശ്രൂഷ
ചെയ്യുന്നവനൊ ഭക്ഷണത്തിന്നിരിക്കുന്നവനല്ലയൊ എങ്കി
ലും ഞാൻ നിങ്ങളുടെ നടുവിൽ ശുശ്രൂഷചെയ്യുന്നവനെ പൊ
൨൮ ലെ ആകുന്നു * എന്റെ പരീക്ഷകളിൽ എന്നൊടു കൂടി പാ
൨൯ ൎത്തവർ നിങ്ങൾ ആകുന്നു * എന്റെ പിതാവ ഇനിക്ക ഒരു
൩൦ രാജ്യം നിയമിച്ചതു പൊലെ തന്നെ * നിങ്ങൾ എന്റെ രാ
ജ്യത്തിൽ എന്റെ മെശയിൽ ഭക്ഷിച്ചു കുടിക്കയും ഇസ്രാഎലി
ന്റെ പന്ത്രണ്ടു ഗൊത്രങ്ങളെ വിധിക്കുന്നവരായി സിംഹാ
സനങ്ങളിൽ ഇരിക്കയും ചെയ്യെണ്ടുന്നതിന്നായിട്ട ഞാൻ നി
ങ്ങൾക്കും നിയമിക്കുന്നു *
൩൧ പിന്നെയും കൎത്താവ പറഞ്ഞു ശിമൊനെ ശിമൊനെ ക
ണ്ടാലും നിങ്ങളെ കൊതമ്പിനെ പൊലെ അരിപ്പാൻതക്കവ
൩൨ ണ്ണം സാത്താൻ ചൊദിച്ചു * എന്നാൽ നിന്റെ വിശ്വാസം
ക്ഷയിക്കാതെഇരിപ്പാൻ ഞാൻ നിനക്ക വെണ്ടി പ്രാൎത്ഥിച്ചു
പിന്നെ നീ മനസ്സുതിരിയപ്പെട്ടതിന്റെ ശെഷം നിന്റെ സ
൩൩ ഹൊദരന്മാരെ ഉറപ്പിച്ചുകൊൾക * എന്നാറെ അവൻ അവ
നൊടു കൎത്താവെ നിന്നൊടു കൂടെ ഞാൻ കാരാഗൃഹത്തിലെക്കും
മരണത്തിലെക്കും പൊകുന്നതിന ഒരുങ്ങിയിരിക്കുന്നു എന്ന
൩൪ പറഞ്ഞു * അവൻ പത്രൊസെ നീ എന്നെ അറിയുന്നില്ല എ
ന്ന നീ മൂന്ന പ്രാവശ്യം പറയുന്നതിന മുമ്പെ ഇന്ന പൂവൻകൊ
ഴി കൂകയില്ല എന്ന ഞാൻ നിന്നൊടു പറയുന്നു എന്ന പറഞ്ഞു *

പിന്നെ അവൻ അവരൊടു ഞാൻ നിങ്ങളെ മടിശ്ശീലയും ൩൫
പൊക്കണവും ചെരിപ്പുകളും കൂടാതെ അയച്ചപ്പൊൾ നിങ്ങൾ
ക്ക യാതൊന്നെങ്കിലും കുറവുണ്ടായൊ എന്ന പറഞ്ഞു ഒന്നും
കുറവുണ്ടായില്ല എന്ന അവർ പറഞ്ഞു * അപ്പൊൾ അവൻ ൩൬
അവരൊടു എങ്കിലൊ ഇപ്പൊൾ മടിശ്ശീലയുള്ളവൻ അതും അ
പ്രകാരം തന്നെ പൊക്കണവും എടുക്കട്ടെ വാളില്ലാത്തവനും ത
ന്റെ വസ്ത്രം വിററ ഒന്ന കൊള്ളട്ടെ * എന്തുകൊണ്ടെന്നാൽ ൩൭
അവൻ അക്രമക്കാരൊടു കൂടി എണ്ണപ്പെടുകയും ചെയ്തു എ
ന്ന എഴുതിയിരിക്കുന്നത ഇനി എങ്കൽ നിവൃത്തിയാകെണ്ടുന്ന
താകുന്നു എന്ന ഞാൻ നിങ്ങളൊടു പറയുന്നു എന്തെന്നാൽ
എന്നെ കുറിച്ചുള്ള കാൎയ്യങ്ങൾക്ക അവസാനമുണ്ട എന്ന പറ
ഞ്ഞു * പിന്നെ അവർ കൎത്താവെ കണ്ടാലും രണ്ട വാൾ ഇ ൩൮
വിടെ ഉണ്ട എന്ന പറഞ്ഞു മതി എന്ന അവൻ അവരൊടു
പറഞ്ഞു *

പിന്നെ അവൻ പുറപ്പെട്ടു അവന്റെ മൎയ്യാദപ്രകാരം ഒലി ൩൯
വു മലയിലെക്ക പൊയി അവന്റെ ശിഷ്യന്മാരും അവന്റെ
പിന്നാലെ ചെന്നു * പിന്നെ അവൻ ആ സ്ഥലത്തിൽ വ ൪൦
ന്നപ്പൊൾ അവരൊടു നിങ്ങൾ പരീക്ഷയിലെക്ക അകപ്പെടാ
തെ ഇരിക്കെണ്ടുന്നതിന പ്രാൎത്ഥിപ്പിൻ എന്ന പറഞ്ഞു * പി ൪൧
ന്നെ അവൻ എകദെശം ഒരു കല്ലെർ ദൂരം അവരിൽനിന്ന വാ
ങ്ങിപ്പൊയി മുട്ടുകുത്തി * പിതാവെ നിനക്ക മനസ്സുണ്ടെങ്കിൽ ൪൨
ഈ പാനപാത്രം എങ്കൽനിന്ന നീക്കെണമെ എന്നാലും എ
ന്റെ ഇഷ്ടമല്ല നിന്റെ ഇഷ്ടം അത്രെ ചെയ്യപ്പെടെണം എ
ന്ന പ്രാൎത്ഥിച്ചു * അപ്പൊൾ സ്വൎഗ്ഗത്തിൽനിന്ന ഒരു ദൈവ ൪൩
ദൂതൻ അവനെ ശക്തിപ്പെടുത്തിക്കൊണ്ട അവന പ്രത്യക്ഷനാ
യി * പിന്നെ അവൻ മഹാ വ്യഥയിൽ ആകകൊണ്ട എററ ൪൪
വും ശ്രദ്ധയൊടെ പ്രാൎത്ഥിച്ചു അപ്പൊൾ അവന്റെ വിയൎപ്പ
നിലത്ത വീഴുന്ന വലിയ രക്തതുള്ളികൾ പൊലെ ആയിരു
ന്നു * അവൻ പ്രാൎത്ഥനയിൽനിന്ന എഴുനീററ ശിഷ്യന്മാരുടെ ൪൫
അടുക്കൽ വന്നാറെ അവരെ ദുഃഖം കൊണ്ട ഉറങ്ങുന്നതു കണ്ട *
അവരൊടു നിങ്ങൾ എന്തിന ഉറങ്ങുന്നു നിങ്ങൾ പരീക്ഷയി ൪൬
ലെക്ക അകപ്പെടാതെ ഇരിപ്പാനായിട്ട എഴുനീററ പ്രാൎത്ഥിപ്പിൻ
എന്ന പറഞ്ഞു * അവൻ പിന്നെയും സംസാരിക്കുമ്പൊൾ ൪൭
കണ്ടാലും ഒരു പുരുഷാരം (വന്നു) അവരുടെ മുമ്പെ പന്ത്രണ്ടു
പെരിൽ ഒരുത്തനായ യെഹൂദ എന്ന പറയപ്പെട്ടവനും നട
ന്നുവന്ന യെശുവിനെ ചുംബനം ചെയ്വാനായിട്ട അവന്റെ
അടുക്കൽ ചെന്നു * അപ്പൊൾ യെശു അവനൊടു യെഹൂദ ൪൮
യെ നീ ഒരു ചുംബനം കൊണ്ട മനുഷ്യന്റെ പുത്രനെ കാണി
ച്ചുകൊടുക്കുന്നുവൊ എന്ന പറഞ്ഞു * എന്നാൽ അവന്റെ ൪൯

ചുററിലിരുന്നവർ ഉണ്ടാകുവാനിരിക്കുന്നതു കണ്ടപ്പൊൾ അ
വനൊടു കർത്താവെ ഞങ്ങൾ വാളു കൊണ്ടു വെട്ടാമൊ എന്ന
൫൦ പറഞ്ഞു * അപ്പൊൾ അവരിൽ ഒരുത്തൻ പ്രധാനാചാൎയ്യ
ന്റെ വെലക്കാരനെ വെട്ടി അവന്റെ വലത്ത ചെവി മുറി
൫൧ ച്ചു കളഞ്ഞു * എന്നാറെ യെശു ഉത്തരമായിട്ട ഇത്രത്തൊളം
നിറുത്തുവിൻ എന്ന പറഞ്ഞ അവന്റെ ചെവി തൊട്ട അവ
൫൨ നെ സൌഖ്യമാക്കി * പിന്നെ യെശു തന്റെ നെരെ വന്നി
ട്ടുള്ള പ്രധാനാചാൎയ്യന്മാരൊടും ദൈവാലയത്തിലെ പ്രധാനി
കളൊടും മൂപ്പന്മാരൊടും നിങ്ങൾ ഒരു കള്ളന്റെ നെരെ എന്ന
പൊലെ വാളുകളൊടും വടികളൊടും പുറപ്പെട്ട വന്നുവൊ *
൫൩ ഞാൻ ദിനംപ്രതി ദൈവാലയത്തിൽ നിങ്ങളൊടു കൂടെ ഇരു
ന്നപ്പൊൾ നിങ്ങൾ എന്റെ മെൽ കൈകളെ നീട്ടീട്ടില്ല എന്നാ
ലും ഇത നിങ്ങളുടെ സമയവും അന്ധകാരത്തിന്റെ ശക്തിയു
൫൪ മാകുന്നു എന്ന പറഞ്ഞു * അപ്പൊൾ അവർ അവനെ പി
ടിച്ചു പ്രധാനാചാൎയ്യന്റെ വീട്ടിലെക്ക കൊണ്ടുവന്നു പത്രൊ
൫൫ സും ദൂരത്ത കൂടി പിന്നാലെ ചെന്നു * അത്രയുമല്ല അവർ
മിററത്തിന്റെ നടുവിൽ തീ കത്തിച്ചു കൂടിയിരുന്നപ്പൊൾ പ
൫൬ ത്രൊസ അവരുടെ ഇടയിൽ ഇരുന്നു * അപ്പൊൾ ഒരു വെ
ലക്കാരത്തി അവനെ തീയിന്റെ അടുക്കൽ ഇരിക്കുന്നത ക
ണ്ട അവനെ സൂക്ഷിച്ചുനൊക്കി ഇവനും അവനൊടു കൂടെ
൫൭ ഉണ്ടായിരുന്നു എന്ന പറഞ്ഞു * എന്നാൽ അവൻ സ്ത്രീയെ
ഞാൻ അവനെ അറിയുന്നില്ലെന്ന അവനെ മറുത്ത പറഞ്ഞു *
൫൮ കുറഞ്ഞൊരു നെരത്തിന്റെ ശെഷം മറെറാരുത്തൻ അവനെ
കണ്ട നീയും അവരിൽ ഉള്ളവനാകുന്നു എന്ന പറഞ്ഞു എന്നാ
൫൯ റെ പത്രൊസ മനുഷ്യ ഞാനല്ല എന്ന പറഞ്ഞു * എകദെശം
ഒരു മണിനെരത്തെ ഇട കഴിഞ്ഞതിന്റെ ശെഷം മറെറാരു
ത്തൻ ഇവനും അവനൊടു കൂടെ ആയിരുന്നു സത്യം ഇവൻ
ഗലിലെയക്കാരനാകുന്നുവല്ലൊ എന്ന സ്ഥിരപ്പെടുത്തി പറ
൬൦ ഞ്ഞു * എന്നാറെ പത്രൊസ മനുഷ്യ നീ പറയുന്നതു ഞാൻ
അറിയുന്നില്ല എന്ന പറഞ്ഞു ഉടനെ അവൻ പറയുമ്പൊൾ ത
൬൧ ന്നെ പൂവൻകൊഴി കൂകി * അപ്പൊൾ കർത്താവ തിരിഞ്ഞ പ
ത്രൊസിനെ നൊക്കി ഉടനെ പത്രൊസ പൂവൻകൊഴി കൂകുന്ന
തിന മുമ്പെ നീ മൂന്നു പ്രാവശ്യം എന്നെ മറുത്ത പറയുമെന്ന ത
൬൨ ന്നൊട പറഞ്ഞ പ്രകാരം കർത്താവിന്റെ വചനം ഓൎത്തു * അ
വൻ പുറത്ത പുറപ്പെട്ട ഉഗ്രമായി കരകയും ചെയ്തു *
൬൩ പിന്നെ യെശുവിനെ പിടിച്ചിരുന്ന മനുഷ്യർ അവനെ
൬൪ പരിഹസിച്ചു അടിച്ചു * അവനെ കണ്ണു മൂടിക്കെട്ടി അവന്റെ
മുഖത്ത അടിച്ചു നിന്നെ അടിച്ചവൻ ആര എന്ന ജ്ഞാനദൃഷ്ടി
൬൫ കൊണ്ട പറക എന്ന അവനൊടു ചൊദിച്ചു * അവർ മറെറ

പല കാൎയ്യങ്ങളെയും അവന്റെ നെരെ ദൂഷണമായി പറഞ്ഞു *
പിന്നെ ഉഷഃകാലമായപ്പൊൾ ജനത്തിന്റെ മൂപ്പന്മാരും ൬൬
പ്രധാനാചാൎയ്യന്മാരും ഉപാദ്ധ്യായന്മാരും വന്നകൂടി തങ്ങളുടെ
വിസ്താര സഭയിൽ അവനെ കൂട്ടികൊണ്ടു ചെന്ന * നീ ക്രി ൬൭
സ്തു തന്നെയൊ ഞങ്ങളൊടു പറക എന്ന പറഞ്ഞു എന്നാറെ
അവൻ അവരൊടു ഞാൻ നിങ്ങളൊടു പറഞ്ഞാൽ നിങ്ങൾ വി
ശ്വസിക്കയില്ല * നിങ്ങളൊടു ചൊദിച്ചാലും നിങ്ങൾ എന്നൊ ൬൮
ട ഉത്തരം പറകയുമില്ല എന്നെ വിട്ടയക്കയുമില്ല * ഇതുമുതൽ ൬൯
മനുഷ്യന്റെ പുത്രൻ ദൈവത്തിന്റെ വല്ലഭത്വത്തിന്റെ വ
ലത്ത ഭാഗത്തിൽ ഇരിക്കുന്നവനാകും എന്ന പറഞ്ഞു * അ ൭൦
പ്പൊൾ അവരെല്ലാവരും എന്നാൽ നീ ദൈവത്തിന്റെ പുത്ര
നൊ എന്ന പറഞ്ഞു അവൻ അവരൊടു ഞാൻ ആകുന്നു എ
ന്ന നിങ്ങൾ പറയുന്നുവല്ലൊ എന്ന പറഞ്ഞു * അപ്പൊൾ ൭൧
അവർ ഇനി മറെറാരു സാക്ഷിയെ കൊണ്ട നമുക്ക എന്ത ആ
വശ്യം നാം തന്നെ അവന്റെ വായിൽനിന്ന കെട്ടുവല്ലൊ എ
ന്ന പറഞ്ഞു *

## ൨൩. അദ്ധ്യായം.

൧ യെശു പിലാത്തൊസിന്റെ മുമ്പാകെ കുററം ചുമത്ത
പ്പെടുന്നത.—൧൩ അവൻ അവനെ വിട്ടയപ്പാൻ ആ
ഗ്രഹിക്കുന്നത.—൨൭ യെരുശലമിന്റെ നാശം മുമ്പകൂട്ടി
ചൊല്ലപ്പെട്ടത.—൪൬ ക്രിസ്തുവിന്റെ മരണം.—൫൦ ക
ല്ലറയിൽ വെക്കപ്പെട്ടത.

പിന്നെ അവരുടെ കൂട്ടമെല്ലാം എഴുനീററ അവനെ പീലാ
ത്തൊസിന്റെ അടുക്കൽ കൊണ്ടുപൊയി * അപ്പൊൾ അ ൨
വർ ഇവൻ താൻ തന്നെ രാജാവായ ക്രിസ്തുവാകുന്നു എന്ന
പറഞ്ഞ ജാതിയെ വിപരീതപ്പെടുത്തി കൈസറിന വരിപ്പ
ണം കൊടുപ്പാൻ വിരൊധിക്കുന്നതിനെ ഞങ്ങൾ കണ്ടു എ
ന്ന അവനെ കുററം ചുമത്തി തുടങ്ങി * അപ്പൊൾ പീലാ ൩
ത്തൊസ അവനൊട നീ യെഹൂദന്മാരുടെ രാജാവൊ എന്ന
ചൊദിച്ചു അവൻ അവനൊട ഉത്തരമായിട്ട നീ പറയുന്നുവ
ല്ലൊ എന്ന പറഞ്ഞു * അപ്പൊൾ പീലാത്തൊസ പ്രധാനാ ൪
ചാൎയ്യന്മാരൊടും ജനങ്ങളൊടും ഞാൻ ൟ മനുഷ്യങ്കൽ ഒരു
കുററവും കാണുന്നില്ല എന്ന പറഞ്ഞു * എന്നാറെ അവർ അ ൫
ധികം ഉഗ്രതപ്പെട്ട ഇവൻ ഗലിലെയായിൽനിന്ന തുടങ്ങി ഇ
വിടം വരെക്കും യെഹൂദിയായിലൊക്കയും പഠിപ്പിച്ചു ജനങ്ങ
ളെ ഇളക്കുന്നു എന്ന പറഞ്ഞു * ഗലിലെയ എന്ന പീലാ ൬
ത്തൊസ കെട്ടപ്പൊൾ ൟ മനുഷ്യൻ ഗലിലെയക്കാരനൊ എ
ന്ന ചൊദിച്ചു * പിന്നെ അവൻ എറൊദെസിന്റെ അധി ൭

കാരത്തിലുള്ളവനാകുന്നു എന്ന അവൻ അറിഞ്ഞപ്പൊൾ ആ
നാളുകളിൽ യെറുശലമിൽ തന്നെ ഉണ്ടായിരുന്നവനുമായ എ
൮ റൊദെസിന്റെ അടുക്കൽ അവനെ അയച്ചു * എറൊദെസ
യെശുവിനെ കണ്ടപ്പൊൾ വളരെ സന്തൊഷപ്പെട്ടു എന്തുകൊ
ണ്ടെന്നാൽ അവൻ അവനെ കുറിച്ച വളരെ കാൎയ്യങ്ങളെ കെട്ട
തുകൊണ്ട വളരെ കാലമായി അവനെ കാണ്മാൻ ആഗ്രഹിച്ചി
രുന്നു അവനാൽ ചെയ്യപ്പെടുന്ന വല്ലൊരു അത്ഭുതം കാണാ
൯ മെന്നും വിചാരിച്ചു * അവൻ അവനൊട അനെകം വാക്കു
കളായി ചൊദിച്ചു എന്നാറെ അവൻ അവനൊട പ്രത്യുത്തര
൧൦ മായിട്ട ഒന്നും പറഞ്ഞില്ല * പ്രധാനാചാൎയ്യന്മാരും ഉപാദ്ധ്യാ
യന്മാരും അവനെ ഉഗ്രത്തൊടെ കുററം ചുമത്തിക്കൊണ്ട നി
൧൧ ന്നു * അപ്പൊൾ എറൊദെസ തന്റെ ആയുധക്കാരൊടു കൂടെ
അവനെ നിസ്സാരനാക്കി പരിഹസിച്ച ശൊഭയുള്ള വസ്ത്രം അ
വനെ ഉടുപ്പിച്ച അവനെ തിരിച്ച പീലാത്തൊസിന്റെ അടു
൧൨ ക്കൽ അയച്ചു * ആ ദിവസത്തിൽ പീലാത്തൊസും എറൊദെ
സും തമ്മിൽ സ്നെഹിതന്മാരായി തീൎന്നു എന്തുകൊണ്ടെന്നാൽ
അവർ മുമ്പെ തമ്മിൽ വൈരത്തൊടിരുന്നു *
൧൩ പിന്നെ പീലാത്തൊസ പ്രധാനാചാൎയ്യന്മാരെയും പ്രമാ
൧൪ ണികളെയും ജനങ്ങളെയും കൂടിവരുത്തി * അവരൊടു നിങ്ങൾ
ഈ മനുഷ്യൻ ജനങ്ങളെ വിപരീതപ്പെടുത്തുന്നവനെന്ന വെ
ച്ച ഇവനെ എന്റെ അടുക്കൽ കൊണ്ടുവന്നു കണ്ടാലും ഞാൻ
നിങ്ങളുടെ മുമ്പാക വിസ്തരിച്ചാറെ നിങ്ങൾ ഈ മനുഷ്യന്റെ
൧൫ മെൽ ചുമത്തുന്ന കുററങ്ങളിൽ ഒന്നും കണ്ടിട്ടില്ല * എറൊദെ
സും കണ്ടിട്ടില്ല ഞാൻ നിങ്ങളെ അവന്റെ അടുക്കൽ അയച്ചു
വല്ലൊ കണ്ടാലും മരണത്തിന്ന യൊഗ്യമായിട്ടുള്ളതൊന്നും അ
൧൬ വനൊടു ചെയ്യപ്പെട്ടില്ല * അതുകൊണ്ട ഞാൻ അവനെ ശി
൧൭ ക്ഷിച്ച വിടീക്കും എന്ന പറഞ്ഞു * (എന്തുകൊണ്ടെന്നാൽ അ
വൻ ആ പെരുനാളിൽ അവൎക്കായി ഒരുത്തനെ വിടീപ്പാൻ
൧൮ ആവശ്യമുണ്ടായിരുന്നു) * അപ്പൊൾ പുരുഷാരമെല്ലാം ഒന്നി
ച്ച ഇവനെ നീക്കിക്കളഞ്ഞ ബറബ്ബാസിനെ ഞങ്ങൾക്കായിട്ട
൧൯ വിടീക്കെണമെന്ന നിലവിളിച്ച പറഞ്ഞു * (ഇവനൊ നഗ
രത്തിൽ ഉണ്ടായ ഒരു കലഹ സംഗതിക്കായിട്ടും കുലപാതക
സംഗതിക്കായിട്ടും കാരാഗ്രഹത്തിലെക്ക ആക്കപ്പെട്ടിരുന്നു) *
൨൦ ആകയാൽ പീലാത്തൊസ യെശുവിനെ വിടീപ്പാൻ മനസ്സു
൨൧ ണ്ടായി പിന്നെയും അവരൊടു പറഞ്ഞു * എന്നാറെ അവർ ഇ
വനെ കുരിശിൽ തറക്കെണം ഇവനെ കുരിശിൽ തറക്കെണ
൨൨ മെന്ന നിലവിളിച്ച പറഞ്ഞു * പിന്നെ അവൻ മൂന്നാം പ്രാ
വശ്യം അവരൊടു എന്തിന ഇവൻ എന്ത ദൊഷം ചെയ്തു മര
ണത്തിന്ന ഒരു ഹെതുവും ഞാൻ ഇവനിൽ കണ്ടിട്ടില്ല അതുകൊ

ണ്ട ഞാൻ ഇവനെ ശിക്ഷിച്ച വിടീക്കും എന്ന പറഞ്ഞു * എ ൨൩
ന്നാറെ അവർ അവൻ കുരിശിൽ തറക്കപ്പെടെണമെന്ന അ
പെക്ഷിച്ചുകൊണ്ട മഹാ ശബ്ദങ്ങളൊടു കൂട നിർബ്ബന്ധിച്ചിരു
ന്ന അവരുടെയും പ്രധാനാചാൎയ്യന്മാരുടെയും ശബ്ദങ്ങൾ ബ
ലപ്പെടുകയും ചെയ്തു * അപ്പൊൾ പീലാത്തൊസ അവരുടെ ൨൪
അപെക്ഷ പ്രകാരം ആകട്ടെ എന്ന വിധിച്ചു * കലഹത്തി ൨൫
ന്റെയും കുലപാതകത്തിന്റെയും നിമിത്തമായിട്ട കാരാഗൃഹ
ത്തിലെക്ക ആക്കപ്പെട്ടിരുന്നവനായി അവർ അപെക്ഷിച്ചവ
നെ അവൻ അവൎക്കായിട്ട വിട്ടുകൊടുത്തു എന്നാൽ അവൻ
യെശുവിനെ അവരുടെ ഇഷ്ടത്തിന എല്പിച്ചു *
പിന്നെ അവർ അവനെ കൊണ്ടുപൊകുമ്പൊൾ നാട്ടുപുറ ൨൬
ത്തിൽനിന്ന വരുന്നവനായി കുറെനായക്കാരനായ ശിമൊൻ
എന്ന ഒരുത്തനെ അവർ പിടിച്ച കുരിശ യെശുവിന്റെ പി
ന്നാലെ ചുമക്കെണ്ടുന്നതിനായിട്ട അത അവന്റെ മെൽ വെ
ച്ചു * ജനങ്ങളുടെയും അവനെ കുറിച്ച വിശെഷാൽ കരഞ്ഞ ൨൭
മുറയിട്ടിട്ടുള്ള സ്ത്രീകളുടെയും വളര കൂട്ടം അവന്റെ പിന്നാലെ
ചെന്നു * അപ്പൊൾ യെശു അവരുടെ നെരെ തിരിഞ്ഞ പറ ൨൮
ഞ്ഞു യെറുശലമിലെ പുത്രിമാരെ നിങ്ങൾ എന്നെ കുറിച്ച കര
യാതെ നിങ്ങളെ കുറിച്ചും നിങ്ങളുടെ മക്കളെ കുറിച്ചും കരവിൻ*
എന്തുകൊണ്ടെന്നാൽ കണ്ടാലും മച്ചികളും ഉല്പാദിക്കാത്ത ഗൎഭ ൨൯
പാത്രങ്ങളും കുടിപ്പിക്കാത്ത മുലകളും ഭാഗ്യമുള്ളവയാകുന്നു എ
ന്ന അവർ ചൊല്ലും നാളുകൾ വരും * അപ്പൊൾ അവർ മ ൩൦
ലകളൊടു ഞങ്ങളുടെ മെൽ വീഴുവിൻ എന്നും കുന്നുകളൊടു ഞ
ങ്ങളെ മറപ്പിൻ എന്നും പറഞ്ഞു തുടങ്ങും * അതെന്തുകൊണ്ടെ ൩൧
ന്നാൽ അവർ പച്ച വൃക്ഷത്തിൽ ഇവ കാൎയ്യങ്ങളെ ചെയ്യാൽ
ഒണങ്ങിയ വൃക്ഷത്തിൽ എന്ത ചെയ്യപ്പെടും * കുററക്കാരായ ൩൨
മററെ രണ്ടു പെരും അവനൊടു കൂടി കൊല്ലപ്പെടുവാനായിട്ട
കൊണ്ടുപൊകപ്പെട്ടു * പിന്നെ അവർ തലയൊടിടം എന്ന ൩൩
പെരുള്ള സ്ഥലത്തിലെക്ക എത്തിയപ്പൊൾ അവർ അവിടെ
അവനെയും ആ കുററക്കാരെയും ഒരുത്തനെ വലത്ത ഭാഗത്തും
ഒരുത്തനെ ഇടത്ത ഭാഗത്തും കുരിശുകളിൽ തറച്ചു* അപ്പൊൾ ൩൪
യെശു പിതാവെ ഇവർ തങ്ങൾ ചെയ്യുന്നത ഇന്നതെന്ന
അറിയായ്കകൊണ്ട ഇവരൊടു ക്ഷമിച്ചുകൊള്ളെണമെന്ന പറ
ഞ്ഞു അവന്റെ വസ്ത്രങ്ങളെ അവർ പകുതിചെയ്ത ചീട്ടിടുക
യും ചെയ്തു * പിന്നെ ജനങ്ങൾ നൊക്കിക്കൊണ്ട നിന്നു അ ൩൫
വരൊടു കൂട പ്രമാണികളും അപഹസിച്ച ഇവൻ മററവരെ
രക്ഷിച്ചുവല്ലൊ ഇവൻ ദൈവത്താൽ തെരിഞ്ഞെടുക്കപ്പെട്ട ക്രി
സ്തുവാകുന്നു എങ്കിൽ തന്നെ താൻ രക്ഷിക്കട്ടെ എന്ന പറഞ്ഞു*
ആയുധക്കാരും കൂടെ അവനെ പരിഹസിച്ച അടുക്കൽ ചെന്ന ൩൬

൩൭ അവന കാടി കാണിച്ച * നീ യെഹൂദന്മാരുടെ രാജാവാകു
൩൮ ന്നു എങ്കിൽ നിന്നെ തന്നെ നീ രക്ഷിക്ക എന്ന പറഞ്ഞു * വി
ശെഷിച്ച അവന്ന മെലായി ഇവൻ യെഹൂദന്മാരുടെ രാജാ
വാകുന്നു എന്ന ഒരു മെലെഴുത്ത ഗ്രെക്ക ലത്തിൻ എബ്രായി
൩൯ എന്ന ഭാഷകളിൽ എഴുതപ്പെട്ടിരുന്നു * അത്രയുമല്ല തൂക്കപ്പെട്ട
കുററക്കാരിൽ ഒരുത്തൻ അവനെ ദൂഷിച്ച നീ ക്രിസ്തുവാകുന്നു
൪൦ എങ്കിൽ നിന്നെയും ഞങ്ങളെയും രക്ഷിക്ക എന്ന പറഞ്ഞു * എ
ന്നാൽ മററവൻ ഉത്തരമായിട്ട അവനെ ശാസിച്ച നീ ൟ ശി
ക്ഷവിധിയിൽ തന്നെ അകപ്പെട്ടതുകൊണ്ട നീ ദൈവത്തെ
൪൧ ഭയപ്പെടുന്നില്ലയൊ * നാമൊ ന്യായപ്രകാരം തന്നെ നാം ന
ടന്നിരിക്കുന്ന ക്രിയകൾക്ക യൊഗ്യമായിട്ടുള്ള കാൎയ്യങ്ങളെ അനു
ഭവിക്കുന്നുവല്ലൊ എന്നാൽ ഇവൻ തെററായിട്ടുള്ളതൊന്നും
൪൨ ചെയ്തിട്ടില്ല എന്ന പറഞ്ഞു * പിന്നെ അവൻ യെശുവിനൊ
ട കൎത്താവെ നീ നിന്റെ രാജ്യത്തിലെക്ക വരുമ്പൊൾ എന്നെ
൪൩ ഓൎത്തുകൊള്ളെണമെന്ന പറഞ്ഞു * യെശു അവനൊട ഇന്ന
നീ എന്നൊട കൂടി പറദീസായിൽ ഇരിക്കും എന്ന ഞാൻ സ
ത്യമായിട്ട നിന്നൊട പറയുന്നു എന്ന പറഞ്ഞു *
൪൪ പിന്നെ എകദെശം ആറാം മണിനെരമായിരുന്നു ഒമ്പതാം
മണി നെരത്തൊളം ആ ഭൂമിയിൽ എല്ലാടവും അന്ധകാരം ഉ
൪൫ ണ്ടായി * സൂൎയ്യനും ഇരുട്ടപ്പെട്ടു ദൈവാലയത്തിലെ തിരശീ
൪൬ ലയും നടുവെ ചീന്തിപ്പൊയി * അത്രയുമല്ല യെശു പിതാ
വെ നിന്റെ കൈകളിൽ ഞാൻ എന്റെ ആത്മാവിനെ എല്പി
ക്കുന്നു എന്ന ഒരു മഹാ ശബ്ദത്തൊടെ വിളിച്ച പറഞ്ഞു ഇപ്രകാ
൪൭ രം പറഞ്ഞിട്ട അവൻ ജീവനെ വിട്ടു * ഇപ്രകാരം ഉണ്ടായതു ശ
താധിപൻ കണ്ടാറെ ൟ മനുഷ്യൻ നീതിമാനായിരുന്നു സ
൪൮ ത്യം എന്ന പറഞ്ഞ ദൈവത്തെ സ്തുതിച്ചു * അത്രയുമല്ല ആ
സംഗതി കാണ്മാൻ കൂടിയിരുന്ന ജനങ്ങളൊക്കയും ഉണ്ടായ കാ
ൎയ്യങ്ങളെ കണ്ടപ്പൊൾ തങ്ങളുടെ മാറിടങ്ങളിൽ അടിച്ചുകൊണ്ട
൪൯ തിരിച്ചു പൊയി * വിശെഷിച്ചും അവന മുഖപരിചയമുള്ളവ
രെല്ലാവരും ഗലിലെയായിൽനിന്ന അവന്റെ പിന്നാലെ
ചെന്ന സ്ത്രീകളും ൟ കാൎയ്യങ്ങളെ നൊക്കിക്കൊണ്ട ദൂരത്ത നിന്നു *
൫൦ കണ്ടാലും യെഹൂദന്മാരുടെ ഒരു പട്ടണമായ അറിമത്തിയാ
യിലുള്ളവനായി ഉത്തമവും നീതിയുമുള്ള പുരുഷനായി താനും
൫൧ ദൈവത്തിന്റെ രാജ്യത്തിന്നായിട്ട കാത്തിരുന്നവനായി * (അ
വരുടെ ആലൊചനെക്കും പ്രവൃത്തിക്കും സമ്മതമല്ലാതെ ഇരു
ന്നവനായി) മന്ത്രിയായ യൊസെപ്പ എന്ന പെരുള്ളൊരു മനു
൫൨ ഷ്യനുണ്ടായിരുന്നു * ഇവൻ പീലാത്തൊസിന്റെ അടുക്കൽ
൫൩ ചെന്ന യെശുവിന്റെ ശരീരം ചൊദിച്ചു * പിന്നെ അവൻ
അത ഇറക്കി ഒരു നെൎത്ത ശീലയിൽ ചുററി പൊതച്ച ഒരു ക

ല്ലയിൽ വെട്ടപ്പെട്ടതും ഒരുനാളും ഒരുത്തനും വെക്കപ്പെട്ടിട്ടില്ലാ
ത്തതുമായ ഒരു പ്രെതക്കല്ലറയിൽ വെക്കയും ചെയ്തു * ആ ൫൪
ദിവസം യത്നദിവസമായിരുന്നു ശാബത ദിവസവും തുടങ്ങി *
വിശെഷിച്ചും ഗലിലെയായിൽനിന്ന അവനൊടു കൂടി വന്നി ൫൫
രുന്ന സ്ത്രീകളും പിന്നാലെ ചെന്ന പ്രെതക്കല്ലറയും അവന്റെ
ശരീരം എങ്ങിനെ വെക്കപ്പെട്ടു എന്നുള്ളതും കണ്ടു * പിന്നെ ൫൬
അവർ തിരിച്ചുപൊന്ന സുഗന്ധവൎഗ്ഗങ്ങളെയും പരിമള തൈ
ലങ്ങളെയും ഒരുക്കി കല്പന പ്രകാരം ശാബത ദിവസത്തിൽ
സ്വസ്ഥമായിരുന്നു *

## ൨൪. അദ്ധ്യായം.

൧ ക്രിസ്തുവിന്റെ ഉയിൎപ്പ സ്ത്രീകൾക്ക അറിയിക്കപ്പെടുന്ന
ത.—൧൩ അവൻ പ്രത്യക്ഷനാകുന്നത.—൩൬ അപ്പൊ
സ്തൊലന്മാൎക്ക കല്പന കൊടുക്കുന്നത.—൫൦ സ്വൎഗ്ഗത്തിലെ
ക്ക കരെറുന്നത.

പിന്നെ ആഴ്ചവട്ടത്തിന്റെ ഒന്നാം ദിവസത്തിൽ എത്രയും
പ്രഭാതകാലത്ത തങ്ങൾ ഒരുക്കിയ സുഗന്ധവൎഗ്ഗങ്ങളെ എടുത്തു
കൊണ്ട അവരും അവരൊടു കൂടി മറ്റെ ചിലരും പ്രെതക്കല്ലറ
യുടെ അടുക്കൽ വന്നു * അവർ പ്രെതക്കല്ലറയിൽനിന്ന ക ൨
ല്ലും ഉരുട്ടി കളയപ്പെട്ടതു കണ്ടു * പിന്നെ അവർ അകത്ത കട ൩
ന്ന കൎത്താവായ യെശുവിന്റെ ശരീരം കണ്ടില്ല * അവർ ൪
അതിനെ കുറിച്ച വ്യാകുലപ്പെട്ടിരിക്കുമ്പൊൾ ഉണ്ടായത എന്തെ
ന്നാൽ കണ്ടാലും മിന്നുന്ന വസ്ത്രങ്ങളൊടു കൂടി രണ്ടു പുരുഷ
ന്മാർ അവരുടെ അരികത്ത നിന്നു * അവർ ഭയപ്പെട്ട നില ൫
ത്തെക്ക നൊക്കി കുനിഞ്ഞിരിക്കുമ്പൊൾ ഇവർ അവരൊടു ജീ
വനൊടിരിക്കുന്നവനെ നിങ്ങൾ മരിച്ചവരുടെ ഇടയിൽ എ
ന്തിന അന്വെഷിക്കുന്നു * അവൻ ഇവിടെ ഇല്ല അവൻ ൬
ഉയിൎത്തെഴുനീറ്റു മുമ്പെ അവൻ ഗലിലെയായിലിരുന്ന
പ്പൊൾ തന്നെ * മനുഷ്യന്റെ പുത്രൻ പാപികളായ മനുഷ്യ ൭
രുടെ കൈകളിൽ എല്പിക്കപ്പെടുകയും കുരിശിൽ തറക്കപ്പെടുക
യും മൂന്നാം ദിവസത്തിൽ പിന്നെയും ഉയിൎത്തെഴുനീല്ക്കയും
ചെയ്യെണ്ടുന്നതാകുന്നു എന്ന അവൻ നിങ്ങളൊടു പറഞ്ഞ
പ്രകാരം ഓൎത്തുകൊൾവിൻ എന്ന പറഞ്ഞു * അപ്പൊൾ അ ൮
വർ അവന്റെ വചനങ്ങളെ ഓൎത്ത * പ്രെതക്കല്ലറയെ വിട്ട ൯
തിരിച്ചു പൊന്ന ഇക്കാൎയ്യങ്ങളെ ഒക്കയും പതിനൊന്ന ആളു
കളൊടും ശെഷമെല്ലാവരൊടും അറിയിച്ചു * ഇക്കാൎയ്യങ്ങളെ ൧൦
അപ്പൊസ്തൊലന്മാരൊട പറഞ്ഞവർ മഗ്ദലെനെ മറിയയും
യൊഹന്നായും യാക്കൊബിന്റെ അമ്മയായ മറിയയും അവ
രൊടു കൂടിയിരുന്ന മറ്റെ സ്ത്രീകളും ആയിരുന്നു * എന്നാറെ ൧൧

അവരുടെ വാക്കുകൾ അവൎക്ക കെട്ടുകഥ എന്ന പൊലെ കാണ
൰൨ പ്പെട്ടു അവർ ഇവരെ വിശ്വസിച്ചതുമില്ല ✱ അപ്പൊൾ പ
ത്രൊസ എഴുനീററ പ്രെതക്കല്ലറയുടെ അടുക്കലെക്ക ഓടിച്ചെ
ന്ന കുനിഞ്ഞ നൊക്കി ശീലകൾ വെറിട്ട കിടക്കുന്നതു കണ്ടു ഉ
ണ്ടായതിനെ കുറിച്ച തങ്കൽ ആശ്ചൎയ്യപ്പെട്ടുകൊണ്ട പൊരിക
യും ചെയ്തു ✱
൰൩ പിന്നെ കണ്ടാലും ആ ദിവസം തന്നെ അവരിൽ രണ്ടാൾ
യെറുശലമിൽനിന്ന അറുവത സ്ഥാദി വഴി ദൂരമായിരിക്കുന്ന
എമ്മയുസെന്ന പെരുള്ളൊരു ഗ്രാമത്തിലെക്ക പൊകുന്നവരാ
൰൪ യിരുന്നു ✱ അപ്പൊൾ ഈ ഉണ്ടായ സകല കാൎയ്യങ്ങളെയും
൰൫ കുറിച്ച അവർ തമ്മിൽ സംസാരിച്ചു ✱ ഇങ്ങിനെ അവർ ത
മ്മിൽ സംസാരിച്ച വിചാരിച്ചുകൊണ്ടിരിക്കുമ്പൊൾ ഉണ്ടായ
ത എന്തെന്നാൽ യെശുവും സമീപിച്ച അവരൊട കൂടി നട
൰൬ ന്നു ✱ എന്നാറെ അവർ അവനെ അറിയാതെ ഇരിപ്പാനാ
൰൭ യിട്ടു അവരുടെ കണ്ണുകൾ അടക്കപ്പെട്ടിരുന്നു ✱ അപ്പൊൾ
അവൻ അവരൊട നിങ്ങൾ ദുഃഖമുഖമുള്ളവരായി വഴി നട
ന്ന തമ്മിൽ സംസാരിക്കുന്ന ഈ കാൎയ്യങ്ങൾ എന്ത എന്ന പ
൰൮ റഞ്ഞു ✱ അവരിൽ ഒരുത്തനായ ക്ലെയൊപ്പ എന്ന പെരുള്ള
വൻ അവനൊട ഉത്തരമായിട്ട നീ മാത്രം യെറുശലമിൽ ഒരു
പരദെശിയായി ഈ നാളുകളിൽ അവിടെ ഉണ്ടായ കാൎയ്യങ്ങ
൰൯ ളെ അറിയാതെ ഇരിക്കുന്നുവൊ എന്ന പറഞ്ഞു ✱ അവൻ
അവരൊട എത കാൎയ്യങ്ങൾ എന്ന പറഞ്ഞു അവർ അവനൊട
ദൈവത്തിന്റെയും സകല ജനങ്ങളുടെയും മുമ്പാകെ പ്രവൃ
ത്തിയിലും വചനത്തിലും ശക്തിയുള്ള ദീൎഘദൎശിയായിരുന്ന ന
൨൰ സ്രായക്കാരനായ യെശുവിനെ കുറിച്ച കാൎയ്യങ്ങളും ✱ നമ്മുടെ
പ്രധാനാചാൎയ്യന്മാരും പ്രമാണികളും അവനെ മരണവിധി
൨൰൧ യിലെക്ക എല്പിച്ച കുരിശിൽ തറച്ച പ്രകാരവും തന്നെ ✱ എ
ന്നാൽ ഇസ്രാഎലിനെ ഉദ്ധാരണം ചെയ്വാനിരിക്കുന്നവൻ
അവൻ തന്നെ എന്ന ഞങ്ങൾ വിശ്വസിച്ചിരുന്നു ഇതൊക്ക
യും കൂടാതെ ഈ കാൎയ്യങ്ങൾ ഉണ്ടായിട്ടും ഇന്ന മൂന്നാം ദിവ
൨൰൨ സമാകുന്നു ✱ അത്രയുമല്ല ഞങ്ങളുടെ കൂട്ടത്തിൽ ചില സ്ത്രീക
ളും പ്രഭാത കാലത്ത പ്രെതക്കല്ലറയുടെ അടുക്കൽ പൊയി ✱
൨൰൩ അവന്റെ ശരീരം കാണായ്കകൊണ്ട അവർ വന്ന അവൻ
ജീവനൊടിരിക്കുന്നു എന്ന പറഞ്ഞ ദൈവദൂതന്മാരുടെ ഒരു ദ
൨൰൪ ൎശനം കണ്ടു യെന്ന പറഞ്ഞ ഞങ്ങളെ ഭ്രമിപ്പിച്ചു ✱ അപ്പൊൾ
ഞങ്ങളൊടു കൂടി ഉണ്ടായിരുന്നവരിൽ ചിലർ പ്രെതക്കല്ലറയു
ടെ അടുക്കൽ പൊയി സ്ത്രീകൾ പറഞ്ഞ പ്രകാരം തന്നെ കണ്ടു
൨൰൫ അവർ അവനെ കണ്ടില്ല താനും എന്ന പറഞ്ഞു ✱ അപ്പൊൾ
അവൻ അവരൊട ദീൎഘദൎശിമാർ പറഞ്ഞ കാൎയ്യങ്ങളെ ഒക്ക

യും വിശ്വസിക്കുന്നതിന ബുദ്ധിയില്ലാത്തവരായും മന്ദഹൃദ
യമുള്ളവരായുമുള്ളൊരെ * ക്രിസ്തു ഇപ്രകാരം കഷ്ടമനുഭവിക്ക ൨൬
യും തന്റെ മഹത്വത്തിലെക്ക പ്രവെശിക്കയും ചെയ്യെണ്ടുന്ന
തായിരുന്നില്ലയൊ എന്ന പറഞ്ഞു * പിന്നെ അവൻ മൊശ ൨൭
യിൽനിന്നും സകല ദീൎഘദൎശികളിൽനിന്നും തുടങ്ങി സകല
വെദവാക്യങ്ങളിലും തന്നെ കുറിച്ചുള്ള കാൎയ്യങ്ങളെ അവരൊട
വിസ്തരിച്ച പറഞ്ഞു * പിന്നെ അവർ പൊകുന്ന ഗ്രാമത്തി ൨൮
ന്ന സമീപിച്ചു അപ്പൊൾ അവൻ അപ്പുറം പൊകുന്നു എന്ന
പൊലെ നടിച്ചു * എന്നാറെ അവർ സന്ധ്യാകാലമായല്ലൊ ൨൯
നെരവും അസ്തമിപ്പാറായി ഞങ്ങളൊടു കൂടെ പാൎക്കെണം എ
ന്ന അവനൊടു വളരെ അപെക്ഷിച്ചു അവൻ അവരൊടു കൂ
ടി പാൎപ്പാൻ അകത്ത ചെല്ലുകയും ചെയ്തു * പിന്നെ ഉണ്ടാ ൩൰
യത എന്തെന്നാൽ അവൻ അവരൊടു കൂടി ഭക്ഷണത്തിന്നിരി
ക്കുമ്പൊൾ അവൻ അപ്പം എടുത്ത വാഴ്ത്തി മുറിച്ച അവൎക്ക കൊ
ടുത്തു * അപ്പൊൾ അവരുടെ കണ്ണുകൾ തുറക്കപ്പെട്ടു അവർ ൩൧
അവനെ അറിഞ്ഞു എന്നാറെ അവൻ അവരിൽനിന്ന അപ്ര
ത്യക്ഷനായി * അപ്പൊൾ അവർ തമ്മിൽ തമ്മിൽ അവൻ ൩൨
വഴിയിൽ നമ്മൊടു കൂടി സംസാരിച്ചുകൊണ്ട വെദവാക്യങ്ങളെ
നമുക്ക തെളിയിക്കുമ്പൊൾ നമ്മുടെ ഉള്ളിൽ നമ്മുടെ ഹൃദയം
ജ്വലിച്ചിരുന്നില്ലയൊ എന്ന പറഞ്ഞു * അവർ ആ സമയ ൩൩
ത്ത തന്നെ എഴുനീറ്റ യെറുശലമിലെക്ക തിരിച്ചു പൊന്ന പതി
നൊന്ന ആളുകളും അവരൊടുകൂടിയുള്ളവരും * കൎത്താവ സത്യ ൩൪
മായിട്ട ഉയിൎത്തെഴുനീറ്റ ശിമൊന്ന പ്രത്യക്ഷനായി എന്ന
പറഞ്ഞ ഒന്നിച്ച കൂടിയതിനെ കണ്ടു * പിന്നെ വഴിയിൽ ൩൫
ഉണ്ടായ കാൎയ്യങ്ങളെയും അവൻ അപ്പം മുറിക്കുമ്പൊൾ തങ്ങൾ
ക്ക അറിയപ്പെട്ട പ്രകാരവും അവർ അറിയിക്കയും ചെയ്തു *
അവർ ഒരം കാൎയ്യങ്ങളെ സംസാരിച്ചുകൊണ്ടിരിക്കുമ്പൊൾ ൩൬
യെശു തന്നെ അവരുടെ നടുവിൽ നിന്ന അവരൊടു നി
ങ്ങൾക്ക സമാധാനമുണ്ടായ്വരട്ടെ എന്ന പറഞ്ഞു * എന്നാറെ ൩൭
അവർ വിരണ്ട ഭയപ്പെട്ടു തങ്ങൾ ഒരു ആത്മാവിനെ കണ്ടു
യെന്ന നിരൂപിച്ചു * അപ്പൊൾ അവൻ അവരൊടു നിങ്ങൾ ൩൮
എന്തിന ചഞ്ചലപ്പെടുന്നു നിങ്ങളുടെ ഹൃദയങ്ങളിൽ എന്തിന
വിചാരങ്ങളും ഉണ്ടാകുന്നു * ഞാൻ തന്നെ ആകുന്നു എന്ന ൩൯
എന്റെ കൈകളെയും എന്റെ കാലുകളെയും നൊക്കുവിൻ എ
ന്നെ തൊട്ടു നൊക്കുവിൻ ഇനിക്ക ഉണ്ടെന്ന നിങ്ങൾ കാണു
ന്നതു പൊലെ ഒരു ആത്മാവിന മാംസവും അസ്ഥികളും ഇ
ല്ലല്ലൊ എന്ന പറഞ്ഞു * ഇപ്രകാരം പറഞ്ഞതിന്റെ ശെഷം ൪൰
അവൻ തന്റെ കൈകളെയും കാലുകളെയും അവൎക്ക കാണിച്ചു *
എന്നാലും സന്തൊഷം കൊണ്ട അവർ പിന്നെയും വിശ്വ ൪൧

സിക്കാതെ ഭ്രമപ്പെട്ടിരിക്കുമ്പൊൾ അവൻ അവരൊടു ആ
ഹാരം വല്ലതും നിങ്ങൾക്ക ഇവിടെ ഉണ്ടൊ എന്ന പറഞ്ഞു *
൪൨ അപ്പൊൾ അവർ അവന വറുത്ത മീനിന്റെയും തെൻ കട്ട
൪൩ യുടെയും ഓരൊ ഖണ്ഡം കൊടുത്തു * അവൻ അതു വാങ്ങി
൪൪ അവരുടെ മുമ്പാകെ ഭക്ഷിച്ചു * പിന്നെ അവൻ അവരൊടു
മൊശെയുടെ വെദപ്രമാണത്തിലും ദീൎഘദൎശികളിലും സംകീൎത്ത
നങ്ങളിലും എന്നെ കുറിച്ച എഴുതിയിരിക്കുന്ന കാൎയ്യങ്ങളൊക്ക
യും നിവൃത്തിക്കെണ്ടുന്നതാകുന്നു എന്ന ഞാൻ നിങ്ങളൊടു കൂ
ടെ തന്നെ ഇരുന്നപ്പൊൾ നിങ്ങളൊട സംസാരിച്ച വചന
൪൫ ങ്ങൾ ഇവ തന്നെ ആകുന്നു എന്ന പറഞ്ഞു * അപ്പൊൾ വെ
ദവാക്യങ്ങളെ തിരിച്ചറിയെണ്ടുന്നതിന്നായിട്ട അവൻ അവരു
൪൬ ടെ ബുദ്ധിയെ തുറന്നു * അവരൊടു പറഞ്ഞു ഇപ്രകാരം എ
ഴുതിയിരിക്കുന്നു ഇപ്രകാരവും ക്രിസ്തു കഷ്ടമനുഭവിക്കയും മൂ
ന്നാം ദിവസത്തിൽ മരിച്ചവരിൽനിന്ന ഉയിൎത്തെഴുനീല്ക്കയും *
൪൭ യെറുശലമിൽ തുടങ്ങി സകല ജാതികളുടെ ഇടയിലും അവ
ന്റെ നാമത്തിൽ അനുതാപവും പാപമൊചനവും പ്രസംഗി
൪൮ ക്കപ്പെടുകയും ചെയ്യെണ്ടുന്നതായിരുന്നു * വിശെഷിച്ച നി
൪൯ ങ്ങൾ ഈ കാൎയ്യങ്ങൾക്ക സാക്ഷികളാകുന്നു * പിന്നെ കണ്ടാ
ലും ഞാൻ എന്റെ പിതാവിന്റെ വാഗ്ദത്തം നിങ്ങളുടെ മെ
ലെ അയക്കുന്നു എങ്കിലും നിങ്ങൾ ഉയരത്തിൽനിന്ന ശക്തി
കൊണ്ട ധരിക്കപ്പെടുവൊളത്തിന യെറുശലം നഗരത്തിൽ
പാൎപ്പിൻ *
൫൦ പിന്നെ അവൻ അവരെ ബെതാന്നിയായൊളം പുറത്ത കൂ
ട്ടികൊണ്ടുപൊയി തന്റെ കൈകളെ ഉയൎത്തി അവരെ അനു
൫൧ ഗ്രഹിച്ചു * വിശെഷിച്ച ഉണ്ടായത എന്തെന്നാൽ അവൻ
അവരെ അനുഗ്രഹിക്കുമ്പൊൾ അവൻ അവരിൽനിന്ന പി
൫൨ രിയപ്പെട്ട സ്വൎഗ്ഗത്തിലെക്ക മെല്പട്ട എടുത്തുകൊള്ളപ്പെട്ടു * അ
പ്പൊൾ അവർ അവനെ വന്ദിച്ചുകൊണ്ട മഹാ സന്തൊഷ
൫൩ ത്തൊടു കൂടി യെറുശലമിലെക്ക തിരിച്ച പൊന്നു * എല്ലായ്പൊ
ഴും ദൈവാലയത്തിൽ ദൈവത്തെ സ്തുതിച്ച പുകഴ്ത്തി കൊണ്ട
ഇരുന്നു ആമെൻ.

# യോഹന്നാൻ എഴുതിയ എവൻഗെലിയോൻ

## ൧. അദ്ധ്യായം.

൧ യെശു ക്രിസ്തുവിന്റെ ദൈവത്വവും മാനുഷത്വവും അ
ധികാരവും.—൧൫ യോഹന്നാന്റെ സാക്ഷി.—൩൫
അന്ത്രെയൊസ പത്രൊസ മുതലായവർ വിളിക്കപ്പെട്ടത.

ആദിയിൽ വചനം ഉണ്ടായിരുന്നു ആ വചനം ദൈവ
ത്തൊടു കൂട ആയിരുന്നു ആ വചനം ദൈവവും ആയിരുന്നു*
ആയത ആദിയിൽ ദൈവത്തൊടു കൂട ആയിരുന്നു* സക ൨
ലവും അവനാൽ ഉണ്ടാക്കപ്പെട്ടു ഉണ്ടാക്കപ്പെട്ടതൊന്നും അവ ൩
നെ കൂടാതെ ഉണ്ടാക്കപ്പെട്ടതുമില്ല* അവനിൽ ജീവൻ ഉണ്ടാ ൪
യിരുന്നു ആ ജീവൻ മനുഷ്യരുടെ വെളിച്ചം ആയിരുന്നു* വി ൫
ശെഷിച്ചും ആ വെളിച്ചം ഇരുളിൽ പ്രകാശിക്കുന്നു എങ്കിലും ഇ
രുൾ അതിനെ പരിഗ്രഹിച്ചില്ല*

ഒരു മനുഷ്യൻ ദൈവത്തിൽനിന്ന അയക്കപ്പെട്ടിരുന്നു അ ൬
വന്റെ നാമം യോഹന്നാൻ എന്നായിരുന്നു* ആയവൻ ൭
താൻ മൂലം എല്ലാവരും വിശ്വസിക്കെണ്ടുന്നതിന ആ വെളിച്ച
ത്തെ കുറിച്ചു സാക്ഷിപ്പെടുത്തുവാനായിട്ടു സാക്ഷിയായി വ
ന്നു* അവൻ ആ വെളിച്ചം ആയിരുന്നില്ല ആ വെളിച്ചത്തെ ൮
കുറിച്ചു സാക്ഷിപ്പെടുത്തുവാനായിട്ടു (അയക്കപ്പെട്ടവൻ) അ
ത്രെ* യാതൊന്ന ലൊകത്തിലെക്ക വരുന്ന മനുഷ്യനെ ഒക്ക ൯
യും പ്രകാശിപ്പിക്കുന്നുവൊ അത സത്യമുള്ള വെളിച്ചം ആയി
രുന്നു* അവൻ ലൊകത്തിൽ ആയിരുന്നു അത്രയുമല്ല ലൊ ൧൦
കം അവനാൽ ഉണ്ടാക്കപ്പെട്ടു എങ്കിലും ലൊകം അവനെ അറി
ഞ്ഞില്ല* അവൻ തന്റെ സ്വന്തത്തിലെക്ക വന്നു എങ്കിലും ൧൧
അവന്റെ സ്വന്തക്കാർ അവനെ കൈക്കൊണ്ടില്ല* എന്നാൽ ൧൨
എത്ര ജനങ്ങൾ അവനെ കൈക്കൊണ്ടുവൊ തന്റെ നാമ
ത്തിൽ വിശ്വസിക്കുന്ന അത്ര ജനങ്ങൾക്കും ദൈവത്തിന്റെ
മക്കളായി തീരെണ്ടുന്നതിന അവൻ അധികാരം കൊടുത്തു*
അവർ രക്തത്തിൽനിന്ന എങ്കിലും ജഡത്തിന്റെ ഇഷ്ടത്തിൽ ൧൩
നിന്ന എങ്കിലും മനുഷ്യരുടെ ഇഷ്ടത്തിൽനിന്ന എങ്കിലും അല്ല
ദൈവത്തിൽനിന്ന തന്നെ ജനിച്ചു* വിശെഷിച്ചും ആ വ ൧൪
ചനം ജഡമായി കൃപ കൊണ്ടും സത്യം കൊണ്ടും നിറെഞ്ഞതാ
യി നമ്മുടെ ഇടയിൽ വസിച്ചു പിതാവിൽനിന്ന എകജാത
നായവന്റെ മഹത്വം എന്ന പൊലെ അവന്റെ മഹത്വം ഞ
ങ്ങൾ കാണുകയും ചെയ്തു*

൧൫ യൊഹന്നാൻ അവനെ കുറിച്ച സാക്ഷിപ്പെടുത്തി എന്റെ
പിന്നാലെ വരുന്നവൻ ഇനിക്ക മുമ്പനായി തീൎന്ന എന്ന
ഞാൻ ആരെ കുറിച്ച ചൊല്ലിയൊ അവൻ ഇവൻ ആയിരു
ന്നു എന്തുകൊണ്ടെന്നാൽ അവൻ എന്റെ മുമ്പനായിരുന്നു എ
൧൬ ന്ന വിളിച്ച പറഞ്ഞു * വിശെഷിച്ചും അവന്റെ പരിപൂൎണ്ണ
തയിൽനിന്ന നാമെല്ലാവരും കൃപെക്ക വെണ്ടി കൃപയെയും
൧൭ കൈക്കൊണ്ടു * എന്തുകൊണ്ടെന്നാൽ വെദപ്രമാണം മൊ
ശെയാൽ തരപ്പെട്ടു കൃപയും സത്യവും യെശു ക്രിസ്തുവിനാൽ
൧൮ ഉണ്ടായി * ഒരുത്തനും ദൈവത്തെ ഒരുനാളും കണ്ടിട്ടില്ല പി
താവിന്റെ മാൎവിടത്തിലിരിക്കുന്ന എക ജാതനായുള്ള പുത്രനാ
യവൻ അവനെ അറിയിച്ചു *
൧൯ പിന്നെ നീ ആരാകുന്നു എന്ന യൊഹന്നാനൊട ചൊദി
ക്കെണ്ടുന്നതിന്നായിട്ട യെഹൂദന്മാർ യെറുശലമിൽനിന്ന ആ
ചാൎയ്യന്മാരെയും ലെവിയക്കാരെയും അയച്ചപ്പൊൾ അവന്റെ
൨൦ സാക്ഷി ഇതാകുന്നു * അവൻ മറുത്തുപറയാതെ അനുസരി
൨൧ ച്ചു ഞാൻ ക്രിസ്തുവല്ല എന്ന അനുസരിച്ചു * അപ്പൊൾ അവർ
അവനൊടു പിന്നെ എന്ത നീ എലിയായൊ എന്ന ചൊദിച്ചു
ഞാനല്ല എന്ന അവൻ പറയുന്നു നീ ആ ദീൎഘദൎശിയൊ അ
൨൨ ല്ല എന്ന അവൻ ഉത്തരം പറഞ്ഞു * അപ്പൊൾ അവർ അ
വനൊടു ഞങ്ങൾ ഞങ്ങളെ അയച്ചവരൊട ഉത്തരം പറയെ
ണ്ടുന്നതിന നീ ആരാകുന്നു നിന്നെ കുറിച്ചു തന്നെ നീ എന്ത
൨൩ പറയുന്നു എന്ന പറഞ്ഞു * എശായ ദീൎഘദൎശി പറഞ്ഞപ്രകാരം കൎത്താവിന്റെ വഴി നെരെ ആക്കുവിൻ എന്ന വന
ത്തിൽ വിളിക്കുന്നവന്റെ ശബ്ദം ഞാൻ ആകുന്നു എന്ന അ
൨൪ വൻ പറഞ്ഞു * വിശെഷിച്ചും അയക്കപ്പെട്ടവർ പറിശെ
൨൫ ന്മാരിൽനിന്നുള്ളവരായിരുന്നു * പിന്നെ അവർ അവനൊടു
ചൊദിച്ച നീ ക്രിസ്തുവെങ്കിലും എലിയാ എങ്കിലും ആ ദീൎഘദ
ൎശി എങ്കിലും അല്ല എങ്കിൽ പിന്നെ നീ എന്തിന ബപ്തിസ്മപ്പെ
൨൬ ടുത്തുന്നു എന്ന അവനൊടു പറഞ്ഞു * യൊഹന്നാൻ അവ
രൊട ഉത്തരമായിട്ട ഞാൻ വെള്ളം കൊണ്ട ബപ്തിസ്മപ്പെടു
ത്തുന്നു എന്നാൽ നിങ്ങൾ അറിയാതെഇരിക്കുന്ന ഒരുത്തൻ നി
൨൭ ങ്ങളുടെ ഇടയിൽ നില്ക്കുന്നുണ്ട * അവൻ എന്റെ പിന്നാലെ
വന്നിട്ട എന്റെ മുമ്പനായി തീൎന്നവൻ ആകുന്നു അവന്റെ
ചെരിപ്പുകളുടെ വാറ അഴിപ്പാൻ ഞാൻ യൊഗ്യനല്ല എന്ന പറ
൨൮ ഞ്ഞു * ഈ കാൎയ്യങ്ങൾ യൊൎദാന്റെ അക്കരയിൽ ബെത
ബാറയിൽ യൊഹന്നാൻ ബപ്തിസ്മപ്പെടുത്തികൊണ്ടിരുന്ന
സ്ഥലത്ത ഉണ്ടായി *
൨൯ പിറെറ ദിവസം യൊഹന്നാൻ യെശു തന്റെ അടുക്കൽ
വരുന്നതിനെ കണ്ടിട്ട കണ്ടാലും ലൊകത്തിന്റെ പാപം നി

ക്കികളയുന്ന ദൈവത്തിന്റെ കുഞ്ഞാട * ഇനിക്ക മുമ്പനായി ൩൦
തീൎന്ന ഒരു പുരുഷൻ എന്റെ പിന്നാലെ വരുന്നു എന്ന ഞാൻ
ആരെ കുറിച്ച ചൊല്ലിയൊ അവൻ ഇവനാകുന്നു എന്തുകൊ
ണ്ടെന്നാൽ അവൻ എന്റെ മുമ്പനായിരുന്നു * ഞാനൊ അ ൩൧
വനെ അറിഞ്ഞില്ല എങ്കിലും അവൻ ഇസ്രായെലിന്ന വെളി
പ്പെട്ടു തീരെണ്ടുന്നതിന്നായിട്ട തന്നെ ഞാൻ വെള്ളം കൊണ്ട
ബപ്തിസ്മപ്പെടുത്തികൊണ്ടവന്നു എന്ന പറഞ്ഞു * പിന്നെ ൩൨
യൊഹന്നാൻ സാക്ഷിപ്പെടുത്തി ആത്മാവ ഒരു പ്രാവു പൊ
ലെ സ്വൎഗ്ഗത്തിൽനിന്ന ഇറങ്ങുന്നതിനെ ഞാൻ കണ്ടു അത
അവന്റെ മെൽ ഇരുന്നു * ഞാനൊ അവനെ അറിഞ്ഞില്ല ൩൩
എന്നാലും വെള്ളം കൊണ്ട ബപ്തിസ്മപ്പെടുത്തുവാൻ എന്നെ
അയച്ചവൻ തന്നെ എന്നൊടു നീ യാതൊരുത്തന്റെ മെൽ ആ
ത്മാവ ഇറങ്ങി അവന്റെ മെൽ ഇരിക്കുന്നതിനെ കാണുമൊ
ആയവൻ പരിശുദ്ധാത്മാവു കൊണ്ട ബപ്തിസ്മപ്പെടുത്തുന്നവ
നാകുന്നു എന്ന പറഞ്ഞു * ഞാൻ കണ്ടു ഇവൻ ദൈവത്തി ൩൪
ന്റെ പുത്രനാകുന്നു എന്ന സാക്ഷിപ്പെടുത്തുകയും ചെയ്തു *
പിന്നെയും പിറ്റെ ദിവസം യൊഹന്നാനും അവന്റെ ശി ൩൫
ഷ്യന്മാരിൽ രണ്ടാളും നിന്നിരുന്നു * അവൻ നടന്നുകൊണ്ടി ൩൬
രിക്കുന്ന യെശുവിനെ നൊക്കീട്ട കണ്ടാലും ദൈവത്തിന്റെ കു
ഞ്ഞാട എന്ന പറഞ്ഞു * അവൻ പറഞ്ഞത ആ രണ്ടു ശിഷ്യ ൩൭
ന്മാർ കെട്ട യെശുവിന്റെ പിന്നാലെ ചെന്നു * എന്നാറെ ൩൮
യെശു തിരിഞ്ഞ അവരെ പിന്നാലെ വരുന്നതു കണ്ടിട്ട അവ
രൊടു * നിങ്ങൾ എന്ത അന്വെഷിക്കുന്നു എന്ന പറയുന്നു ൩൯
അവർ അവനൊട (ഗുരൊ എന്ന അൎത്ഥമാകുന്നു) റബ്ബി നീ
എവിടെ പാൎക്കുന്നു എന്ന പറഞ്ഞു * അവൻ അവരൊടു വ ൪൦
ന്ന നൊക്കുവിൻ എന്ന പറയുന്നു അവർ വന്ന അവൻ പാ
ൎത്ത എടം കണ്ടു എകദെശം പത്തു മണിനെരമായിരുന്നതുകൊ
ണ്ട ആ ദിവസം അവനൊടു കൂട പാൎക്കയും ചെയ്തു * യൊ ൪൧
ഹന്നാനിൽനിന്ന കെട്ട അവനെ പിന്തുടൎന്ന രണ്ടാളുകളിൽ
ഒരുത്തൻ ശിമൊന്റെ സഹൊദരനായ അന്ത്രയൊസായിരു
ന്നു * അവൻ മുമ്പെ തന്റെ സ്വന്ത സഹൊദരനായ ശി ൪൨
മൊനെ കണ്ട അവനൊടു ക്രിസ്തു എന്ന അൎത്ഥമാകുന്ന മെശി
ഹായെ ഞങ്ങൾ കണ്ടു എന്ന പറയുന്നു * പിന്നെ അവൻ ൪൩
അവനെ യെശുവിന്റെ അടുക്കൽ കൊണ്ടുവന്നു എന്നാറെ
യെശു അവനെ കണ്ടിട്ട നീ യൊനായുടെ പുത്രനായ ശിമൊ
നാകുന്നു നിനക്ക കെഫാ യെന്ന പെർ വിളിക്കപ്പെടും എന്ന
പറഞ്ഞു അതിന്റെ അൎത്ഥം ഒരു കല്ല എന്നാകുന്നു * പിറ്റെ ൪൪
ദിവസം യെശു ഗലീലെയായിലെക്ക പൊകുവാൻ ഇഛിച്ചി
രുന്നു ഫീലിപ്പൊസിനെ കണ്ട അവനൊടു എന്റെ പിന്നാ

൪൫ ലെ വരിക എന്ന പറയുന്നു * എന്നാൽ ഫീലിപ്പൊസ അ
ന്ത്രയൊസിന്റെയും പത്രൊസിന്റെയും നഗരമായ ബെത
൪൬ സൈദായിൽനിന്നുള്ളവനായിരുന്നു * ഫീലിപ്പൊസ നതാ
നിഎലിനെ കണ്ടു അവനൊടു വെദപ്രമാണത്തിൽ മൊശെ
യും ദീൎഘദൎശിമാരും ആരെ കുറിച്ച എഴുതിയൊ അവനെ ഞ
ങ്ങൾ കണ്ടു യൊസെഫിന്റെ പുത്രനായി നസറെത്തിൽനിന്നു
൪൭ ള്ള യെശുവിനെ തന്നെ എന്ന പറഞ്ഞു * എന്നാറെ നതാനി
എൽ അവനൊടു നസറെത്തിൽനിന്ന യാതൊരു നന്മയും ഉണ്ടാ
കുവാൻ കഴിയുമൊ എന്ന പറഞ്ഞു ഫീലിപ്പൊസ അവനൊ
൪൮ ടു നീ വന്ന നൊക്ക എന്ന പറഞ്ഞു * യെശു തന്റെ അടു
ക്കൽ നതാനിഎലിനെ വരുന്നതു കണ്ടു അവനെ കുറിച്ച ക
ണ്ടാലും സത്യമുള്ള ഇസ്രാഎൽക്കാരൻ അവനിൽ ഒരു വഞ്ചന
൪൯ യും ഇല്ല എന്ന പറയുന്നു * നതാനിഎൽ അവനൊടു നീ എ
ന്നെ എവിടെനിന്ന അറിയുന്നു എന്ന പറയുന്നു യെശു ഉ
ത്തരമായിട്ടു അവനൊടു ഫീലിപ്പൊസ നിന്നെ വിളിക്കുന്ന
തിന മുമ്പെ നീ അത്തി വൃക്ഷത്തിൻ കീഴിൽ ഇരിക്കുമ്പൊൾ
൫൦ ഞാൻ നിന്നെ കണ്ടു എന്ന പറഞ്ഞു * നതാനിഎൽ ഉത്തര
മായിട്ടു അവനൊടു റബ്ബി നീ ദൈവത്തിന്റെ പുത്രനാകുന്നു
൫൧ നീ ഇസ്രാഎലിന്റെ രാജാവാകുന്നു എന്ന പറയുന്നു * യെശു
ഉത്തരമായിട്ടു അവനൊടു ഞാൻ നിന്നെ അത്തി വൃക്ഷത്തിൻ
കീഴിൽ കണ്ടു എന്ന ഞാൻ നിന്നൊടു പറഞ്ഞതുകൊണ്ടു നീ വി
ശ്വസിക്കുന്നുവൊ നീ ഇവയെക്കാളും വലുതായിട്ടുള്ള കാൎയ്യങ്ങ
൫൨ ളെ കാണും എന്ന പറഞ്ഞു * പിന്നെയും അവൻ അവനൊടു
ഇനിമെൽ നിങ്ങൾ സ്വൎഗ്ഗം തുറന്നിരിക്കുന്നതും ദൈവദൂത
ന്മാർ മനുഷ്യ പുത്രന്റെ മെൽ കയറുകയും ഇറങ്ങുകയും ചെ
ന്നതിനെയും കാണും എന്ന ഞാൻ സത്യമായിട്ടു സത്യമായിട്ടു
നിങ്ങളൊടു പറയുന്നു എന്ന പറഞ്ഞു *

## ൨. അദ്ധ്യായം.

൧ ക്രിസ്തു വെള്ളം വീഞ്ഞാക്കിതീക്കയും.—൧൨ കപ്പൎന്നഹൊ
മിലെക്കും യെറുശലമിലെക്കും പ്രയാണം ചെയ്കയും.—
൧൩ ദൈവാലയം ശുദ്ധംചെയ്കയും ചെയ്യുന്നത.

പിന്നെ മൂന്നാം ദിവസത്തിൽ ഗലിലെയായിലെ കാനാ
യിൽ ഒരു കല്യാണമുണ്ടായിരുന്നു യെശുവിന്റെ അമ്മയും
൨ അവിടെ ഉണ്ടായിരുന്നു * അത്രയുമല്ല യെശുവും അവന്റെ
൩ ശിഷ്യന്മാരും കല്യാണത്തിന്ന വിളിക്കപ്പെട്ടിരുന്നു * എന്നാ
റെ അവൎക്ക വീഞ്ഞ കുറവായപ്പൊൾ യെശുവിന്റെ അമ്മ അ
൪ വനൊടു അവൎക്ക വീഞ്ഞയില്ല എന്ന പറയുന്നു * യെശു അ
വളൊടു സ്ത്രീയെ എനിക്കും നിനക്കും എന്ത എന്റെ സമയം

ഇനിയും വന്നില്ല എന്ന പറയുന്നു* അവന്റെ അമ്മ ശുശ്രൂ ൫
ഷക്കാരൊടു അവൻ നിങ്ങളൊടു എന്തെങ്കിലും പറഞ്ഞാൽ അ
തു ചെയ്വിൻ എന്ന പറയുന്നു* അവിടെ യെഹൂദന്മാരുടെ ൬
ശുദ്ധീകരണത്തിന്റെ മൎയ്യാദ പ്രകാരം ഓരൊന്നിൽ രണ്ടും മൂ
ന്നും കുടം കൊള്ളുന്ന ആറ കല്പാത്രങ്ങൾ വെക്കപ്പെട്ടിരുന്നു*
യെശു അവരൊടു കല്പാത്രങ്ങളെ വെള്ളം കൊണ്ട നിറപ്പിൻ ൭
എന്ന പറഞ്ഞു അവർ അവയെ വക്കൊളം നിറക്കയും ചെയ്തു*
പിന്നെ അവൻ അവരൊടു ഇപ്പൊൾ കൊരി വിരുന്ന പ്രമാ ൮
ണിയുടെ അടുക്കലെക്ക കൊണ്ടുപൊകുവിൻ എന്ന പറഞ്ഞു
അവർ കൊണ്ടുപൊയി* എന്നാറെ വീഞ്ഞാക്കപ്പെട്ട വെള്ളം ൯
വിരുന്ന പ്രമാണി രുചി നൊക്കി അത എവിടെനിന്ന ഉണ്ടാ
യി എന്ന അറിയാതെ ഇരിക്കുമ്പൊൾ (എന്നാൽ വെള്ളം കൊ
രിയ ശുശ്രൂഷക്കാർ അറിഞ്ഞിരുന്നു) വിരുന്ന പ്രമാണി മണ
വാളനെ വിളിച്ചു* അവനൊട എല്ലാവനും മുമ്പിൽ നല്ല വീ ൧൦
ഞ്ഞയും ജനങ്ങൾ നന്നായി കുടിച്ചതിന്റെ ശെഷം അപ്പൊൾ
ഇളപ്പമായുള്ളതും വെക്കുന്നു എങ്കിലും നീ നല്ല വീഞ്ഞ ഇതുവര
യും സംഗ്രഹിച്ചുവല്ലൊ എന്ന പറയുന്നു* അത്ഭുതങ്ങളുടെ ൧൧
ഈ ആരംഭം യെശു ഗലിലെയായിലെ കാനായിൽ ചെയ്തു
തന്റെ മഹത്വം വെളിപ്പെടുത്തി അവന്റെ ശിഷ്യന്മാർ അവ
നിൽ വിശ്വസിച്ചു* ഇതിന്റെ ശെഷം അവനും അവന്റെ ൧൨
അമ്മയും അവന്റെ സഹൊദരന്മാരും അവന്റെ ശിഷ്യന്മാ
രും കൂടി കപ്പൎന്നഹൊമിലെക്ക പൊയി അവിടെ അവർ എറ
ദിവസങ്ങൾ പാൎത്തില്ല*
പിന്നെ യെഹൂദന്മാരുടെ പെസഹാ സമീപമായി അപ്പൊൾ ൧൩
യെശു യെറുശലമിലെക്ക പൊയി* അവൻ ദൈവാലയ ൧൪
ത്തിൽ മാടുകളെയും ആടുകളെയും പ്രാവുകളെയും വില്ക്കുന്നവ
രും പൊൻവാണിഭക്കാരും ഇരിക്കുന്നതിനെ കണ്ടു* പിന്നെ ൧൫
ചരടുകൾ കൊണ്ട ഒരു ചമ്മട്ടിയുണ്ടാക്കീട്ട അവൻ എല്ലാവരെ
യും ആടുകളെയും മാടുകളെയും ദൈവാലയത്തിൽനിന്ന പുറ
ത്താക്കി പൊൻവാണിഭക്കാരുടെ കാശു തൂകിക്കളഞ്ഞ പീഠങ്ങ
ളെ മറിച്ചിട്ടു* പ്രാവുകളെ വില്ക്കുന്നവരൊടും നിങ്ങൾ ഇവ ൧൬
യെ ഇവിടെനിന്ന എടുത്തു കൊണ്ടുപൊകുവിൻ എന്റെ പി
താവിന്റെ ഭവനത്തെ ഒരു വ്യാപാര വീടാക്കരുത എന്ന പറ
ഞ്ഞു* അപ്പൊൾ അവന്റെ ശിഷ്യന്മാർ നിന്റെ ഭവനത്തി ൧൭
ലെ ശുഷ്കാന്തി എന്നെ ഭക്ഷിച്ചു കളഞ്ഞു എന്ന എഴുതിയിരി
ക്കുന്നത ഓൎത്തു* അപ്പൊൾ യെഹൂദന്മാർ ഉത്തരമായിട്ട അ ൧൮
വനൊട നീ ഈ കാൎയ്യങ്ങളെ ചെയ്യുന്നതുകൊണ്ട നീ ഞങ്ങൾ
ക്ക എന്തൊരു അടയാളം കാണിക്കുന്നു എന്ന പറഞ്ഞു* യെ ൧൯
ശു ഉത്തരമായിട്ട അവരൊടു ഈ ദൈവാലയം നശിപ്പിപ്പിൻ

പിന്നെ ഞാൻ മൂന്ന ദിവസത്തിനകം അത ഉയൎത്തും എന്ന
൨൦ പറഞ്ഞു * അപ്പൊൾ യെഹൂദന്മാർ നാല്പത്താറ സംവത്സരം
കൊണ്ട ഒരം ദൈവാലയം പണിതീൎക്കപ്പെട്ടു നീയൊ മൂന്ന ദി
൨൧ വസത്തിനകം അത ഉയൎത്തുമൊ എന്ന പറഞ്ഞു * എന്നാൽ
അവൻ തന്റെ ശരീരമെന്ന ദൈവാലയത്തെ കുറിച്ച പറ
൨൨ ഞ്ഞിരുന്നു * അതുകൊണ്ട അവൻ മരിച്ചവരിൽനിന്ന ഉയി
ൎത്തെഴുനീറ്റതിന്റെ ശെഷം അവൻ ഇത അവരൊട പറഞ്ഞി
രുന്നു എന്ന അവന്റെ ശിഷ്യന്മാർ ഓൎത്തു വെദവാക്യവും യെ
ശു പറഞ്ഞ വചനവും വിശ്വസിക്കയും ചെയ്തു *
൨൩ പിന്നെ അവൻ യെറുശലമിൽ പെസഹാ എന്ന പെരുനാ
ളിൽ ഇരിക്കുമ്പൊൾ അവൻ ചെയ്ത അത്ഭുതങ്ങളെ പലരും ക
൨൪ ണ്ടിട്ട അവന്റെ നാമത്തിൽ വിശ്വസിച്ചു * എന്നാൽ യെശു
എല്ലാവരെയും അറിഞ്ഞിരിക്കകൊണ്ട തന്നെ താൻ അവൎക്ക
൨൫ വിശ്വാസമായെല്പിച്ചില്ല * മനുഷ്യരുടെ ഉള്ളിലുള്ളത എന്തെന്ന അവൻ
അറിഞ്ഞിരിക്കകൊണ്ട ഒരുത്തനും മനുഷ്യനെ കുറിച്ച സാക്ഷി
പറവാൻ അവന ആവശ്യമുണ്ടായിരുന്നില്ല *

## ൩. അദ്ധ്യായം.

൧ ക്രിസ്തു നിക്കൊദീമുസിന്ന പുതുജനനത്തിന്റെ ആവശ്യം
ഉപദെശിക്കുന്നത.— ൨൨ യൊഹന്നാന്റെ ബപ്തിസ്മ
യും ക്രിസ്തുവിനെ കുറിച്ച അവന്റെ സാക്ഷിയും ഉപ
ദെശവും.

എന്നാൽ യെഹൂദന്മാരുടെ ഒരു പ്രമാണിയായി നിക്കൊദീ
മുസ എന്ന പെരുള്ളവനായി പറിശെന്മാരിൽ ഒരു മനുഷ്യനു
൨ ണ്ടായിരുന്നു * അവൻ രാത്രിയിൽ യെശുവിന്റെ അടുക്കൽ
വന്ന അവനൊട റബ്ബി നീ ദൈവത്തിൽനിന്ന വന്നിട്ടുള്ളൊ
രു ഉപദെഷ്ടാവാകുന്നു എന്ന ഞങ്ങൾ അറിയുന്നു എന്തുകൊ
ണ്ടെന്നാൽ ഒരുത്തനും ദൈവം അവനൊട കൂട ഇല്ലാതെ ഇ
രുന്നാൽ നീ ചെയ്യുന്ന അതിശയങ്ങളെ ചെയ്വാൻ കഴികയില്ല
൩ എന്ന പറഞ്ഞു * യെശു ഉത്തരമായിട്ട അവനൊട ഒരുത്ത
നും വീണ്ടും ജനിക്കാതെ ഇരുന്നാൽ അവന ദൈവത്തിന്റെ
രാജ്യം കാണ്മാൻ കഴികയില്ല എന്ന ഞാൻ സത്യമായിട്ട സത്യമാ
൪ യിട്ട നിന്നൊട പറയുന്നു എന്ന പറഞ്ഞു * നിക്കൊദീമുസ അ
വനൊട വൃദ്ധനായുള്ളപ്പൊൾ ഒരു മനുഷ്യന എങ്ങിനെ ജനി
പ്പാൻ കഴിയും അവന്ന രണ്ടാം പ്രാവശ്യം തന്റെ അമ്മയുടെ
ഗൎഭത്തിലെക്ക കടന്ന ജനിപ്പാൻ കഴിയുമൊ എന്ന പറയുന്നു *
൫ യെശു ഉത്തരമായിട്ട വെള്ളത്തിൽനിന്നും ആത്മാവിൽനിന്നും
ജനിക്കുന്നില്ലെങ്കിൽ ഒരുത്തനും ദൈവത്തിന്റെ രാജ്യത്തിലെ
ക്ക കടപ്പാൻ കഴികയില്ല എന്ന ഞാൻ സത്യമായിട്ട സത്യമായിട്ട

നിന്നൊട്ട പറയുന്നു * ജഡത്തിൽനിന്ന ജനിച്ചത ജഡമാ ൬
കുന്നു ആത്മാവിൽനിന്ന ജനിച്ചത ആത്മാവുമാകുന്നു * നി ൭
ങ്ങൾ വീണ്ടും ജനിക്കെണമെന്ന ഞാൻ നിന്നൊട്ട പറഞ്ഞതു
കൊണ്ട ആശ്ചൎയ്യപ്പെടെണ്ടാ * വായു എവിടെ ഇച്ശിക്കുന്നു ൮
വൊ അവിടെ ഊതുന്നു നീയും അതിന്റെ ശബ്ദം കെൾക്കു
ന്നു എങ്കിലും അത എവിടെനിന്ന വരുന്നു എന്നും എവിടെക്ക
പൊകുന്നു എന്നും അറിയുന്നില്ല ആത്മാവിൽനിന്ന ജനിക്കു
ന്നവനെല്ലാം ഇപ്രകാരമാകുന്നു എന്ന പറഞ്ഞു * നിക്കൊ ൯
ദീമുസ ഉത്തരമായിട്ട അവനൊട്ട ൟ കാൎയ്യങ്ങൾ എങ്ങിനെ ഉ
ണ്ടാകുവാൻ കഴിയും എന്ന പറഞ്ഞു * യെശു ഉത്തരമായിട്ട ൰
അവനൊട്ട പറഞ്ഞു നീ ഇസ്രാഎലിന്റെ ഒരു ഉപദെഷ്ടാവാ
യിരുന്നിട്ട ൟ കാൎയ്യങ്ങളെ അറിയുന്നില്ലയൊ * ഞാൻ സത്യ ൰൧
മായിട്ട സത്യമായിട്ട നിന്നൊട്ട പറയുന്നു ഞങ്ങൾ അറിയുന്ന
തു ഞങ്ങൾ പറയുന്നു ഞങ്ങൾ കണ്ടിട്ടുള്ളതു സാക്ഷിപ്പെടുത്തു
കയും ചെയ്യുന്നു എങ്കിലും നിങ്ങൾ ഞങ്ങളുടെ സാക്ഷിയെ
കൈക്കൊള്ളുന്നില്ല * ഞാൻ ഭൂമിയെ സംബന്ധിച്ച കാൎയ്യങ്ങ ൰൨
ളെ നിങ്ങളൊട്ട പറഞ്ഞിട്ട നിങ്ങൾ വിശ്വസിക്കുന്നില്ല എങ്കിൽ
ഞാൻ സ്വൎഗ്ഗത്തെ സംബന്ധിച്ച കാൎയ്യങ്ങളെ നിങ്ങളൊട്ട പറ
ഞ്ഞാൽ നിങ്ങൾ എങ്ങിനെ വിശ്വസിക്കും * സ്വൎഗ്ഗത്തിൽനി ൰൩
ന്ന ഇറങ്ങിയവനായി സ്വൎഗ്ഗത്തിലിരിക്കുന്നവനായ മനുഷ്യ
ന്റെ പുത്രനല്ലാതെ ഒരുത്തനും സ്വൎഗ്ഗത്തിലെക്ക കരെറീട്ടുമില്ല *
അത്രയുമല്ല എതുപ്രകാരം മൊശെ വനത്തിൽ സൎപ്പം ഉയ ൰൪
ൎത്തിയൊ അപ്രകാരം തന്നെ മനുഷ്യന്റെ പുത്രനും * അവ ൰൫
നിൽ വിശ്വസിക്കുന്നവനൊരുത്തനും നശിച്ചുപൊകാതെ നി
ത്യ ജീവനുണ്ടാകെണ്ടുന്നതിന ഉയൎത്തപ്പെടെണ്ടുന്നതാകുന്നു *
എന്തുകൊണ്ടെന്നാൽ ദൈവം തന്റെ എകജാതനായ പുത്രനെ ൰൬
അവനിൽ വിശ്വസിക്കുന്നവനൊരുത്തനും നശിച്ചുപൊകാ
തെ നിത്യ ജീവനുണ്ടാകെണ്ടുന്നതിന തരുവാൻതക്കവണ്ണം എ
ത്രയും ലൊകത്തെ സ്നെഹിച്ചു * എന്തെന്നാൽ ലൊകത്തെ ൰൭
കുററം വിധിപ്പാനായിട്ട ദൈവം തന്റെ പുത്രനെ ലൊകത്തി
ലെക്ക അയച്ചില്ല ലൊകം അവനാൽ രക്ഷിക്കപ്പെടുവാനായി
ട്ടത്രെ * അവനിൽ വിശ്വസിക്കുന്നവൻ കുററം വിധിക്കപ്പെ ൰൮
ടുന്നില്ല എന്നാൽ വിശ്വസിക്കാത്തവനൊ അവൻ ദൈവ
ത്തിന്റെ എകജാതനായ പുത്രന്റെ നാമത്തിൽ വിശ്വസിച്ചി
ല്ലായ്കകൊണ്ട മുമ്പെ തന്നെ കുററം വിധിക്കപ്പെട്ടിരിക്കുന്നു *
വിശെഷിച്ചും കുററവിധി ഇതാകുന്നു വെളിച്ചം ലൊകത്തിൽ ൰൯
വന്നിട്ടും മനുഷ്യർ തങ്ങളുടെ പ്രവൃത്തികൾ ദൊഷമുള്ളവയായി
ന്നതുകൊണ്ട വെളിച്ചത്തെക്കാൾ എററവും ഇരുളിനെ സ്നെ
ഹിച്ചു * അതെന്തുകൊണ്ടെന്നാൽ ദൊഷം ചെയ്യുന്നവനെ ൨൰

ല്ലാം വെളിച്ചം പകെക്കുന്ന തന്റെ പ്രവൃത്തികൾ ആക്ഷെപി
ക്കപ്പെടാതെ ഇരിപ്പാനായിട്ട വെളിച്ചത്തിന്റെ അടുക്കൽ വ
൨൧ രുന്നതുമില്ല * എന്നാൽ സത്യത്തെ ചെയ്യുന്നവൻ തന്റെ പ്ര
വൃത്തികൾ ദൈവത്തിൽ ചെയ്യപ്പെട്ടവയാകുന്നു എന്ന വെളി
പ്പെടെണ്ടുന്നതിന വെളിച്ചത്തിന്റെ അടുക്കൽ വരുന്നു *
൨൨ ഈ കാൎയ്യങ്ങളുടെ ശെഷം യെശുവും അവന്റെ ശിഷ്യന്മാ
രും യെഹൂദിയ ദെശത്തിലെക്ക വന്നു അവിടെ അവൻ അ
൨൩ വരൊടു കൂടി പാൎത്ത ബപ്തിസ്മപ്പെടുത്തി * അത്രയുമല്ല യൊ
ഹന്നാനും ശാലിമിന്ന സമീപമായുള്ള അയിനൊനിൽ വള
രെ വെള്ളമുണ്ടാകകൊണ്ട അവിടെ ബപ്തിസ്മപ്പെടുത്തികൊ
ണ്ടിരുന്നു ജനങ്ങൾ വന്ന ബപ്തിസ്മപ്പെടുകയുംചെയ്തു * എ
൨൪ ന്തുകൊണ്ടെന്നാൽ അതുവരെയും യൊഹന്നാൻ കാരാഗൃഹ
൨൫ ത്തിൽ ആക്കപ്പെട്ടിരുന്നില്ല * അപ്പൊൾ യൊഹന്നാന്റെ ശി
ഷ്യന്മാരിൽ ചിലൎക്ക യെഹൂദന്മാരൊടു കൂട ശുദ്ധീകരണത്തെ
൨൬ കുറിച്ച ഒരു തൎക്കമുണ്ടായി * പിന്നെ അവർ യൊഹന്നാന്റെ
അടുക്കൽ വന്ന അവനൊടു റബ്ബി നിന്നൊടു കൂടി യൊർദാ
ന്റെ അക്കരെയിൽ ഉണ്ടായിരുന്നവനായി നീയും അവനെ
കുറിച്ച സാക്ഷിപ്പെടുത്തിയിരിക്കുന്നവനല്ലൊ കണ്ടാലും അ
വൻ ബപ്തിസ്മപ്പെടുത്തുന്നു എല്ലാവരും അവന്റെ അടുക്കൽ
൨൭ വരുന്നു എന്ന പറഞ്ഞു * യൊഹന്നാൻ ഉത്തരമായിട്ട പറ
ഞ്ഞു തനിക്ക സ്വൎഗ്ഗത്തിൽനിന്ന തരപ്പെടാതിരുന്നാൽ ഒരു മ
൨൮ നുഷ്യന ഒന്നും കൈക്കൊൾവാൻ കഴികയില്ല * ഞാൻ ക്രിസ്തു
വല്ല എന്നും അവന മുമ്പായിട്ട അയക്കപ്പെട്ടവനത്രെ ആകു
ന്നു എന്നും ഞാൻ പറഞ്ഞതിന നിങ്ങൾ തന്നെ എനിക്ക സാ
൨൯ ക്ഷികളാകുന്നു * കല്യാണസ്ത്രീയുള്ളവൻ മണവാളനാകുന്നു
എന്നാൽ മണവാളന്റെ സ്നെഹിതൻ നിന്ന അവനിൽനിന്ന
കെൾക്കുന്നവനായി മണവാളന്റെ ശബ്ദം നിമിത്തം വളരെ
സന്തൊഷപ്പെടുന്നു അതുകൊണ്ട എന്റെ ഈ സന്തൊഷം
൩൦ പരിപൂൎണ്ണമായി * അവൻ വൎദ്ധിക്കയും ഞാൻ കുറകയും ചെ
൩൧ യ്യെണ്ടുന്നതാകുന്നു * മെലിൽനിന്ന വരുന്നവൻ എല്ലാവരി
ലും മെലുള്ളവനാകുന്നു ഭൂമിയിൽനിന്നുള്ളവൻ ഭൂമിയെ സം
ബന്ധിച്ചവനാകുന്നു ഭൂമിയെ കുറിച്ചും സംസാരിക്കുന്നു സ്വ
ൎഗ്ഗത്തിൽനിന്ന വരുന്നവൻ എല്ലാവരിലും മെലുള്ളവനാകുന്നു *
൩൨ താൻ എതു കണ്ട കെട്ടുവൊ അതു അവൻ സാക്ഷിപ്പെടുത്തു
ന്നു എങ്കിലും അവന്റെ സാക്ഷിയെ ഒരുത്തനും കൈക്കൊള്ളു
൩൩ ന്നില്ല * അവന്റെ സാക്ഷിയെ കൈക്കൊണ്ടവൻ ദൈവം
൩൪ സത്യവാനാകുന്നു എന്നുള്ളതിന്ന മുദ്രയിട്ടു * എന്തെന്നാൽ ദൈ
വം അയച്ചിട്ടുള്ളവൻ ദൈവത്തിന്റെ വചനങ്ങളെ പറയുന്നു
എന്തെന്നാൽ ദൈവം ആത്മാവിനെ അളവായിട്ട അവന

കൊടുക്കുന്നില്ല* പിതാവ പുത്രനെ സ്നെഹിക്കുന്നു സകലവും ൩൫
അവന്റെ കയ്യിൽ കൊടുത്തിരിക്കുന്നു* പുത്രനിൽ വിശ്വസി ൩൬
ക്കുന്നവന നിത്യ ജീവനുണ്ട പുത്രനിൽ വിശ്വസിക്കാത്തവൻ
ജീവനെ കാണുകയില്ല എന്നാലും ദൈവത്തിന്റെ കൊപം അ
വന്റെ മെൽ നിലനില്ക്കുന്നു*

## ൪. അദ്ധ്യായം.

൧ ക്രിസ്തു ഒരു ശമറിയക്കാരത്തിയൊട സംസാരിക്കുന്നത.—
൨൭ അവന്റെ ശിഷ്യന്മാർ ആശ്ചൎയ്യപ്പെടുന്നത.—൩൧
ദൈവത്തിന്റെ മഹത്വത്തെ കുറിച്ച ക്രിസ്തുവിനുള്ള ശ്രു
ഷ്ഷാന്തി.—൪൩ അവൻ ഗലിലെയായിലെക്ക പൊക
യും പ്രഭുവായവന്റെ പുത്രനെ സൌഖ്യം വരുത്തുകയും
ചെയ്യുന്നത.

അതുകൊണ്ട യെശു യൊഹന്നാനെക്കാൾ അധികം ശിഷ്യ
ന്മാരെ ഉണ്ടാക്കി ബപ്തിസ്മപ്പെടുത്തിയ പ്രകാരം പറിശെന്മാർ
കെട്ടു എന്ന കൎത്താവ അറിഞ്ഞപ്പൊൾ* (എങ്കിലും തന്റെ ൨
ശിഷ്യന്മാരല്ലാതെ യെശു തന്നെ ബപ്തിസ്മപ്പെടുത്തിയില്ല)*
അവൻ യെഹൂദിയായെ വിട്ട പിന്നെയും ഗലിലെയായിലെ ൩
ക്ക പുറപ്പെട്ടു പൊയി* എന്നാൽ അവൻ ശമറിയായിൽ കൂ ൪
ടി പൊകെണ്ടുന്നതായിരുന്നു* അപ്പൊൾ അവൻ യാക്കൊ ൫
ബ തന്റെ പുത്രനായ യൊസെഫിന കൊടുത്ത നിലത്തിന്റെ
അരികെ ശുക്കാർ എന്ന പെരായി ശമറിയായിലുള്ളൊരു നഗ
രത്തിലെക്ക വരുന്നു* അവിടെ യാക്കൊബിന്റെ കിണറു ൬
ണ്ടായിരുന്നു ആകയാൽ യെശു വഴിനടപ്പിനാൽ പ്രയാസ
പ്പെട്ടവനായി കിണറിന്റെ അരികെ അപ്രകാരം ഇരുന്നു അ
പ്പൊൾ എകദെശം ആറാം മണിനെരമായിരുന്നു* ശമറിയാ ൭
യിലുള്ള ഒരു സ്ത്രീ വെള്ളം കൊരുവാനായിട്ടു വരുന്നു യെശു അ
വളൊടു ഇനിക്ക കുടിപ്പാൻ തരിക എന്ന പറയുന്നു* (എന്തെ ൮
ന്നാൽ അവന്റെ ശിഷ്യന്മാർ ഭക്ഷണ സാധനങ്ങളെ കൊ
ള്ളുവാനായിട്ടു നഗരത്തിലെക്ക പൊയിരുന്നു)* അപ്പൊൾ ൯
ശമറിയക്കാരത്തി എന്ന സ്ത്രീ അവനൊടു നീ യെഹൂദനായി
രിക്കുമ്പൊൾ ശമറിയക്കാരത്തിയാകുന്ന എന്നൊട പാനീയം
ചൊദിക്കുന്നത എങ്ങിനെ എന്ന പറയുന്നു എന്തെന്നാൽ യെ
ഹൂദന്മാർ ശമറിയക്കാരൊടു വ്യാപാരം ചെയ്യുമാറില്ലായിരുന്നു*
യെശു ഉത്തരമായിട്ടു അവളൊടു നീ ദൈവത്തിന്റെ ദാനവും ൧൦
ഇനിക്ക കുടിപ്പാൻ തരിക എന്ന നിന്നൊടു പറയുന്നവൻ ആ
രാകുന്നു എന്നുള്ളതും അറിഞ്ഞിരുന്നാൽ നീ തന്നെ അവനൊ
ടു ചൊദിക്കയും അവൻ ജീവനുള്ള വെള്ളം നിനക്ക തരികയും
ചെയ്യുമായിരുന്നു എന്ന പറഞ്ഞു* സ്ത്രീ അവനൊടു കൎത്താ ൧൧

വെ നിനക്ക കൊരുന്ന പാത്രമില്ലല്ലൊ കിണറും ആഴമുള്ളതാകു
ന്നുവല്ലൊ അതുകൊണ്ട നിനക്ക എവിടെനിന്ന ജീവനുള്ള വെ
൧൨ ള്ളമുണ്ട * ഈ കിണറ ഞങ്ങൾക്ക തന്നിട്ടുള്ള ഞങ്ങളുടെ പി
താവായ യാക്കൊബിനെക്കാൾ നീ വലിയവനാകുന്നുവൊ
അവൻ തന്നെയും അവന്റെ മക്കളും അവന്റെ മൃഗജന്തുക്ക
൧൩ ളും അതിൽനിന്ന കുടിച്ചിരുന്നു എന്ന പറയുന്നു * യെശു ഉ
ത്തരമായിട്ട അവളൊട്ട ഈ വെള്ളത്തിൽനിന്ന ആരെങ്കിലും
൧൪ കുടിച്ചാൽ പിന്നെയും ദാഹിക്കും * എന്നാൽ ഞാൻ കൊടുക്കു
ന്ന വെള്ളത്തിൽനിന്ന ആരെങ്കിലും കുടിച്ചാൽ എന്നന്നെക്കും
ദാഹിക്കയില്ല ഞാൻ അവന കൊടുക്കുന്ന വെള്ളം അവനിൽ
നിത്യ ജീവങ്കലെക്ക പൊങ്ങി വരുന്ന വെള്ളത്തിന്റെ ഉറവാ
൧൫ കും എന്ന പറഞ്ഞു * സ്ത്രീ അവനൊട്ട കൎത്താവെ ഇനിക്ക
ദാഹിക്കാതെയും ഞാൻ ഇവിടെ കൊരുവാൻ വരാതെയും ഇരി
ക്കെണ്ടുന്നതിന ഈ വെള്ളം ഇനിക്ക തരെണമെന്ന പറഞ്ഞു *
൧൬ യെശു അവളൊട്ട നീ പൊയി നിന്റെ ഭൎത്താവിനെ വിളിച്ച
൧൭ ഇവിടെ വരിക എന്ന പറയുന്നു * സ്ത്രീ ഉത്തരമായിട്ട ഇനി
ക്ക ഭൎത്താവില്ല എന്ന പറഞ്ഞു യെശു അവളൊട്ട നീ ഇനിക്ക
൧൮ ഭൎത്താവില്ലെന്ന പറഞ്ഞത നന്ന * എന്തുകൊണ്ടെന്നാൽ നി
നക്ക അഞ്ച ഭൎത്താക്കന്മാർ ഉണ്ടായിട്ടുണ്ട ഇപ്പൊൾ നിനക്കു
ള്ളവൻ നിന്റെ ഭൎത്താവല്ല ഇത നീ പറഞ്ഞത സത്യം എന്ന
൧൯ പറഞ്ഞു * സ്ത്രീ അവനൊട്ട കൎത്താവെ നീ ഒരു ദീൎഘദൎശിയാ
൨൦ കുന്നു എന്ന ഞാൻ കാണുന്നു * ഞങ്ങളുടെ പിതാക്കന്മാർ
ഈ മലയിൽ വന്ദിച്ചുവല്ലൊ എന്നാലൊ വന്ദിക്കെണ്ടുന്ന സ്ഥ
ലം യെറുശലമിലാകുന്നു എന്ന നിങ്ങൾ പറയുന്നുവല്ലൊ എ
൨൧ ന്ന പറഞ്ഞു * യെശു അവളൊട്ട സ്ത്രീയെ നിങ്ങൾ ഈ മല
യിൽ എങ്കിലും യെറുശലമിൽ എങ്കിലും പിതാവിനെ വന്ദി
൨൨ ക്കാത്ത സമയം വരുന്നു എന്നെ വിശ്വസിക്ക * നിങ്ങൾ
അറിയാത്തതു വന്ദിക്കുന്നു രക്ഷ യെഹൂദന്മാരിൽനിന്നാകകൊ
൨൩ ണ്ട ഞങ്ങൾ വന്ദിക്കുന്നതു ഞങ്ങൾ അറിയുന്നു * എങ്കിലും
സത്യവന്ദനക്കാർ പിതാവിനെ ആത്മാവിലും സത്യത്തിലും വ
ന്ദിപ്പാനുള്ള സമയം വരുന്നു ഇപ്പൊളും ആകുന്നു പിതാവ ത
ന്നെ വന്ദിപ്പാൻ ഇപ്രകാരമുള്ളവരെ അന്വെഷിക്കുന്നുവ
൨൪ ല്ലൊ * ദൈവം ആത്മാവാകുന്നു അവനെ വന്ദിക്കുന്നവർ
ആത്മാവിലും സത്യത്തിലും വന്ദിക്കയും വെണം എന്ന പറയു
൨൫ ന്നു * സ്ത്രീ അവനൊട്ട (ക്രിസ്തു എന്ന പറയപ്പെടുന്ന) മെശി
ഹാ വരുന്നു എന്ന ഞാൻ അറിയുന്നു അവൻ വരുമ്പൊൾ ഞ
൨൬ ങ്ങൾക്ക സകലവും അറിയിക്കും എന്ന പറയുന്നു * യെശു
അവളൊട്ട നിന്നൊട്ട സംസാരിക്കുന്ന ഞാൻ അവനാകുന്നു
എന്ന പറഞ്ഞു *

ഇതിനിടയിൽ അവന്റെ ശിഷ്യന്മാർ വന്ന അവൻ സ്ത്രീ ൨൭
യൊടു കൂടി സംസാരിച്ചതുകൊണ്ട ആശ്ചൎയ്യപ്പെട്ടു എങ്കിലും നീ
എന്ത അപെക്ഷിക്കുന്നു അല്ലെങ്കിൽ നീ അവളൊടു കൂട എന്തി
ന സംസാരിക്കുന്നു എന്ന ഒരുത്തനും പറഞ്ഞില്ല * അപ്പൊൾ ൨൮
സ്ത്രീ തന്റെ കുടം വെച്ചും കളഞ്ഞ നഗരത്തിലെക്ക പൊയി
ജനങ്ങളൊടു * ഞാൻ ചെയ്തിട്ടുള്ള കാൎയ്യങ്ങളെ ഒക്കെയും എ ൨൯
ന്നൊടു പറഞ്ഞിട്ടുള്ള ഒരു മനുഷ്യനെ വന്ന നൊക്കുവിൻ ഇ
വൻ ക്രിസ്തുവല്ലയൊ എന്ന പറഞ്ഞു * അപ്പൊൾ അവർ ന ൩൦
ഗരത്തിൽനിന്ന പുറപ്പെട്ടു അവന്റെ അടുക്കൽ വന്നു * ഇ ൩൧
തിനിടയിൽ ശിഷ്യന്മാർ അവനൊടു ഗുരൊ ഭക്ഷിക്കെണമെ
ന്ന അപെക്ഷിച്ചു * എന്നാറെ അവൻ അവരൊടു നിങ്ങൾ ൩൨
അറിയാതെ കണ്ടുള്ള ഭക്ഷണം ഇനിക്ക ഭക്ഷിപ്പാനുണ്ട എന്ന
പറഞ്ഞു * അതുകൊണ്ട ശിഷ്യന്മാർ തമ്മിൽ തമ്മിൽ വല്ലവ ൩൩
നും അവന ഭക്ഷിപ്പാൻ കൊണ്ടുവന്നിട്ടുണ്ടൊ എന്ന പറഞ്ഞു *
യെശു അവരൊടു പറയുന്നു ഞാൻ എന്നെ അയച്ചവന്റെ ൩൪
ഇഷ്ടം ചെയ്കയും അവന്റെ ക്രിയ തികെക്കയും ചെയ്യുന്നത
ഇനിക്കുള്ള ഭക്ഷണമാകുന്നു * ഇനിയും നാല മാസം കഴി ൩൫
ഞ്ഞിട്ട കൊയിത്ത കാലം വരുന്നു എന്ന നിങ്ങൾ പറയുന്നി
ല്ലയൊ കണ്ടാലും നിലങ്ങൾ ഇപ്പൊൾ തന്നെ കൊയിത്തിന്ന
വെണ്മയായിരിക്കുന്നു എന്ന നിങ്ങളുടെ കണ്ണുകളെ ഉയൎത്തി
നൊക്കുവിൻ എന്ന ഞാൻ നിങ്ങളൊടു പറയുന്നു * വിശെ ൩൬
ഷിച്ച വിതക്കുന്നവനും കൊയ്യുന്നവനും ഒന്നിച്ച സന്തൊഷ
പ്പെടുവാനായിട്ട കൊയ്യുന്നവൻ കൂലി വാങ്ങി നിത്യ ജീവങ്കൽ
ഫലം കൂട്ടുന്നു * എന്തുകൊണ്ടെന്നാൽ ഇതിൽ ഒരുത്തൻ വിതെ ൩൭
ക്കുന്നു മറ്റൊരുത്തൻ കൊയ്യുന്നു എന്നുള്ള വചനം സത്യമുള്ള
താകുന്നു * നിങ്ങൾ പ്രയത്നം ചെയ്യാത്തതു കൊയ്വാൻ ഞാൻ ൩൮
നിങ്ങളെ അയച്ചു മററവർ പ്രയത്നം ചെയ്തു നിങ്ങളും അവ
രുടെ പ്രവൃത്തിയിലെക്ക പ്രവെശിച്ചു *
എന്നാൽ ഞാൻ ചെയ്തിട്ടുള്ള കാൎയ്യങ്ങളെ ഒക്കെയും അവൻ എ ൩൯
ന്നൊടു പറഞ്ഞു എന്ന സാക്ഷിപ്പെടുത്തീട്ടുള്ള സ്ത്രീയുടെ വച
നം നിമിത്തമായിട്ട ആ നഗരത്തിലുള്ള ശമറിയക്കാരിൽ വെ
ച്ച പലരും അവനിൽ വിശ്വസിച്ചു * അതുകൊണ്ട ശമറിയ ൪൦
ക്കാർ അവന്റെ അടുക്കൽ വന്നപ്പൊൾ അവൻ തങ്ങളൊടു
കൂട പാൎപ്പാനായിട്ട അവനൊട അപെക്ഷിച്ചു അവൻ രണ്ടു
ദിവസം അവിടെ പാൎക്കയും ചെയ്തു * പിന്നെ എററവും വ ൪൧
ളര ആളുകൾ അവന്റെ വചനം നിമിത്തമായിട്ട തന്നെ വി
ശ്വസിച്ചു * പിന്നെ ആ സ്ത്രീയൊടു ഇനി ഞങ്ങൾ നിന്റെ ൪൨
വാക്ക ഹെതുവായിട്ട വിശ്വസിക്കുന്നതല്ല എന്തുകൊണ്ടെ
ന്നാൽ ഞങ്ങൾ തന്നെ അവനിൽനിന്ന കെട്ട ഇവൻ ലൊക

ത്തിന്റെ രക്ഷിതാവായ ക്രിസ്തുവാകുന്നു സത്യം എന്ന ഞങ്ങൾ
അറിഞ്ഞു എന്ന പറഞ്ഞു ✱
൪൩ പിന്നെ രണ്ടു ദിവസം കഴിഞ്ഞ ശെഷം അവൻ അവി
൪൪ ടെനിന്ന പുറപ്പെട്ടു ഗലിലെയായിലെക്ക പൊയി ✱ എന്തു
കൊണ്ടെന്നാൽ ഒരു ദീൎഘദൎശിക്ക തന്റെ സ്വദെശത്തിൽ മാ
൪൫ നമുണ്ടാകുന്നില്ല എന്ന യെശു തന്നെ സാക്ഷിപ്പെടുത്തി ✱ പി
ന്നെ അവൻ ഗലിലെയായിലെക്ക വന്നപ്പൊൾ ഗലിലെയ
ക്കാർ യെറുശലമിൽ പെരുനാളിൽ അവൻ ചെയ്തിട്ടുള്ള കാൎയ്യ
ങ്ങളെ ഒക്കെയും തങ്ങൾ കണ്ടവരാകകൊണ്ട അവനെ കൈ
ക്കൊണ്ടു എന്തെന്നാൽ അവരും പെരുനാളിന പൊയിരുന്നു ✱
൪൬ അപ്പൊൾ യെശു താൻ വെള്ളം വീഞ്ഞയാക്കിയ ഇടമായ ഗലി
ലെയായിലെ കാനായിലെക്ക പിന്നെയും വന്നു വിശെഷി
ച്ചും കപ്പൎന്നഹൊമിൽ രൊഗപ്പെട്ട മകനുള്ള പ്രഭുവായ ഒരുത്ത
൪൭ നുണ്ടായിരുന്നു ✱ ഇവൻ യെശു യെഹൂദിയായിൽനിന്ന ഗലി
ലെയായിലെക്ക വന്നു എന്ന കെട്ടപ്പൊൾ അവന്റെ അടുക്കൽ
ചെന്ന തന്റെ മകൻ മരിക്കുമാറായിരുന്നതുകൊണ്ട അവൻ
വന്ന അവനെ സൌഖ്യമാക്കെണമെന്ന അവനൊട അപെ
൪൮ ക്ഷിച്ചു ✱ അപ്പൊൾ യെശു അവനൊടു നിങ്ങൾ അടയാള
ങ്ങളെയും അത്ഭുതങ്ങളെയും കാണാതെ ഇരുന്നാൽ വിശ്വസി
൪൯ ക്കയില്ല എന്ന പറഞ്ഞു ✱ പ്രഭുവായവൻ അവനൊടു കൎത്താ
വെ എന്റെ പൈതൽ മരിക്കുന്നതിന മുമ്പെ വരെണമെന്ന
൫൦ പറയുന്നു ✱ യെശു അവനൊടു നീ പൊക നിന്റെ മകൻ
ജീവിച്ചിരിക്കുന്നു എന്ന പറയുന്നു എന്നാറെ ആ മനുഷ്യൻ
൫൧ യെശു തന്നൊടു പറഞ്ഞ വചനം വിശ്വസിച്ച പൊയി ✱ അ
വൻ പൊകുമ്പൊൾ തന്നെ അവന്റെ ദാസന്മാർ അവനെ
എതിരെററ നിന്റെ മകൻ ജീവിച്ചിരിക്കുന്നു എന്ന അറിയി
൫൨ ച്ചു ✱ അപ്പൊൾ അവൻ അവരൊടു എത മണിനെരത്ത അ
വന്ന സൌഖ്യമുണ്ടായി തുടങ്ങി എന്ന ചൊദിച്ചു അവർ അവ
നൊടു ഇന്നലെ എഴാം മണിനെരത്ത ജ്വരം അവനെ വിട്ടു
൫൩ മാറി എന്ന പറഞ്ഞു ✱ അപ്പൊൾ ആ നെരം നിന്റെ മകൻ
ജീവിച്ചിരിക്കുന്നു എന്ന യെശു തന്നൊടു പറഞ്ഞ മണിനെരം
തന്നെ എന്ന അപ്പൻ അറിഞ്ഞു പിന്നെ അവനും അവന്റെ
൫൪ കുഡുംബമൊക്കെയും വിശ്വസിച്ചു ✱ യെശു യെഹൂദിയായിൽ
നിന്ന ഗലിലെയായിലെക്ക വന്നപ്പൊൾ ഇത അവൻ പി
ന്നെയും ചെയ്ത രണ്ടാം അത്ഭുതമാകുന്നു ✱

## ൫. അദ്ധ്യായം.

൧ മുപ്പത്തെട്ടു സംവത്സരമായി രൊഗപ്പെട്ടിരുന്നവനെ യെ
ശു ശാബത ദിവസത്തിൽ സൌഖ്യപ്പെടുത്തുന്നത.—

൧൦ യെഹൂദന്മാർ അതിന്ന ദൂസ്യക്കം പറഞ്ഞ അവനെ
പീഡിപ്പിക്കുന്നത.

ഇവയുടെ ശെഷം യെഹൂദന്മാരുടെ ഒരു പെരുനാൾ ഉ
ണ്ടായിരുന്നു അപ്പൊൾ യെശു യെറുശലമിലെക്ക പൊയി*
എന്നാൽ യെറുശലമിൽ ആട്ടിൻ പട്ടിയുടെ അരികെ എബ്രാ ൨
യ ഭാഷയിൽ ബെതെസദാ എന്ന പറയപ്പെടുന്ന ഒരു കുളമു
ണ്ട അതിന്ന അഞ്ച മണ്ഡപങ്ങളുണ്ട* ഇവയിൽ രൊഗികളാ ൩
യും കുരുടരായും മുടന്തരായും ശൊഷിച്ചവരായുമുള്ളവരുടെ ഒരു
വളരെ പുരുഷാരം വെള്ളത്തിന്റെ കലക്കത്തിനായിട്ട കാത്തു
കൊണ്ട കിടന്നിരുന്നു* എന്തെന്നാൽ ചില സമയത്ത ഒരു ൪
ദൈവദൂതൻ കുളത്തിൽ ഇറങ്ങി വെള്ളം കലക്കമാറായിരുന്നു
അപ്പൊൾ വെള്ളത്തിന്റെ കലക്കത്തിന്റെ ശെഷം യാതൊരു
ത്തനും അതിലെക്ക മുമ്പെ ഇറങ്ങിയൊ അവൻ യാതൊരു വ്യാ
ധിയാൽ ബാധിക്കപ്പെട്ടിരുന്നാലും അവൻ സൌഖ്യവാനാ
യിതീൎന്നിരുന്നു* അന്ന അവിടെ മുപ്പത്തെട്ട സംവത്സരം ൫
വ്യാധിക്കാരനായൊരു മനുഷ്യനുണ്ടായിരുന്നു* അവൻ കി ൬
ടക്കുന്നതിനെ യെശു കാണുകകൊണ്ടും അവൻ ഇപ്രകാരം
ഇരുന്നത എറിയ കാലമായി എന്ന അറികകൊണ്ടും അവ
നൊട്ട നീ സ്വസ്ഥനായി തീരുവാൻ നിനക്ക മനസ്സുണ്ടൊ
എന്ന പറയുന്നു* വ്യാധിക്കാരൻ അവനൊട ഉത്തരമായി ൭
ട്ട കൎത്താവെ വെള്ളം കലക്കപ്പെടുമ്പൊൾ എന്നെ കുളത്തിൽ
കൊണ്ടുപൊയാക്കുവാൻ ഇനിക്ക ആരുമില്ല എന്നാൽ ഞാൻ
തന്നെ പൊകുമ്പൊൾ മറെറാരുത്തൻ ഇനിക്ക മുമ്പെ ഇറ
ങ്ങുന്നു എന്ന പറഞ്ഞു* യെശു അവനൊട്ട നീ എഴുനീററ ൮
നിന്റെ കിടക്ക എടുത്തുകൊണ്ട നടക്ക എന്ന പറയുന്നു* ഉ ൯
ടനെ ആ മനുഷ്യൻ സ്വസ്ഥനായി തീൎന്ന അവൻ തന്റെ കി
ടക്ക എടുത്തുകൊണ്ട നടന്നു എന്നാൽ ആ ദിവസം ശാബതാ
യിരുന്നു* അതുകൊണ്ട യെഹൂദന്മാർ സൌഖ്യമാക്കപ്പെട്ടവ ൧൦
നൊട്ട ഇത ശാബത ദിവസമാകുന്നു നിന്റെ കിടക്ക എടുത്ത
കൊണ്ടുപൊകുവാൻ നിനക്ക ന്യായമില്ല എന്ന പറഞ്ഞു* അ ൧൧
വൻ അവരൊട ഉത്തരമായിട്ട എന്നെ സൌഖ്യവാനാക്കിയവ
നായവൻ നിന്റെ കിടക്ക എടുത്തുകൊണ്ട നടക്ക എന്ന എ
ന്നൊട്ട പറഞ്ഞു എന്ന പറഞ്ഞു* അപ്പൊൾ അവർ അവ ൧൨
നൊട്ട നിന്റെ കിടക്ക എടുത്തുകൊണ്ട നടക്ക എന്ന നിന്നൊ
ട്ട പറഞ്ഞ മനുഷ്യൻ ആരാകുന്നു എന്ന ചൊദിച്ചു* എന്നാൽ ൧൩
സ്വസ്ഥതപ്പെട്ടവൻ അവൻ ആരാകുന്നു എന്ന അറിഞ്ഞില്ല
എന്തുകൊണ്ടെന്നാൽ ആ സ്ഥലത്ത ഒരു പുരുഷാരമുണ്ടാക
കൊണ്ട യെശു മാറിയിരുന്നു* അതിന്റെ ശെഷം യെശു ൧൪
അവനെ ദെവാലയത്തിൽ കണ്ടു അവനൊട്ട കണ്ടാലും നീ

സ്വസ്ഥനായിതീൎന്ന എറ്റവും വഷളായിട്ടുള്ളതൊന്നും നിന
ക്ക വരാതെയിരിപ്പാനായിട്ട ഇനി പാപം ചെയ്യരുത എന്ന
൧൫ പറഞ്ഞു * ആ മനുഷ്യൻ പൊയി തന്നെ സ്വസ്ഥനാക്കിയ
വൻ യെശുവാകുന്നു എന്ന യെഹൂദന്മാരൊട അറിയിച്ചു *
൧൬ അത ഹെതുവായിട്ട യെശു ഇവയെ ശാബത ദിവസത്തിൽ
ചെയ്കകൊണ്ട യെഹൂദന്മാർ അവനെ പീഡിപ്പിച്ചു അവ
൧൭ നെ കൊല്ലുവാൻ അന്വെഷിച്ചു * എന്നാൽ യെശു അവ
രൊട ഉത്തരമായിട്ട എന്റെ പിതാവ ഇതുവരെയും പ്രവൃത്തി
൧൮ ക്കുന്നു ഞാനും പ്രവൃത്തിക്കുന്നു എന്ന പറഞ്ഞു * ഇത ഹെ
തുവായിട്ട അവൻ ശാബത ദിവസത്തെ ലംഘിച്ചതുകൊണ്ട
മാത്രമല്ല ദൈവം തന്റെ സ്വന്ത പിതാവാകുന്നു എന്നും പറ
ഞ്ഞ തന്നെ താൻ ദൈവത്തൊട സമനാക്കിയതുകൊണ്ടും
യെഹൂദന്മാർ പിന്നെ അധികമായി അവനെ കൊല്ലുവാൻ
൧൯ അന്വെഷിച്ചു * അപ്പൊൾ യെശു ഉത്തരമായിട്ട അവരൊടു
പറഞ്ഞു ഞാൻ സത്യമായിട്ട സത്യമായിട്ട നിങ്ങളൊടു പറയു
ന്നു പുത്രൻ പിതാവ എന്ത ചെയ്യുന്നത കാണുന്നുവൊ അത
അല്ലാതെ ഒന്നും താനായിട്ട തന്നെ ചെയ്വാൻ കഴികയില്ല എന്തു
കൊണ്ടെന്നാൽ അവൻ എതു കാൎയ്യങ്ങളെ ചെയ്യുന്നുവൊ അ
൨൦ വയെ പുത്രനും അപ്രകാരം തന്നെ ചെയ്യുന്നു * എന്തെന്നാൽ
പിതാവ പുത്രനെ സ്നെഹിക്കുന്നു താൻ ചെയ്യുന്ന കാൎയ്യങ്ങളെ
ഒക്കയും അവന കാണിക്കുന്നു നിങ്ങൾ ആശ്ചൎയ്യപ്പെടുവാനാ
യിട്ട ഇവയെക്കാളും എറ്റവും വലുതായിട്ടുള്ള ക്രിയകളെയും അ
൨൧ വന കാണിക്കും * എന്തെന്നാൽ പിതാവ എതു പ്രകാരം മരി
ച്ചവരെ എഴുനീല്പിച്ചു ജീവിപ്പിക്കുന്നുവൊ അപ്രകാരം തന്നെ
൨൨ പുത്രനും താൻ ഇച്ശിക്കുന്നവരെ ജീവിപ്പിക്കുന്നു * എന്തെ
ന്നാൽ എല്ലാവരും തങ്ങൾ പിതാവിനെ ബഹുമാനിക്കുന്ന
പ്രകാരം പുത്രനെയും ബഹുമാനിക്കെണ്ടുന്നതിന പിതാവ ഒ
രുത്തനെയും വിധിക്കാതെ ന്യായവിധി എല്ലാം പുത്രന കൊ
൨൩ ടുത്തു * പുത്രനെ ബഹുമാനിക്കാത്തവൻ അവനെ അയച്ചി
൨൪ ട്ടുള്ള പിതാവിനെ ബഹുമാനിക്കുന്നില്ല * എന്റെ വചനം
കെട്ട എന്നെ അയച്ചവനിൽ വിശ്വസിക്കുന്നവന നിത്യ ജീ
വനുണ്ട അവൻ ശിക്ഷ വിധിയിലെക്ക വരാതെ മരണത്തിൽ
നിന്ന ജീവങ്കലെക്ക കടന്നിരിക്കുന്നു എന്ന ഞാൻ സത്യമാ
൨൫ യിട്ട സത്യമായിട്ട നിങ്ങളൊടു പറയുന്നു * മരിച്ചവർ ദൈവ
ത്തിന്റെ പുത്രന്റെ ശബ്ദം കെൾപ്പാനുള്ള സമയം വരുന്നു
ഇപ്പൊഴും ഇരിക്കുന്നു അത കെൾക്കുന്നവർ ജീവിക്കും എന്ന
൨൬ ഞാൻ സത്യമായിട്ട സത്യമായിട്ട നിങ്ങളൊടു പറയുന്നു * എ
ന്തെന്നാൽ എതുപ്രകാരം പിതാവിന തങ്കൽ തന്നെ ജീവൻ
ഉണ്ടൊ അപ്രകാരം അവൻ പുത്രന്നും തങ്കൽ തന്നെ ജീവൻ

ഉണ്ടാകുവാൻ അവന കൊടുത്തിരിക്കുന്നു * അത്രയുമല്ല അ ൨൭
വൻ മനുഷ്യന്റെ പുത്രനാകകൊണ്ട ന്യായവിധിയും നടത്തു
വാൻ അവന അധികാരം കൊടുത്തു * ഇതിൽ ആശ്ചൎയ്യപ്പെട ൨൮
രുത അതെന്തുകൊണ്ടെന്നാൽ പ്രെതക്കല്ലറകളിലുള്ളവർ എല്ലാ
വരും അവന്റെ ശബ്ദം കെൾക്കെണ്ടുന്ന സമയം വരുന്നു *
അപ്പൊൾ നന്മ ചെയ്യുവർ ജീവന്റെ ഉയിൎപ്പിങ്കലെക്കും ദൊ ൨൯
ഷം ചെയ്യുവർ ശിക്ഷവിധിയുടെ ഉയിൎപ്പിങ്കലെക്കും പുറപ്പെ
ടും * ഇനിക്ക ഞാനായിട്ട തന്നെ ഒരു കാൎയ്യവും ചെയ്വാൻ കഴി ൩൦
കയില്ല ഞാൻ കെൾക്കുന്ന പ്രകാരം വിധിക്കുന്നു ഞാൻ എ
ന്റെ ഇഷ്ടം അല്ല എന്നെ അയച്ച പിതാവിന്റെ ഇഷ്ടം ത
ന്നെ അന്വെഷിക്കുന്നതുകൊണ്ട എന്റെ വിധിയും നീതി
യുള്ളതാകുന്നു *
ഞാൻ എന്നെ കുറിച്ച തന്നെ സാക്ഷിപ്പെടുത്തിയാൽ എ ൩൧
ന്റെ സാക്ഷി സത്യമായിട്ടുള്ളതാകയില്ല * എന്നെ കുറിച്ച സാ ൩൨
ക്ഷിപ്പെടുത്തുന്നവൻ മറെറാരുത്തനുണ്ട അവൻ എന്നെ കുറി
ച്ച കൊടുക്കുന്ന സാക്ഷി സത്യമായിട്ടുള്ളതാകുന്നു എന്ന ഞാൻ
അറിയുന്നു * നിങ്ങൾ യൊഹന്നാന്റെ അടുക്കൽ ആളയച്ചു അ ൩൩
പ്പൊൾ അവൻ സത്യത്തിന്ന സാക്ഷി കൊടുത്തു * എന്നാൽ ൩൪
ഞാൻ മനുഷ്യനിൽനിന്ന സാക്ഷി കൈക്കൊള്ളുന്നില്ല എന്നാ
ലും നിങ്ങൾ രക്ഷിക്കപ്പെടെണ്ടുന്നതിന്നായിട്ട ഞാൻ ഈ കാൎയ്യ
ങ്ങളെ പറയുന്നു * അവൻ ജ്വലിച്ച പ്രകാശിക്കുന്നതായുള്ള വി ൩൫
ളക്കായിരുന്നു നിങ്ങളും അവന്റെ വെളിച്ചത്തിൽ കുറെ കാലം
ആനന്ദിപ്പാൻ ഇച്ശിച്ചിരുന്നു * എന്നാൽ യൊഹന്നാന്റെ ൩൬
സാക്ഷിയെക്കാളും എററവും അധികം സാക്ഷി ഇനിക്കുണ്ട എ
ന്തുകൊണ്ടെന്നാൽ ഞാൻ നിവൃത്തിയാക്കുവാനായിട്ട പിതാവ
ഇനിക്ക തന്ന ക്രിയകളായി ഞാൻ ചെയ്യുന്ന ക്രിയകൾ തന്നെ
പിതാവ എന്നെ അയച്ചു എന്ന എന്നെ കുറിച്ച സാക്ഷിപ്പെ
ടുത്തുന്നു * അത്രയുമല്ല എന്നെ ആയച്ച പിതാവ താൻ തന്നെ ൩൭
എന്നെ കുറിച്ച സാക്ഷിപ്പെടുത്തി നിങ്ങൾ ഒരുനാളും അവ
ന്റെ ശബ്ദം കെട്ടിട്ടുമില്ല അവന്റെ സ്വരൂപം കണ്ടിട്ടുമില്ല *
വിശെഷിച്ചും അവൻ ആരെ അയച്ചുവൊ അവനെ നിങ്ങൾ ൩൮
വിശ്വസിക്കായ്കകൊണ്ട നിങ്ങൾക്ക അവന്റെ വചനം നി
ങ്ങളിൽ നിലയായിരിക്കുന്നില്ല * വെദവാക്യങ്ങളിൽ നിങ്ങൾ ൩൯
ക്ക നിത്യ ജീവനുണ്ടെന്ന നിങ്ങൾ നിരൂപിക്കുന്നതുകൊണ്ട
അവയെ ശൊധന ചെയ്വിൻ അവയും എന്നെ കുറിച്ച സാ
ക്ഷിപ്പെടുത്തുന്നവയാകുന്നു * വിശെഷിച്ചും നിങ്ങൾക്ക ജീ ൪൦
വനുണ്ടാകുവാനായിട്ട എന്റെ അടുക്കൽ വരുവാൻ നിങ്ങൾ
ക്ക മനസ്സില്ല * ഞാൻ മനുഷ്യരിൽനിന്ന സ്തുതി കൈക്കൊള്ളു ൪൧
ന്നില്ല * എന്നാലും നിങ്ങൾക്ക നിങ്ങളിൽ ദൈവസ്നെഹമില്ലെ ൪൨

൪൩ ന്ന ഞാൻ നിങ്ങളെ അറിയുന്നു * ഞാൻ എന്റെ പിതാവി
ന്റെ നാമത്തിൽ വന്നു എങ്കിലും നിങ്ങൾ എന്നെ കൈക്കൊ
ള്ളുന്നില്ല മറെറാരുത്തൻ തന്റെ സ്വന്ത നാമത്തിൽ വന്നാൽ
൪൪ അവനെ നിങ്ങൾ കൈക്കൊള്ളും * ദൈവത്തിൽനിന്ന മാത്ര
മുള്ള സ്തുതി അന്വെഷിക്കാതെ ഓരൊരുത്തനിൽനിന്ന സ്തുതി
കൈക്കൊള്ളുന്ന നിങ്ങൾക്ക എങ്ങിനെ വിശ്വസിപ്പാൻ കഴി
൪൫ യും * ഞാൻ പിതാവിന്റെ പക്കൽ നിങ്ങളെ കുററംചുമത്തു
മെന്ന നിങ്ങൾ നിരൂപിക്കരുത നിങ്ങളെ കുററംചുമത്തുന്നവൻ
ഒരുത്തൻ ഉണ്ട നിങ്ങൾ ആശ്രയിച്ചിരിക്കുന്ന മൊശെ ത
൪൬ ന്നെ * എന്തുകൊണ്ടെന്നാൽ നിങ്ങൾ മൊശെയെ വിശ്വ
സിച്ചിരുന്നു എന്നുവരികിൽ എന്നെയും വിശ്വസിക്കുമായിരു
൪൭ ന്നു അവൻ എന്നെ കുറിച്ച എഴുതിയിരിക്കുന്നുവല്ലൊ * എ
ന്നാൽ നിങ്ങൾ അവന്റെ വാക്യങ്ങളെ വിശ്വസിക്കുന്നില്ല
എങ്കിൽ എന്റെ വചനങ്ങളെ എങ്ങിനെ വിശ്വസിക്കും *

## ൬. അദ്ധ്യായം.

൧ ക്രിസ്തു അയ്യായിരം ആളുകളെ പൊഷിക്കുന്നത.— ൧൫ അവൻ മാറിക്കൊള്ളുന്നത.—൨൨ ജനങ്ങൾ അവനെ പിന്തുടരുകയും തങ്ങളുടെ ജഡ സംബന്ധമുള്ള ഹൃദയങ്ങൾക്കായിട്ടത്തആക്ഷെപിക്കപ്പെടുകയും ചെയ്യുന്നത.—൬൬ പല ശിഷ്യന്മാർ അവനെ ഉപെക്ഷിക്കുന്നത.

ഠരം കാൎയ്യങ്ങളുടെ ശെഷം യെശു തീബെറിയൊസ എന്ന
കടലാകുന്ന ഗലിലെയായിലെ കടലിന്റെ അക്കരക്ക പൊ
൨ യി * വളരെ പുരുഷാരവും അവൻ രൊഗികളിൽ ചെയ്യ്ത അ
തിശയങ്ങളെ കണ്ടതുകൊണ്ട അവന്റെ പിന്നാലെ ചെന്നു *
൩ എന്നാൽ യെശു ഒരു മലയിലെക്ക കരെറി അവിടെ തന്റെ
൪ ശിഷ്യന്മാരൊടു കൂട ഇരുന്നു * അന്ന യെഹൂദന്മാരുടെ പെ
൫ രുനാളാകുന്ന പെസഹാ അടുത്തിരുന്നു * അപ്പൊൾ യെശു
തന്റെ കണ്ണുകളെ ഉയൎത്തി വളര പുരുഷാരം തന്റെ അടു
ക്കൽ വരുന്നതു കണ്ടാറെ ഫീലിപ്പൊസിനൊടു ഇവർ ഭക്ഷി
ക്കെണ്ടുന്നതിന നാം എവിടെനിന്ന അപ്പങ്ങളെ കൊള്ളെണ്ടു
൬ എന്ന പറഞ്ഞു * (എന്നാൽ അവൻ അവനെ പരീക്ഷിച്ചു
കൊണ്ട ഇതു പറഞ്ഞു എന്തുകൊണ്ടെന്നാൽ താൻ ഇന്നത ചെ
൭ യ്യാൻ ഇരിക്കുന്നു എന്ന അവൻ അറിഞ്ഞിരുന്നു *) ഫീലി
പ്പൊസ അവനൊട ഉത്തരമായിട്ട അവരിൽ ഒരൊരുത്തൻ അ
ല്പം അല്പം കൈക്കൊൾവാനായിട്ട ഇരുനൂറു പണത്തിന്റെ
൮ അപ്പങ്ങളും അവൎക്ക മതിയാകയില്ല എന്ന പറഞ്ഞു * അവ
ന്റെ ശിഷ്യന്മാരിൽ ശിമൊൻ പത്രൊസിന്റെ സഹൊദര
൯ നായ അന്ത്രൊസ എന്ന ഒരുത്തൻ അവനൊടു * ഇവിടെ ഒ

 രു ബാലകനുണ്ട അവന അഞ്ച യവ അപ്പവും രണ്ടു ചെറി
യ മീനും ഉണ്ട എന്നാലും അവ ഇത്ര ആളുകൾക്ക എന്തുള്ളു എ
ന്ന പറയുന്നു* അപ്പൊൾ ജനങ്ങളെ നിലത്ത ഇരുത്തു ൧൦
വിൻ എന്ന യെശു പറഞ്ഞു എന്നാൽ ആ സ്ഥലത്ത വളര
പുല്ലുണ്ടായിരുന്നു അപ്പൊൾ എണ്ണത്തിൽ എകദെശം അ
യ്യായിരം പുരുഷന്മാർ ഇരുന്നു* പിന്നെ യെശു ആ അപ്പ ൧൧
ങ്ങളെ എടുത്ത വാഴ്ത്തി ശിഷ്യന്മാൎക്ക കൊടുത്തു ശിഷ്യന്മാർ ഇരു
ന്നവൎക്കും കൊടുത്തു അപ്രകാരം തന്നെ മീൻകളിൽനിന്നും അ
വൎക്ക വെണ്ടുന്നെടത്തൊളം (കൊടുത്തു)* അവർ തൃപ്തന്മാരാ ൧൨
യതിന്റെ ശെഷം അവൻ തന്റെ ശിഷ്യന്മാരൊട ശെഷി
ച്ചിരിക്കുന്ന കഷണങ്ങളെ ഒന്നും നഷ്ടമാകാതെ ഒന്നിച്ച കൂ
ട്ടികൊൾവിൻ എന്ന പറഞ്ഞു* അതുകൊണ്ട അവർ അവ ൧൩
ഒന്നിച്ച കൂട്ടി അഞ്ച യവ അപ്പങ്ങളിൽനിന്ന ഭക്ഷിച്ചവൎക്ക
ശെഷിപ്പായ കഷണങ്ങൾ കൊണ്ട പന്ത്രണ്ടു കൊട്ട നിറച്ചു*
അപ്പൊൾ യെശു ചെയ്തിട്ടുള്ള അതിശയം ആ മനുഷ്യർ കണ്ടാ ൧൪
റെ ഇവൻ ലൊകത്തിലെക്ക വരുവാനുള്ള ദീൎഘദൎശിയാകുന്നു
സത്യം എന്ന അവർ പറഞ്ഞു* അതുകൊണ്ട അവർ വന്ന ൧൫
തന്നെ രാജാവാക്കുവാനായിട്ട തന്നെ ബലത്തൊട പിടിപ്പാൻ
ഭാവിക്കുന്നു എന്ന യെശു അറിഞ്ഞിട്ട അവൻ പിന്നെയും എ
കനായിട്ട ഒരു മലയിലെക്ക പൊയി* പിന്നെ സന്ധ്യയാ ൧൬
യപ്പൊൾ അവന്റെ ശിഷ്യന്മാർ കടലിന്റെ അരികെ ഇറ
ങ്ങി* ഒരു പടവിൽ കയറി കടലിന്റെ അക്കരെ കപ്പൎന്ന ൧൭
ഹൊമിലെക്ക പൊകുവാൻ പുറപ്പെട്ടു അപ്പൊൾ ഇരുട്ടായിരു
ന്നു യെശു അവരുടെ അടുക്കൽ വന്നതുമില്ല* അത്രയുമല്ല ഒ ൧൮
രു കൊടുങ്കാററ അടിക്കകൊണ്ട കടൽ ഉയൎന്നു* അവർ എക ൧൯
ദെശം ഇരുപത്തഞ്ചൊ മുപ്പതൊ സ്ഥാദി ദൂരം വലിച്ചപ്പൊൾ
യെശു കടലിന്മെൽ കൂട നടന്ന പടവിന്റെ സമീപെ വരുന്ന
തിനെ അവർ കണ്ട ഭയപ്പെട്ടു* എന്നാറെ അവൻ അവരൊ ൨൦
ട ഞാൻ തന്നെ ആകുന്നു ഭയപ്പെടരുത എന്ന പറയുന്നു* അ ൨൧
പ്പൊൾ അവനെ പടവിലെക്ക കൈക്കൊൾവാൻ അവൎക്ക മ
നസ്സായി ഉടനെ പടവ അവർ പൊകുന്ന കരയിൽ എത്തുക
യും ചെയ്തു*

പിറെറ ദിവസം കടലിന്റെ അക്കരയിൽ നിന്ന ജനങ്ങൾ ൨൨
അവന്റെ ശിഷ്യന്മാർ കയറീട്ടുള്ള ആ ഒരു പടവല്ലാതെ അ
വിടെ മറെറാരു പടവില്ലെന്നും യെശു തന്റെ ശിഷ്യന്മാരൊ
ടു കൂടി പടവിൽ കയറാതെ അവന്റെ ശിഷ്യന്മാർ മാത്രം പൊ
യി എന്നും കണ്ടു* (എങ്കിലും കൎത്താവ സ്തൊത്രം ചെയ്തതി ൨൩
ന്റെ ശെഷം അവർ അപ്പം ഭക്ഷിച്ച സ്ഥലത്തിന്ന സമീപ
ത്ത മററു പടവുകൾ തിബെറിയൊസിൽനിന്ന വന്നിരുന്നു)*

൨൪ അതുകൊണ്ട യെശുവെങ്കിലും അവന്റെ ശിഷ്യന്മാർ എങ്കി
ലും അവിടെ ഇല്ലെന്ന ജനങ്ങൾ കണ്ടപ്പൊൾ തങ്ങളും പടവു
കളിൽ കരെറി കപ്പൎന്നഹൊമിലെക്ക യെശുവിനെ അന്വെ
൨൫ ഷിച്ചുകൊണ്ട വന്നു * പിന്നെ അവർ കടലിന്റെ അക്കര
യിൽ അവനെ കണ്ടപ്പൊൾ അവനൊട റബ്ബി നീ എപ്പൊൾ
൨൬ ഇവിടെ വന്നു എന്ന പറഞ്ഞു * യെശു അവരൊട ഉത്തര
മായിട്ട പറഞ്ഞു നിങ്ങൾ അതിശയങ്ങളെ കണ്ടതുകൊണ്ടല്ല
നിങ്ങൾ അപ്പം ഭക്ഷിച്ച തൃപ്തന്മാരായതുകൊണ്ട അത്രെ എ
ന്നെ അന്വെഷിക്കുന്നു എന്ന ഞാൻ സത്യമായിട്ട സത്യമാ
൨൭ യിട്ട നിങ്ങളൊട പറയുന്നു * നശിച്ചു പൊകുന്ന ആഹാര
ത്തിന്നായിട്ടല്ല നിത്യ ജീവങ്കലെക്ക നിലനില്ക്കുന്നതായുള്ള ആ
ഹാരത്തിന്നായിട്ട തന്നെ അദ്ധ്വാനം ചെയ്വിൻ ആയത മനു
ഷ്യന്റെ പുത്രൻ നിങ്ങൾക്ക തരും എന്തുകൊണ്ടെന്നാൽ ദൈ
൨൮ വമാകുന്ന പിതാവ അവനെ മുദ്രയിട്ടിരിക്കുന്നു * അപ്പൊൾ
അവർ അവനൊട ഞങ്ങൾ ദൈവത്തിന്റെ പ്രവൃത്തികളെ
൨൯ നടത്തെണ്ടുന്നതിന്നായിട്ട എന്ത ചെയ്യെണമെന്ന പറഞ്ഞു *
യെശു ഉത്തരമായിട്ട അവരൊട അവൻ അയച്ചിട്ടുള്ളവനിൽ
നിങ്ങൾ വിശ്വസിക്കുന്നത തന്നെ ദൈവത്തിന്റെ പ്രവൃത്തി
൩൦ യാകുന്നു എന്ന പറഞ്ഞു * അപ്പൊൾ അവർ അവനൊട ആ
കയാൽ ഞങ്ങൾ കണ്ട നിന്നെ വിശ്വസിപ്പാനായിട്ട നീ എ
൩൧ ന്തൊരു അത്ഭുതം ചെയ്യുന്നു നീ എന്ത പ്രവൃത്തിക്കുന്നു * അ
വൻ ആകാശത്തിൽനിന്ന അപ്പം അവൎക്ക ഭക്ഷിപ്പാൻ കൊ
ടുത്തു എന്ന എഴുതിയിരിക്കുന്ന പ്രകാരം ഞങ്ങളുടെ പിതാക്ക
൩൨ ന്മാർ വനത്തിൽ മന്നാ ഭക്ഷിച്ചു എന്ന പറഞ്ഞു * അപ്പൊൾ
യെശു അവരൊട മൊശെ ആകാശത്തിൽനിന്ന നിങ്ങൾക്ക
ആ അപ്പം തന്നിട്ടില്ല എന്നാലും എന്റെ പിതാവ ആകാശ
ത്തിൽനിന്ന സത്യമുള്ള അപ്പം നിങ്ങൾക്ക തരുന്നു എന്ന ഞാൻ
൩൩ സത്യമായിട്ട സത്യമായിട്ട നിങ്ങളൊട പറയുന്നു * എന്തെ
ന്നാൽ ആകാശത്തിൽനിന്ന ഇറങ്ങിവന്ന ലൊകത്തിന്ന ജീവ
നെ കൊടുക്കുന്നവൻ ദൈവത്തിന്റെ അപ്പമാകുന്നു എന്ന
൩൪ പറഞ്ഞു * അപ്പൊൾ അവർ അവനൊട കൎത്താവെ ഈ അ
൩൫ പ്പം ഞങ്ങൾക്ക എല്ലായ്പൊഴും തരെണമെന്ന പറഞ്ഞു * എ
ന്നാറെ യെശു അവരൊട ഞാൻ ജീവന്റെ അപ്പമാകുന്നു എ
ന്റെ അടുക്കൽ വരുന്നവന ഒരിക്കലും വിശക്കയുമില്ല എന്നിൽ
൩൬ വിശ്വസിക്കുന്നവന ഒരുനാളും ദാഹിക്കയുമില്ല * എന്നാലും
നിങ്ങളും എന്നെ കണ്ടു എങ്കിലും വിശ്വസിക്കുന്നില്ലെന്ന ഞാൻ
൩൭ നിങ്ങളൊട പറഞ്ഞുവല്ലൊ * പിതാവ ഇനിക്ക തരുന്നതൊക്ക
യും എന്റെ അടുക്കൽ വരും എന്റെ അടുക്കൽ വരുന്നവനെ
൩൮ ഞാൻ ഒരു പ്രകാരത്തിലും തള്ളിക്കളകയില്ല * അതെന്തുകൊ

ണ്ടെന്നാൽ എന്റെ ഇഷ്ടം ചെയ്വാനായിട്ടല്ല എന്നെ അയച്ച
വന്റെ ഇഷ്ടം ചെയ്വാനായിട്ടത്രെ ഞാൻ സ്വൎഗ്ഗത്തിൽനിന്ന
ഇറങ്ങിവന്നത* എന്നാൽ അവൻ എനിക്ക തന്നിട്ടുള്ളതിൽ ൩൰൯
എല്ലാററിലും ഒന്നും ഞാൻ നഷ്ടമാക്കാതെ ഒടുക്കത്തെ ദിവസ
ത്തിങ്കൽ അത ഉയിൎത്തെഴനീല്പിക്കെണമെന്നുള്ളത എന്നെ അ
യച്ചിട്ടുള്ള പിതാവിന്റെ ഇഷ്ടമാകുന്നു* പുത്രനെ കണ്ട അ ൪൰
വനിൽ വിശ്വസിക്കുന്നവന എല്ലാവനും നിത്യ ജീവൻ ഉ
ണ്ടാകെണമെന്നുള്ളത എന്നെ അയച്ചിട്ടുള്ളവന്റെ ഇഷ്ടമാകു
ന്നു ഞാൻ ഒടുക്കത്തെ ദിവസത്തിങ്കൽ അവനെ ഉയിൎപ്പിക്കയും
ചെയ്യും എന്ന പറഞ്ഞു*
അപ്പൊൾ ഞാൻ സ്വൎഗ്ഗത്തിൽനിന്ന ഇറങ്ങിവന്നിട്ടുള്ള അ ൪൰൧
പ്പമാകുന്നു എന്ന അവൻ പറഞ്ഞതുകൊണ്ട യെഹൂദന്മാർ
അവനെ കുറിച്ച പിറുപിറുത്തു* ഇവൻ യൊസെഫിന്റെ ൪൰൨
പുത്രനായ യെശുവല്ലയൊ ഇവന്റെ അപ്പനെയും അമ്മയെ
യും നാം അറിഞ്ഞിരിക്കുന്നുവല്ലൊ അതുകൊണ്ട ഞാൻ സ്വൎഗ്ഗ
ത്തിൽനിന്ന ഇറങ്ങിവന്നു എന്ന ഇവൻ എങ്ങിനെ പറയുന്നു
എന്ന പറഞ്ഞു* അതുകൊണ്ട യെശു ഉത്തരമായിട്ട അവ ൪൰൩
രൊട പറഞ്ഞു നിങ്ങൾ തമ്മിൽ തമ്മിൽ പിറുപിറുക്കരുത* എ ൪൰൪
ന്നെ അയച്ചിട്ടുള്ള പിതാവ അവനെ ആകൎഷിക്കുന്നില്ല എ
ങ്കിൽ ആൎക്കും എന്റെ അടുക്കൽ വരുവാൻ കഴികയില്ല ഞാൻ
ഒടുക്കത്തെ ദിവസത്തിങ്കൽ അവനെ ഉയിൎപ്പിക്കയും ചെയ്യും*
എല്ലാവരും ദൈവത്താൽ ഉപദെശിക്കപ്പെട്ടവരുമാകും എന്ന ൪൰൫
ദീൎഘദൎശികളിൽ എഴുതിയിരിക്കുന്നുവല്ലൊ അതുകൊണ്ട പിതാ
വിൽനിന്ന കെട്ട പഠിച്ചവനെല്ലാം എന്റെ അടുക്കൽ വരു
ന്നു* ദൈവത്തിൽനിന്നുള്ളവനല്ലാതെ ഒരുത്തനും പിതാവി ൪൰൬
നെ കണ്ടു എന്ന അല്ല അവൻ പിതാവിനെ കണ്ടു* എന്നിൽ ൪൰൭
വിശ്വസിക്കുന്നവന നിത്യ ജീവനുണ്ട എന്ന ഞാൻ സത്യമാ
യിട്ട സത്യമായിട്ട നിങ്ങളൊട പറയുന്നു* ഞാൻ ജീവന്റെ ൪൰൮
അപ്പമാകുന്നു* നിങ്ങളുടെ പിതാക്കന്മാർ വനത്തിൽ മന്നാ ഭ ൪൰൯
ക്ഷിച്ചു പിന്നെ മരിച്ചു* അതിൽനിന്ന ഒരുത്തൻ ഭക്ഷിക്ക ൫൰
യും മരിക്കാതെ ഇരിക്കയും ചെയ്യെണ്ടുന്നതിന ഇത സ്വൎഗ്ഗ
ത്തിൽനിന്ന ഇറങ്ങിവന്നിട്ടുള്ള അപ്പമാകുന്നു* ഞാൻ സ്വ ൫൰൧
ൎഗ്ഗത്തിൽനിന്ന ഇറങ്ങിവന്ന ജീവനുള്ള അപ്പമാകുന്നു ഒരു
ത്തൻ ഈ അപ്പത്തിൽനിന്ന ഭക്ഷിച്ചാൽ അവൻ എന്നെക്കും
ജീവിക്കും വിശെഷിച്ചും ഞാൻ കൊടുപ്പാനിരിക്കുന്ന അപ്പം
എന്റെ മാംസമാകുന്നു അത ഞാൻ ലൊകത്തിന്റെ ജീവന
വെണ്ടി കൊടുക്കും* അതുകൊണ്ട യെഹൂദന്മാർ തമ്മിൽ ത ൫൰൨
മ്മിൽ വിവാദിച്ചു ഇവന എങ്ങിനെ നമുക്ക തന്റെ മാംസം
ഭക്ഷിപ്പാനായിട്ട തരുവാൻ കഴിയും എന്ന പറഞ്ഞു* അ ൫൰൩

പ്പൊൾ യെശു അവരൊട പറഞ്ഞു നിങ്ങൾ മനുഷ്യന്റെ പു
ത്രന്റെ മാംസം ഭക്ഷിക്കാതെയും അവന്റെ രക്തം കുടിക്കാ
തെയും ഇരുന്നാൽ നിങ്ങൾക്ക നിങ്ങളിൽ ജീവനില്ല എന്ന
൫൪ ഞാൻ സത്യമായിട്ട സത്യമായിട്ട നിങ്ങളൊട പറയുന്നു ॰ എ
ന്റെ മാംസം ഭക്ഷിച്ച എന്റെ രക്തം കുടിക്കുന്നവന നിത്യ
ജീവനുണ്ട ഞാൻ അവനെ ഒടുക്കത്തെ ദിവസത്തിങ്കൽ ഉയി
൫൫ ൎപ്പിക്കയും ചെയ്യും ॰ എന്തുകൊണ്ടെന്നാൽ എന്റെ മാംസം ഭ
ക്ഷണമാകുന്നു സത്യം എന്റെ രക്തം പാനിയവുമാകുന്നു സ
൫൬ ത്യം ॰ എന്റെ മാംസം ഭക്ഷിച്ച എന്റെ രക്തം കുടിക്കുന്ന
൫൭ വൻ എന്നിലും ഞാൻ അവനിലും വസിക്കുന്നു ॰ ജീവനുള്ള
പിതാവ എന്നെ അയച്ചതു പൊലെയും ഞാൻ പിതാവിനാൽ
ജീവിക്കുന്നതു പൊലെയും എന്നെ ഭക്ഷിക്കുന്നവനായവനും
൫൮ എന്നാൽ ജീവിക്കും ॰ ഇത സ്വൎഗ്ഗത്തിൽനിന്ന ഇറങ്ങിവന്ന
അപ്പമാകുന്നു നിങ്ങളുടെ പിതാക്കന്മാർ മന്നാ ഭക്ഷിച്ച മരിച്ചു
എന്ന പൊലെ അല്ല ഈ അപ്പം ഭക്ഷിക്കുന്നവൻ എന്നെ
൫൯ ക്കും ജീവിക്കും ॰ അവൻ കപ്പൎന്നഹൊമിൽ പഠിപ്പിക്കുമ്പൊൾ
ഈ കാൎയ്യങ്ങളെ ദൈവസഭയിൽ പറഞ്ഞു ॰
൬൦ ഇതുകൊണ്ട അവന്റെ ശിഷ്യന്മാരിൽ പലരും ഇതു കെട്ടാ
റെ ഇത കഠിനമുള്ള വാക്കാകുന്നു ആൎക്ക അതു കെൾപ്പാൻ ക
൬൧ ഴിയും എന്ന പറഞ്ഞു ॰ എന്നാറെ തന്റെ ശിഷ്യന്മാർ അതി
നെ കുറിച്ച പിറുപിറുത്തു എന്ന യെശു തങ്കൽ അറിഞ്ഞിട്ട അ
൬൨ വരൊട ഇത നിങ്ങളെ വിരുദ്ധപ്പെടുത്തുന്നുവൊ ॰ എന്നാൽ
മനുഷ്യന്റെ പുത്രൻ അവൻ മുമ്പെ ഇരുന്ന സ്ഥലത്തിലെക്ക
൬൩ കരെറുന്നതിനെ നിങ്ങൾ കണ്ടാലൊ (എന്ത) ॰ ജീവിപ്പിക്കു
ന്നത ആത്മാവാകുന്നു മാംസം ഒന്നിനും പ്രയൊജനമാകുന്നി
ല്ല ഞാൻ നിങ്ങളൊട പറയുന്ന വചനങ്ങൾ തന്നെ ആത്മാ
൬൪ വ ആകുന്നു ജീവനും ആകുന്നു ॰ എന്നാലും നിങ്ങളിൽ വി
ശ്വസിക്കാത്തവർ ചിലർ ഉണ്ട എന്ന പറഞ്ഞു എന്തെ
ന്നാൽ വിശ്വസിക്കാത്തവർ ഇന്നവരെന്നും തന്നെ കാണി
ച്ചു കൊടുക്കുന്നവൻ ഇന്നവനെന്നും യെശു ആദി മുതൽ ത
൬൫ ന്നെ അറിഞ്ഞിരുന്നു ॰ പിന്നെയും അവൻ ഇതുകൊണ്ട എ
ന്റെ പിതാവിനാൽ തനിക്ക നല്കപ്പെടാതെ ഇരുന്നാൽ ആ
ൎക്കും എന്റെ അടുക്കൽ വരുവാൻ കഴികയില്ല എന്ന ഞാൻ
നിങ്ങളൊട പറഞ്ഞു എന്ന പറഞ്ഞു ॰
൬൬ അന്ന മുതൽ അവന്റെ ശിഷ്യന്മാരിൽ പലരും പിന്നൊ
൬൭ ക്കം പൊയി പിന്നെ അവനൊട കൂട സഞ്ചരിച്ചതുമില്ല ॰ അ
പ്പൊൾ യെശു ആ പന്ത്രണ്ടുപെരൊട നിങ്ങൾക്കും പൊയ്ക്കൊ
൬൮ ൾവാൻ മനസ്സുണ്ടൊ എന്ന പറഞ്ഞു ॰ അപ്പൊൾ ശിമൊൻ
പത്രൊസ അവനൊട ഉത്തരമായിട്ട കൎത്താവെ ഞങ്ങൾ ആ

ുടെ അടുക്കൽ പൊകും നിനക്ക നിത്യ ജീവന്റെ വചനങ്ങൾ
ഉണ്ട * അത്രയുമല്ല നീ ജീവനുള്ള ദൈവത്തിന്റെ പുത്രനാ ൬൯
യ ക്രിസ്തുവാകുന്നു എന്ന ഞങ്ങൾ വിശ്വസിച്ചും അറിഞ്ഞും
ഇരിക്കുന്നു എന്ന പറഞ്ഞു * യെശു അവരൊട ഉത്തരമായി ൭൦
ട്ട ഞാൻ നിങ്ങളെ പന്ത്രണ്ടുപെരെ തെരിഞ്ഞെടുത്തിട്ടില്ലയൊ എ
ങ്കിലും നിങ്ങളിൽ ഒരുത്തൻ ഒരു പിശാചാകുന്നു എന്ന പറ
ഞ്ഞു * അവൻ ശിമൊന്റെ പുത്രനായ യെഹ്രുദ ഇസ്കറിയൊ ൭൧
ത്ത എന്നവനെ കുറിച്ച പറഞ്ഞു എന്തെന്നാൽ പന്ത്രണ്ടു ആ
ളുകളിൽ ഒരുത്തനായ ഇവൻ അവനെ കാണിച്ചു കൊടുപ്പാനു
ള്ളവനായിരുന്നു *

## ൭. അദ്ധ്യായം.

൧ യെശു തന്റെ ചാർച്ചക്കാരെ ആക്ഷെപിച്ചു പറകയും.—
൧൦ കൂടാരപ്പെരുനാളിന്ന ചെല്ലുകയും.—൧൪ ദൈവാലയ
ത്തിൽ ഉപദെശിക്കയും ചെയ്യുന്നത.—൪൦ ക്രിസ്തുവിനെ
കുറിച്ച പല അഭിപ്രായങ്ങൾ.—൪൫ പറിശെന്മാർ തങ്ങ
ളുടെ ഉദ്യൊഗസ്ഥന്മാരൊടും നിക്കൊദീമുസിനൊടും കൊ
പപ്പെടുന്നത.

പിന്നെ ഒരം കാൎയ്യങ്ങളുടെ ശെഷം യെശു ഗലിലെയായിൽ
സഞ്ചരിച്ചു എന്തെന്നാൽ യെഹ്രുദന്മാർ അവനെ കൊല്ലുവാൻ
അന്വെഷിച്ചതുകൊണ്ട യെഹ്രുദിയായിൽ സഞ്ചരിപ്പാൻ
അവന മനസ്സായില്ല * അന്ന യെഹ്രുദന്മാരുടെ കൂടാരപ്പെ ൨
രുനാൾ സമീപിച്ചിരുന്നു * അതുകൊണ്ട അവന്റെ സഹൊ ൩
ദരന്മാർ അവനൊടു നീ ചെയ്യുന്ന പ്രവൃത്തികളെ നിന്റെ ശി
ഷ്യന്മാരും കാണെണ്ടുന്നതിന്ന ഇവിടെനിന്ന പുറപ്പെട്ടു യെ
ഹ്രുദിയായിലെക്ക പൊക * എന്തുകൊണ്ടെന്നാൽ താൻ തന്നെ ൪
പ്രസിദ്ധമായിരിപ്പാൻ അന്വെഷിക്കുന്ന ഒരുത്തനും രഹസ്യ
ത്തിൽ ഒരു കാൎയ്യവും ചെയ്യുന്നില്ല നീ ഒരം കാൎയ്യങ്ങളെ ചെയ്യു
ന്നു എങ്കിൽ നിന്നെ നീ ലൊകത്തിന്ന വെളിപ്പെടുത്തുക എന്ന
പറഞ്ഞു * എന്തെന്നാൽ അവന്റെ സഹൊദരന്മാരും അവ ൫
നിൽ വിശ്വസിച്ചില്ല * അപ്പൊൾ യെശു അവരൊടു എ ൬
ന്റെ സമയം ഇതുവരെയും വന്നിട്ടില്ല എങ്കിലൊ നിങ്ങളുടെ
സമയം എല്ലാപ്പൊഴും എത്തമായിരിക്കുന്നു * ലൊകം നിങ്ങ ൭
ളെ ദ്വെഷിപ്പാൻ കഴിയുന്നതല്ല എന്നാൽ അതിന്റെ പ്രവൃ
ത്തികൾ ദൊഷമുള്ളവയാകുന്നു എന്ന ഞാൻ അതിനെ കുറിച്ച
സാക്ഷിപ്പെടുത്തുന്നതുകൊണ്ട അത എന്നെ ദ്വെഷിക്കുന്നു *
നിങ്ങൾ ഒരം പെരുനാളിന്ന പൊകുവിൻ എന്റെ സമയം ഇ ൮
തുവരെയും നിവൃത്തിവന്നില്ലായ്കകൊണ്ട ഞാൻ ഒരം പെരുനാ
ളിന്ന ഇപ്പൊൾ പൊകുന്നില്ല എന്ന പറഞ്ഞു * ഒരം കാൎയ്യങ്ങ ൯

ളെ അവരൊട പറഞ്ഞിട്ട അവൻ ഗലിലെയായിൽ തന്നെ
൧൦ പാൎത്തു* എന്നാൽ അവന്റെ സഹൊദരന്മാർ പൊയതിന്റെ
ശെഷം അവനും പരസ്യമായിട്ടല്ല രഹസ്യമായിട്ട എന്ന പൊ
൧൧ ലെ പെരുനാളിന്ന പൊയി* അപ്പൊൾ യെഹ്രദന്മാർ പെ
രുനാളിൽ അവനെ അന്വെഷിച്ച അവൻ എവിടെ ആകുന്നു
൧൨ എന്ന പറഞ്ഞു* അത്രയുമല്ല ജനങ്ങളുടെ ഇടയിൽ അവനെ
കുറിച്ച വളരെ പിറുപിറുപ്പുണ്ടായി എന്തെന്നാൽ ചിലർ അ
വൻ നല്ലവനാകുന്നു എന്ന പറഞ്ഞു മറ്റ ചിലർ അപ്രകാരം
൧൩ അല്ല അവൻ ജനങ്ങളെ വഞ്ചിക്കുന്നു എന്ന പറഞ്ഞു* എ
ങ്കിലും യെഹ്രദന്മാരുടെ ഭയം കൊണ്ട ഒരുത്തനും അവനെ
കുറിച്ച പ്രസിദ്ധമായിട്ട സംസാരിച്ചില്ല*
൧൪ പിന്നെ പെരുനാൾ എകദെശം പാതിയായപ്പൊൾ യെശു
൧൫ ദെവാലയത്തിലെക്ക കയറി ചെന്ന പഠിപ്പിച്ചു* അപ്പൊൾ
യെഹ്രദന്മാർ ഇവൻ പഠിക്കാതിരിക്കുമ്പൊൾ അക്ഷരങ്ങളെ
൧൬ എങ്ങിനെ അറിയുന്നു എന്ന പറഞ്ഞ ആശ്ചൎയ്യപ്പെട്ടു* യെ
ശു അവരൊട ഉത്തരമായിട്ട എന്റെ ഉപദെശം എന്റെതല്ല
൧൭ എന്നെ അയച്ചവന്റെത തന്നെ ആകുന്നു* ഒരുത്തൻ അ
വന്റെ ഇഷ്ടപ്രകാരം ചെയ്വാൻ ഇഛ്ശിക്കുന്നു എങ്കിൽ അവൻ
ഈ ഉപദെശം ദൈവത്തിൽനിന്ന ഉണ്ടായതൊ ഞാൻ എ
൧൮ ന്നാൽ തന്നെ പറയുന്നതൊ എന്ന അത അറിയും* താനാ
യിട്ട തന്നെ പറയുന്നവൻ തന്റെ സ്വന്ത മഹത്വം അന്വെ
ഷിക്കുന്നു എന്നാൽ തന്നെ അയച്ചവന്റെ മഹത്വം അന്വെ
ഷിക്കുന്നവനൊ അവൻ സത്യമുള്ളവനാകുന്നു അവനിൽ ഒരു
൧൯ നീതികെടും ഇല്ല* മൊശെ ന്യായപ്രമാണം നിങ്ങൾക്ക ത
ന്നിട്ടില്ലയൊ എങ്കിലും നിങ്ങളിൽ ഒരുത്തനും ആ ന്യായപ്രമാ
ണം പ്രമാണിച്ചനടക്കുന്നില്ല നിങ്ങൾ എന്തിന എന്നെ കൊ
൨൦ ല്ലുവാൻ അന്വെഷിക്കുന്നു എന്ന പറഞ്ഞു* പുരുഷാരം ഉത്തര
മായിട്ട നിനക്ക ഒരു പിശാച ഉണ്ട ആര നിന്നെ കൊല്ലുവാൻ
൨൧ അന്വെഷിക്കുന്നു എന്ന പറഞ്ഞു* യെശു ഉത്തരമായിട്ട അ
വരൊട ഞാൻ ഒരു ക്രിയ ചെയ്തു നിങ്ങളെല്ലാവരും ആശ്ചൎയ്യ
൨൨ പ്പെടുന്നു* ഇതുകൊണ്ട മൊശെ നിങ്ങൾക്ക ചെലാകൎമ്മം ത
ന്നു (അത മൊശെയിൽനിന്ന ഉണ്ടായി എന്നല്ല പിതാക്ക
ന്മാരിൽനിന്നത്രെ) നിങ്ങളും ശാബത ദിവസത്തിൽ ഒരു മനു
൨൩ ഷ്യനെ ചെല ചെയ്യുന്നുവല്ലൊ* മൊശെയുടെ ന്യായപ്ര
മാണം ലംഘിക്കപ്പെടാതെ ഇരിക്കെണ്ടുന്നതിന ഒരു മനുഷ്യൻ
ശാബത ദിവസത്തിൽ ചെലാകൎമ്മം കൈക്കൊള്ളുന്നു എങ്കിൽ
ഞാൻ ശാബത ദിവസത്തിൽ ഒരു മനുഷ്യനെ മുഴുവനും സൌ
ഖ്യമാക്കിയതുകൊണ്ട നിങ്ങൾ എന്നൊട ദെഷ്യപ്പെടുന്നുവൊ*
൨൪ കാഴ്ച പ്രകാരം വിധിക്കരുത നീതിയുള്ള വിധി മാത്രം വിധി

പ്പിൻ എന്ന പറഞ്ഞു * അപ്പൊൾ യെരുശലമിക്കാരിൽ ചി ൨൫
ലർ പറഞ്ഞു ഇവൻ അവർ കൊല്ലുവാൻ അന്വെഷിക്കുന്നവ
നല്ലയൊ * കണ്ടാലും അവൻ സ്പഷ്ടമായിട്ട പറയുന്നു എങ്കി ൨൬
ലും അവർ അവനൊട്ട ഒന്നും പറയുന്നില്ല ഇവൻ സത്യമാ
യിട്ട ക്രിസ്തുവാകുന്നു എന്ന പ്രമാണികൾ സത്യമായി അറിയു
ന്നുവൊ * എങ്കിലും ഇവൻ എവിടെനിന്നാകുന്നു എന്ന നാം ൨൭
ഇവനെ അറിയുന്നു എന്നാൽ ക്രിസ്തു വരുമ്പൊൾ അവൻ എ
വിടെനിന്നാകുന്നു എന്ന ഒരുത്തനും അറിയുന്നില്ല * അ ൨൮
പ്പൊൾ യെശു ദൈവാലയത്തിൽ ഉപദെശിച്ചുകൊണ്ട ഉറക്കെ
വിളിച്ച പറഞ്ഞു നിങ്ങൾ എന്നെയും അറിയുന്നു ഞാൻ എവി
ടെനിന്നാകുന്നു എന്നും അറിയുന്നു ഞാൻ എന്റെ സ്വന്തമാ
യിട്ട വന്നിട്ടുമില്ല എങ്കിലും എന്നെ അയച്ചവൻ സത്യമുള്ളവ
നാകുന്നു അവനെ നിങ്ങൾ അറിയുന്നില്ല * എന്നാൽ ഞാൻ ൨൯
അവനിൽനിന്നാകകൊണ്ടും അവൻ എന്നെ അയച്ചതുകൊ
ണ്ടും ഞാൻ അവനെ അറിയുന്നു * അപ്പൊൾ അവർ അവ ൩൦
നെ പിടിപ്പാനായിട്ട അന്വെഷിച്ചു എന്നാറെ അവന്റെ സമ
യം അത്രത്തൊളം വന്നിട്ടില്ലായ്കകൊണ്ട ഒരുത്തനും അവന്റെ
മെൽ കൈകളെ വെച്ചില്ല * എന്നാലും പുരുഷാരത്തിൽ പല ൩൧
രും അവനിൽ വിശ്വസിച്ചു ക്രിസ്തു വരുമ്പൊൾ ഇവൻ ചെയ്തി
ട്ടുള്ള ഇവയെക്കാൾ അധികം അതിശയങ്ങളെ ചെയ്യുമൊ എ
ന്ന പറഞ്ഞു * പുരുഷാരം അവനെ കുറിച്ച ഇപ്രകാരം പിറ ൩൨
പിറുക്കുന്നതു പറിശെന്മാർ കെട്ടു അപ്പൊൾ പറിശെന്മാരും പ്ര
ധാനാചാൎയ്യന്മാരും അവനെ പിടിപ്പാനായിട്ട സെവകന്മാരെ
അയച്ചു * അപ്പൊൾ യെശു അവരൊട്ട ഇനിയും കുറഞ്ഞൊ ൩൩
രു കാലം ഞാൻ നിങ്ങളൊട്ട കൂടി ഇരിക്കുന്നു പിന്നെ എന്നെ
അയച്ചവന്റെ അടുക്കൽ പൊകുന്നു * നിങ്ങൾ എന്നെ അ ൩൪
ന്വെഷിച്ച കാണാതിരിക്കും അത്രയുമല്ല ഞാൻ ഇരിക്കുന്നെട
ത്തെക്ക നിങ്ങൾക്ക വരുവാൻ കഴികയില്ല എന്ന പറഞ്ഞു * അ ൩൫
പ്പൊൾ യെഹൂദന്മാർ തമ്മിൽ തമ്മിൽ അവനെ നാം കാണാ
തെ ഇരിപ്പാനായിട്ട അവൻ എവിടെക്ക പൊകുവാനിരിക്കു
ന്നു അവൻ പുറജാതിക്കാരുടെ ഇടയിൽ ചിതറിയിരിക്കുന്നവ
രുടെ അടുക്കൽ പൊയി പുറജാതിക്കാരെ പഠിപ്പിപ്പാൻ ഇരി
ക്കുന്നുവൊ * നിങ്ങൾ എന്നെ അന്വെഷിച്ച കാണാതിരിക്കും ൩൬
എന്നും ഞാൻ ഇരിക്കുന്നെടത്തെക്ക നിങ്ങൾക്ക വരുവാൻ ക
ഴികയില്ല എന്നും അവൻ പറഞ്ഞിട്ടുള്ള ൟ വചനം എന്താകു
ന്നു എന്ന പറഞ്ഞു *

എന്നാൽ പെരുനാളിന്റെ മഹാ വിശെഷമായ ആ ഒടുക്ക ൩൭
ത്തെ ദിവസത്തിൽ യെശു നിന്ന വിളിച്ച പറഞ്ഞു ഒരുത്തന
ദാഹിക്കുന്നു എങ്കിൽ അവൻ എന്റെ അടുക്കൽ വന്ന കുടിക്ക

൩൮ ട്ടെ* വെദവാക്യം പറഞ്ഞ പ്രകാരം എന്നിൽ വിശ്വസിക്കുന്ന
വനൊ അവന്റെ വയററിൽനിന്ന ജീവനുള്ള വെള്ളത്തിന്റെ
൩൯ നദികൾ ഒഴുകും* (എന്നാൽ ഇത അവൻ തന്നിൽ വിശ്വസി
ക്കുന്നവർ കൈക്കൊൾവാനിരുന്ന ആത്മാവിനെ കുറിച്ച പറ
ഞ്ഞു എന്തെന്നാൽ യെശു അതുവരെയും മഹത്വപ്പെട്ടില്ലായ്ക
കൊണ്ട പരിശുദ്ധാത്മാവ അതുവരെയും കൊടുക്കപ്പെട്ടിരുന്നി
൪൦ ല്ല)* അതുകൊണ്ട പുരുഷാരത്തിൽ പലരും ൟ വചനം കെ
ട്ടാറെ ഇവൻ ആ ദീർഘദർശിയാകുന്നു സത്യം എന്ന പറഞ്ഞു*
൪൧ മററു ചിലർ ഇവൻ ക്രിസ്തുവാകുന്നു എന്ന പറഞ്ഞു* എന്നാൽ
൪൨ മററു ചിലർ ക്രിസ്തു ഗലിലെയായിൽനിന്ന വരുമൊ* ദാവീ
ദിന്റെ സന്തതിയിൽനിന്നും ദാവീദ ഇരുന്ന ബെതലഹെ
മെന്ന ഗ്രാമത്തിൽനിന്നും ക്രിസ്തു വരുന്നു എന്ന വെദവാക്യം
൪൩ പറഞ്ഞിട്ടില്ലയൊ എന്ന പറഞ്ഞു* അപ്രകാരം അവന്റെ
൪൪ നിമിത്തമായിട്ട ജനങ്ങളിൽ ഒരു പിരിച്ചിലുണ്ടായി* അ
വരിൽ ചിലൎക്കും അവനെ പിടിപ്പാൻ മനസ്സായിരുന്നു എങ്കി
൪൫ ലും ഒരുത്തനും അവന്റെ മെൽ കൈകളെ വെച്ചിട്ടില്ല* അ
പ്പൊൾ ആ സെവകന്മാർ പ്രധാനാചാൎയ്യന്മാരുടെയും പറിശെ
ന്മാരുടെയും അടുക്കൽ വന്നു എന്നാറെ ഇവർ അവരൊട എ
ന്തുകൊണ്ട നിങ്ങൾ അവനെ കൊണ്ടുവരാഞ്ഞു എന്ന പറ
൪൬ ഞ്ഞു* സെവകന്മാർ ഉത്തരമായിട്ട ൟ മനുഷ്യനെന്ന പൊ
ലെ ഒരു മനുഷ്യനും ഒരുനാളും സംസാരിച്ചിട്ടില്ല എന്ന പറ
൪൭ ഞ്ഞു* അപ്പൊൾ പറിശെന്മാർ അവരൊട ഉത്തരമായിട്ട നി
൪൮ ങ്ങളും വഞ്ചിക്കപ്പെട്ടുവൊ* പ്രമാണികളിൽ ആകട്ടെ പറിശെ
ന്മാരിൽ ആകട്ടെ ഒരുത്തനെങ്കിലും അവനിൽ വിശ്വസിച്ചിട്ടു
൪൯ ണ്ടൊ* എന്നാലും ന്യായപ്രമാണം അറിയാത്ത ൟ ജനങ്ങൾ
൫൦ ശപിക്കപ്പെട്ടവരാകുന്നു എന്ന പറഞ്ഞു* (രാത്രിയിൽ യെശു
വിന്റെ അടുക്കൽ വന്നവനായി അവരിൽ ഒരുത്തനായുള്ള)
൫൧ നിക്കൊദീമുസ അവരൊട* ഒരു മനുഷ്യനിൽനിന്ന മുമ്പെ
കെൾക്കയും അവൻ ഇന്നത ചെയ്യുന്നു എന്ന അറികയും ചെ
യ്യാതെ കണ്ട നമ്മുടെ ന്യായപ്രമാണം അവനെ ന്യായം വി
൫൨ ധിക്കുന്നുവൊ എന്ന പറയുന്നു* അവർ ഉത്തരമായിട്ട അവ
നൊട നീയും ഗലിലെയായിൽനിന്നാകുന്നുവൊ തിരക്കി നൊ
ക്ക എന്തുകൊണ്ടെന്നാൽ ഒരു ദീർഘദർശിയും ഗലിലെയായിൽ
൫൩ നിന്ന ഉണ്ടായിട്ടില്ല എന്ന പറഞ്ഞു* പിന്നെ ഒരൊരുത്തൻ
അവനവന്റെ വീട്ടിലെക്ക പൊയി*

## ൮. അദ്ധ്യായം.

൧ വ്യഭിചാരത്തിൽ പിടിക്കപ്പെട്ട സ്ത്രീയെ ക്രിസ്തു വിടീക്ക
യും.—൧൨ അവൻ ലൊകത്തിന്റെ വെളിച്ചം താൻ ത

ന്നെ എന്ന പ്രസംഗിക്കയും തന്റെ ഉപദെശം നീതി
യുള്ളതെന്ന തെളിയിക്കയും ചെയ്യുന്നത.

പിന്നെ യെശു ഒലിവു മലെക്ക പൊയി * പ്രഭാതകാല ൨
ത്ത അവൻ പിന്നെയും ദെവാലയത്തിലെക്ക വന്നു എന്നാ
റെ ജനങ്ങളെല്ലാവരും അവന്റെ അടുക്കൽ വന്നു അവൻ ഇ
രുന്നിട്ട അവരെ പഠിപ്പിച്ചു * അപ്പൊൾ വ്യഭിചാരത്തിൽ ൩
കണ്ടു പിടിക്കപ്പെട്ടിട്ടുള്ളൊരു സ്ത്രീയെ ഉപാദ്ധ്യായന്മാരും പറി
ശന്മാരും അവന്റെ അടുക്കൽ കൊണ്ടുവന്നു അവളെ നടുവിൽ
നിറുത്തീട്ട * അവനൊട ഗുരൊ ഈ സ്ത്രീയെ വ്യഭിചാരം ചെ ൪
യ്യുന്ന പ്രവൃത്തിയിൽ തന്നെ കണ്ടു പിടിക്കപ്പെട്ടു * എന്നാൽ ൫
ഇപ്രകാരമുള്ളവർ കല്ലുകൊണ്ട എറിയപ്പെടെണമെന്ന മൊ
ശെ ന്യായപ്രമാണത്തിൽ ഞങ്ങളൊട കല്പിച്ചുവല്ലൊ എന്നാൽ
നീ എന്ത പറയുന്നു എന്ന പറഞ്ഞു * അവനെ കുററപ്പെടു ൬
ത്തുവാൻ ഹെതുവുണ്ടാകെണ്ടുന്നതിന അവർ ഇത അവനെ
പരീക്ഷിച്ചുകൊണ്ട പറഞ്ഞു എന്നാൽ യെശു താഴെകുനിഞ്ഞിട്ട
വിരൽ കൊണ്ട നിലത്തിൽ എഴുതി * അവർ പിന്നെയും അ ൭
വനൊട ചൊദിച്ചുകൊണ്ടിരുന്നപ്പൊൾ അവൻ നിമിൎന്ന അ
വരൊട നിങ്ങളിൽ പാപമില്ലാത്തവൻ മുമ്പെ അവളിൽ ഒരു
കല്ല എറിയട്ടെ എന്ന പറഞ്ഞു * അവൻ പിന്നെയും താഴെ ൮
കുനിഞ്ഞ നിലത്തിൽ എഴുതി * എന്നാറെ അവർ ഇതു കെ ൯
ട്ടിട്ട തങ്ങളുടെ മനസ്സാക്ഷിയാൽ കുററം ചുമത്തപ്പെടുകകൊണ്ട
മൂപ്പന്മാർ മുതൽ ഇളയവർ വരെയും ഒരൊരുത്തനായി പുറ
പ്പെട്ടു പൊയി യെശു ഒരുവനായും സ്ത്രീ നടുവിൽ നില്ക്കുന്ന
വളായും ശെഷിച്ചിരുന്നു * എന്നാറെ യെശു നിമിൎന്ന സ്ത്രീയെ ൰
അല്ലാതെ ഒരുത്തനെയും കാണായ്കകൊണ്ട അവളൊട സ്ത്രീ
യെ നിന്നെ കുററപ്പെടുത്തിയവർ എവിടെയാകുന്നു ഒരുത്ത
നും നിന്നെ ശിക്ഷെക്ക വിധിച്ചിട്ടില്ലയൊ എന്ന പറഞ്ഞു *
അവൾ കൎത്താവെ ഒരുത്തനും ഇല്ല എന്ന പറഞ്ഞു അപ്പൊൾ ൰൧
യെശു അവളൊട ഞാനും നിന്നെ ശിക്ഷെക്ക വിധിക്കുന്നില്ല
നീ പൊയി ഇനിയും പാപം ചെയ്യരുത എന്ന പറഞ്ഞു *

അപ്പൊൾ പിന്നെയും യെശു അവരൊട ഞാൻ ലൊകത്തി ൰൨
ന്റെ വെളിച്ചമാകുന്നു എന്റെ പിന്നാലെ വരുന്നവൻ ഇരു
ളിൽ നടക്കാതെ അവന ജീവന്റെ വെളിച്ചമുണ്ടാകും എന്ന
പറഞ്ഞു * അതുകൊണ്ട പറിശെന്മാർ അവനൊട നിന്നെ കു ൰൩
റിച്ച തന്നെ നീ സാക്ഷിപ്പെടുത്തുന്നു നിന്റെ സാക്ഷി സത്യ
മുള്ളതല്ല എന്ന പറഞ്ഞു * യെശു ഉത്തരമായിട്ട അവരൊട ൰൪
പറഞ്ഞു ഞാൻ എന്നെ കുറിച്ച തന്നെ സാക്ഷിപ്പെടുത്തുന്നു
എങ്കിലും എന്റെ സാക്ഷി സത്യമുള്ളതാകുന്നു അതെന്തുകൊ
ണ്ടെന്നാൽ ഞാൻ എവിടെനിന്ന വന്നു എന്നും എവിടെക്ക

പൊകുന്നു എന്നും ഞാൻ അറിയുന്നു എന്നാൽ നിങ്ങൾ ഞാൻ
എവിടെനിന്ന വരുന്നു എന്നും എവിടെക്ക പൊകുന്നു എന്നും
൧൫ അറിയുന്നില്ല• നിങ്ങൾ ജഡപ്രകാരം വിധിക്കുന്നു ഞാൻ
൧൬ ഒരുത്തനെയും വിധിക്കുന്നില്ല• ഞാൻ വിധിക്കുന്നു എങ്കി
ലും എന്റെ വിധി സത്യമുള്ളതാകുന്നു അതെന്തുകൊണ്ടെന്നാൽ
ഞാൻ എകനല്ല ഞാനും എന്നെ അയച്ച പിതാവും കൂട ഇരി
൧൭ ക്കുന്നു• വിശെഷിച്ച രണ്ട മനുഷ്യരുടെ സാക്ഷി സത്യമ
ുള്ളതാകുന്നു എന്ന നിങ്ങളുടെ ന്യായപ്രമാണത്തിലും എഴുതിയി
൧൮ രിക്കുന്നുവല്ലൊ• ഞാൻ എന്നെ കുറിച്ച തന്നെ സാക്ഷിപ്പെ
ടുത്തുന്നവനാകുന്നു എന്നെ അയച്ച പിതാവും എന്നെ കുറിച്ച
൧൯ സാക്ഷിപ്പെടുത്തുന്നു• അപ്പൊൾ അവർ അവനൊട നി
ന്റെ പിതാവ എവിടെയാകുന്നു എന്ന പറഞ്ഞു യെശു പ്ര
ത്യുത്തരമായിട്ട നിങ്ങൾ എന്നെ എങ്കിലും എന്റെ പിതാവിനെ
എങ്കിലും അറിയുന്നില്ല നിങ്ങൾ എന്നെ അറിഞ്ഞിരുന്നു എന്നു
വരികിൽ എന്റെ പിതാവിനെയും അറിയുമായിരുന്നു എന്ന
൨൦ പറഞ്ഞു• യെശു താൻ ദൈവാലയത്തിൽ ഉപദെശിക്കുമ്പൊൾ
ശ്രീഭണ്ഡാര സ്ഥലത്തിൽ വെച്ച ഈ വചനങ്ങളെ പറഞ്ഞു
അവന്റെ സമയം അതുവരെയും വന്നിട്ടില്ലായ്കകൊണ്ട ഒരു
ത്തനും അവനെ പിടിച്ചില്ല•
൨൧ അപ്പൊൾ യെശു പിന്നെയും അവരൊട ഞാൻ പൊകുന്നു
നിങ്ങൾ എന്നെ അന്വെഷിക്കും എങ്കിലും നിങ്ങൾ നിങ്ങളുടെ
പാപത്തിൽ മരിക്കും ഞാൻ പൊകുന്നെടത്തെക്ക നിങ്ങൾക്ക വ
൨൨ രുവാൻ കഴികയില്ല എന്ന പറഞ്ഞു• അപ്പൊൾ യെഹൂദന്മാർ
ഞാൻ പൊകുന്നെടത്തെക്ക നിങ്ങൾക്ക വരുവാൻ കഴികയില്ല
എന്ന അവൻ പറയുന്നതുകൊണ്ട തന്നെ താൻ കൊല്ലുമൊ
൨൩ എന്ന പറഞ്ഞു• പിന്നെ അവൻ അവരൊട നിങ്ങൾ താഴ
ത്തുനിന്നാകുന്നു ഞാൻ മെലിൽനിന്നാകുന്നു നിങ്ങൾ ഇഹ
ലൊകത്തിൽനിന്നാകുന്നു ഞാൻ ഇഹ ലൊകത്തിൽനിന്നല്ല•
൨൪ അതുകൊണ്ട ഞാൻ നിങ്ങൾ നിങ്ങളുടെ പാപങ്ങളിൽ മരിക്കും
എന്ന നിങ്ങളൊട പറഞ്ഞു എന്തെന്നാൽ ഞാൻ അവനാകു
ന്നു എന്ന നിങ്ങൾ വിശ്വസിക്കാതിരുന്നാൽ നിങ്ങൾ നി
൨൫ ങ്ങളുടെ പാപങ്ങളിൽ മരിക്കും എന്ന പറഞ്ഞു• അപ്പൊൾ
അവർ അവനൊട നീ ആരാകുന്നു എന്ന പറഞ്ഞു യെശു
അവരൊട ഞാൻ ആദി തുടങ്ങി നിങ്ങളൊട പറഞ്ഞവൻ ത
൨൬ ന്നെ• ഇനിക്ക നിങ്ങളെ കുറിച്ച സംസാരിപ്പാനും വിധി
പ്പാനും അനെകം കാൎയ്യങ്ങൾ ഉണ്ട എന്നാലും എന്നെ അയ
ച്ചവൻ സത്യമുള്ളവനാകുന്നു അത്രയുമല്ല ഞാൻ അവനിൽ
നിന്ന കെട്ടിട്ടുള്ള കാൎയ്യങ്ങളെ തന്നെ ഞാൻ ലൊകത്തൊട പറയു
൨൭ ന്നു എന്ന പറഞ്ഞു• അവൻ പിതാവിനെ കുറിച്ച തങ്ങ

ളൊടു പറഞ്ഞു എന്ന അവർ അറിഞ്ഞില്ല* അപ്പൊൾ യെ ൨൮
ശു അവരൊടു നിങ്ങൾ മനുഷ്യന്റെ പുത്രനെ എപ്പൊൾ ഉയ
ർത്തിയിരിക്കുമൊ അപ്പൊൾ ഞാൻ തന്നെ അവനാകുന്ന എ
ന്നും ഞാനായിട്ടു തന്നെ ഒരു കാൎയ്യവും ചെയ്യാതെ എന്റെ പി
താവ ഇനിക്ക ഉപദെശിച്ച പ്രകാരം ഞാൻ ൟ കാൎയ്യങ്ങളെ
പറയുന്ന എന്നും നിങ്ങൾ അറിയും* വിശെഷിച്ചും എന്നെ ൨൯
അയച്ചവൻ എന്നൊടു കൂടയുണ്ട പിതാവിന ഇഷ്ടമായിട്ടുള്ള
കാൎയ്യങ്ങളെ ഞാൻ എല്ലായ്പൊഴും ചെയ്യുന്നതുകൊണ്ട അവൻ
എന്നെ എകനായിട്ടു വിട്ടിട്ടില്ല എന്ന പറഞ്ഞു*
ൟ കാൎയ്യങ്ങളെ അവൻ പറഞ്ഞുകൊണ്ടിരിക്കുമ്പൊൾ പല ൩൦
രും അവനിൽ വിശ്വസിച്ചു* അപ്പൊൾ യെശു തന്നിൽ വി ൩൧
ശ്വസിച്ചിട്ടുള്ള യെഹൂദന്മാരൊടു നിങ്ങൾ എന്റെ വചന
ത്തിൽ നിലനില്ക്കുന്ന എങ്കിൽ നിങ്ങൾ എന്റെ ശിഷ്യന്മാരാ
കുന്ന സത്യം* അത്രയുമല്ല നിങ്ങൾ സത്യം അറിയും സത്യം ൩൨
നിങ്ങളെ വിടുതലുള്ളവരാക്കുകയും ചെയ്യും എന്ന പറഞ്ഞു*
അവർ അവനൊട ഉത്തരമായിട്ടു ഞങ്ങൾ അബ്രഹാമിന്റെ ൩൩
സന്തതിയാകുന്ന ഒരുനാളും ഒരുത്തനും അടിമപ്പെട്ടിട്ടില്ലല്ലൊ
നിങ്ങൾ വിടുതലുള്ളവരായിതീരും എന്ന നീ എങ്ങിനെ പറയു
ന്നു എന്ന പറഞ്ഞു* യെശു അവരൊട ഉത്തരമായിട്ടു പറഞ്ഞു ൩൪
പാപം ചെയ്യുന്നവനൊക്കെയും പാപത്തിന്റെ ദാസനാകുന്ന
എന്ന ഞാൻ സത്യമായിട്ടു സത്യമായിട്ടു നിങ്ങളൊടു പറയുന്നു*
എന്നാൽ ദാസൻ എന്നെക്കും വീട്ടിൽ പാൎക്കുന്നില്ല പുത്രൻ എ ൩൫
ന്നെക്കും പാൎക്കുന്നു താനും* അതുകൊണ്ട പുത്രൻ നിങ്ങ ൩൬
ളെ വിടുതലാക്കുമെങ്കിൽ നിങ്ങൾ വിടുതലുള്ളവരാകും സത്യം*
നിങ്ങൾ അബ്രഹാമിന്റെ സന്തതിയാകുന്ന എന്ന ഞാൻ ൩൭
അറിയുന്നു എന്നാലും എന്റെ വചനത്തിന നിങ്ങളിൽ സ്ഥ
ലമില്ലായ്കകൊണ്ട നിങ്ങൾ എന്നെ കൊല്ലുവാൻ അന്വെഷി
ക്കുന്നു* ഞാൻ എന്റെ പിതാവിന്റെ അടുക്കൽ കണ്ടിട്ടുള്ള ൩൮
ത പറയുന്നു നിങ്ങളും നിങ്ങളുടെ പിതാവിന്റെ അടുക്കൽ ക
ണ്ടിട്ടുള്ളത ചെയ്യുന്നു* അവർ ഉത്തരമായിട്ടു അവനൊടു അ ൩൯
ബ്രഹാം ഞങ്ങളുടെ പിതാവാകുന്നു എന്ന പറഞ്ഞു യെശു അ
വരൊടു നിങ്ങൾ അബ്രഹാമിന്റെ മക്കളായിരുന്ന എങ്കിൽ നി
ങ്ങൾ അബ്രഹാമിന്റെ ക്രിയകളെ ചെയ്യുമായിരുന്നു* എ ൪൦
ന്നാൽ ദൈവത്തിൽനിന്ന കെട്ടിട്ടുള്ള സത്യം നിങ്ങളൊടു പറ
ഞ്ഞ മനുഷ്യനായ എന്നെ നിങ്ങൾ ഇപ്പൊൾ കൊല്ലുവാൻ
അന്വെഷിക്കുന്നു ഇത അബ്രഹാം ചെയ്തില്ലല്ലൊ* നിങ്ങൾ ൪൧
നിങ്ങളുടെ പിതാവിന്റെ ക്രിയകളെ ചെയ്യുന്നു എന്ന പറഞ്ഞു
അപ്പൊൾ അവർ അവനൊടു ഞങ്ങൾ വെശ്യാദൊഷത്തിൽ
നിന്ന ജനിച്ചിട്ടില്ല ഒരു പിതാവ ഞങ്ങൾക്കുണ്ട ദൈവം തന്നെ

൪൨ എന്ന പറഞ്ഞു * അപ്പൊൾ യെശു അവരൊട പറഞ്ഞു ദൈ
വം നിങ്ങളുടെ പിതാവായിരുന്നു എന്നുവരികിൽ നിങ്ങൾ എ
ന്നെ സ്നെഹിക്കുമായിരുന്നു എന്തുകൊണ്ടെന്നാൽ ഞാൻ ദൈവ
ത്തിൽനിന്ന പുറപ്പെട്ടു വന്നു അത്രയുമല്ല ഞാൻ സ്വന്തമായിട്ട
൪൩ വന്നില്ല എന്നാൽ അവൻ എന്നെ അയച്ചു * നിങ്ങൾ എന്തു
കൊണ്ട എന്റെ വാക്ക തിരിച്ചറിയാത്തത നിങ്ങൾക്ക എന്റെ
൪൪ വചനം കെൾപ്പാൻ കഴിയായ്കകൊണ്ട ആകുന്നു * നിങ്ങൾ
പിശാചാകുന്ന (നിങ്ങളുടെ) പിതാവിൽനിന്നാകുന്നു നിങ്ങൾ
നിങ്ങളുടെ പിതാവിന്റെ മൊഹങ്ങളെയും ചെയ്വാൻ ഇഛ്ശിക്കു
ന്നു അവൻ ആദിമുതൽ തുടങ്ങി കുലപാതകനായിരുന്നു അവ
നിൽ ഒട്ടും സത്യമില്ലായ്കകൊണ്ട അവൻ സത്യത്തിൽ നിലനി
ല്ക്കാതെയുമിരുന്നു അവൻ അസത്യവാദിയും അതിന്റെ പി
താവും ആകകൊണ്ട അവൻ അസത്യം പറയുമ്പൊൾ തന്റെ
൪൫ സ്വന്തമുള്ളതിൽനിന്ന പറയുന്നു * എന്നാൽ ഞാൻ സത്യം
൪൬ പറകകൊണ്ട നിങ്ങൾ എന്നെ വിശ്വസിക്കുന്നില്ല * നിങ്ങ
ളിൽ ആര എന്നെ പാപത്തെ കുറിച്ച ബൊധം വരുത്തുന്നു എ
ന്നാൽ ഞാൻ സത്യം പറയുന്നു എങ്കിൽ നിങ്ങൾ എന്തുകൊ
൪൭ ണ്ട എന്നെ വിശ്വസിക്കാത്തത * ദൈവത്തിൽനിന്നുള്ളവൻ
ദൈവത്തിന്റെ വചനങ്ങളെ കെൾക്കുന്നു ഇത ഹെതുവായി
ട്ട നിങ്ങൾ ദൈവത്തിൽനിന്നല്ലായ്കകൊണ്ട അവ കെൾക്കു
൪൮ ന്നില്ല * അപ്പൊൾ യെഹൂദന്മാർ ഉത്തരമായിട്ട അവനൊട
നീ ഒരു ശമറിയക്കാരനാകുന്നു എന്നും ഒരു പിശാചുണ്ടെന്നും
൪൯ ഞങ്ങൾ നല്ലവണ്ണം പറയുന്നില്ലയൊ എന്ന പറഞ്ഞു * യെ
ശു ഉത്തരമായിട്ട ഇനിക്ക പിശാചില്ല ഞാൻ എന്റെ പി
താവിനെ ബഹുമാനിക്കു അത്രെ ചെയ്യുന്നത നിങ്ങളൊ എ
൫൦ ന്നെ അവമാനിക്കുന്നു * വിശെഷിച്ചും ഞാൻ എന്റെ മ
ഹത്വം തന്നെ അന്വെഷിക്കുന്നില്ല അന്വെഷിച്ച വിധിക്കു
൫൧ ന്നവൻ ഒരുത്തനുണ്ട * ഞാൻ സത്യമായിട്ട സത്യമായിട്ട നി
ങ്ങളൊട പറയുന്നു ഒരുത്തൻ എന്റെ വചനം കാത്തുകൊ
ണ്ടാൽ അവൻ എന്നന്നെക്കും മരണം കാണുകയില്ല എന്ന
൫൨ പറഞ്ഞു * അപ്പൊൾ യെഹൂദന്മാർ അവരൊട നിനക്ക ഒരു
പിശാചുണ്ട എന്ന ഇപ്പൊൾ ഞങ്ങൾ അറിയുന്നു അബ്രഹാമും
ദീർഘദർശിമാരും മരിച്ചു എങ്കിലും നീ ഒരുത്തൻ എന്റെ വച
നം കാത്തുകൊണ്ടാൽ അവൻ എന്നന്നെക്കും മരണം ആസ്വാ
൫൩ ദിക്കയില്ലെന്ന പറയുന്നു * ഞങ്ങളുടെ പിതാവായ അബ്രഹാ
മിനെക്കാൾ നീ വലിയവനാകുന്നുവൊ അവൻ മരിച്ചു ദീർഘദ
ർശിമാരും മരിച്ചു നിന്നെ നീ ആരാക്കിതീൎക്കുന്നു എന്ന പറഞ്ഞു *
൫൪ യെശു ഉത്തരമായിട്ട എന്നെ തന്നെ ഞാൻ മഹത്വപ്പെടുത്തു
ന്നു എങ്കിൽ എന്റെ മഹത്വം ഏതുമില്ല എന്നെ മഹത്വപ്പെട

ത്തുന്നവൻ എന്റെ പിതാവാകുന്നു അവൻ നിങ്ങളുടെ ദൈ
വമാകുന്നു എന്നു അവനെ കുറിച്ചു നിങ്ങൾ പറയുന്നുവല്ലൊ *
എങ്കിലും നിങ്ങൾ അവനെ അറിഞ്ഞിട്ടില്ല ഞാൻ അവനെ ൫൫
അറിയുന്നു താനും വിശെഷിച്ചും ഞാൻ അവനെ അറിയുന്നി
ല്ല എന്നു പറഞ്ഞാൽ ഞാൻ നിങ്ങളെ പൊലെ ഒരു അസത്യ
വാദിയാകും എങ്കിലൊ ഞാൻ അവനെ അറിഞ്ഞ അവന്റെ
വചനം കാത്തുകൊണ്ടിരിക്കുന്നു * നിങ്ങളുടെ പിതാവായ അ ൫൬
ബ്രഹാം എന്റെ ദിവസം കാണ്മാനായിട്ട ആനന്ദിച്ചു അവൻ
(അത) കണ്ടു സന്തൊഷപ്പെടുകയും ചെയ്തു എന്നു പറഞ്ഞു *
അപ്പൊൾ യെഹൂദന്മാർ അവനൊട നിനക്ക ഇനിയും അമ്പത ൫൭
വയസ്സായിട്ടില്ല നീ അബ്രഹാമിനെയും കണ്ടിട്ടുണ്ടൊ എന്നു
പറഞ്ഞു * യെശു അവരൊട അബ്രഹാം ഉണ്ടായതിന മുമ്പെ ൫൮
ഞാനാകുന്നു എന്നു ഞാൻ സത്യമായിട്ട സത്യമായിട്ട നിങ്ങ
ളൊട പറയുന്നു എന്നു പറഞ്ഞു * അപ്പൊൾ അവങ്കൽ എറി ൫൯
വാൻ അവർ കല്ലുകളെടുത്തു എന്നാൽ യെശു മറഞ്ഞ ദൈവാ
ലയത്തിൽനിന്ന പുറപ്പെട്ട അവരുടെ നടുവിൽ കൂടി പൊയി
ഇപ്രകാരം കടന്നു പൊകയും ചെയ്തു *

## ൯. അദ്ധ്യായം.

൧ കാഴ്ചയില്ലാത്തവനായി ജനിച്ചവൻ കാഴ്ച പ്രാപിക്കുന്നത.— ൧൩ അവൻ പറിശെന്മാരുടെ അടുക്കലെക്ക കൊണ്ടു പൊകപ്പെടുന്നത.— ൩൪ അവർ അവനെ ഭ്രഷ്ടനാക്കിക്കളയുന്നത.—൩൫ ക്രിസ്തു അവനെ കൈകൊൾകയും അവൻ ക്രിസ്തുവിനെ അനുസരിച്ചു പറകയും ചെയ്യുന്നത.

അവൻ കടന്നു പൊകുമ്പൊൾ ജനനം മുതൽ കുരുടനായ
ഒരു മനുഷ്യനെ കണ്ടു * അപ്പൊൾ അവന്റെ ശിഷ്യന്മാർ ൨
അവനൊട ഗുരൊ ഇവൻ കുരുടനായി ജനിപ്പാനായിട്ട ആര
പാപം ചെയ്തു ഇവനൊ ഇവന്റെ അമ്മയപ്പന്മാരൊ എന്നു
ചൊദിച്ചു * യെശു ഉത്തരമായിട്ട അത ഇവൻ എങ്കിലും ഇ ൩
വന്റെ അമ്മയപ്പന്മാർ എങ്കിലും പാപം ചെയ്തതല്ല ദൈവ
ത്തിന്റെ ക്രിയകൾ ഇവനിൽ വെളിപ്പെടെണ്ടുന്നതിന്നായിട്ട
തന്നെ ആകുന്നു * പകൽ ഉള്ളപ്പൊൾ ഞാൻ എന്നെ അയ ൪
ച്ചവന്റെ ക്രിയകളെ പ്രവൃത്തിക്കെണ്ടുന്നതാകുന്നു രാവ വരു
ന്നു അപ്പൊൾ ഒരുത്തനും പ്രവൃത്തിപ്പാൻ കഴികയില്ല *
ഞാൻ ലൊകത്തിലുള്ളപ്പൊൾ ഞാൻ ലൊകത്തിന്റെ വെളിച്ച ൫
മാകുന്നു എന്നു പറഞ്ഞു * ഇപ്രകാരം പറഞ്ഞിട്ട അവൻ നി ൬
ലത്തിൽ തുപ്പി തുപ്പൽ കൊണ്ടു ചെറുണ്ടാക്കി ആ ചെറു കൊ
ണ്ടു കുരുടന്റെ കണ്ണുകളിൽ എഴുതി * പിന്നെ അവനൊട നീ ൭

പൊയി (അയക്കപ്പെട്ടവനെന്ന അൎത്ഥമുള്ള) ശീലൊഹാമെന്ന
കുളത്തിൽ കഴുകുക എന്ന പറഞ്ഞു അതുകൊണ്ട അവൻ പൊ
൭ യി കഴുകി കാഴ്ച പ്രാപിച്ചവനായി വരികയും ചെയ്തു * ആ
കയാൽ അയല്ക്കാരും അവൻ കുരുടനായിരുന്നു എന്ന മുമ്പെ
അവനെ കണ്ടിട്ടുള്ളവരും ഇരുന്നിട്ട ഭിക്ഷ യാചിച്ചവൻ ഇവ
൯ നല്ലയൊ എന്ന പറഞ്ഞു * ചിലർ ഇവൻ അവൻ തന്നെ
ആകുന്നു എന്ന പറഞ്ഞു എന്നാൽ മറ്റു ചിലർ ഇവൻ അവ
നൊടു സദൃശനാകുന്നു എന്ന പറഞ്ഞു എന്നാൽ അവൻ
൧൦ ഞാൻ തന്നെ അവൻ ആകുന്നു എന്ന പറഞ്ഞു * ഇതുകൊ
ണ്ട അവർ അവനൊടു നിന്റെ കണ്ണുകൾ എങ്ങിനെ തുറക്ക
൧൧ പ്പെട്ടു എന്ന പറഞ്ഞു * അവൻ ഉത്തരമായിട്ട യെശു വെന്ന
പെരുള്ള ഒരു മനുഷ്യൻ ചെറുണ്ടാക്കി എന്റെ കണ്ണുകളിൽ എ
ഴുതി എന്നൊടു നീ ശീലൊഹാമെന്ന കുളത്തിൽ പൊയി കഴുകു
ക എന്ന പറഞ്ഞു ഞാൻ പൊയി കഴുകി കാഴ്ച പ്രാപിക്കയും
൧൨ ചെയ്തു എന്ന പറഞ്ഞു * അപ്പൊൾ അവർ അവനൊട അ
വൻ എവിടെയാകുന്നു എന്ന പറഞ്ഞു ഞാൻ അറിയുന്നില്ല എ
൧൩ ന്ന അവൻ പറഞ്ഞു * അവർ മുമ്പെ കുരുടനായിരുന്നവനെ
൧൪ പറിശെന്മാരുടെ അടുക്കൽ കൊണ്ടുവന്നു * വിശെഷിച്ച യെ
ശു ചെറുണ്ടാക്കി അവന്റെ കണ്ണുകളെ തുറന്നപ്പൊൾ ശാബ
൧൫ ത ദിവസമായിരുന്നു * അതുകൊണ്ട പിന്നെയും പറിശെന്മാ
രും അവൻ എങ്ങിനെ കാഴ്ച പ്രാപിച്ചു എന്ന അവനൊടു
ചൊദിച്ചു അവൻ അവരൊടു അവൻ ചെറ എന്റെ കണ്ണുക
ളിന്മെൽ വെച്ചു പിന്നെ ഞാൻ കഴുകി ഇപ്പൊൾ കാണുന്നു എ
൧൬ ന്ന പറഞ്ഞു * അപ്പൊൾ പറിശെന്മാരിൽ ചിലർ ഈ മനുഷ്യൻ
ശാബത ദിവസം പ്രമാണിക്കുന്നില്ലായ്ക കൊണ്ട അവൻ ദൈ
വത്തിൽനിന്നല്ല എന്ന പറഞ്ഞു മറ്റു ചിലർ പാപിയായൊ
രു മനുഷ്യന ഇപ്രകാരമുള്ള അതിശയങ്ങളെ ചെയ്വാൻ എങ്ങി
നെ കഴിയും എന്ന പറഞ്ഞു ഇങ്ങിനെ അവരിൽ ഒരു പിരിച്ചി
൧൭ ലുണ്ടായി * അവർ പിന്നെയും കുരുടനൊടു നിന്റെ കണ്ണു
കളെ തുറന്നതുകൊണ്ട അവനെ കുറിച്ച നീ എന്ത പറയുന്നു
എന്ന പറഞ്ഞു അവൻ ഒരു ദീൎഘദൎശിയാകുന്നു എന്ന അവൻ
൧൮ പറഞ്ഞു * അപ്പൊൾ യെഹൂദന്മാർ അവൻ കുരുടനായിരുന്നു
പിന്നെ കാഴ്ച പ്രാപിച്ചു എന്ന തങ്ങൾ കാഴ്ച പ്രാപിച്ചവന്റെ
അമ്മയപ്പന്മാരെ വിളിക്കുവൊളത്തിന അവനെ കുറിച്ച വി
൧൯ ശ്വസിച്ചില്ല * പിന്നെ അവർ അവരൊടു കുരുടനായി ജനി
ച്ചു എന്ന നിങ്ങൾ പറയുന്ന നിങ്ങളുടെ പുത്രൻ ഇവൻ തന്നെ
യാകുന്നുവൊ അപ്രകാരമായാൽ ഇവൻ ഇപ്പൊൾ എങ്ങിനെ
൨൦ കാണുന്നു എന്ന ചൊദിച്ചു * അവന്റെ അമ്മയപ്പന്മാർ ഉ
ത്തരമായിട്ട ഇവൻ ഞങ്ങളുടെ പുത്രനാകുന്നു എന്നും ഇവൻ

കുരുടനായി ജനിച്ചു എന്നും ഞങ്ങൾ അറിയുന്നു* എന്നാൽ ൨൧
ഇവൻ ഇപ്പൊൾ എങ്ങിനെ കാണുന്നു എന്ന ഞങ്ങൾ അറി
യുന്നില്ല ഇവന്റെ കണ്ണുകളെ ആര തുറന്നു എന്നും ഞങ്ങൾ
അറിയുന്നില്ല ഇവൻ പ്രാപ്തിയുള്ളവനാകുന്നു ഇവനൊട ചൊ
ദിപ്പിൻ ഇവൻ തനിക്ക വെണ്ടി തന്നെ പറയും എന്ന പറ
ഞ്ഞു* അവന്റെ അമ്മയപ്പന്മാർ യെഹൂദന്മാരെ ഭയപ്പെട്ട ൨൨
തുകൊണ്ട ഇപ്രകാരം പറഞ്ഞു അതെന്തുകൊണ്ടെന്നാൽ ആ
രെങ്കിലും അവനെ ക്രിസ്തുവാകുന്നു എന്ന അനുസരിച്ചു പറ
ഞ്ഞാൽ അവൻ സഭയിൽനിന്ന പുറത്താക്കിക്കളയപ്പെടണ
മെന്ന യെഹൂദന്മാർ അതിന മുമ്പെ നിശ്ചയിച്ചിരുന്നു* ഇ ൨൩
തുകൊണ്ട ഇവൻ പ്രാപ്തിയുള്ളവനാകുന്നു ഇവനൊട ചൊദി
പ്പിൻ എന്ന അവന്റെ അമ്മയപ്പന്മാർ പറഞ്ഞു* അപ്പൊൾ ൨൪
അവർ കുരുടനായിരുന്ന മനുഷ്യനെ രണ്ടാം പ്രാവശ്യം വിളി
ച്ച അവനൊട ദൈവത്തിന സ്തുതിചെയ്ക ഈ മനുഷ്യൻ പാ
പിയാകുന്നു എന്ന ഞങ്ങൾ അറിയുന്നു എന്ന പറഞ്ഞു* അ ൨൫
പ്പൊൾ അവൻ ഉത്തരമായിട്ട അവൻ പാപിയാകുന്നുവൊ
(അല്ലയൊ) ഞാൻ അറിയുന്നില്ല ഞാൻ ഒന്നു അറിയുന്നു ഞാൻ
കുരുടനായിരുന്നു ഇപ്പൊൾ കാണുന്നു എന്ന പറഞ്ഞു* അ ൨൬
പ്പൊൾ അവർ പിന്നെയും അവനൊട അവൻ നിനക്ക എ
ന്തു ചെയ്തു നിന്റെ കണ്ണുകളെ എങ്ങിനെ തുറന്നു എന്ന പറ
ഞ്ഞു* അവൻ അവരൊട ഉത്തരമായിട്ട ഞാൻ മുമ്പെ നിങ്ങ ൨൭
ളൊട പറഞ്ഞുവല്ലൊ എന്നാൽ നിങ്ങൾ കെട്ടില്ല നിങ്ങൾ പി
ന്നെയും കെൾപ്പാൻ എന്തിന ഇച്ശിക്കുന്നു നിങ്ങൾക്കും അവ
ന്റെ ശിഷ്യന്മാരാകുവാൻ മനസ്സുണ്ടൊ എന്ന പറഞ്ഞു* അ ൨൮
പ്പൊൾ അവർ അവനെ നിന്ദിച്ച നീ അവന്റെ ശിഷ്യനാകു
ന്നു എന്നാൽ ഞങ്ങൾ മൊശെയുടെ ശിഷ്യന്മാരാകുന്നു* ദൈ ൨൯
വം മൊശയൊട സംസാരിച്ചു എന്ന ഞങ്ങൾ അറിയുന്നു എ
ന്നാൽ ഇവനൊ എവിടെനിന്നാകുന്നു എന്ന ഞങ്ങൾ അറിയു
ന്നില്ല എന്ന പറഞ്ഞു* ആ മനുഷ്യൻ ഉത്തരമായിട്ട അവ ൩൦
രൊട അവൻ എന്റെ കണ്ണുകളെ തുറന്നിട്ടും അവൻ എവിടെ
നിന്നാകുന്നു എന്ന നിങ്ങൾ അറിയാത്തതിൽ ആശ്ചര്യം ത
ന്നെ ആകുന്നു* അത്രയുമല്ല ദൈവം പാപികളെ ചെവിക്കൊ ൩൧
ള്ളുന്നില്ല എന്നും ഒരുത്തൻ ദൈവഭക്തനായിരുന്ന അവന്റെ
ഇഷ്ടപ്രകാരം ചെയ്താൽ അവൻ അവനെ ചെവിക്കൊള്ളുന്നു
എന്നും നാം അറിയുന്നു* കുരുടനായി ജനിച്ചവന്റെ കണ്ണു ൩൨
കളെ ഒരുത്തൻ തുറന്നു എന്നുള്ളത ലൊകമുണ്ടായ മുതൽ കെൾ
ക്കപ്പെട്ടില്ലല്ലൊ* ഇവൻ ദൈവത്തിൽനിന്നായില്ല എന്നുവരി ൩൩
കിൽ അവന ഒന്നും ചെയ്വാൻ കഴികയില്ലല്ലൊ എന്ന പറഞ്ഞു*
അവർ ഉത്തരമായിട്ട അവനൊട നീ മുഴുവനും പാപങ്ങളിൽ ൩൪

ജനിച്ചു നീ ഞങ്ങൾക്ക ഉപദെശിക്കുന്നുവൊ എന്ന പറഞ്ഞു
൩൫ അവനെ ഭ്രഷ്ടനാക്കി കളഞ്ഞു * അവർ അവനെ ഭ്രഷ്ടനാക്കി
കളഞ്ഞു എന്ന യെശു കെട്ടു പിന്നെ അവൻ അവനെ കണ്ടാ
റെ അവനൊടു നീ ദൈവത്തിന്റെ പുത്രനിൽ വിശ്വസിക്കു
൩൬ ന്നുവൊ എന്ന പറഞ്ഞു * അവൻ ഉത്തരമായിട്ട ഞാൻ അ
വനിൽ വിശ്വസിപ്പാനായിട്ട അവൻ ആരാകുന്നു കർത്താവെ
൩൭ എന്ന പറഞ്ഞു * യെശു അവനൊടു നീ അവനെ കണ്ടിട്ടുമു
ണ്ട നിന്നൊടു സംസാരിക്കുന്നവനും അവൻ തന്നെ ആകുന്നു
൩൮ എന്ന പറഞ്ഞു * എന്നാറെ അവൻ കർത്താവെ ഞാൻ വിശ്വ
സിക്കുന്നു എന്ന പറഞ്ഞ അവനെ വന്ദിച്ചു *
൩൯ പിന്നെ യെശു പറഞ്ഞു കാണാത്തവർ കാണ്മാനായിട്ടും കാ
ണുന്നവർ കുരുടരാകുവാനായിട്ടും ന്യായവിധിക്കായി ഞാൻ
൪൦ ഇഹലൊകത്തിലെക്ക വന്നിരിക്കുന്നു * അപ്പൊൾ പറിശെ
ന്മാരിൽ വെച്ച അവനൊടു കൂട ഉണ്ടായിരുന്നവർ ചിലർ ൟ
കാൎയ്യങ്ങളെ കെട്ടാറെ അവനൊടു ഞങ്ങളും കുരുടരാകുന്നുവൊ
൪൧ എന്ന പറഞ്ഞു * യെശു അവരൊടു നിങ്ങൾ കുരുടരായിരുന്നു
എങ്കിൽ നിങ്ങൾക്ക പാപമുണ്ടാകയില്ലയായിരിക്കും എന്നാൽ
ഞങ്ങൾ കാണുന്നു എന്ന നിങ്ങൾ ഇപ്പൊൾ പറയുന്നു ഇതു
കൊണ്ട നിങ്ങളുടെ പാപം നില്ക്കുന്നു എന്ന പറഞ്ഞു *

## ൧൦. അദ്ധ്യായം.

൧ ക്രിസ്തു വാതിലും നല്ല എടയനും ആകുന്നു എന്നുള്ളത.—
൧൯ അവനെ കുറിച്ച പല അഭിപ്രായങ്ങൾ.—൨൨ അ
വൻ താൻ ക്രിസ്തുവാകുന്നു എന്ന തന്റെ പ്രവൃത്തികൾ
കൊണ്ട ബൊധംവരുത്തുന്നത.

ഞാൻ സത്യമായിട്ട സത്യമായിട്ട നിങ്ങളൊടു പറയുന്നു ആ
ട്ടിൻ തൊഴുത്തിലെക്ക വാതിലിൽ കൂടി കടക്കാതെ മറ്റൊരു വ
ഴിയായി കരെറുന്നവൻ ആയവൻ ഒരു കള്ളനും മൊഷ്ടാവു
൨ മാകുന്നു * എന്നാൽ വാതിലിൽ കൂടി കടക്കുന്നവൻ ആടുകളു
൩ ടെ എടയനാകുന്നു * അവന വാതിൽ കാവല്ക്കാരൻ തുറക്കു
ന്നു ആടുകളും അവന്റെ ശബ്ദം കെൾക്കുന്നു അവനും തന്റെ
സ്വന്ത ആടുകളെ പെർ പറഞ്ഞ വിളിച്ച അവയെ പുറത്ത
൪ കൊണ്ടുപൊകുന്നു * പിന്നെ അവൻ തന്റെ ആടുകളെ പു
റത്ത കൊണ്ടുപൊകുമ്പൊൾ അവയുടെ മുമ്പെ നടക്കുന്നു ആ
ടുകളും അവന്റെ ശബ്ദം അറികകൊണ്ട അവ അവന്റെ പി
൫ ന്നാലെ ചെല്ലുന്നു * എന്നാൽ അവ അന്യന്മാരുടെ ശബ്ദം
അറിയായ്ക്കകൊണ്ട അവ അന്യന്റെ പിന്നാലെ പൊകാതെ
൬ അവനിൽനിന്ന ഓടിപ്പൊകും * ൟ ഉപമ യെശു അവരൊ
ടു പറഞ്ഞു എന്നാൽ അവൻ തങ്ങളൊടു പറഞ്ഞ കാൎയ്യങ്ങൾ

ഇന്നവ എന്ന അവർ അറിഞ്ഞില്ല * അപ്പൊൾ യെശു പി ൭
ന്നെയും അവരൊടു പറഞ്ഞു ഞാൻ ആടുകളുടെ വാതിലാകുന്നു
എന്ന ഞാൻ സത്യമായിട്ട സത്യമായിട്ട നിങ്ങളൊടു പറയുന്നു *
ഇനിക്ക മുമ്പെ വന്നവരെല്ലാവരും കള്ളന്മാരും മൊഷ്ടാക്കളും ൮
ആകുന്നു എന്നാലൊ ആടുകൾ അവരെ ചെവിക്കൊണ്ടില്ല *
ഞാൻ തന്നെ വാതിലാകുന്നു ഒരുത്തൻ എന്നാൽ അകത്ത ക ൯
ടക്കുന്നു എങ്കിൽ അവൻ രക്ഷപ്പെടും അത്രയുമല്ല അവൻ അ
കത്തും പുറത്തും വന്ന പൊയി മെച്ചിൽ കണ്ടുകിട്ടും * കള്ളൻ ൧൦
മൊഷ്ടിപ്പാനായിട്ടും കൊല്ലുവാനായിട്ടും നശിപ്പിപ്പാനായിട്ടും
അല്ലാതെ കണ്ട വരുന്നില്ല ഞാൻ അവൎക്ക ജീവനുണ്ടാകുവാ
നായിട്ടും പരിപൂൎണ്ണമായി ഉണ്ടാകുവാനായിട്ടും വന്നു * ഞാൻ ൧൧
നല്ല എടയനാകുന്നു നല്ല എടയൻ തന്റെ ജീവനെ ആടുകൾക്ക
വെണ്ടി കൊടുക്കുന്നു * എന്നാൽ എടയനാകാതെയും ആടു ൧൨
കൾ തനിക്ക സ്വന്തമില്ലാതെയും ഇരിക്കുന്ന കൂലിക്കാരൻ ചെ
ന്നായ വരുന്നത കണ്ട ആടുകളെ വിട്ട ഓടിപൊകുന്നു അ
പ്പൊൾ ചെന്നായ ആടുകളെ പിടിച്ച അവയെ ചിന്നിക്കു
ന്നു * എന്നാൽ കൂലിക്കാരൻ അവൻ കൂലിക്കാരനാകകൊണ്ടും ൧൩
ആടുകൾക്ക വെണ്ടി വിചാരപ്പെടായ്കകൊണ്ടും ഓടിപൊകു
ന്നു * ഞാൻ നല്ല എടയനാകുന്നു പിതാവ എന്നെ അറിയു ൧൪
ന്നതു പൊലെയും ഞാൻ പിതാവിനെ അറിയുന്നതു പൊലെ
യും ഞാൻ ഇനിക്കുള്ള ആടുകളെ അറിയുന്നവനും ഇനിക്കുള്ള
വയാൽ അറിയപ്പെട്ടവനും ആകുന്നു * ഞാൻ എന്റെ ജീവ ൧൫
നെ ആടുകൾക്ക വെണ്ടി വെക്കുന്നു * വിശെഷിച്ചും ഈ തൊ ൧൬
ഴുത്തിലുള്ളവയല്ലാത്ത മററ ആടുകൾ ഇനിക്കുണ്ട അവയെയും
ഞാൻ കൊണ്ടുവരെണ്ടുന്നതാകുന്നു അവയും എന്റെ ശബ്ദം
കെൾക്കും പിന്നെ ഒരു ആട്ടിൻകൂട്ടവും ഒരു എടയനും ഉണ്ടാകും *
ഇത നിമിത്തമായിട്ട ഞാൻ എന്റെ ജീവനെ പിന്നെയും എ ൧൭
ടുത്തുകൊൾവാനായിട്ട അത വെക്കുന്നതുകൊണ്ട എന്റെ പി
താവ എന്നെ സ്നെഹിക്കുന്നു * ഒരുത്തനും അത എന്നിൽനി ൧൮
ന്ന വാങ്ങുന്നില്ല ഞാനായിട്ട തന്നെ അത വെക്കുന്നു അത
വെപ്പാൻ ഇനിക്ക അധികാരമുണ്ട അത പിന്നെയും എടുത്തു
കൊൾവാൻ ഇനിക്ക അധികാരവുമുണ്ട ഈ കല്പന ഞാൻ എ
ന്റെ പിതാവിൽനിന്ന പരിഗ്രഹിച്ചു * അപ്പൊൾ ഈ വച ൧൯
നങ്ങൾ ഹെതുവായിട്ട യെഹൂദന്മാരിൽ പിന്നെയും ഒരു പി
രിച്ചിലുണ്ടായി * അവരിൽ പലരും അവന ഒരു പിശാചു ൨൦
ണ്ട ഭ്രാന്തനാകുന്നു നിങ്ങൾ അവനെ എന്തിന ചെവിക്കൊ
ള്ളുന്നു എന്ന പറഞ്ഞു * മററു ചിലർ ഇവ പിശാചുള്ളവന്റെ ൨൧
വചനങ്ങളല്ല ഒരു പിശാചിന കുരുടരുടെ കണ്ണുകളെ തുറപ്പാൻ
കഴിയുമൊ എന്ന പറഞ്ഞു *

൨൨ പിന്നെ യെറുശലമിൽ ദൈവാലയ പ്രതിഷ്ഠയുടെ പെരു
൨൩ നാൾ ആയിരുന്നു വൎഷകാലവുമായിരുന്നു* വിശെഷിച്ച
യെശു ദൈവാലയത്തിൽ ശൊലൊമൊന്റെ മണ്ഡപത്തിൽ
൨൪ നടന്നുകൊണ്ടിരുന്നു* അപ്പൊൾ യെഹൂദന്മാർ അവനെ വ
ളഞ്ഞ അവനൊടു നീ എത്രത്തൊളം ഞങ്ങളുടെ ആത്മാവിനെ
സംശയിപ്പിക്കുന്നു നീ ക്രിസ്തുവാകുന്നു എങ്കിൽ ഞങ്ങളൊട സ്പ
൨൫ ഷ്ടമായിട്ട പറക എന്ന പറഞ്ഞു* യെശു അവരൊട ഉത്തര
മായിട്ട ഞാൻ നിങ്ങളൊടു പറഞ്ഞു എങ്കിലും നിങ്ങൾ വിശ്വ
സിക്കുന്നില്ല ഞാൻ എന്റെ പിതാവിന്റെ നാമത്തിൽ ചെ
യ്യുന്ന പ്രവൃത്തികളായവ തന്നെ എന്നെ കുറിച്ച സാക്ഷിപ്പെ
൨൬ ടുത്തുന്നു* എന്നാലും നിങ്ങൾ വിശ്വസിക്കുന്നില്ല എന്തുകൊ
ണ്ടെന്നാൽ ഞാൻ നിങ്ങളൊടു പറഞ്ഞ പ്രകാരം നിങ്ങൾ എ
൨൭ ന്റെ ആടുകളിലുള്ളവരല്ല* എന്റെ ആടുകൾ എന്റെ ശബ്ദം
കെൾക്കുന്നു അത്രയുമല്ല ഞാൻ അവയെ അറിയുന്നു അവയും
൨൮ എന്റെ പിന്നാലെ വരുന്നു* വിശെഷിച്ചും ഞാൻ അവെ
ക്ക നിത്യ ജീവനെ കൊടുക്കുന്നു അവ ഒരുനാളും നശിച്ചുപൊ
കയുമില്ല ഒരുത്തനും അവയെ എന്റെ കയ്യിൽനിന്ന പറിച്ചു
൨൯ കളകയുമില്ല* അവയെ ഇനിക്ക തന്നിട്ടുള്ള എന്റെ പി
താവ എല്ലാവരെക്കാളും വലിയവനാകുന്നു ഒരുത്തനും അവ
യെ എന്റെ പിതാവിന്റെ കയ്യിൽനിന്ന പറിച്ചു കളവാൻ
൩൦ കഴികയില്ല* ഞാനും പിതാവും ഒന്നായിരിക്കുന്നു എന്ന
൩൧ പറഞ്ഞു* അപ്പൊൾ യെഹൂദന്മാർ അവനെ എറിവാനായി
൩൨ ട്ട പിന്നെയും കല്ലുകളെടുത്തു* യെശു അവരൊട ഉത്തരമാ
യിട്ട ഞാൻ എന്റെ പിതാവിൽനിന്ന അനെകം നല്ല ക്രിയക
ളെയും നിങ്ങൾക്ക കാണിച്ചിട്ടുണ്ട അവയിൽ എത ക്രിയയുടെ
നിമിത്തം നിങ്ങൾ എന്നെ കല്ലു കൊണ്ട എറിയുന്നു എന്ന പ
൩൩ റഞ്ഞു* യെഹൂദന്മാർ അവനൊട ഉത്തരമായിട്ട ഒരു നല്ല ക്രി
യയുടെ നിമിത്തം ഞങ്ങൾ നിന്നെ കല്ലു കൊണ്ടെറിയുന്നില്ല
ദൈവദൂഷണത്തിൻ നിമിത്തവും മനുഷ്യനാകുന്ന നീ നിന്നെ
തന്നെ ദൈവമാക്കുന്നതുകൊണ്ടും അത്രെ എന്ന പറഞ്ഞു*
൩൪ യെശു അവരൊട ഉത്തരമായിട്ട നിങ്ങൾ ദൈവങ്ങളാകുന്നു
എന്ന ഞാൻ പറഞ്ഞു എന്ന നിങ്ങളുടെ വെദത്തിൽ എഴുതി
൩൫ യിരിക്കുന്നില്ലയൊ* ദൈവത്തിന്റെ വചനം ആൎക്ക ഉണ്ടാ
യിയൊ അവരെ ദൈവങ്ങളെന്ന അവൻ ചൊല്ലുന്നു എങ്കിൽ
൩൬ (വെദവാക്യവും ലംഘിക്കപ്പെടുവാൻ കഴികയില്ലല്ലൊ)* പി
താവ ശുദ്ധമാക്കി ലൊകത്തിലെക്ക അയച്ചിട്ടുള്ളവനെ കുറിച്ച
ഞാൻ ദൈവത്തിന്റെ പുത്രനാകുന്നു എന്ന നിങ്ങളൊടു പറ
ഞ്ഞതുകൊണ്ട നീ ദൈവദൂഷണം പറയുന്നു എന്ന നിങ്ങൾ
൩൭ പറയുന്നുവൊ* ഞാൻ എന്റെ പിതാവിന്റെ ക്രിയകളെ

ചെയ്യുന്നില്ല എങ്കിൽ നിങ്ങൾ എന്നെ വിശ്വസിക്കെണ്ട * എ ൩൮
ന്നാൽ ഞാൻ ചെയ്യുന്നു എങ്കിൽ നിങ്ങൾ എന്നെ വിശ്വസി
ക്കുന്നില്ല എങ്കിലും പിതാവ എന്നിലും ഞാൻ അവനിലുമാകു
ന്നു എന്ന നിങ്ങൾ അറിഞ്ഞ വിശ്വസിക്കെണ്ടുന്നതിന ആ
ക്രിയകളെ വിശ്വസിപ്പിൻ എന്ന പറഞ്ഞു * അതുകൊണ്ട ൩൯
അവർ പിന്നെയും അവനെ പിടിപ്പാൻ അന്വെഷിച്ചു എ
ന്നാൽ അവൻ അവരുടെ കയ്യിൽനിന്ന പുറപ്പെട്ടു * യൊർ ൪൦
ദാന്റെ അക്കരയിൽ യൊഹന്നാൻ മുമ്പെ ബപ്തിസ്മപ്പെടു
ത്തിയ സ്ഥലത്തിലെക്ക പൊയി അവിടെ പാൎത്തു * പലരും ൪൧
അവന്റെ അടുക്കൽ വന്ന യൊഹന്നാൻ ഒരു അത്ഭുതവും ചെ
യ്തിട്ടില്ല എന്നാലും ഇവനെ കുറിച്ച യൊഹന്നാൻ പറഞ്ഞ
തൊക്കയും സത്യമായിരുന്നു എന്ന പറഞ്ഞു * അവിടെ പ ൪൨
ലരും അവനിൽ വിശ്വസിക്കയും ചെയ്തു *

## ൧൧. അദ്ധ്യായം.

൧ ക്രിസ്തു ലാസറസിനെ ജീവിപ്പിക്കുന്നത.—൪൭ അവന വിരൊധമായി ആചാൎയ്യന്മാരും പറിശെന്മാരും ഒരു വിചാരസംഘം കൂട്ടുന്നത.

പിന്നെ മറിയയുടെയും അവളുടെ സഹൊദരിയായ മാൎത്താ
യുടെയും ഗ്രാമമായ ബെതാനിയായിലുള്ള ലാസറസ എന്നൊ
രുത്തൻ രൊഗിയായിരുന്നു * (ആ മറിയ കൎത്താവിനെ പരിമ ൨
ളതൈലം കൊണ്ട പൂശി തന്റെ തലമുടി കൊണ്ട അവന്റെ കാ
ലുകളെ തുവൎത്തിട്ടുള്ളവൾ തന്നെ ആയിരുന്നു അവളുടെ സ
ഹൊദരനായ ലാസറസ രൊഗിയായിരുന്നു) * ഇതുകൊ ൩
ണ്ട അവന്റെ സഹൊദരിമാർ കൎത്താവെ കണ്ടാലും നീ സ്നെ
ഹിക്കുന്നവൻ രൊഗിയായിരിക്കുന്നു എന്ന അവന്റെ അടു
ക്കൽ പറഞ്ഞയച്ചു * യെശു അതു കെട്ടാറെ ഈ രൊഗം ൪
മരണത്തിലെക്കല്ല ദൈവത്തിന്റെ പുത്രൻ അതിനാൽ മഹ
ത്വപ്പെടെണ്ടുന്നതിന ദൈവത്തിന്റെ മഹത്വത്തിനായ്ക്കൊ
ണ്ട തന്നെ ആകുന്നു എന്ന പറഞ്ഞു * വിശെഷിച്ച യെശു ൫
മാൎത്തായെയും അവളുടെ സഹൊദരിയെയും ലാസറസിനെ
യും സ്നെഹിച്ചു * ഇതുകൊണ്ട അവൻ രൊഗിയായിരിക്കുന്നു ൬
എന്ന അവൻ കെട്ടപ്പൊൾ അവൻ ഇരുന്ന സ്ഥലത്തിൽ ത
ന്നെ പിന്നെ രണ്ടു ദിവസം താമസിച്ചു * പിന്നെ അതിന്റെ ൭
ശെഷം അവൻ തന്റെ ശിഷ്യന്മാരൊട നാം വീണ്ടും യെഹൂ
ദിയായിലെക്ക പൊക എന്ന പറയുന്നു * ശിഷ്യന്മാർ അവ ൮
നൊട ഗുരൊ ഇപ്പൊൾ തന്നെ യെഹൂദന്മാർ നിന്നെ കല്ലെറി
വാൻ അന്വെഷിച്ചുവല്ലൊ നീ വീണ്ടും അവിടെക്ക പൊകു
ന്നുവൊ എന്ന പറയുന്നു * യെശു ഉത്തരമായിട്ട പകലിന ൯

പന്ത്രണ്ട മണിനെരമില്ലയൊ ഒരുത്തൻ പകൽ നെരത്ത നട
ക്കുന്നു എങ്കിൽ അവൻ ൟ ലൊകത്തിന്റെ വെളിച്ചം കാണു
൧൦ ന്നതുകൊണ്ട ഇടറുന്നില്ല * എന്നാൽ ഒരുത്തൻ രാത്രിനെര
ത്ത നടക്കുന്നു എങ്കിൽ വെളിച്ചം അവനിൽ ഇല്ലായ്കകൊ
൧൧ ണ്ട അവൻ ഇടറുന്നു എന്ന പറഞ്ഞു * അവൻ ൟ കാൎയ്യങ്ങ
ളെ പറഞ്ഞു അതിന്റെ ശെഷം അവൻ അവരൊട നമ്മു
ടെ സ്നെഹിതനായ ലാസറസ ഉറങ്ങുന്നു എന്നാലും ഞാൻ അ
൧൨ വനെ ഉണൎത്തുവാനായിട്ട പൊകുന്നു എന്ന പറഞ്ഞു * അ
പ്പൊൾ അവന്റെ ശിഷ്യന്മാർ കൎത്താവെ അവൻ ഉറങ്ങുന്നു
൧൩ എങ്കിൽ അവൻ സൌഖ്യപ്പെടും എന്ന പറഞ്ഞു * എന്നാൽ
യെശു അവന്റെ മരണത്തെ കുറിച്ച പറഞ്ഞു എന്നാലൊ അ
വൻ നിദ്രാശയനത്തെ കുറിച്ച പറഞ്ഞു എന്ന അവർ നിരൂപി
൧൪ ച്ചു * അപ്പൊൾ യെശു അവരൊട സ്പഷ്ടമായിട്ട പറഞ്ഞു ലാ
൧൫ സറസ മരിച്ചു * നിങ്ങൾ വിശ്വസിക്കെണ്ടുന്നതിന്ന ഞാൻ
അവിടെ ഇല്ലാതെയിരുന്നതുകൊണ്ട നിങ്ങളുടെ നിമിത്തമായി
ട്ട ഞാൻ സന്തൊഷപ്പെടുന്നു എങ്കിലും നാം അവന്റെ അടു
൧൬ ക്കൽ പൊക * അപ്പൊൾ ദിദുമൊസെന്ന ചൊല്ലപ്പെടുന്ന
തൊമാസ തനിക്ക സമശിഷ്യന്മാരൊട അവനൊട കൂട മരി
ക്കെണ്ടുന്നതിന്നായിട്ട നാമും പൊക എന്ന പറഞ്ഞു *
൧൭ അപ്പൊൾ യെശു വന്നാറെ അവൻ പ്രെതക്കല്ലറയിൽ വെ
൧൮ ക്കപ്പെട്ട നാല ദിവസമായി എന്ന കണ്ടു * എന്നാൽ ബെതാ
നിയാ യെറുശലമിന്ന സമീപെ എകദെശം പതിനഞ്ച സ്ഥാ
൧൯ ദി ദൂരമായിരുന്നു * വിശെഷിച്ചും യെഹൂദന്മാരിൽ പലരും
മാൎത്തായുടെ അടുക്കലും മറിയയുടെ അടുക്കലും അവരുടെ സ
ഹൊദരനെ കുറിച്ച അവരെ ആശ്വസിപ്പിപ്പാൻ വന്നിരുന്നു *
൨൦ പിന്നെ യെശു വരുന്നു എന്ന മാൎത്താ കെട്ടപ്പൊൾ തന്നെ അ
വൾ അവനെ എതിരെല്പാൻ പൊയി എന്നാൽ മറിയ വീട്ടിൽ
൨൧ തന്നെ ഇരുന്നു * അപ്പൊൾ മാൎത്താ യെശുവിനൊട കൎത്താ
വെ നീ ഇവിടെ ഉണ്ടായിരുന്നു എങ്കിൽ എന്റെ സഹൊദരൻ
൨൨ മരിക്കയില്ലയായിരുന്നു * എന്നാലും ഇപ്പൊളും നീ ദൈവ
ത്തൊട എന്തെങ്കിലും ചൊദിച്ചാൽ അത ദൈവം നിനക്ക ത
൨൩ രുമെന്ന ഞാൻ അറിയുന്നു എന്ന പറഞ്ഞു * യെശു അവ
ളൊട നിന്റെ സഹൊദരൻ പിന്നെയും ഉയിൎത്തെഴുനീല്ക്കും
൨൪ എന്ന പറയുന്നു * മാൎത്താ അവനൊട ഒടുക്കത്തെ ദിവസ
ത്തിൽ ഉയിൎപ്പിങ്കൽ അവൻ പിന്നെയും ഉയിൎത്തെഴുനീല്ക്കു
൨൫ മെന്ന ഞാൻ അറിയുന്നു എന്ന പറയുന്നു * യെശു അവ
ളൊട ഞാൻ തന്നെ ഉയിൎപ്പും ജീവനും ആകുന്നു എന്നിൽ
൨൬ വിശ്വസിക്കുന്നവൻ മരിച്ചാലും ജീവിക്കും * ആരെങ്കിലും ജീ
വിച്ച എന്നിൽ വിശ്വസിക്കുന്നുവൊ അവൻ ഒരുനാളും മരി

ക്കയില്ല ഇത നീ വിശ്വസിക്കുന്നുവൊ എന്ന പറഞ്ഞു • അ ൨൭
വൾ അവനൊട ഉവ്വ കൎത്താവെ നീ ലൊകത്തിലെക്ക വരു
വാനുള്ള ദൈവത്തിന്റെ പുത്രനായ ക്രിസ്തുവാകുന്നു എന്ന
ഞാൻ വിശ്വസിച്ചിരിക്കുന്നു എന്ന പറയുന്നു • പിന്നെ ഇ ൨൮
പ്രകാരം പറഞ്ഞതിന്റെ ശെഷം അവൾ പൊയി തന്റെ സ
ഹൊദരിയായ മറിയയെ രഹസ്യമായി വിളിച്ച ഗുരു വന്ന നി
ന്നെ വിളിക്കുന്നു എന്ന പറഞ്ഞു • അവൾ ഇതു കെട്ടപ്പൊൾ ൨൯
തന്നെ വെഗം എഴുനീറ്റ അവന്റെ അടുക്കൽ വന്നു • അന്ന ൩൦
യെശു ഗ്രാമത്തിലെക്ക വരാതെ മാൎത്താ അവനെ എതിരെറ്റ
സ്ഥലത്തിൽ തന്നെ ആയിരുന്നു • അപ്പൊൾ അവളൊടു കൂട ൩൧
വീട്ടിലിരുന്ന അവളെ ആശ്വസിപ്പിച്ചിട്ടുള്ള യെഹൂദന്മാർ മ
റിയയെ വെഗം എഴുനീറ്റ പുറപ്പെട്ടു പൊകുന്നത കണ്ടിട്ട അ
വൾ പ്രെതക്കല്ലറയുടെ അടുക്കൽ അവിടെ ദുഃഖിപ്പാനായിട്ട
പൊകുന്നു എന്ന പറഞ്ഞ അവളുടെ പിന്നാലെ ചെന്നു • പി ൩൨
ന്നെ മറിയ യെശു ഇരിക്കുന്നെടത്തെക്ക വന്ന അവനെ കണ്ട
പ്പൊൾ അവന്റെ പാദങ്ങളിൽ വീണ അവനൊട കൎത്താവെ
നീ ഇവിടെ ഉണ്ടായിരുന്നു എങ്കിൽ എന്റെ സഹൊദരൻ മരി
ക്കയില്ലയായിരുന്നു എന്ന പറഞ്ഞു • അതുകൊണ്ട അവൾ ൩൩
കരയുന്നതിനെയും അവളൊടു കൂട വന്ന യെഹൂദന്മാർ കരയു
ന്നതിനെയും യെശു കണ്ടപ്പൊൾ അവൻ ആത്മാവിൽ ഞെരു
ങ്ങി വ്യാകുലപ്പെട്ടു • നിങ്ങൾ അവനെ എവിടെ വെച്ചു എ ൩൪
ന്നും പറഞ്ഞു അവർ അവനൊട കൎത്താവെ വന്ന നൊക്ക എ
ന്ന പറഞ്ഞു • യെശു കണ്ണുനീർ ഒഴുക്കി • അപ്പൊൾ യെ ൩൫ ൩൬
ഹൂദന്മാർ കണ്ടാലും അവൻ അവനെ എത്രെ സ്നെഹിച്ചു എ
ന്ന പറഞ്ഞു • എന്നാൽ അവരിൽ ചിലർ കുരുടന്റെ കണ്ണു ൩൭
കളെ തുറന്നിട്ടുള്ള ഇവന ഇവനെയും മരിക്കാതെ ആക്കുവാൻ
കഴികയില്ലയായിരുന്നുവൊ എന്ന പറഞ്ഞു • അതുകൊണ്ട ൩൮
യെശു പിന്നെയും തങ്കൽ ഞെരുങ്ങികൊണ്ട പ്രെതക്കല്ലറയുടെ
അരികെ വന്നു അത ഒരു ഗുഹയായിരുന്നു അതിന്മെൽ ഒരു
കല്ലും വെക്കപ്പെട്ടിരുന്നു • യെശു കല്ല നീക്കികളവിൻ എന്ന ൩൯
പറഞ്ഞു മരിച്ചവന്റെ സഹൊദരിയായ മാൎത്താ അവനൊട്ടു
കൎത്താവെ ഇപ്പൊൾ അവന നാറ്റം പിടിച്ചിരിക്കും എന്തുകൊ
ണ്ടെന്നാൽ ഇന്ന നാലാം ദിവസമാകുന്നു എന്ന പറയുന്നു •
യെശു അവളൊടു നീ വിശ്വസിച്ചാൽ നീ ദൈവത്തിന്റെ മ ൪൦
ഹത്വം കാണുമെന്ന ഞാൻ നിന്നൊട്ടു പറഞ്ഞിട്ടില്ലയൊ എന്ന
പറയുന്നു • അപ്പൊൾ അവർ മരിച്ചവൻ വെക്കപ്പെട്ട സ്ഥ ൪൧
ലത്തിൽനിന്ന കല്ല നീക്കികളഞ്ഞു എന്നാറെ യെശു തന്റെ ക
ണ്ണുകളെ ഉയൎത്തി പിതാവെ നീ എന്നെ ചെവികൊണ്ടതുകൊ
ണ്ട ഞാൻ നിനക്ക വന്ദനം ചെയ്യുന്നു • നീ എപ്പൊഴും എന്നെ ൪൨

ചെവിക്കൊള്ളുന്നു എന്ന ഞാൻ അറിഞ്ഞിരുന്നു എന്നാലും
ചുറ്റും നില്ക്കുന്ന ജനങ്ങൾ നീ എന്നെ അയച്ചു എന്ന വിശ്വസി
ക്കെണ്ടുന്നതിന അവരുടെ നിമിത്തമായിട്ട ഞാൻ ഇത പറ
൪൩ ഞ്ഞു എന്ന പറഞ്ഞു * ഇപ്രകാരം പറഞ്ഞിട്ട അവൻ ലാസറ
സെ പുറത്തു വരിക എന്ന ഒരു മഹാ ശബ്ദത്തൊട വിളിച്ചു *
൪൪ അപ്പൊൾ മരിച്ചവൻ കൈകളും കാലുകളും പ്രെതശീലകൾ
കൊണ്ട കെട്ടപ്പെട്ടവനായി പുറത്തു വന്നു അവന്റെ മുഖവും
ഒരു ശീല കൊണ്ട ചുറ്റും കെട്ടപ്പെട്ടിരുന്നു യെശു അവരൊട
അവനെ കെട്ടഴിച്ച പൊകുവാൻ വിടുവിൻ എന്ന പറയുന്നു *
൪൫ അപ്പൊൾ മറിയയുടെ അടുക്കൽ വന്ന യെശു ചെയ്യ കാൎയ്യങ്ങ
ളെ കണ്ടിട്ടുള്ള യെഹൂദന്മാരിൽ വെച്ച പലരും അവനിൽ വി
൪൬ ശ്വസിച്ചു * എന്നാൽ അവരിൽ ചിലർ പറിശെന്മാരുടെ അ
ടുക്കൽ പൊയി യെശു ചെയ്തിട്ടുള്ള കാൎയ്യങ്ങളെ അവരൊട അ
റിയിച്ചു *

൪൭ അപ്പൊൾ പ്രധാനാചാൎയ്യന്മാരും പറിശെന്മാരും ഒരു വി
സ്താരസംഘം കൂട്ടി നാം എന്ത ചെയ്യുന്നു അതെന്തുകൊണ്ടെ
ന്നാൽ ൟ മനുഷ്യൻ അനെകം അത്ഭുതങ്ങളെ ചെയ്യുന്നു *
൪൮ നാം അവനെ ഇപ്രകാരം വിട്ടെച്ചാൽ എല്ലാവരും അവനിൽ
വിശ്വസിക്കും അത്രയുമല്ല റൊമക്കാർ വന്ന നമ്മുടെ സ്ഥല
൪൯ വും ജാതിയും എടുത്തുകൊള്ളുമെന്ന പറഞ്ഞു * എന്നാറെ അ
വരിൽ ഒരുത്തൻ ആ വൎഷത്തിൽ പ്രധാനാചാൎയ്യനായ കയ്യാ
൫൦ ഫ അവരൊട നിങ്ങൾ ഒന്നും അറിയുന്നില്ല * ജാതി ഒക്കയും
നശിച്ചുപൊകാതെ ഒരു മനുഷ്യൻ ജനത്തിന്ന വെണ്ടി മരി
ക്കുന്നത നമുക്ക യൊഗ്യമാകുന്നു എന്ന നിങ്ങൾ വിചാരിക്കു
൫൧ ന്നതുമില്ല എന്ന പറഞ്ഞു * എന്നാൽ ഇത അവൻ താനായി
ട്ട പറയാതെ അവൻ ആ വൎഷത്തിൽ പ്രധാനാചാൎയ്യനാക
കൊണ്ട യെശു ആ ജാതിക്ക വെണ്ടി മരിക്കുമെന്ന ദീൎഘദൎശ
൫൨ നമായിട്ട പറഞ്ഞു * ആ ജാതിക്ക വെണ്ടി മാത്രവുമല്ല ചിന്ന
പ്പെട്ടിരിക്കുന്നവരായി ദൈവത്തിന്റെ മക്കളായവരെ അവൻ
൫൩ ഒന്നായിട്ട കൂട്ടെണ്ടുന്നതിന്നും കൂടയാകുന്നു * അപ്പൊൾ ആ
ദിവസം മുതൽ അവർ അവനെ കൊല്ലുവാനായിട്ട കൂടി ആ
൫൪ ലൊചന ചെയ്തു * അതുകൊണ്ട യെശു പിന്നെ യെഹൂദ
ന്മാരുടെ ഇടയിൽ പരസ്യമായി സഞ്ചരിക്കാതെ അവിടെനി
ന്ന വനത്തിന്ന സമീപത്തുള്ള ഒരു ദെശത്തിൽ എപ്രായിമെ
ന്ന ചൊല്ലപ്പെട്ട നഗരത്തിലെക്ക പൊയി അവിടെ തന്റെ
൫൫ ശിഷ്യന്മാരൊട കൂട പാൎത്തു * അന്ന യെഹൂദന്മാരുടെ പെസ
ഹാ സമീപിച്ചിരുന്നു പെസഹായ്ക്കു മുമ്പെ ആ നാട്ടിൽനിന്ന
പലരും തങ്ങളെ ശുദ്ധംചെയ്യെണ്ടുന്നതിന യെറുശലമിലെക്ക
൫൬ പൊയി * അപ്പൊൾ അവർ യെശുവിനെ അമ്പെഷിച്ച

ദൈവാലയത്തിൽ നില്ക്കുമ്പൊൾ തമ്മിൽ തമ്മിൽ നിങ്ങൾക്ക
എങ്ങിനെ തൊന്നുന്നു അവൻ പെരുനാളിന്ന വരികയില്ല (എ
ന്നൊ) എന്ന പറഞ്ഞു * എന്നാൽ പ്രധാനാചാൎയ്യന്മാരും പറി ൫൭
ശെന്മാരും അവനെ പിടിപ്പാനായിട്ട അവൻ ഇരിക്കുന്നെടം
യാതൊരുത്തനും അറിഞ്ഞാൽ അത അറിയിക്കെണമെന്ന അ
വർ കല്പന കൊടുത്തിരുന്നു *

## ൧൨. അദ്ധ്യായം.

൧ യെശു തന്റെ കാലുകളെ കഴുകിയ മറിയെക്കായി ഒഴിക
ഴിവ പറയുന്നത.—൧൨ അവൻ യെറുശലമിലെക്ക കരെ
റുന്നത.

അപ്പൊൾ പെസഹായ്ക്ക ആറു ദിവസം മുമ്പെ യെശു ബെ
താനിയായ്ക്ക വന്നു അവിടെ മരിച്ചിരുന്നവനായി താൻ മരി
ച്ചവരിൽനിന്ന ഉയിൎപ്പിച്ചവനായ ലാസറസ ഉണ്ടായിരുന്നു*
അവിടെ അവർ അവന ഒരു അത്താഴം ഉണ്ടാക്കി എന്നാറെ ൨
മാൎത്താ ശുശ്രൂഷചെയ്തു എന്നാലൊ ലാസറസ അവനൊടു കൂ
ടി ഭക്ഷണത്തിന്നിരുന്നവരിൽ ഒരുത്തനായിരുന്നു * അ ൩
പ്പൊൾ മറിയ ഒരു റാത്തൽ വില എറിയതായ നറുദതൈലം
എടുത്തിട്ട യെശുവിന്റെ കാലുകളിൽ തെച്ചു തന്റെ തലമുടി
കൊണ്ട അവന്റെ കാലുകളെ തുവൎത്തി ആ തൈലത്തിന്റെ
പരിമളത്താൽ വീട നിറയപ്പെട്ടു * അപ്പൊൾ അവന്റെ ശി ൪
ഷ്യന്മാരിൽ ഒരുത്തനായി അവനെ കാണിച്ചുകൊടുപ്പാനുള്ളവ
നായി ശിമൊന്റെ പുത്രനായ യെഹൂദ ഇസ്കറിയൊത്ത* എ ൫
ന്തുകൊണ്ട ൩൦൦ തൈലം മുന്നൂറു പണത്തിന വിററ ദരിദ്രക്കാ
ൎക്ക കൊടുക്കപ്പെടാത്തത എന്ന പറഞ്ഞു * അവൻ ദരിദ്രക്കാ ൬
ൎക്കായി വിചാരപ്പെട്ടതുകൊണ്ടല്ല അവൻ കള്ളനാകകൊണ്ടും
തനിക്ക മടിശ്ശീല ഉണ്ടായിട്ട അതിൽ ഇടപ്പെട്ടത ചുമന്നതുകൊ
ണ്ടും അത്രെ ഇത പറഞ്ഞത * അപ്പൊൾ യെശു അവളെ ൭
വിട എന്നെ കല്ലറയിൽ അടക്കുന്ന ദിവസത്തിന്നായിട്ട അ
വൾ ഇത സംഗ്രഹിച്ചു * എന്തുകൊണ്ടെന്നാൽ നിങ്ങൾക്ക ൮
ദരിദ്രക്കാർ എപ്പൊഴും നിങ്ങളൊടു കൂട ഉണ്ട നിങ്ങൾക്ക ഞാൻ
എപ്പൊഴും ഇരിക്കുന്നില്ല താനും എന്ന പറഞ്ഞു *
അതുകൊണ്ട യെഹൂദന്മാരിൽ വളര ജനങ്ങൾ അവൻ അ ൯
വിടെ ഉണ്ട എന്ന അറിഞ്ഞു യെശുവിന്റെ നിമിത്തമായിട്ട
മാത്രമല്ല അവൻ മരിച്ചവരിൽനിന്ന ഉയിൎപ്പിച്ചിട്ടുള്ള ലാസറ
സിനെ കാണ്മാനായിട്ടും വന്നു * എന്നാൽ പ്രധാനാചാൎയ്യ ൧൦
ന്മാർ ലാസറസിനെയും കൂട കൊല്ലുവാനായിട്ട ആലൊചന
ചെയ്തു * അതെന്തുകൊണ്ടെന്നാൽ അവൻ ഹെതുവായിട്ട ൧൧
യെഹൂദന്മാരിൽ പലരും പൊയി യെശുവിൽ വിശ്വസിച്ചു *

൧൨ പിറെറ ദിവസം പെരുനാളിന വന്നിട്ടുള്ള വളര ജനങ്ങൾ
യെശു യെറുശലമിലെക്ക വരുന്നുണ്ട എന്ന കെൾക്കകൊണ്ട *
൧൩ കുരുത്തൊലകളെ എടുത്ത അവനെ എതിരെല്ക്കുന്നതിനായിട്ട
പുറപ്പെട്ടുപൊയി ഒശാന കൎത്താവിന്റെ നാമത്തിൽ വരുന്ന
ഇസ്രായെലിന്റെ രാജാവ സ്തൊത്രം ചെയ്യപ്പെട്ടവനാകുന്നു
൧൪ എന്ന വിളിച്ച പറഞ്ഞു * പിന്നെ യെശു ഒരു കഴുതക്കുട്ടിയെ
൧൫ കണ്ടാറെ അതിന്മെൽ കയറിയിരുന്നു * സിയൊന്റെ പുത്രി
ഭയപ്പെടരുത കണ്ടാലും നിന്റെ രാജാവ ഒരു കഴുത ആണ്കുട്ടി
യിന്മെൽ ഇരുന്നുകൊണ്ട വരുന്നു എന്ന എഴുതിയിരിക്കുന്ന
൧൬ പ്രകാരം തന്നെ * എന്നാൽ ൟ കാൎയ്യങ്ങളെ അവന്റെ ശി
ഷ്യന്മാർ ആദിയിൽ തിരിച്ചറിഞ്ഞില്ല എന്നാലും യെശു മഹത്വ
പ്പെട്ടതിന്റെ ശെഷം അപ്പൊൾ ഇക്കാൎയ്യങ്ങൾ അവനെ കുറി
ച്ച എഴുതിയിരിക്കുന്നു എന്നും ഇക്കാൎയ്യങ്ങളെ അവർ അവനൊ
൧൭ ട ചെയ്തു എന്നും അവർ ഓൎത്തു * അതുകൊണ്ട അവൻ ലാ
സറസിനെ പ്രെതക്കല്ലറയിൽനിന്ന വിളിച്ച അവനെ മരിച്ച
വരിൽനിന്ന ഉയിൎപ്പിച്ചപ്പൊൾ അവനൊടു കൂട ഉണ്ടായിരുന്ന
൧൮ ജനങ്ങൾ സാക്ഷിപ്പെടുത്തി * ഇത ഹെതുവായിട്ട അവൻ
ൟ അത്ഭുതം ചെയ്തു എന്ന ജനങ്ങൾ കെട്ടതുകൊണ്ട അവ
൧൯ രും അവനെ എതിരെററു പൊയി * അതുകൊണ്ട പറിശെ
ന്മാർ തമ്മിൽ തമ്മിൽ നിങ്ങൾ ഒന്നും പ്രയൊജനം വരുത്തു
ന്നില്ല എന്ന കാണുന്നുവൊ കണ്ടാലും ലൊകം അവന്റെ പി
ന്നാലെ ചെന്നു പൊയി എന്ന പറഞ്ഞു *
൨൦ മെലും ആ പെരുനാളിൽ വന്ദനം ചെയ്വാനായിട്ട വന്നവ
൨൧ രിൽ ചില ഗ്രെക്കന്മാർ ഉണ്ടായിരുന്നു * ആകയാൽ ആയ
വർ ഗലിലെയായിലെ ബെതസൈദായിൽനിന്നുള്ള ഫീലി
പ്പൊസിന്റെ അടുക്കൽ വന്ന ഗുരൊ യെശുവിനെ കാണ്മാൻ
ഞങ്ങൾക്ക മനസ്സായിരിക്കുന്നു എന്ന അവനൊട അപെക്ഷി
൨൨ ച്ചു * ഫീലിപ്പൊസ വന്ന അന്ത്രെയൊസിനൊടു പറയുന്നു
പിന്നെ അന്ത്രെയൊസും ഫീലിപ്പൊസും യെശുവിനൊടു പറ
൨൩ ഞ്ഞു * അപ്പൊൾ യെശു അവരൊട ഉത്തരമായിട്ട മനുഷ്യ
൨൪ ന്റെ പുത്രൻ മഹത്വപ്പെടെണ്ടുന്ന സമയം വന്നു * ഞാൻ
സത്യമായിട്ട സത്യമായിട്ട നിങ്ങളൊടു പറയുന്നു ഒരു കൊതമ്പ
മണി നിലത്തിലെക്ക വീണ ചാകുന്നില്ല എങ്കിൽ അത തനി
ച്ചിരിക്കുന്നു എന്നാൽ അത ചാകുന്നു എങ്കിൽ വളര ഫലം ത
൨൫ രുന്നു * തന്റെ ജീവനെ സ്നെഹിക്കുന്നവൻ അതിനെ നഷ്ട
പ്പെടുത്തും പിന്നെ ഇഹലൊകത്തിൽ തന്റെ ജീവനെ വകെ
൨൬ ക്കുന്നവൻ അതിനെ നിത്യ ജീവനിലെക്ക കാത്തുകൊള്ളും * ഒ
രുത്തൻ ഇനിക്ക ശുശ്രൂഷ ചെയ്യുന്നു എങ്കിൽ അവൻ എന്റെ
പിന്നാലെ വരട്ടെ പിന്നെ ഞാൻ എവിടെ ഇരിക്കുന്നുവൊ

അവിടെ എന്റെ ശുശ്രൂഷക്കാരനും ഇരിക്കും അത്രയുമല്ല ഒരു
ത്തൻ ഇനിക്ക ശുശ്രൂഷ ചെയ്യാൽ അവനെ (എന്റെ) പിതാ
വ ബഹുമാനിക്കും * ഇപ്പൊൾ എന്റെ ആത്മാവ വ്യാകുല ൨൭
പ്പെട്ടിരിക്കുന്നു എന്നാൽ ഞാൻ എന്ത പറയെണ്ടു പിതാവെ
ഈ സമയത്തിൽനിന്ന എന്നെ രക്ഷിക്കെണം എന്നാലും ഇ
തഹെതുവായിട്ട ഞാൻ ഈ സമയത്തിന്ന വന്നു * പിതാവെ ൨൮
നിന്റെ നാമം മഹത്വപ്പെടുത്തെണം എന്ന പറഞ്ഞു അ
പ്പൊൾ ഞാൻ അത മഹത്വപ്പെടുത്തി എന്നും പിന്നെയും മ
ഹത്വപ്പെടുത്തുമെന്നും ഒരു ശബ്ദം സ്വർഗ്ഗത്തിൽനിന്ന വന്നു *
അതുകൊണ്ട അരികെ നിന്ന അതു കെട്ടിട്ടുള്ള ജനങ്ങൾ ഇടി ൨൯
മുഴക്കമുണ്ടായി എന്ന പറഞ്ഞു മറ്റു ചിലർ ഒരു ദൈവദൂതൻ
അവനൊടു സംസാരിച്ചു എന്ന പറഞ്ഞു * യെശു ഉത്തരമാ ൩൦
യിട്ട ഈ ശബ്ദം എന്റെ നിമിത്തമല്ല നിങ്ങളുടെ നിമിത്തം ത
ന്നെ ഉണ്ടായത * ഇപ്പൊൾ ഇഹലൊകത്തിന്റെ ന്യായവി ൩൧
ധി ആകുന്നു ഇപ്പൊൾ ഇഹലൊകത്തിന്റെ പ്രഭു പുറത്തെക്ക
തള്ളപ്പെടും * അത്രയുമല്ല ഞാൻ ഭൂമിയിൽനിന്ന ഉയർത്തപ്പെ ൩൨
ട്ടുമെങ്കിൽ ഞാൻ എല്ലാവരെയും എന്റെ അടുക്കൽ ആകൎഷിക്കും
എന്ന പറഞ്ഞു * ഇതു താൻ എതുപ്രകാരമുള്ള മരണമായി ൩൩
മരിപ്പാനിരിക്കുന്നു എന്ന അവൻ അടയാളമായി പറഞ്ഞു *
ജനങ്ങൾ അവനൊട ഉത്തരമായിട്ട ക്രിസ്തു എന്നന്നെക്കും ഇരി ൩൪
ക്കുന്നു എന്ന ഞങ്ങൾ വെദപ്രമാണത്തിൽനിന്ന കെട്ടിരിക്കു
ന്നുവല്ലൊ നീയൊ മനുഷ്യന്റെ പുത്രൻ ഉയർത്തപ്പെടെണ്ടുന്ന
താകുന്നു എന്ന എങ്ങിനെ പറയുന്നു ഈ മനുഷ്യന്റെ പുത്രൻ
ആരാകുന്നു എന്ന പറഞ്ഞു * അപ്പൊൾ യെശു അവരൊടു ഇ ൩൫
നിയും കുറഞ്ഞൊരു കാലം വെളിച്ചം നിങ്ങളൊടു കൂട ഉണ്ട ഇ
രുൾ നിങ്ങളുടെ മെൽ വരാതെ ഇരിക്കെണ്ടുന്നതിന വെളിച്ചം
നിങ്ങൾക്ക ഇരിക്കുന്നെടത്തൊളം നടന്നുകൊൾവിൻ ഇരുളിൽ
നടക്കുന്നവൻ താൻ എവിടെക്ക പൊകുന്നു എന്ന അറിയുന്നി
ല്ലല്ലൊ * വെളിച്ചം നിങ്ങൾക്ക ഇരിക്കുന്നെടത്തൊളം നിങ്ങൾ ൩൬
വെളിച്ചത്തിന്റെ മക്കളാകെണ്ടുന്നതിന വെളിച്ചത്തിൽ വി
ശ്വസിപ്പിൻ എന്ന പറഞ്ഞു യെശു ഈ കാൎയ്യങ്ങളെ പറഞ്ഞു
പിന്നെ പുറപ്പെട്ടു അവരിൽനിന്ന മറഞ്ഞു *
എന്നാൽ അവൻ ഇപ്രകാരമുള്ള വളരെ അത്ഭുതങ്ങളെ അവ ൩൭
രുടെ മുമ്പാക ചെയ്തിട്ടും അവർ അവനിൽ വിശ്വസിച്ചില്ല *
കൎത്താവെ ഞങ്ങളുടെ വൎത്തമാനം വിശ്വസിച്ചവൻ ആര ക ൩൮
ൎത്താവിന്റെ ഭുജം ആൎക്ക വെളിപ്പെട്ടു എന്ന പറഞ്ഞ എശായ
ദീൎഘദൎശിയുടെ വചനം നിവൃത്തിക്കെണ്ടുതിന തന്നെ * ആ ൩൯
യതുകൊണ്ട അവൎക്ക വിശ്വസിപ്പാൻ കഴിഞ്ഞില്ല അതെന്തു
കൊണ്ടെന്നാൽ എശായ പിന്നെയും പറഞ്ഞു * അവർ ക ൪൦

ണ്ണുകൾ കൊണ്ട കാണാതെയും ഹൃദയം കൊണ്ട തിരിച്ചറിയാ
തെയും മനസ്സുതിരിയപ്പെടാതെയും ഞാൻ അവരെ സൌഖ്യ
മാക്കാതെയും ഇരിപ്പാനായിട്ട അവൻ അവരുടെ കണ്ണുകളെ
൪൧ കുരുടാക്കി അവരുടെ ഹൃദയവും കഠിനമാക്കിയിരിക്കുന്നു * ഈ
കാൎയ്യങ്ങളെ എശായ അവന്റെ മഹത്വം കണ്ട അവനെ കുറി
൪൨ ച്ച സംസാരിച്ചപ്പൊൾ പറഞ്ഞു * എങ്കിലും പ്രമാണികളിൽ
വെച്ച പലരും അവനിൽ വിശ്വസിച്ചു എന്നാൽ അവർ ത
ങ്ങൾ സഭയിൽനിന്ന പുറത്താക്കപ്പെടാതെ ഇരിപ്പാനായിട്ട
പറിശെന്മാരുടെ നിമിത്തം അവനെ അനുസരിച്ചു പറഞ്ഞി
൪൩ ല്ല * എന്തുകൊണ്ടെന്നാൽ അവർ ദൈവത്തിന്റെ സ്തുതി
യെക്കാൾ മനുഷ്യരുടെ സ്തുതിയെ എറ്റവും അധികമായിട്ട
സ്നെഹിച്ചു *
൪൪ പിന്നെ യെശു ഉറെക്ക വിളിച്ചു പറഞ്ഞു എന്നിൽ വിശ്വ
സിക്കുന്നവൻ എന്നിൽ തന്നെ അല്ല എന്നെ അയച്ചവനിലും
൪൫ വിശ്വസിക്കുന്നു * അത്രയുമല്ല എന്നെ കാണുന്നവൻ എ
൪൬ ന്നെ അയച്ചവനെ കാണുന്നു * എന്നിൽ വിശ്വസിക്കുന്ന
വനൊരുത്തനും ഇരുളിൽ പാൎക്കാതെ ഇരിപ്പാനായിട്ട ഞാൻ
൪൭ ലൊകത്തിലെക്ക വെളിച്ചമായിട്ട വന്നിരിക്കുന്നു * പിന്നെ
ഞാൻ ലൊകം വിധിപ്പാനായിട്ടല്ല ലൊകം രക്ഷിപ്പാനായിട്ട
തന്നെ വന്നതുകൊണ്ട ഒരുത്തൻ എന്റെ വചനങ്ങളെ കെട്ട
വിശ്വസിക്കാതെ ഇരുന്നാൽ ഞാൻ അവനെ വിധിക്കുന്നി
൪൮ ല്ല * എന്നെ നിരസിച്ച എന്റെ വചനങ്ങളെ കൈക്കൊള്ളാ
തെ ഇരിക്കുന്നവന തന്നെ വിധിക്കുന്നവൻ ഒരുത്തനുണ്ട
ഞാൻ പറഞ്ഞിട്ടുള്ള വചനം തന്നെ ഒടുക്കത്തെ ദിവസത്തിൽ
൪൯ അവനെ വിധിക്കും * അതെന്തുകൊണ്ടെന്നാൽ ഞാൻ ഞാ
നായിട്ട പറഞ്ഞിട്ടില്ല എന്നെ അയച്ച പിതാവായവൻ തന്നെ
ഞാൻ ഇന്നത പറയെണമെന്നും ഇന്നത സംസാരിക്കെണ
൫൦ മെന്നും ഇനിക്ക കല്പന തന്നിരിക്കുന്നു * അവന്റെ കല്പന
നിത്യ ജീവനാകുന്നു എന്നും ഞാൻ അറിയുന്നു അതുകൊണ്ട
ഞാൻ സംസാരിക്കുന്ന കാൎയ്യങ്ങളെ പിതാവ എന്നൊടു പറ
ഞ്ഞപ്രകാരം തന്നെ ഞാൻ സംസാരിക്കുന്നു *

## ൧൩. അദ്ധ്യായം.

൧ യെശു തന്റെ ശിഷ്യന്മാരുടെ കാലുകളെ കഴുകി വിനയ
ത്തിന്നായിട്ടും സ്നെഹത്തിന്നായിട്ടും അവൎക്ക ബുദ്ധി ഉ
പദെശിക്കുന്നത. — ൩൬ അവൻ പത്രൊസ തന്നെ ഉ
പെക്ഷിക്കുന്ന സംഗതി അവന മുമ്പുകൂട്ടി ഓൎമ്മപ്പെടു
ത്തുന്നത.

പിന്നെ പെസഹാ എന്ന പെരുനാൾക്ക മുമ്പെ യെശു ഇ

ഹലൊകം വിട്ട പിതാവിന്റെ അടുക്കൽ പൊകെണ്ടുന്നതിന
തന്റെ സമയം വന്നു എന്ന അറിഞ്ഞിട്ട ലൊകത്തിലുള്ള തനി
ക്ക സ്വന്തമുള്ളവരെ സ്നെഹിക്കകൊണ്ട അവൻ അവരെ അ
വസാനത്തൊളം സ്നെഹിച്ചു * പിന്നെ അത്താഴം കഴിഞ്ഞ ൨
ശെഷം പിശാച അപ്പൊൾ തന്നെ ശിമൊന്റെ പുത്രനായ
യെഹൂദ ഇസ്കറിയൊത്തിന്റെ ഹൃദയത്തിൽ അവനെ കാണി
ച്ചു കൊടുപ്പാനായിട്ട തൊന്നിച്ചിരിക്കകൊണ്ട * യെശു പിതാ ൩
വ സകലവും തന്റെ കൈകളിൽ എല്പിച്ചു എന്നും താൻ ദൈ
വത്തിൽനിന്ന പുറപ്പെട്ടു വന്നു എന്നും ദൈവത്തിന്റെ അടു
ക്കൽ പൊകുന്നു എന്നും അറിഞ്ഞിട്ട * അവൻ അത്താഴത്തിൽ ൪
നിന്ന എഴുനീറ്റ തന്റെ വസ്ത്രങ്ങളെ ഊരിവെച്ചു ഒരു ശീല
എടുത്ത തന്നെ അരയിൽ ചുററി കെട്ടികൊണ്ടു * പിന്നെ അ ൫
വൻ ഒരു പാത്രത്തിൽ വെള്ളം ഒഴിച്ചു ശിഷ്യന്മാരുടെ കാലുക
ളെ കഴുകുവാനും താൻ അരയിൽ കെട്ടിയിരുന്ന ശീല കൊണ്ട
തുവത്തുവാനും ആരംഭിച്ചു * അപ്പൊൾ അവൻ ശിമൊൻ പ ൬
ത്രൊസിന്റെ അടുക്കൽ വരുന്നു എന്നാറെ പത്രൊസ അവ
നൊട കൎത്താവെ നീ എന്റെ കാലുകളെ കഴുകുന്നുവൊ എന്ന
പറഞ്ഞു * യെശു ഉത്തരമായിട്ട അവനൊട ഞാൻ ചെയ്യുന്ന ൭
ത ഇന്നതെന്ന നീ ഇപ്പൊൾ അറിയുന്നില്ല നീ പിന്നെ അറി
യും താനും എന്ന പറഞ്ഞു * പത്രൊസ അവനൊട നീ ഒരു ൮
നാളും എന്റെ കാലുകളെ കഴുകെണ്ട എന്ന പറയുന്നു യെശു
അവനൊട ഉത്തരമായിട്ട ഞാൻ നിന്നെ കഴുകുന്നില്ല എങ്കിൽ
നിനക്ക എന്നൊട കൂട ഒരു പങ്കില്ല എന്ന പറഞ്ഞു * ശിമൊൻ ൯
പത്രൊസ അവനൊട കൎത്താവെ (എന്റെ) കാലുകളെ മാത്ര
മല്ല (എന്റെ) കൈകളെയും (എന്റെ) തലയും കൂട എന്ന പറ
യുന്നു * യെശു അവനൊട കഴുകപ്പെട്ടിരിക്കുന്നവൻ കാലുക ൧൦
ളെ മാത്രമല്ലാതെ കഴുകുവാൻ ആവശ്യമില്ല അവൻ മുഴുവനും
ശുദ്ധിയുള്ളവൻ തന്നെ യാകുന്നു നിങ്ങളും ശുദ്ധിയുള്ളവരാകു
ന്നു എല്ലാവരുമല്ല താനും എന്ന പറയുന്നു * എന്തുകൊണ്ടെ ൧൧
ന്നാൽ അവൻ തന്നെ കാണിച്ചു കൊടുക്കുന്നവനെ അറിഞ്ഞു
ആയതുകൊണ്ട അവൻ നിങ്ങളെല്ലാവരും ശുദ്ധിയുള്ളവരല്ല
എന്ന പറഞ്ഞു * പിന്നെ അവൻ അവരുടെ കാലുകളെ കഴു ൧൨
കി തന്റെ വസ്ത്രങ്ങളെ എടുത്തതിന്റെ ശെഷം അവൻ പി
ന്നെയും ഇരുന്ന അവരൊട പറഞ്ഞു ഞാൻ നിങ്ങൾക്ക ചെ
യ്തിന്നത എന്ന നിങ്ങൾ അറിയുന്നുവൊ * നിങ്ങൾ എന്നെ ൧൩
ഗുരുവെന്നും കൎത്താവെന്നും വിളിക്കുന്നു നിങ്ങൾ നന്നായി
പറയുന്നു എന്തുകൊണ്ടെന്നാൽ ഞാൻ അപ്രകാരം തന്നെ ആ
കുന്നു * അതുകൊണ്ട നിങ്ങളുടെ കൎത്താവും ഗുരുവുമായുള്ള ൧൪
ഞാൻ നിങ്ങളുടെ കാലുകളെ കഴുകീട്ടുണ്ടെങ്കിൽ നിങ്ങളും തമ്മിൽ

൧൫ തമ്മിൽ കാലുകളെ കഴുകെണ്ടുന്നതാകുന്നു * എന്തുകൊണ്ടെ
ന്നാൽ ഞാൻ നിങ്ങൾക്കചെയ്തതുപൊലെ തന്നെ നിങ്ങളും ചെ
൧൬ യ്വാനായിട്ട ഞാൻ നിങ്ങൾക്ക ഒരു ദൃഷ്ടാന്തം തന്നു * ഞാൻ
സത്യമായിട്ട സത്യമായിട്ട നിങ്ങളൊടു പറയുന്നു ശുശ്രൂഷ
ക്കാരൻ തന്റെ യജമാനനെക്കാൾ വലിയവനല്ല അയക്ക
൧൭ പ്പെട്ടവൻ തന്നെ അയച്ചവനെക്കാൾ വലിയവനുമല്ല * ംരം
കാൎയ്യങ്ങളെ നിങ്ങൾ അറിയുന്നു എങ്കിൽ ഇവ ചെയ്താൽ നി
ങ്ങൾ ഭാഗ്യമുള്ളവരാകുന്നു *
൧൮ ഞാൻ നിങ്ങളെ എല്ലാവരെയും കുറിച്ച പറയുന്നില്ല ഞാൻ
തെരിഞ്ഞെടുത്തിട്ടുള്ളവരെ അറിയുന്നു എന്നാലും വെദവാക്യം
നിവൃത്തിയാകെണ്ടുന്നതിനായിട്ട എന്നൊടു കൂട അപ്പം ഭക്ഷി
ക്കുന്നവൻ തന്റെ കുതികാലു എന്റെ നെരെ ഉയൎത്തിയിരി
൧൯ ക്കുന്നു * ഇത ഉണ്ടാകുമ്പൊൾ ഞാൻ അവനാകുന്നു എ
ന്ന നിങ്ങൾ വിശ്വസിക്കെണ്ടുന്നതിനായിട്ട അത ഉണ്ടാ
കുന്നതിന മുമ്പെ ഇപ്പൊൾ ഞാൻ നിങ്ങളൊടു പറയുന്നു *
൨൦ ഞാൻ എവനെ അയക്കുന്നുവൊ അവനെ കൈക്കൊള്ളുന്ന
വൻ എന്നെ കൈക്കൊള്ളുന്നു എന്നെ കൈക്കൊള്ളുന്നവൻ
എന്നെ അയച്ചവനെയും കൈക്കൊള്ളുന്നു എന്ന ഞാൻ സ
൨൧ ത്യമായിട്ട സത്യമായിട്ട നിങ്ങളൊടു പറയുന്നു * ഇവ പറ
ഞ്ഞിട്ട യെശു ആത്മാവിൽ വ്യാകുലപ്പെട്ട നിങ്ങളിൽ ഒരുത്തൻ
എന്നെ കാണിച്ചു കൊടുക്കുമെന്ന ഞാൻ സത്യമായിട്ട സ
ത്യമായിട്ട നിങ്ങളൊടു പറയുന്നു എന്ന സാക്ഷി പറഞ്ഞു *
൨൨ അപ്പൊൾ ശിഷ്യന്മാർ അവൻ ആരെ കുറിച്ച പറഞ്ഞു എ
൨൩ ന്ന സംശയിച്ചുകൊണ്ട തമ്മിൽ തമ്മിൽ നൊക്കി * അന്ന
അവന്റെ ശിഷ്യന്മാരിൽ വെച്ച യെശു സ്നെഹിച്ചിട്ടുള്ളവൻ
ഒരുത്തൻ യെശുവിന്റെ മാൎവ്വിടത്തിൽ ചാരിക്കൊണ്ടിരുന്നു *
൨൪ അതുകൊണ്ട ആരെ കുറിച്ച അവൻ പറഞ്ഞു എന്ന ചൊ
ദിപ്പാനായിട്ട ശിമൊൻ പത്രൊസ അവന ആംഗികം കാ
൨൫ ണിച്ചു * അപ്പൊൾ അവൻ യെശുവിന്റെ മാൎവ്വിടത്തിൽ
ചരിഞ്ഞുകൊണ്ട അവനൊടു കൎത്താവെ അവൻ ആരാകുന്നു
൨൬ എന്ന പറഞ്ഞു * യെശുവുത്തരമായിട്ട ഞാൻ അപ്പഖണ്ഡം
മുക്കി ആൎക്ക കൊടുക്കുമൊ അവൻ തന്നെ ആകുന്നു എന്ന
പറഞ്ഞു അവൻ ഖണ്ഡം മുക്കിയതിന്റെ ശെഷം ശിമൊ
൨൭ ന്റെ പുത്രനായ യെഹൂദാ ഇസ്കറിയൊത്തായ്ക്ക കൊടുത്തു *
പിന്നെ ഖണ്ഡത്തിന്റെ ശെഷം സാത്താൻ അവനിലെ
ക്ക പ്രവെശിച്ചു അപ്പൊൾ യെശു അവനൊടു നീ ചെയ്യു
൨൮ ന്നത ശീഘ്രമായിട്ട ചെയ്ക എന്ന പറഞ്ഞു * എന്നാൽ ഇ
ത അവൻ അവനൊട എന്തിനായിട്ട പറഞ്ഞു എന്ന മെശ
൨൯ യിൽ ഇരുന്നവരിൽ ഒരുത്തനും അറിഞ്ഞില്ല * എന്തെന്നാൽ

ചിലർ യെഹൂദായ്ക്കു മടിശ്ശീലയുണ്ടാകകൊണ്ട പെരുനാളിന
നമുക്ക ആവശ്യമായിട്ടുള്ള വസ്തുക്കളെ കൊള്ളെണം എന്നൊ
ദരിദ്രക്കാൎക്ക എതാനും കൊടുക്കെണം എന്നൊ യെശു അവനൊ
ട പറഞ്ഞു എന്ന നിരൂപിച്ചു * അപ്പൊൾ അവൻ ആ ഖ ൩൦
ണ്ഡം വാങ്ങി ഉടനെ പുറപ്പെട്ടു പൊയി അപ്പൊൾ രാത്രിയാ
യിരുന്നു *

അതുകൊണ്ട അവൻ പുറപ്പെട്ടു പൊയതിന്റെ ശെഷം ൩൧
യെശു പറഞ്ഞു ഇപ്പൊൾ മനുഷ്യന്റെ പുത്രൻ മഹത്വപ്പെ
ട്ടിരിക്കുന്നു ദൈവവും അവനിൽ മഹത്വപ്പെട്ടിരിക്കുന്നു * ദൈ ൩൨
വം അവനിൽ മഹത്വപ്പെട്ടിരിക്കുന്നു എങ്കിൽ ദൈവം അവ
നെ തന്നിൽ തന്നെ മഹത്വപ്പെടുത്തും ശീഘ്രമായിട്ട അവനെ
മഹത്വപ്പെടുത്തുകയും ചെയ്യും * പൈതങ്ങളെ ഇനി കുറഞ്ഞൊ ൩൩
രു കാലം ഞാൻ നിങ്ങളൊട കൂടെ ഇരിക്കുന്നു നിങ്ങൾ എന്നെ
അന്വെഷിക്കും അത്രയുമല്ല ഞാൻ പൊകുന്നെടത്തെക്ക നി
ങ്ങൾക്ക വരുവാൻ കഴികയില്ലെന്ന ഞാൻ യെഹൂദന്മാരൊട
പറഞ്ഞപ്രകാരം തന്നെ ഇപ്പൊൾ നിങ്ങളൊടും പറയുന്നു *
നിങ്ങൾ തമ്മിൽ തമ്മിൽ സ്നെഹിക്കെണം ഞാൻ നിങ്ങളെ സ്നെ ൩൪
ഹിച്ചതുപൊലെ നിങ്ങളും തമ്മിൽ തമ്മിൽ സ്നെഹിക്കെണമെ
ന്നുള്ള ഒരു പുതിയ കല്പന ഞാൻ നിങ്ങൾക്ക തരുന്നു * നി ൩൫
ങ്ങൾക്ക തമ്മിൽ തമ്മിൽ സ്നെഹമുണ്ടെങ്കിൽ ഇതിനാൽ എല്ലാ
വരും നിങ്ങൾ എന്റെ ശിഷ്യന്മാരാകുന്നു എന്ന അറിയും *
ശിമൊൻ പത്രൊസ അവനൊട കൎത്താവെ നീ എവിടെക്ക ൩൬
പൊകുന്നു എന്ന പറഞ്ഞു യെശു അവനൊട ഉത്തരമായിട്ട
ഞാൻ പൊകുന്നെടത്തെക്ക നിനക്ക ഇപ്പൊൾ എന്റെ പിന്നാ
ലെ വരുവാൻ കഴികയില്ല എന്നാൽ പിന്നെ നീ എന്റെ പി
ന്നാലെ വരും എന്ന പറഞ്ഞു * പത്രൊസ അവനൊട ക ൩൭
ൎത്താവെ ഇനിക്ക ഇപ്പൊൾ എന്തിന നിന്റെ പിന്നാലെ വ
രുവാൻ കഴിയാത്തത ഞാൻ നിനക്ക വെണ്ടി എന്റെ ജീവ
നെ വെച്ചുകളയും എന്ന പറഞ്ഞു * യെശു അവനൊട ഉത്ത ൩൮
രമായിട്ട നീ ഇനിക്ക വെണ്ടി നിന്റെ ജീവനെ വെച്ചുകളയു
മൊ നീ എന്നെ മൂന്നു പ്രാവശ്യം മറുത്തു പറയുവൊളത്തിന
പൂവൻകൊഴി കൂകയില്ല എന്ന ഞാൻ സത്യമായിട്ട സത്യമാ
യിട്ട നിന്നൊട പറയുന്നു എന്ന പറഞ്ഞു *

## ൧൪. അദ്ധ്യായം.

൧ യെശു തന്റെ ശിഷ്യന്മാരെ ആശ്വസിപ്പിക്കയും.—൬
താൻ തന്നെ വഴിയും സത്യവും ജീവനും ആകുന്നു എന്ന
അവരൊട സ്പഷ്ടമായി പറകയും ചെയ്യുന്നത.

നിങ്ങളുടെ ഹൃദയം വ്യാകുലപ്പെടരുത നിങ്ങൾ ദൈവത്തിൽ

൨ വിശ്വസിക്കുന്നു എന്നിലും വിശ്വസിപ്പിൻ * എന്റെ പി
താവിന്റെ വീട്ടിൽ അനെകം വാസസ്ഥലങ്ങളുണ്ട അപ്രകാര
മല്ല എന്നുവരികിൽ ഞാൻ നിങ്ങളൊടു പറയുമായിരുന്നു ഞാൻ
൩ നിങ്ങൾക്ക ഒരു സ്ഥലം യത്നമാക്കുവാൻ പൊകുന്നു * ഞാൻ
പൊയി നിങ്ങൾക്ക സ്ഥലം യത്നമാക്കുന്നു എന്നുവരികിൽ
ഞാൻ എവിടെ ഇരിക്കുന്നുവൊ അവിടെ നിങ്ങളും ഇരിക്കെ
ണ്ടുന്നതിന ഞാൻ പിന്നെയും വന്ന നിങ്ങളെ എന്റെ അടു
൪ ക്കലെക്ക പരിഗ്രഹിച്ചുകൊള്ളും * വിശെഷിച്ചും ഞാൻ എവി
ടെ പൊകുന്നു എന്ന നിങ്ങൾ അറിയുന്നു വഴിയും അറിയുന്നു *
൫ തൊമാസ അവനൊടു കൎത്താവെ നീ എവിടെ പൊകുന്നു എ
ന്ന ഞങ്ങൾ അറിയുന്നില്ല പിന്നെ ഞങ്ങൾക്ക വഴി എങ്ങി
൬ നെ അറിവാൻ കഴിയും എന്ന പറയുന്നു * യെശു അവനൊ
ടു ഞാൻ തന്നെ വഴിയും സത്യവും ജീവനും ആകുന്നു ഒരുത്ത
നും എന്നാൽ അല്ലാതെ പിതാവിന്റെ അടുക്കൽ വരുന്നില്ല *
൭ നിങ്ങൾ എന്നെ അറിഞ്ഞിരുന്നു എങ്കിൽ എന്റെ പിതാവി
നെയും അറിയുമായിരുന്നു വിശെഷിച്ചും ഇതുമുതൽ നിങ്ങൾ
അവനെ അറിയുന്നു അവനെ കണ്ടിട്ടുമുണ്ട എന്ന പറയുന്നു *
൮ ഫിലിപ്പൊസ അവനൊടു കൎത്താവെ പിതാവിനെ ഞങ്ങൾ
ക്ക കാണിക്കെണം എന്നാൽ അത ഞങ്ങൾക്ക മതി എന്ന പ
൯ റയുന്നു * യെശു അവനൊടു പറയുന്നു ഫിലിപ്പൊസെ
ഞാൻ ഇത്രകാലമായി നിങ്ങളൊടു കൂട ഇരുന്നിട്ടും നീ എന്നെ
അറിഞ്ഞില്ലയൊ എന്നെ കണ്ടിട്ടുള്ളവൻ പിതാവിനെ കണ്ടു
പിന്നെ പിതാവിനെ ഞങ്ങൾക്ക കാണിക്കെണമെന്ന നീ എ
൧൦ ങ്ങിനെ പറയുന്നു * ഞാൻ പിതാവിലും പിതാവ എന്നിലും
ആകുന്നു എന്ന നീ വിശ്വസിക്കുന്നില്ലയൊ ഞാൻ നിങ്ങളൊ
ടു പറയുന്ന വചനങ്ങളെ ഞാൻ എന്നാൽ തന്നെ പറയുന്നി
ല്ല എന്നാൽ എന്നിൽ വസിക്കുന്ന പിതാവായവൻ പ്രവൃത്തി
൧൧ കളെ ചെയ്യുന്നു * ഞാൻ പിതാവിലും പിതാവ എന്നിലും
ആകുന്നു എന്ന എന്നെ വിശ്വസിപ്പിൻ ആയതല്ലെങ്കിൽ പ്ര
വൃത്തികളുടെ നിമിത്തമായിട്ട തന്നെ എന്നെ വിശ്വസിപ്പിൻ *
൧൨ ഞാൻ സത്യമായിട്ട സത്യമായിട്ട നിങ്ങളൊടു പറയുന്നു എ
ന്നിൽ വിശ്വസിക്കുന്നവൻ ഞാൻ ചെയ്യുന്ന പ്രവൃത്തികളെ
അവനും ചെയ്യും ഇവയെക്കാൾ വലുതായിട്ടുള്ള പ്രവൃത്തിക
ളെയും അവൻ ചെയ്യും അതെന്തുകൊണ്ടെന്നാൽ ഞാൻ എ
൧൩ ന്റെ പിതാവിന്റെ അടുക്കൽ പൊകുന്നു * പിന്നെയും നി
ങ്ങൾ എന്റെ നാമത്തിൽ എന്തെങ്കിലും ചൊദിച്ചാൽ അത പി
താവ പുത്രനിൽ മഹത്വപ്പെടെണ്ടുന്നതിന്നായിട്ട ഞാൻ ചെ
൧൪ യ്യും * നിങ്ങൾ എന്റെ നാമത്തിൽ എതെങ്കിലും ചൊദിച്ചാൽ
അത ഞാൻ ചെയ്യും *

നിങ്ങൾ എന്നെ സ്നെഹിക്കുന്നു എങ്കിൽ എന്റെ കല്പനക ൧൫
ളെ പ്രമാണിപ്പിൻ* വിശെഷിച്ച ഞാൻ എന്റെ പിതാവി ൧൬
നൊട അപെക്ഷിക്കും അപ്പൊൾ അവൻ നിങ്ങൾക്ക സത്യാ
ത്മാവായ മറെറാരു ആശ്വാസപ്രദനെ നിങ്ങളൊടു കൂട എന്ന
ന്നെക്കും വസിക്കെണ്ടുന്നതിന തരും* അവനെ ലൊകത്തി ൧൭
ന കൈക്കൊൾവാൻ കഴികയില്ല അതെന്തുകൊണ്ടെന്നാൽ അ
ത അവനെ കാണുന്നില്ല അറിയുന്നതുമില്ല എന്നാലും നിങ്ങൾ
അവനെ അറിയുന്നു അതെന്തുകൊണ്ടെന്നാൽ അവൻ നിങ്ങ
ളൊടു കൂട വസിക്കുന്നു നിങ്ങളിൽ ഇരിക്കയും ചെയ്യും* ഞാൻ ൧൮
നിങ്ങളെ ഉടയവരില്ലാത്തവരായി വിടുകയില്ല ഞാൻ നിങ്ങളു
ടെ അടുക്കൽ വരും* ഇനി കുറഞ്ഞൊരു നെരം കഴിഞ്ഞിട്ട ൧൯
ലൊകം പിന്നെ എന്നെ കാണുകയില്ല എന്നാൽ നിങ്ങൾ എ
ന്നെ കാണുന്നു ഞാൻ ജീവിക്കുന്നതുകൊണ്ട നിങ്ങളും ജീവി
ക്കും* ഞാൻ എന്റെ പിതാവിലും നിങ്ങൾ എന്നിലും ഞാൻ ൨൦
നിങ്ങളിലും ആകുന്നു എന്ന ആ ദിവസത്തിൽ നിങ്ങൾ അറി
യും* എന്റെ കല്പനകളെ പ്രാപിച്ച അവയെ പ്രമാണിക്കു ൨൧
ന്നവനായവൻ എന്നെ സ്നെഹിക്കുന്നവനാകുന്നു എന്നാൽ
എന്നെ സ്നെഹിക്കുന്നവൻ എന്റെ പിതാവിനാൽ സ്നെഹിക്ക
പ്പെട്ടവനാകും ഞാനും അവനെ സ്നെഹിച്ച അവന എന്നെത്ത
ന്നെ വെളിപ്പെടുത്തും* (ഇസ്കറിയൊത്ത) അല്ലാത്ത യെഹൂദ ൨൨
അവനൊടു കർത്താവെ ലൊകത്തിന്നല്ല ഞങ്ങൾക്ക നിന്നെ നീ
വെളിപ്പെടുത്തുവാനിരിക്കുന്നത എങ്ങിനെ എന്ന പറയുന്നു* ൨൩
യെശു ഉത്തരമായിട്ട അവനൊടു പറഞ്ഞു ഒരുത്തൻ എന്നെ
സ്നെഹിക്കുന്നു എങ്കിൽ അവൻ എന്റെ വചനങ്ങളെ പ്രമാണി
ക്കും എന്റെ പിതാവും അവനെ സ്നെഹിക്കും അത്രയുമല്ല ഞ
ങ്ങൾ അവന്റെ അടുക്കൽ വന്ന അവനൊടു കൂട വാസം ചെ
യ്യും* എന്നെ സ്നെഹിക്കാത്തവൻ എന്റെ വചനങ്ങളെ പ്ര ൨൪
മാണിക്കുന്നില്ല വിശെഷിച്ചും നിങ്ങൾ കെൾക്കുന്ന വചനം
എന്റെതല്ല എന്നെ അയച്ച പിതാവിന്റെത തന്നെ ആകു
ന്നു* ഞാൻ നിങ്ങളൊടു കൂട ഇരിക്കകൊണ്ട ഈ കാൎയ്യങ്ങളെ ൨൫
നിങ്ങളൊടു പറഞ്ഞു* പിന്നെ പിതാവ എന്റെ നാമത്തിൽ ൨൬
അയപ്പാനിരിക്കുന്ന പരിശുദ്ധാത്മാവ എന്ന ആശ്വാസപ്രദ
നൊ അവൻ നിങ്ങൾക്ക സകലവും ഉപദെശിക്കും ഞാൻ നിങ്ങ
ളൊടു പറഞ്ഞിട്ടുള്ള കാൎയ്യങ്ങളെ ഒക്കയും നിങ്ങൾക്ക ഓൎമ്മ ഉണ്ടാ
ക്കുകയും ചെയ്യും* ഞാൻ സമാധാനം നിങ്ങൾക്ക വെച്ചെക്കു ൨൭
ന്നു ഇനിക്കുള്ള സമാധാനം ഞാൻ നിങ്ങൾക്ക തരുന്നു ലൊകം
തരുന്നതുപൊലെ അല്ല ഞാൻ നിങ്ങൾക്ക തരുന്നത നിങ്ങളുടെ
ഹൃദയം വ്യാകുലപ്പെടരുത അത ഭയപ്പെടുകയുമരുത* ഞാൻ
പൊകുന്നു പിന്നെ നിങ്ങളുടെ അടുക്കൽ (തിരികെ) വരുന്നു എ ൨൮

ന്ന ഞാൻ നിങ്ങളൊടു പറഞ്ഞ പ്രകാരം നിങ്ങൾ കെട്ടുവല്ലൊ
നിങ്ങൾ എന്നെ സ്നെഹിച്ചു എങ്കിൽ എന്റെ പിതാവ എന്നെ
ക്കാൾ വലിയവനാകകൊണ്ട ഞാൻ പിതാവിന്റെ അടുക്കൽ
പൊകുന്നു എന്ന പറഞ്ഞതിനാൽ നിങ്ങൾ സന്തൊഷപ്പെ
൨൯ ട്ടമായിരുന്നു ⁎ എന്നാൽ അത ഉണ്ടാകുമ്പൊൾ നിങ്ങൾ വി
ശ്വസിക്കെണ്ടുന്നതിന്നായിട്ട അത ഉണ്ടാകുന്നതിന മുമ്പെ
൩൦ ഞാൻ ഇപ്പൊൾ നിങ്ങളൊടു പറഞ്ഞിരിക്കുന്നു ⁎ ഇനിമെൽ
ഞാൻ നിങ്ങളൊടു കൂട വളര സംസാരിക്കയില്ല എന്തെന്നാൽ
ഇഹലൊകത്തിന്റെ പ്രഭു വരുന്നു അവന എന്നിൽ ഒരു കാ
൩൧ ൎയ്യവുമില്ല ⁎ എന്നാലും ഞാൻ പിതാവിനെ സ്നെഹിച്ചു പിതാ
വ എന്നൊടു കല്പിച്ചപ്രകാരം തന്നെ ഞാൻ ചെയ്യുന്നു എന്ന
ലൊകം അറിയെണ്ടുന്നതിന്നാകുന്നു എഴുനീല്പിൻ നാം ഇവി
ടെനിന്ന പൊക ⁎

## ൧൫. അദ്ധ്യായം.

ക്രിസ്തുവും അവന്റെ ശിഷ്യന്മാരും തമ്മിലുള്ള സ്നെഹം
മുന്തിരിങ്ങവള്ളിയുടെ ഉപമയായി കാണിക്കപ്പെടുന്നത.

ഞാൻ സത്യമുള്ള മുന്തിരിങ്ങവള്ളിയാകുന്നു എന്റെ പിതാ
൨ വും തൊട്ടക്കാരനാകുന്നു ⁎ എന്നിൽ ഫലം തരാത്ത കൊമ്പ ഒ
ക്കയും അവൻ എടുത്ത കളയുന്നു ഫലം തരുന്ന കൊമ്പ ഒക്ക
യും അത അധികം ഫലം തരെണ്ടുന്നതിന്നായിട്ട അവൻ ശു
൩ ദ്ധം ചെയ്യുന്നു ⁎ ഞാൻ നിങ്ങളൊടു പറഞ്ഞിട്ടുള്ള വചനം കൊ
൪ ണ്ട നിങ്ങൾ ഇപ്പൊൾ ശുദ്ധിയുള്ളവരാകുന്നു ⁎ എന്നിൽ വ
സിപ്പിൻ ഞാനും നിങ്ങളിൽ (വസിക്കും) എതുപ്രകാരം കൊമ്പ
മുന്തിരിയിൽ വസിക്കാതെ താനായിട്ട ഫലം തരുവാൻ കഴി
യാതെ ഇരിക്കുന്നുവൊ അപ്രകാരം തന്നെ നിങ്ങൾ എന്നിൽ
൫ വസിക്കാതെ നിങ്ങൾക്കും കഴികയില്ല ⁎ ഞാൻ മുന്തിരിങ്ങവ
ള്ളിയാകുന്നു നിങ്ങൾ കൊമ്പുകളാകുന്നു യാതൊരുത്തൻ എന്നി
ലും ഞാൻ അവനിലും വസിക്കുന്നുവൊ അവൻ വളര ഫലം
തരുന്നു അതെന്തുകൊണ്ടെന്നാൽ എന്നെ കൂടാതെ നിങ്ങൾക്ക
൬ ഒന്നും ചെയ്വാൻ കഴികയില്ല ⁎ ഒരുത്തൻ എന്നിൽ വസിക്കു
ന്നില്ല എങ്കിൽ അവൻ ഒരു കൊമ്പു പൊലെ പുറത്തകളയ
പ്പെട്ടു ഉണങ്ങിപ്പൊകുന്നു പിന്നെ അവർ അവ കൂട്ടി അഗ്നി
൭ യിൽ ഇടുന്നു അവ വെന്തുപൊകയും ചെയ്യുന്നു ⁎ നിങ്ങൾ
എന്നിലും എന്റെ വചനങ്ങൾ നിങ്ങളിലും വസിക്കുമെങ്കിൽ
നിങ്ങൾ ഇച്ശിക്കുന്നതെതെങ്കിലും ചൊദിച്ചാൽ അത നിങ്ങൾ
൮ ക്ക ചെയ്യപ്പെടും ⁎ നിങ്ങൾ വളര ഫലം തരുന്നതിൽ തന്നെ
എന്റെ പിതാവ മഹത്വപ്പെടുന്നു അങ്ങിനെ നിങ്ങൾ എന്റെ
൯ ശിഷ്യന്മാരാകും ⁎ പിതാവ എന്നെ സ്നെഹിച്ചതു പൊലെ ത

ന്നെ ഞാനും നിങ്ങളെ സ്നെഹിച്ചു എന്റെ സ്നെഹത്തിൽ സ്ഥിര
മായിരിപ്പിൻ ✱ ഞാൻ എന്റെ പിതാവിന്റെ കല്പനകളെ ൰
പ്രമാണിച്ച അവന്റെ സ്നെഹത്തിൽ സ്ഥിരമായിരിക്കുന്നപ്ര
കാരം തന്നെ നിങ്ങൾ എന്റെ കല്പനകളെ പ്രമാണിക്കുന്നു എ
ങ്കിൽ നിങ്ങളും എന്റെ സ്നെഹത്തിൽ സ്ഥിരമായിരിക്കും ✱ എ ൧൧
ന്റെ സന്തൊഷം നിങ്ങളിൽ സ്ഥിരമായിരിക്കെണ്ടുന്നതിന്നും
നിങ്ങളുടെ സന്തൊഷം പരിപൂൎണ്ണമാകെണ്ടുന്നതിന്നും ഞാൻ
ൟ കാൎയ്യങ്ങളെ നിങ്ങളൊടു പറഞ്ഞു ✱

ഞാൻ നിങ്ങളെ സ്നെഹിച്ച പ്രകാരം നിങ്ങളും തമ്മിൽ ത ൧൨
മ്മിൽ സ്നെഹിക്കെണമെന്നുള്ളത എന്റെ കല്പനയാകുന്നു ✱ ഒ ൧൩
രുത്തൻ തന്റെ സ്നെഹിതന്മാൎക്ക വെണ്ടി തന്റെ ജീവനെ വെ
ക്കെണ്ടുന്നതിനെക്കാൾ അധികമുള്ള സ്നെഹം ആൎക്കുമില്ല ✱
ഞാൻ നിങ്ങളൊട കല്പിക്കുന്നതൊക്കയും നിങ്ങൾ ചെയ്യ്താൽ ൧൪
നിങ്ങൾ എന്റെ സ്നെഹിതന്മാരാകുന്നു ✱ ദാസൻ തന്റെ യ ൧൫
ജമാനൻ ചെയ്യുന്നത അറിയുന്നില്ലായ്കകൊണ്ട ഇനിമെൽ
ഞാൻ നിങ്ങളെ ദാസന്മാരെന്ന വിളിക്കുന്നില്ല ഞാൻ എന്റെ
പിതാവിൽനിന്ന കെട്ടിട്ടുള്ള കാൎയ്യങ്ങളെ ഒക്കയും നിങ്ങളൊട
അറിയിച്ചതുകൊണ്ട ഞാൻ നിങ്ങളെ സ്നെഹിതന്മാരെന്ന വ
ിളിച്ചു ✱ നിങ്ങൾ എന്നെ തെരിഞ്ഞെടുത്തില്ല എന്നാലും നി ൧൬
ങ്ങൾ എന്റെ നാമത്തിൽ പിതാവിനൊട എന്തെങ്കിലും ചൊ
ദിച്ചാൽ അത അവൻ നിങ്ങൾക്ക തരെണ്ടുന്നതിന്ന നിങ്ങൾ
പൊയി ഫലം തരുവാനായിട്ടും നിങ്ങളുടെ ഫലം സ്ഥിരമാ
യിരിപ്പാനായിട്ടും ഞാൻ നിങ്ങളെ തെരിഞ്ഞെടുത്ത നിങ്ങളെ
കല്പിച്ചാക്കിയിരിക്കുന്നു ✱

നിങ്ങൾ തമ്മിൽ തമ്മിൽ സ്നെഹിക്കെണ്ടുന്നതിന ഞാൻ ൟ ൧൭
കാൎയ്യങ്ങളെ നിങ്ങളൊടു കല്പിക്കുന്നു ✱ ലൊകം നിങ്ങളെ ദ്വെ ൧൮
ഷിച്ചാൽ അത നിങ്ങൾക്കു മുമ്പെ എന്നെ ദ്വെഷിച്ചു എന്ന
നിങ്ങൾ അറിയുന്നു ✱ നിങ്ങൾ ലൊകത്തിലുള്ളവരായിരുന്നു ൧൯
എങ്കിൽ ലൊകം തനിക്ക സ്വന്തമുള്ളതു സ്നെഹിക്കുമായിരുന്നു
എന്നാൽ നിങ്ങൾ ലൊകത്തിലുള്ളവരായിരിക്കാതെ ഞാൻ ലൊ
കത്തിൽനിന്ന നിങ്ങളെ തെരിഞ്ഞെടുത്തതുകൊണ്ട ഇത ഹെ
തുവായിട്ട ലൊകം നിങ്ങളെ ദ്വെഷിക്കുന്നു ✱ ഒരു ദാസൻ ത ൨൰
ന്റെ യജമാനനെക്കാൾ വലിയവനാകുന്നില്ല എന്ന ഞാൻ
നിങ്ങളൊടു പറഞ്ഞിട്ടുള്ള വചനം ഓൎത്തുകൊൾവിൻ അവർ
എന്നെ സങ്കടപ്പെടുത്തീട്ടുണ്ടെങ്കിൽ നിങ്ങളെയും സങ്കടപ്പെടു
ത്തും അവർ എന്റെ വചനം പ്രമാണിച്ചിട്ടുണ്ടെങ്കിൽ നിങ്ങ
ളുടെതും പ്രമാണിക്കും ✱ എന്നാലും എന്നെ അയച്ചവനെ അറി ൨൧
യായ്കകൊണ്ട അവർ എന്റെ നാമം നിമിത്തമായിട്ട ൟ കാ
ൎയ്യങ്ങളെ ഒക്കയും നിങ്ങൾക്ക ചെയ്യും ✱ ഞാൻ വന്ന അവ ൨൨

രൊട്ട പറയാതെ ഇരുന്നു എങ്കിൽ അവൎക്ക പാപം ഉണ്ടായിരു
ന്നില്ല എന്നാൽ ഇപ്പൊൾ അവൎക്ക തങ്ങളുടെ പാപത്തിന്ന
൨൩ ഒരു ഒഴികഴിവില്ല * എന്നെ ദ്വെഷിക്കുന്നവൻ എന്റെ പി
൨൪ താവിനെയും ദ്വെഷിക്കുന്നു * മറ്റൊരുത്തനും ചെയ്യാത്ത
പ്രവൃത്തികളെ ഞാൻ അവരുടെ ഇടയിൽ ചെയ്യിരുന്നില്ല എ
ങ്കിൽ അവൎക്ക പാപം ഉണ്ടാകയില്ലയായിരുന്നു എന്നാൽ ഇ
പ്പൊൾ അവർ കണ്ടിട്ടും എന്നെയും എന്റെ പിതാവിനെയും
൨൫ ദ്വെഷിച്ചു * എന്നാലും ഒരു ഹെതു കൂടാതെ അവർ എന്നെ
ദ്വെഷിച്ചു എന്ന അവരുടെ വെദപ്രമാണത്തിൽ എഴുതിയിരി
ക്കുന്ന വചനം നിവൃത്തിയാകെണ്ടുന്നതിന്നായിട്ട (ഇത ഉണ്ടാ
൨൬ കുന്നത) * എന്നാൽ ഞാൻ പിതാവിൽനിന്ന നിങ്ങൾക്ക അ
യപ്പാനിരിക്കുന്നവനായി പിതാവിൽനിന്ന പുറപ്പെടുന്നവ
നായ സത്യാത്മാവ എന്ന ആശ്വാസപ്രദൻ വരുമ്പൊൾ അ
൨൭ വൻ എന്നെ കുറിച്ച സാക്ഷിപ്പെടുത്തും * നിങ്ങൾ ആദിമുത
ലായി എന്നൊട്ട കൂടി ഇരുന്നതുകൊണ്ട നിങ്ങളും സാക്ഷി
പ്പെടുത്തും *

## ൧൬. അദ്ധ്യായം.

ക്രിസ്തു തന്റെ ശിഷ്യന്മാരെ സങ്കടത്തിന്ന പ്രതിയായി പരി
ശുദ്ധാത്മാവിന്റെ വാഗ്ദത്തത്താൽ ആശ്വസിപ്പിക്കുന്നത.

നിങ്ങൾ വിരുദ്ധപ്പെടാതെ ഇരിപ്പാനായിട്ട ഞാൻ ൟ കാ
൨ ൎയ്യങ്ങളെ നിങ്ങളൊട്ട പറഞ്ഞു * അവർ നിങ്ങളെ സഭയിൽ
നിന്ന പുറത്താക്കും ആയതല്ലാതെ നിങ്ങളെ കൊല്ലുന്നവനെ
ല്ലാം താൻ ദൈവത്തിന ആരാധനചെയ്യുന്നു എന്ന വിചാരി
൩ ക്കുന്ന സമയം വരുന്നു * അവർ പിതാവിനെ എങ്കിലും എ
ന്നെ എങ്കിലും അറിയായ്ക്കകൊണ്ട ൟ കാൎയ്യങ്ങളെ നിങ്ങൾക്ക
൪ ചെയ്യും * എന്നാലും ആ സമയം വരുമ്പൊൾ ഞാൻ ഇക്കാ
ൎയ്യങ്ങളെ നിങ്ങളൊട്ട പറഞ്ഞിരിക്കുന്നു എന്ന നിങ്ങൾ ഓൎക്കെ
ണ്ടുന്നതിന്ന ഇവ ഞാൻ നിങ്ങളൊട്ട പറഞ്ഞു എന്നാൽ ഞാൻ
നിങ്ങളൊട്ട കൂട ഉണ്ടായിരുന്നതുകൊണ്ട ആദിമുതൽ ൟ കാൎയ്യ
൫ ങ്ങളെ നിങ്ങളൊട്ട പറഞ്ഞിട്ടില്ല * ഇപ്പൊൾ ഞാൻ എന്നെ
അയച്ചവന്റെ അടുക്കൽ പൊകുന്നു എങ്കിലും നീ എവിടെക്ക
പൊകുന്നു എന്ന നിങ്ങളിൽ ഒരുത്തനും എന്നൊട്ട ചൊദിക്കുന്നി
൬ ല്ല * ഞാൻ ൟ കാൎയ്യങ്ങളെ നിങ്ങളൊട്ട പറഞ്ഞതുകൊണ്ട
൭ ത്രെ ദുഃഖം നിങ്ങളുടെ ഹൃദയത്തിൽ നിറഞ്ഞു * എങ്കിലും ഞാൻ
സത്യം നിങ്ങളൊട്ട പറയുന്നു ഞാൻ പൊകുന്നത നിങ്ങൾക്ക
പ്രയൊജനമുള്ളതാകുന്നു എന്തുകൊണ്ടെന്നാൽ ഞാൻ പൊകു
ന്നില്ല എങ്കിൽ ആ ആശ്വാസപ്രദൻ നിങ്ങളുടെ അടുക്കൽ
വരികയില്ല എന്നാൽ ഞാൻ പൊയാൽ ഞാൻ അവനെ നിങ്ങ

ളൂടെ അടുക്കൽ അയക്കും * അവൻ വരുമ്പൊൾ ലൊകത്തി ൮
ന പാപത്തെ കുറിച്ചും നീതിയെ കുറിച്ചും ന്യായവിധിയെ
കുറിച്ചും ബൊധംവരുത്തും * അവർ എന്നിൽ വിശ്വസിക്കാ ൯
യ്കകൊണ്ട പാപത്തെ കുറിച്ചും * ഞാൻ എന്റെ പിതാവി ൧൦
ന്റെ അടുക്കൽ പൊയി നിങ്ങൾ ഇനിമെൽ എന്നെ കാണാ
തെ ഇരിക്കുന്നതുകൊണ്ട നീതിയെ കുറിച്ചും * ഇഹലൊകത്തി ൧൧
ന്റെ പ്രഭു വിധിക്കപ്പെട്ടവനാകകൊണ്ട ന്യായവിധിയെ
കുറിച്ചും * ഇനിയും ഇനിക്ക അനെകം കാൎയ്യങ്ങളെ നിങ്ങളൊ ൧൨
ട പറവാനുണ്ട എന്നാലും നിങ്ങൾക്ക അവ ഇപ്പൊൾ സഹി
പ്പാൻ കഴികയില്ല * എന്നാൽ സത്യാത്മാവായവൻ വരു ൧൩
മ്പൊൾ അവൻ നിങ്ങളെ സകല സത്യത്തിലും നടത്തും എന്തു
കൊണ്ടെന്നാൽ അവൻ തന്റെ സ്വന്തമായിട്ട പറയാതെ
താൻ എത കാൎയ്യങ്ങളെ കെൾക്കുന്നുവൊ അവ പറയും വരു
വാനുള്ള കാൎയ്യങ്ങളെയും നിങ്ങൾക്ക അറിയിക്കും * അവൻ ൧൪
എന്നെ മഹത്വപ്പെടുത്തും അതെന്തുകൊണ്ടെന്നാൽ അവൻ
ഇനിക്കുള്ളതിൽനിന്ന എടുത്ത നിങ്ങൾക്ക അറിയിക്കും * പി ൧൫
താവിന്നുള്ളവ സകലവും ഇനിക്കുള്ളവയാകുന്നു ആയതുകൊ
ണ്ട അവൻ ഇനിക്കുള്ളതിൽനിന്ന എടുത്ത നിങ്ങൾക്ക അറിയി
ക്കും എന്ന ഞാൻ പറഞ്ഞു *

കുറഞ്ഞൊരു നെരം കഴിഞ്ഞിട്ട നിങ്ങൾ എന്നെ കാണുക ൧൬
യില്ല പിന്നെ ഞാൻ പിതാവിന്റെ അടുക്കൽ പൊകുന്നതു
കൊണ്ട കുറഞ്ഞൊരു നെരം കഴിഞ്ഞിട്ട നിങ്ങൾ എന്നെ കാ
ണും * അപ്പൊൾ അവന്റെ ശിഷ്യന്മാരിൽ ചിലർ തമ്മിൽ ൧൭
തമ്മിൽ കുറഞ്ഞൊരു നെരം കഴിഞ്ഞിട്ട നിങ്ങൾ എന്നെ കാണു
കയില്ല പിന്നെ കുറഞ്ഞൊരു നെരം കഴിഞ്ഞിട്ട നിങ്ങൾ എന്നെ
കാണുമെന്നും ഞാൻ പിതാവിന്റെ അടുക്കൽ പൊകുന്നതുകൊ
ണ്ട എന്നും അവൻ നമ്മൊട പറയുന്ന ഇത എന്താകുന്നു എ
ന്ന പറഞ്ഞു * അതുകൊണ്ട അവർ പറഞ്ഞു കുറഞ്ഞൊരു ൧൮
നെരം എന്ന അവൻ പറയുന്ന ഇത എന്താകുന്നു അവൻ
എന്ത പറയുന്നു എന്ന നാം അറിയുന്നില്ല * ആകയാൽ ത ൧൯
ന്നൊട ചൊദിപ്പാൻ അവർ ഇച്ശിച്ചിരുന്നു എന്ന യെശു അ
റിഞ്ഞ അവരൊട പറഞ്ഞു കുറഞ്ഞൊരു നെരം കഴിഞ്ഞിട്ട നി
ങ്ങൾ എന്നെ കാണുകയില്ല എന്നും പിന്നെയും കുറഞ്ഞൊരു
നെരം കഴിഞ്ഞിട്ട എന്നെ കാണുമെന്നും ഞാൻ നിങ്ങളൊട പറ
ഞ്ഞതിനെ കുറിച്ച നിങ്ങൾ തമ്മിൽ തമ്മിൽ വിചാരിക്കുന്നു
വൊ * നിങ്ങൾ കരഞ്ഞ പ്രലാപിക്കും എന്നാൽ ലൊകം സ ൨൦
ന്തൊഷപ്പെടുമെന്നും നിങ്ങൾ ദുഃഖിക്കും എന്നാലും നിങ്ങളു
ടെ ദുഃഖം സന്തൊഷമായി തീരുമെന്നും ഞാൻ സത്യമായിട്ട
സത്യമായിട്ട നിങ്ങളൊട പറയുന്നു * ഒരു സ്ത്രീ പ്രസവവെ ൨൧

ദനയൊടിരിക്കുമ്പൊൾ അവളുടെ സമയം വന്നിരിക്കകൊണ്ട
അവൾക്ക ദുഃഖം ഉണ്ട എന്നാൽ അവൾ പൈതലിനെ പ്രസ
വിച്ചതിന്റെ ശെഷം ലൊകത്തിലെക്ക ഒരു മനുഷ്യൻ ജനി
ച്ചു എന്നുള്ള സന്തൊഷം കൊണ്ട അവൾ പിന്നെ ആ വെദ
൨൨ ന ഓൎക്കുന്നില്ല * ആകയാൽ നിങ്ങൾക്കും ഇപ്പൊൾ ദുഃഖം
ഉണ്ട എന്നാൽ ഞാൻ പിന്നെയും നിങ്ങളെ കാണും അപ്പൊൾ
നിങ്ങളുടെ ഹൃദയം സന്തൊഷപ്പെടും അത്രയുമല്ല നിങ്ങളുടെ
സന്തൊഷം ഒരുത്തനും നിങ്ങളിൽനിന്ന എടുത്ത കളകയില്ല *
൨൩ വിശെഷിച്ച ആ ദിവസത്തിൽ നിങ്ങൾ ഒന്നും എന്നൊടു ചൊ
ദിക്കയില്ല നിങ്ങൾ എന്റെ നാമത്തിൽ പിതാവിനൊട എത
കാൎയ്യങ്ങളെ എങ്കിലും ചൊദിച്ചാൽ അവൻ നിങ്ങൾക്ക തരു
മെന്ന ഞാൻ സത്യമായിട്ട സത്യമായിട്ട നിങ്ങളൊടു പറയു
൨൪ ന്നു * ഇത്രത്തൊളം നിങ്ങൾ എന്റെ നാമത്തിൽ ഒന്നും
ചൊദിച്ചിട്ടില്ല ചൊദിപ്പിൻ അപ്പൊൾ നിങ്ങളുടെ സന്തൊ
ഷം പരിപൂൎണ്ണമായിരിക്കെണ്ടുന്നതിന നിങ്ങൾക്ക ലഭിക്കും *
൨൫ ഞാൻ ഈ കാൎയ്യങ്ങളെ ഉപമകളായി നിങ്ങളൊടു പറഞ്ഞു എ
ന്നാലും ഞാൻ പിന്നെ ഉപമകളായി ഒന്നും നിങ്ങളൊടു പറ
യാതെ സ്പഷ്ടമായിട്ട പിതാവിനെ കുറിച്ച നിങ്ങളൊട അറി
൨൬ യിക്കുന്ന സമയം വരുന്നു * ആ നാളിൽ നിങ്ങൾ എന്റെ
നാമത്തിൽ ചൊദിക്കും ഞാൻ നിങ്ങൾക്കായിക്കൊണ്ട പിതാവി
൨൭ നൊട അപെക്ഷിക്കുമെന്ന നിങ്ങളൊടു പറയുന്നതുമില്ല * എന്തു
കൊണ്ടെന്നാൽ നിങ്ങൾ എന്നെ സ്നെഹിച്ചതുകൊണ്ടും ഞാൻ
ദൈവത്തിൽനിന്ന പുറപ്പെട്ടു വന്നു എന്ന വിശ്വസിച്ചതു
൨൮ കൊണ്ടും പിതാവ താനും നിങ്ങളെ സ്നെഹിക്കുന്നു * ഞാൻ
പിതാവിൽനിന്ന പുറപ്പെട്ടു ലൊകത്തിലെക്ക വന്നു പിന്നെ
യും ഞാൻ ലൊകത്തെ വിട്ട പിതാവിന്റെ അടുക്കൽ പൊകു
൨൯ ന്നു * അവന്റെ ശിഷ്യന്മാർ അവനൊടു കണ്ടാലും ഇപ്പൊൾ
൩൦ നീ ഒരു ഉപമയും പറയാതെ സ്പഷ്ടമായിട്ടു പറയുന്നു * നീ
സകല കാൎയ്യങ്ങളെയും അറിയുന്നു എന്നും ഒരുത്തനും നിന്നൊ
ടു ചൊദിപ്പാൻ നിനക്ക ആവശ്യമില്ലെന്നും ഇപ്പൊൾ ഞങ്ങൾ
അറിയുന്നു ഇതിനാൽ നീ ദൈവത്തിൽനിന്ന പുറപ്പെട്ടു വന്നു
൩൧ എന്ന ഞങ്ങൾ വിശ്വസിക്കുന്നു എന്ന പറഞ്ഞു * യെശു
അവരൊട ഉത്തരമായിട്ട നിങ്ങൾ ഇപ്പൊൾ വിശ്വസിക്കുന്നു
൩൨ വൊ * കണ്ടാലും നിങ്ങൾ ഒരൊരുത്തൻ അവനവന്റെ സ്ഥ
ലത്തെക്ക ചിന്നപ്പെട്ട എന്നെ ഏകനായി വിടുന്ന സമയം
വരുന്നു ഇപ്പൊൾ വന്നിരിക്കുന്നു എന്നാലും പിതാവ എ
ന്നൊടു കൂടയുണ്ടാകകൊണ്ട ഞാൻ ഏകനായിരിക്കുന്നില്ല *
൩൩ എന്നിൽ നിങ്ങൾക്ക സമാധാനം ഉണ്ടാകെണ്ടുന്നതിന ഞാൻ
ഈ കാൎയ്യങ്ങളെ നിങ്ങളൊടു പറഞ്ഞു ലൊകത്തിൽ നിങ്ങൾക്ക

ഉപദ്രവമുണ്ടാകും എങ്കിലും ധൈൎയ്യമായിരിപ്പിൻ ഞാൻ ലൊ
കം ജയിച്ചു എന്ന പറഞ്ഞു ✱

## ൧൭. അദ്ധ്യായം.

൧ ക്രിസ്തു തന്നെ മഹത്വപ്പെടുത്തെണമെന്നും.—൬ തന്റെ
അപ്പൊസ്തൊലന്മാരെ ഒരുമയിലും സത്യത്തിലും കാത്ത
രക്ഷിക്കെണമെന്നും തന്റെ പിതാവിനൊട പ്രാൎത്ഥി
ക്കുന്നത.

യെശു ഽരം കാൎയ്യങ്ങളെ പറഞ്ഞു പിന്നെ തന്റെ കണ്ണുക
ളെ സ്വൎഗ്ഗത്തിലെക്ക ഉയൎത്തി പറഞ്ഞു പിതാവെ സമയം വ
ന്നിരിക്കുന്നു നിന്റെ പുത്രനും നിന്നെ മഹത്വപ്പെടുത്തെണ്ടു
ന്നതിന നീ നിന്റെ പുത്രനെ മഹത്വപ്പെടുത്തെണമെ ✱ നീ ൨
അവന കൊടുത്തിട്ടുള്ളവൎക്ക എല്ലാവൎക്കും അവൻ നിത്യ ജിവ
നെ കൊടുക്കെണ്ടുന്നതിന നീ അവന സകല ജഡത്തിന്മെ
ലും അധികാരം നല്കിയപ്രകാരം തന്നെ ✱ സത്യമുള്ള എക ൩
ദൈവമാകുന്ന നിന്നെയും നീ അയച്ചിട്ടുള്ള യെശു ക്രിസ്തുവി
നെയും അവർ അറിഞ്ഞുകൊള്ളുന്നത തന്നെ നിത്യ ജീവനാകു
ന്നു ✱ ഞാൻ ഭൂമിയിൽ നിന്നെ മഹത്വപ്പെടുത്തി നീ ഇനിക്ക ൪
ചെയ്യാൻ തന്നിട്ടുള്ള പ്രവൃത്തിയെ ഞാൻ തീൎത്തു ✱ ഇപ്പൊൾ
ഹെ പിതാവെ ലൊകമുണ്ടാകുന്നതിന മുമ്പെ ഇനിക്ക നിന്നൊ
ടു കൂടയുണ്ടായിട്ടുള്ള മഹത്വത്താൽ നിന്നൊടു കൂടി തന്നെ എ
ന്നെ മഹത്വപ്പെടുത്തെണമെ ✱
നീ ലൊകത്തിൽനിന്ന ഇനിക്ക തന്നിട്ടുള്ള മനുഷ്യരൊട ൬
ഞാൻ നിന്റെ നാമം വെളിപ്പെടുത്തി അവർ നിനക്കുള്ളവരാ
യിരുന്നു നീ അവരെ ഇനിക്ക തന്നു അവർ നിന്റെ വചനം
പ്രമാണിക്കയും ചെയ്തു ✱ നീ ഇനിക്ക തന്നിട്ടുള്ള വസ്തുക്കളൊ ൭
ക്കെയും നിന്നിൽനിന്നാകുന്നു എന്ന ഇപ്പൊൾ അവർ അറിഞ്ഞി
ട്ടുണ്ട ✱ അതെന്തുകൊണ്ടെന്നാൽ നീ ഇനിക്ക തന്നിട്ടുള്ള വച ൮
നങ്ങളെ ഞാൻ അവൎക്ക കൊടുത്തു അവർ(അവ) കൈക്കൊണ്ട
ഞാൻ നിന്നിൽനിന്ന പുറപ്പെട്ടു വന്നു എന്ന സത്യമായിട്ട അ
റിഞ്ഞു നീ എന്നെ അയച്ചു എന്നും വിശ്വസിച്ചു ✱ ഞാൻ അ ൯
വൎക്കായ്ക്കൊണ്ട പ്രാൎത്ഥിക്കുന്നു ലൊകത്തിന്നായ്ക്കൊണ്ട അല്ല നീ
ഇനിക്ക തന്നിട്ടുള്ളവർ നിനക്കുള്ളവരാകകൊണ്ട അവൎക്കാ
യ്ക്കൊണ്ട തന്നെ ഞാൻ പ്രാൎത്ഥിക്കുന്നു ✱ ഇനിക്കുള്ളവയൊക്ക ൧൦
യും നിനക്കുള്ളവയും നിനക്കുള്ളവ ഇനിക്കുള്ളവയും ആകുന്നു
ഞാൻ അവയിൽ മഹത്വപ്പെട്ടുമിരിക്കുന്നു ✱ വിശെഷിച്ചും ൧൧
ഇനിമെൽ ഞാൻ ലൊകത്തിലിരിക്കുന്നില്ല എന്നാൽ ഇവർ
ലൊകത്തിലിരിക്കുന്നു ഞാനൊ നിന്റെ അടുക്കൽ വരുന്നു
പരിശുദ്ധമുള്ള പിതാവെ നീ ഇനിക്ക തന്നിട്ടുള്ളവർ നാം ഇരി

ക്കുന്നതു പൊലെ ഒന്നായിരിക്കെണ്ടുന്നതിന അവരെ നി
൧൨ ൻറെ നാമത്താൽ കാത്തുക്കൊള്ളെണമെ ∗ ഞാൻ ലൊകത്തിൽ
അവരൊടു കൂട ഇരുന്നപ്പൊൾ ഞാൻ അവരെ നിൻറെ നാമ
ത്തിൽ കാത്തു നീ ഇനിക്ക തന്നിട്ടുള്ളവരെ ഞാൻ ജാഗ്രതയാ
യിട്ടു കാത്തു വെദവാക്യം നിവൃത്തിയാകെണ്ടുന്നതിന നാശ
ത്തിൻറെ പുത്രനല്ലാതെ അവരിൽ ഒരുത്തനും നശിച്ചു പൊയ
൧൩ തുമില്ല ∗ എന്നാൽ ഞാൻ ഇപ്പൊൾ നിൻറെ അടുക്കൽ വരു
ന്നു അവൎക്ക എൻറെ സന്തൊഷം അവരിൽ പൂൎണ്ണപ്പെട്ടിരി
ക്കെണ്ടുന്നതിന ഞാൻ ൟ കാൎയ്യങ്ങളെയും ലൊകത്തിൽ പറയു
൧൪ ന്നു ∗ ഞാൻ നിൻറെ വചനം അവൎക്ക കൊടുത്തു വിശെഷി
ച്ചു ഞാൻ ലൊകത്തിലുള്ളവനല്ല എന്ന പൊലെ തന്നെ അവർ
ലൊകത്തിലുള്ളവരല്ലായ്കകൊണ്ട ലൊകം അവരെ ദ്വെഷിച്ചു ∗
൧൫ നീ അവരെ ലൊകത്തിൽനിന്ന എടുത്തുകൊണ്ടുപൊകെണ
മെന്ന അല്ല നീ അവരെ ദൊഷത്തിൽനിന്ന രക്ഷിക്കെണ
൧൬ മെന്ന അത്രെ ഞാൻ പ്രാൎത്ഥിക്കുന്നത ∗ ഞാൻ ലൊകത്തിലു
ള്ളവനല്ല എന്ന പൊലെ തന്നെ അവർ ലൊകത്തിലുള്ളവര
൧൭ ല്ല ∗ അവരെ നിൻറെ സത്യം കൊണ്ട ശുദ്ധീകരിക്കെണമെ
൧൮ നിൻറെ വചനം സത്യമാകുന്നു ∗ നീ എന്നെ ലൊകത്തിലെ
ക്ക അയച്ചു പ്രകാരം തന്നെ ഞാൻ അവരെ ലൊകത്തിലെക്ക
൧൯ അയച്ചു ∗ അത്രയുമല്ല അവരും സത്യത്താൽ ശുദ്ധീകരിക്ക
പ്പെട്ടവരാകെണ്ടുന്നതിന ഞാൻ അവൎക്ക വെണ്ടി എന്നെ ത
ന്നെ ശുദ്ധീകരിക്കുന്നു ∗
൨൦ ഞാൻ ഇവൎക്ക വെണ്ടി മാത്രമല്ല ഇവരുടെ വചനം കൊണ്ട
എന്നിൽ വിശ്വസിപ്പാനിരിക്കുന്നവൎക്ക വെണ്ടിയും കൂട പ്രാ
൨൧ ൎത്ഥിക്കുന്നു ∗ അവരെല്ലാവരും ഒന്നായിരിക്കെണ്ടുന്നതിന പി
താവെ നീ എന്നിലും ഞാൻ നിന്നിലും എന്ന പൊലെ ഇവ
രും നമ്മിൽ ഒന്നായിരിക്കെണ്ടുന്നതിന്നും നീ എന്നെ അയച്ചു
൨൨ എന്ന ലൊകം വിശ്വസിക്കെണ്ടുന്നതിന്നും ആകുന്നു ∗ അത്ര
യുമല്ല നാം ഒന്നായിരിക്കുന്ന പ്രകാരം തന്നെ അവർ ഒന്നാ
യിരിക്കെണ്ടുന്നതിന നീ ഇനിക്ക തന്നിട്ടുള്ള മഹത്വം ഞാൻ
൨൩ അവൎക്ക കൊടുത്തു ∗ ഞാൻ അവരിലും നീ എന്നിലുമായിട്ടു
അവർ ഒന്നിൽ തികെക്കപ്പെട്ടവരായിരിക്കെണ്ടുന്നതിന്നും നീ
എന്നെ അയച്ചു എന്നും നീ എന്നെ സ്നെഹിച്ച പ്രകാരം അ
വരെയും സ്നെഹിച്ചിരിക്കുന്നു എന്നും ലൊകം അറിയെണ്ടുന്ന
൨൪ തിന്നും ആകുന്നു ∗ പിതാവെ ലൊകം ഉണ്ടായതിന മുമ്പെ നീ
എന്നെ സ്നെഹിച്ചതുകൊണ്ട നീ ഇനിക്ക തന്നിട്ടുള്ളവരും നീ
ഇനിക്ക തന്നിട്ടുള്ള എൻറെ മഹത്വം കാണെണ്ടുന്നതിന ഞാൻ
ഇരിക്കുന്നെടത്ത എന്നൊടു കൂട ഇരിക്കെണമെന്ന ഇനിക്ക മ
൨൫ നസ്സുണ്ട ∗ നീതിയുള്ള പിതാവെ ലൊകം നിന്നെ അറിഞ്ഞി

ട്ടില്ല എങ്കിലും ഞാൻ നിന്നെ അറിഞ്ഞിരിക്കുന്നു ഇവരും നീ
എന്നെ അയച്ചു എന്ന അറിഞ്ഞിരിക്കുന്നു * നീ എന്നെ സ്നെ ൨൬
ഹിച്ചിട്ടുള്ള സ്നെഹം അവരിലും ഞാൻ അവരിലും ഇരിക്കെണ്ടു
ന്നതിന്നായിട്ട ഞാൻ അവൎക്ക നിന്റെ നാമം അറിയിച്ചു പി
ന്നെയും അത അറിയിക്കും *

## ൧൮. അദ്ധ്യായം.

൧ യെഹൂദാ ക്രിസ്തുവിനെ കാണിച്ചു കൊടുക്കുന്നത.—൧൫
പത്രൊസ അവനെ മറുത്തുപറയുന്നത.— ൨൮ ക്രിസ്തു
പീലാത്തൊസിന്റെ മുമ്പാകെ നില്ക്കുന്നത.

യെശു ഈ കാൎയ്യങ്ങളെ പറഞ്ഞതിന്റെ ശെഷം അവൻ ത
ന്റെ ശിഷ്യന്മാരൊടു കൂടെ കെദ്രൊൻ എന്ന തൊട്ടിന്ന അക്കര
ക്ക പുറപ്പെട്ടു പൊയി അവിടെ ഒരു തൊട്ടം ഉണ്ടായിരുന്നു അ
തിലെക്ക അവനും അവന്റെ ശിഷ്യന്മാരും പ്രവെശിച്ചു* വി ൨
ശെഷിച്ചു യെശു തന്റെ ശിഷ്യന്മാരൊടു കൂടെ പലപ്പൊഴും അ
വിടെക്ക പൊയിരുന്നതുകൊണ്ട അവനെ കാണിച്ചു കൊടുത്തി
ട്ടുള്ള യെഹൂദായും ആ സ്ഥലം അറിഞ്ഞിരുന്നു * അതുകൊണ്ട ൩
യെഹൂദാ ഒരു ആയുധകൂട്ടത്തെയും പ്രധാനാചാൎയ്യന്മാരിൽനി
ന്നും പറിശെന്മാരിൽനിന്നും ഉദ്യൊഗസ്ഥന്മാരെയും കൂട്ടിക്കൊ
ണ്ട ദീവട്ടികളൊടും പന്തങ്ങളൊടും ആയുധങ്ങളൊടും കൂടെ അ
വിടെ വരുന്നു * അപ്പൊൾ യെശു തന്റെ മെൽ വരുവാനു ൪
ള്ള കാൎയ്യങ്ങളൊക്കയും അറിഞ്ഞിരിക്കകൊണ്ട പുറപ്പെട്ട അവ
രൊടു നിങ്ങൾ ആരെ അന്വെഷിക്കുന്നു എന്ന പറഞ്ഞു * അ ൫
വർ നസറായക്കാരനായ യെശുവിനെ എന്ന അവനൊട ഉ
ത്തരമായിട്ട പറഞ്ഞു യെശു അവരൊടു ഞാൻ തന്നെ അവ
നാകുന്നു എന്ന പറയുന്നു അവനെ കാണിച്ചു കൊടുത്തിട്ടുള്ള
യെഹൂദായും അവരൊടു കൂടെ നിന്നു * അതുകൊണ്ട ഞാൻ ൬
തന്നെ അവനാകുന്നു എന്ന അവൻ അവരൊടു പറഞ്ഞ
പ്പൊൾ തന്നെ അവർ പിന്നൊക്കം വാങ്ങി നിലത്ത വീണു *
അപ്പൊൾ അവൻ പിന്നെയും നിങ്ങൾ ആരെ അന്വെഷിക്കു ൭
ന്നു എന്ന അവരൊടു ചൊദിച്ചു നസറായക്കാരനായ യെശു
വിനെ എന്ന അവർ പറഞ്ഞു * യെശു ഉത്തരമായിട്ട ഞാൻ ൮
തന്നെ അവനാകുന്നു എന്ന ഞാൻ നിങ്ങളൊടു പറഞ്ഞുവ
ല്ലൊ അതുകൊണ്ട നിങ്ങൾ എന്നെ അന്വെഷിക്കുന്നു എങ്കിൽ
ഇവരെ പൊകുവാൻ വിടുവിൻ * നീ ഇനിക്ക തന്നിട്ടുള്ള ൯
വരിൽ ഒരുത്തനെയും ഞാൻ നഷ്ടമാക്കീട്ടില്ല എന്ന അവൻ
പറഞ്ഞിട്ടുള്ള വചനം നിവൃത്തിക്കെണ്ടുന്നതിന്നായിരുന്നു *
അപ്പൊൾ ശിമൊൻ പത്രൊസ തനിക്ക ഒരു വാൾ ഉണ്ടാക ൧൦
കൊണ്ട അത ഊരി പ്രധാനാചാൎയ്യന്റെ വെലക്കാരനെ വെ

ട്ടി അവന്റെ വലത്തെ ചെവി മുറിച്ചുകളഞ്ഞു ആ വെലക്കാര
൧൧ ന്റെ പെർ മല്ക്കൂസ എന്നായിരുന്നു ✶ അപ്പൊൾ യെശു പ
ത്രൊസിനൊടു നീ നിന്റെ വാൾ ഉറയിൽ ഇടുക എന്റെ പി
താവ ഇനിക്ക തന്നിട്ടുള്ള പാത്രം ഞാൻ പാനം ചെയ്യാതെ ഇരി
൧൨ ക്കുമൊ എന്ന പറഞ്ഞു ✶ അപ്പൊൾ ആയുധക്കൂട്ടവും സെനാ
പതിയും യെഹൂദന്മാരുടെ ഉദ്യൊഗസ്ഥന്മാരും യെശുവിനെ
൧൩ പിടിച്ച അവനെ കെട്ടി ✶ പിന്നെ അവർ അവനെ മുമ്പെ
അന്നാസിന്റെ അടുക്കൽ കൊണ്ടുപൊയി എന്തുകൊണ്ടെ
ന്നാൽ അവൻ ആ വഷത്തെ പ്രധാനാചാൎയ്യനായ കയ്യാഫാ
൧൪ യുടെ അമ്മാമനായിരുന്നു ✶ ജനത്തിന്ന വെണ്ടി ഒരു മനു
ഷ്യൻ മരിക്കുന്നത യൊഗ്യമാകുന്നു എന്ന യെഹൂദന്മാരൊട
ആലൊചന പറഞ്ഞവൻ കയ്യാഫ തന്നെ ആയിരുന്നു ✶
൧൫ പിന്നെ ശിമൊൻ പത്രൊസും മറെറാരു ശിഷ്യനും യെശു
വിന്റെ പിന്നാലെ ചെന്നു വിശെഷിച്ച ആ ശിഷ്യൻ പ്ര
ധാനാചാൎയ്യന മുഖപരിചയമുള്ളവനായിരുന്നു അവൻ യെ
ശുവിനൊടു കൂട പ്രധാനാചാൎയ്യന്റെ അരമനയിലെക്ക ചെ
൧൬ ന്നു ✶ എന്നാലൊ പത്രൊസ വാതില്ക്കൽ പുറത്ത നിന്നു അ
പ്പൊൾ പ്രധാനാചാൎയ്യന്ന മുഖപരിചയമുള്ളനായ ആ മറെറ
ശിഷ്യൻ പുറത്ത ചെന്ന വാതിൽകാവല്ക്കാരത്തിയൊടു പറ
൧൭ ഞ്ഞ പത്രൊസിനെ അകത്ത കൂട്ടികൊണ്ടുവന്നു ✶ അപ്പൊൾ
വാതിൽകാവല്ക്കാരത്തിയായ വെലക്കാരത്തി ശിമൊനൊടു നീ
യും ഒരു മനുഷ്യന്റെ ശിഷ്യന്മാരിൽ ഒരുത്തനല്ലയൊ എന്ന
൧൮ പറയുന്നു അവൻ ഞാനല്ല എന്ന പറയുന്നു ✶ അന്ന കുളിരാ
യിരുന്നതുകൊണ്ട വെലക്കാരും ഉദ്യൊഗസ്ഥന്മാരും തീയുണ്ടാ
ക്കി തീകാഞ്ഞുകൊണ്ട നിന്നിരുന്നു പത്രൊസും അവരൊടു കൂട
തീകാഞ്ഞുകൊണ്ട നിന്നിരുന്നു ✶
൧൯ അപ്പൊൾ പ്രധാനാചാൎയ്യൻ യെശുവിനൊട അവന്റെ
ശിഷ്യന്മാരെ കുറിച്ചും അവന്റെ ഉപദെശത്തെ കുറിച്ചും ചൊ
൨൦ ദിച്ചു ✶ യെശു അവനൊട ഉത്തരമായിട്ട ഞാൻ സ്പഷ്ടമായിട്ട
ലൊകത്തൊടു പറഞ്ഞു ഞാൻ യെഹൂദന്മാർ വന്ന കൂടുന്ന സ
ഭയിലും ദൈവാലയത്തിലും എല്ലായ്പൊഴും ഉപദെശിച്ചു ഞാൻ
൨൧ രഹസ്യത്തിൽ ഒരു കാൎയ്യവും പറഞ്ഞിട്ടില്ല ✶ നീ എന്നൊട എ
ന്തിന ചൊദിക്കുന്നു എന്നിൽനിന്ന കെട്ടിട്ടുള്ളവരൊട ഞാൻ
എന്ത പറഞ്ഞു എന്ന അവരൊട ചൊദിക്ക കണ്ടാലും ഞാൻ
പറഞ്ഞിട്ടുള്ള കാൎയ്യങ്ങളെ അവർ അറിയുന്നുവല്ലൊ എന്ന പറ
൨൨ ഞ്ഞു ✶ എന്നാറെ അവൻ ഇപ്രകാരം പറഞ്ഞതിന്റെ ശെ
ഷം ഉദ്യൊഗസ്ഥന്മാരിൽ വെച്ച അരികെ നില്ക്കുന്ന ഒരുത്തൻ
നീ ഇപ്രകാരം പ്രധാനാചാൎയ്യനൊട ഉത്തരം പറയുന്നുവൊ
൨൩ എന്ന പറഞ്ഞ യെശുവിന ഒരു അടി കൊടുത്തു ✶ യെശു അ

വനൊട ഉത്തരമായിട്ട ഞാൻ ദൊഷമായിട്ട പറഞ്ഞു എങ്കിൽ
ദൊഷത്തെ കുറിച്ച സാക്ഷിപ്പെടുത്തുക നല്ലവണ്ണം അത്രെ എ
ന്നവരികിൽ നീ എന്തിന എന്നെ അടിക്കുന്നു എന്ന പറഞ്ഞു *
എന്നാൽ അന്നാസ അവനെ കെട്ടപ്പെട്ടവനായി പ്രധാനാ ൨൪
ചാൎയ്യനായ കയ്യാഫായുടെ അടുക്കൽ അയച്ചിരുന്നു * എന്നാ ൨൫
റെ ശിമൊൻ പത്രൊസ തീകാഞ്ഞുകൊണ്ട നിന്നിരുന്നു അതു
കൊണ്ട അവർ അവനൊട നീയും അവന്റെ ശിഷ്യന്മാരിൽ
ഒരുത്തനല്ലയൊ എന്ന പറഞ്ഞു അവൻ ഞാനല്ല എന്ന മറു
ത്ത പറഞ്ഞു * പ്രധാനാചാൎയ്യന്റെ വെലക്കാരിൽ വെച്ച പ ൨൬
ത്രൊസ ചെവിവെട്ടികളഞ്ഞവന്റെ ചാൎച്ചക്കാരനായ ഒരു
ത്തൻ ഞാൻ തൊട്ടത്തിൽ നിന്നെ അവനൊട കൂട കണ്ടില്ലയൊ
എന്ന പറഞ്ഞു * അപ്പൊൾ പത്രൊസ പിന്നെയും മറുത്ത ൨൭
പറഞ്ഞു ഉടനെ പൂവൻകൊഴി കൂകി *
പിന്നെ അവർ യെശുവിനെ കയ്യാഫായുടെ അടുക്കൽനി ൨൮
ന്ന ന്യായസ്ഥലത്തെക്ക കൂട്ടികൊണ്ടുപൊയി അപ്പൊൾ ഉഷഃ
കാലമായിരുന്നു എന്നാൽ അവർ അശുദ്ധപ്പെടാതെ പെസ
ഹായെ ഭക്ഷിപ്പാനായിട്ട തങ്ങൾതന്നെ ന്യായസ്ഥലത്തിലെ
ക്ക ചെന്നില്ല * അതുകൊണ്ട പീലാത്തൊസ അവരുടെ അ ൨൯
ടുക്കൽ പുറത്തു വന്ന നിങ്ങൾ ഌ മനുഷ്യന്റെ നെരെ എ
ന്തൊരു കുററം ബൊധിപ്പിക്കുന്നു എന്ന പറഞ്ഞു * അവർ ൩൦
ഉത്തരമായിട്ട അവനൊട അവൻ കുററക്കാരനല്ല എങ്കിൽ ഞ
ങ്ങൾ അവനെ നിനക്ക എല്പിക്കയില്ലയായിരുന്നു എന്ന പറ
ഞ്ഞു * അപ്പൊൾ പീലാത്തൊസ അവരൊട നിങ്ങൾ തന്നെ ൩൧
അവനെ കൊണ്ടുപൊയി നിങ്ങളുടെ ന്യായപ്രമാണ പ്രകാരം
അവനെ ന്യായം വിധിപ്പിൻ എന്ന പറഞ്ഞു അതുകൊണ്ട
യെഹൂദന്മാർ അവനൊട ഒരുത്തനെയും കൊല്ലുന്നത ഞങ്ങൾ
ക്ക ന്യായമില്ല എന്ന പറഞ്ഞു * യെശു താൻ എതുപ്രകാരമു ൩൨
ള്ള മരണം മരിക്കുമെന്ന അടയാളമായിട്ട പറഞ്ഞിട്ടുള്ള വച
നം നിവൃത്തിയാകെണ്ടുന്നതിന്ന തന്നെ * അപ്പൊൾ പീലാ ൩൩
ത്തൊസ പിന്നെയും ന്യായ സ്ഥലത്തിലെക്ക കടന്ന യെശുവി
നെ വിളിച്ച അവനൊട നീ യെഹൂദന്മാരുടെ രാജാവാകുന്നു
വൊ എന്ന പറഞ്ഞു * യെശു അവനൊട ഉത്തരമായിട്ട ഇത ൩൪
നീയായിട്ട തന്നെ പറയുന്നുവൊ മററുള്ളവർ ഇത എന്നെ കു
റിച്ച നിന്നൊട പറഞ്ഞുവൊ എന്ന പറഞ്ഞു * പീലാത്തൊ ൩൫
സ ഉത്തരമായിട്ട ഞാൻ ഒരു യെഹൂദനാകുന്നുവൊ നിന്റെ
സ്വജാതിയും പ്രധാനാചാൎയ്യന്മാരും നിന്നെ ഇനിക്ക എല്പിച്ചു
നീ എന്ത ചെയ്തു എന്ന പറഞ്ഞു * യെശു ഉത്തരമായിട്ട എ ൩൬
ന്റെ രാജ്യം ഇഹലൊകത്തിൽനിന്നുള്ളതല്ല എന്റെ രാജ്യം ഇ
ഹലൊകത്തിൽനിന്നുള്ളതായിരുന്നുഎങ്കിൽ ഞാൻയെഹൂദന്മാ

ക്ക എല്പിക്കപ്പെടാതെ ഇരിപ്പാനായിട്ട എന്റെ ശുശ്രൂഷക്കാർ
ശണ്ഠയിടുമായിരുന്നു എന്നാൽ ഇപ്പൊൾ എന്റെ രാജ്യം ഇവി
൩൭ ടെനിന്നല്ല എന്ന പറഞ്ഞു* അതുകൊണ്ട പീലാത്തൊസ
അവനൊട്ട എന്നാൽ നീ ഒരു രാജാവാകുന്നുവൊ എന്ന പറ
ഞ്ഞു യെശു ഉത്തരമായിട്ട ഞാൻ ഒരു രാജാവാകുന്നു എന്ന
നീ തന്നെ പറയുന്നുവല്ലൊ ഇതിനായിട്ട ഞാൻ ജനിച്ചു ഇതി
നായിട്ട സത്യത്തിന്ന സാക്ഷിപ്പെടുത്തെണ്ടുന്നതിന്ന ഞാൻ
ഇഹലൊകത്തിലെക്ക വന്നു സത്യത്തിൽനിന്നുള്ളവനെല്ലാം എ
൩൮ ന്റെ ശബ്ദം കെൾക്കുന്നു എന്ന പറഞ്ഞു* പീലാത്തൊസ
അവനൊട്ട സത്യം എന്താകുന്നു എന്ന പറയുന്നു അവൻ ഇ
ത പറഞ്ഞിട്ട പിന്നെയും യെഹൂദന്മാരുടെ അടുക്കൽ പുറത്ത
പൊയി അവരൊട്ട ഞാൻ അവനിൽ ഒരു കുറ്റവും കാണു
൩൯ ന്നില്ല* എന്നാൽ പെസഹായിൽ ഞാൻ നിങ്ങൾക്ക ഒരുത്ത
നെ വിടീക്കെണമെന്ന നിങ്ങൾക്ക ഒരു മൎയ്യാദയുണ്ടല്ലൊ അ
തുകൊണ്ട ഞാൻ യെഹൂദന്മാരുടെ രാജാവിനെ നിങ്ങൾക്കാ
യിട്ട വിടീക്കെണമെന്ന നിങ്ങൾക്ക മനസ്സുണ്ടൊ എന്ന പറ
൪൦ ഞ്ഞു* അപ്പൊൾ പിന്നെയും എല്ലാവരും ഇവനെ അല്ല ബറ
ബ്ബാസിനെ തന്നെ എന്ന ഉറക്കെ വിളിച്ചു പറഞ്ഞു എന്നാൽ
ബറബ്ബാസ ഒരു കള്ളനായിരുന്നു*

## ൧൯. അദ്ധ്യായം.

൧ യെശു കൊറടാവു കൊണ്ട അടിക്കപ്പെടുകയും മുള്ളുകൾ
കൊണ്ടുള്ള കിരീടം ധരിക്കപ്പെടുകയും അടിക്കപ്പെടുകയും
കുരിശിൽ തറക്കപ്പെടുകയും ചെയ്യുന്നത.—൨൮ അവൻ മ
രിക്കുന്നത.—൩൮ യൊസെഫിനാലും നിക്കൊദിമൊസി
നാലും പ്രെതക്കല്ലറയിൽ അടക്കപ്പെടുകയും ചെയ്യുന്നത.

ആകയാൽ അപ്പൊൾ പീലാത്തൊസ യെശുവിനെ കൂട്ടി
൨ കൊണ്ട ചമ്മട്ടികൾ കൊണ്ട അടിപ്പിച്ചു* ആയുധക്കാരും മു
ള്ളുകൾ കൊണ്ട ഒരു കിരീടം മടഞ്ഞിട്ട അത അവന്റെ തല
യിന്മെൽ വെച്ചു ഒരു ചുകന്ന കുപ്പായം അവനെ ഉടുപ്പിച്ചു*
൩ യെഹൂദന്മാരുടെ രാജാവെ വാഴുക എന്ന പറഞ്ഞ അവന്ന അ
൪ ടികൾ കൊടുത്തു* അപ്പൊൾ പീലാത്തൊസ പിന്നെയും
പുറത്ത വന്ന അവരൊട്ട കണ്ടാലും ഞാൻ അവനിൽ ഒരു കു
റ്റവും കാണുന്നില്ല എന്ന നിങ്ങൾ അറിയെണ്ടുന്നതിന ഞാൻ
അവനെ നിങ്ങൾക്ക പുറത്ത കൊണ്ടുവരുന്നു എന്ന പറയു
൫ ന്നു* അപ്പൊൾ യെശു മുള്ളുകൾ കൊണ്ടുള്ള കിരീടവും ചുക
ന്ന കുപ്പായവും ധരിച്ചവനായി പുറത്തു വന്നു അപ്പൊൾ പീ
ലാത്തൊസ അവരൊട്ട ആ മനുഷ്യൻ ഇതാ എന്ന പറയുന്നു*
൬ അതുകൊണ്ട പ്രധാനാചാൎയ്യന്മാരും ഉദ്യൊഗസ്ഥന്മാരും അവ

ന്നെ കണ്ടപ്പൊൾ (അവനെ) കുരിശിൽ തറെക്ക കുരിശിൽ തറെ
ക്ക എന്ന ഉറക്കെ വിളിച്ചു പറഞ്ഞു പീലാത്തൊസ അവരൊട
നിങ്ങൾ അവനെ കൊണ്ടുപൊയി കുരിശിൽ തറെപ്പിൻ എ
ന്തുകൊണ്ടെന്നാൽ ഞാൻ അവനിൽ ഒരു കുററവും കാണുന്നി
ല്ല എന്ന പറയുന്നു * യെഹൂദന്മാർ അവനൊട ഉത്തരമായിട്ട ൭
ഞങ്ങൾക്ക ഒരു ന്യായ പ്രമാണമുണ്ട അവൻ തന്നെ താൻ
ദൈവത്തിന്റെ പുത്രനാക്കിയതുകൊണ്ട ഞങ്ങളുടെ ന്യായപ്ര
മാണ പ്രകാരം അവൻ മരിപ്പാൻ യൊഗ്യനാകുന്നു എന്ന പ
റഞ്ഞു * അതുകൊണ്ട പീലാത്തൊസ ൟ വചനം കെട്ടപ്പൊൾ ൮
എററവും ഭയപ്പെട്ടു * അവൻ പിന്നെയും ന്യായസ്ഥലത്തി ൯
ലെക്ക ചെന്ന യെശുവിനൊട നീ എവിടെനിന്നാകുന്നു എ
ന്ന പറയുന്നു എന്നാറെ യെശു അവന ഉത്തരം കൊടുത്തില്ല *
അപ്പൊൾ പീലാത്തൊസ അവനൊട നീ എന്നൊട പറയു ൰
ന്നില്ലയൊ നിന്നെ കുരിശിൽ തറപ്പാൻ ഇനിക്ക അധികാരമു
ണ്ടെന്നും നിന്നെ വിടീപ്പാൻ അധികാരമുണ്ടെന്നും നി അറിയു
ന്നില്ലയൊ എന്ന പറയുന്നു * യെശു ഉത്തരമായിട്ട മെലിൽ ൰൧
നിന്ന നിനക്ക തരപ്പെട്ടിരുന്നില്ല എങ്കിൽ ഇനിക്ക വിരൊധമാ
യി ഒരു അധികാരവും നിനക്കുണ്ടാകയില്ല അതുകൊണ്ട എ
ന്നെ നിനക്ക എല്പിച്ചവന അധികം പാപം ഉണ്ട എന്ന പറ
ഞ്ഞു * ഇതുമുതൽ പീലാത്തൊസ അവനെ വിടീപ്പാൻ അ ൰൨
ന്വെഷിച്ചു എന്നാറെ യെഹൂദന്മാർ നീ ഇവനെ വിടീച്ചാൽ
നീ കൈസറിന്റെ സ്നെഹിതനല്ല തന്നെ താൻ രാജാവാക്കു
ന്നവനെല്ലാം കൈസറിന്ന വിരൊധമായി പറയുന്നു എന്ന
ഉറക്കെ വിളിച്ചു പറഞ്ഞു * ഇതുകൊണ്ട പീലാത്തൊസ ൟ ൰൩
വചനം കെട്ടപ്പൊൾ യെശുവിനെ പുറത്ത കൊണ്ടുവന്ന ക
ല്ലു കൊണ്ട കെട്ടപ്പെട്ട സ്ഥലമെന്നും എബ്രായ ഭാഷയിൽ ഗാ
ബ്ബത്താ എന്നും പറയപ്പെടുന്ന സ്ഥലത്ത ന്യായാസനത്തിൽ
ഇരുന്നു * എന്നാൽ പെസഹായുടെ പ്രാരംഭവും എകദെശം ൰൪
ആറാം മണിനെരവും ആയിരുന്നു വിശെഷിച്ച അവൻ യെ
ഹൂദന്മാരൊട നിങ്ങളുടെ രാജാവ ഇതാ എന്ന പറയുന്നു * എ ൰൫
ന്നാറെ (അവനെ) നീക്കിക്കളക (അവനെ) നീക്കിക്കളക അവ
നെ കുരിശിൽ തറെക്ക എന്ന അവർ ഉറക്കെ വിളിച്ചു പീലാ
ത്തൊസ അവരൊട ഞാൻ നിങ്ങളുടെ രാജാവിനെ കുരിശിൽ
തറെക്കെണമൊ എന്ന പറയുന്നു പ്രധാനാചാൎയ്യന്മാർ ഉത്തര
മായിട്ട കൈസർ അല്ലാതെ ഞങ്ങൾക്ക മറെറാരു രാജാവില്ല
എന്ന പറഞ്ഞു * ആകയാൽ അപ്പൊൾ കുരിശിൽ തറെക്കപ്പെ ൰൬
ടുവാനായിട്ട അവൻ അവനെ അവൎക്ക എല്പിച്ചു പിന്നെ അ
വർ യെശുവിനെ പിടിച്ചു കൊണ്ടുപൊയി * വിശെഷിച്ചും ൰൭
അവൻ തന്റെ കുരിശു ചുമന്നുകൊണ്ട എബ്രായി ഭാഷയിൽ

ഗൊൽഗൊത്താ എന്ന പറയപ്പെടുന്ന തലയൊടിടമെന്നപെ
൧൮ രുള്ള സ്ഥലത്തിന്ന പുറപ്പെട്ടു പൊയി * അവിടെ അവർ അ
വനെയും അവനൊടു കൂട മററ രണ്ടാളുകളെയും ഒരൊരുത്തനെ
ഓരൊ ഭാഗത്തായിട്ടും യെശുവിനെ നടുവിലായിട്ടും കുരിശു
കളിൽ തറെച്ചു *
൧൯ അത്രയുമല്ല പീലാത്തൊസ ഒരു സ്ഥാനപെർ എഴുതി കു
രിശിന്മെൽ പതിച്ചു നസറായക്കാരനായ യെശു യെഹൂദന്മാ
൨൦ രുടെ രാജാവ എന്ന എഴുതപ്പെട്ടിരുന്നു * ആകയാൽ യെശു
കുരിശിൽ തറെക്കപ്പെട്ട സ്ഥലം നഗരത്തിന്ന സമീപമായിരു
ന്നതുകൊണ്ട യെഹൂദന്മാരിൽ പലരും ൟ സ്ഥാനപെർ വാ
യിച്ചു അത എബ്രായിലും ഗ്രെക്കിലും ലത്തിനിലും എഴുതപ്പെ
൨൧ ട്ടിരുന്നു * അപ്പൊൾ യെഹൂദന്മാരുടെ പ്രധാനാചാൎയ്യന്മാർ
പീലാത്തൊസിനൊടു യെഹൂദന്മാരുടെ രാജാവ എന്ന അല്ല
ഞാൻ യെഹൂദന്മാരുടെ രാജാവാകുന്നു എന്ന അവൻ പറ
൨൨ ഞ്ഞ പ്രകാരം തന്നെ എഴുതുക എന്ന പറഞ്ഞു * പീലാത്തൊ
സ ഉത്തരമായിട്ട ഞാൻ എഴുതിയത എഴുതി എന്ന പറഞ്ഞു *
൨൩ പിന്നെ ആയുധക്കാർ യെശുവിനെ കുരിശിൽ തറച്ചതിന്റെ
ശെഷം അവർ അവന്റെ വസ്ത്രങ്ങളെ എടുത്ത ഒരൊരു ആ
യുധക്കാരന്ന ഒരൊരൊ പങ്കായി നാലു പങ്കാക്കി (അവന്റെ)
അങ്കിയെയും (എടുത്തു) എന്നാൽ അങ്കി തൈപ്പു കൂടാതെ മെ
൨൪ ലിൽനിന്ന തുടങ്ങി മുഴുവനും നെയ്യപ്പെട്ടിരുന്നു * അതുകൊ
ണ്ട അവർ തമ്മിൽ തമ്മിൽ നാം അത കീറരുത ആൎക്ക വരുമെ
ന്ന അതിന്നായ്ക്കൊണ്ട ചീട്ടിടെണമെന്ന പറഞ്ഞു അവർ എ
ന്റെ വസ്ത്രങ്ങളെ തങ്ങളുടെ ഇടയിൽ പങ്കാക്കി എന്റെ കു
പ്പായത്തിന്നായ്ക്കൊണ്ട ചീട്ടിട്ടു എന്ന പറയുന്ന വെദവാക്യം
നിവൃത്തിയാകെണ്ടുന്നതിന്നായിരുന്നു ഇതുകൊണ്ട ആയുധ
ക്കാർ ൟ കാൎയ്യങ്ങൾ ചെയ്തു *
൨൫ അത്രയുമല്ല യെശുവിന്റെ കുരിശിന്റെ അരികെ അവന്റെ
അമ്മയും അവന്റെ അമ്മയുടെ സഹൊദരിയായി ക്ലെയൊ
ഫാസിന്റെ ഭാൎയ്യ മറിയയും മഗ്ദലെനെ മറിയയും നിന്നിരു
൨൬ ന്നു * അതുകൊണ്ട യെശു തന്റെ അമ്മയെയും താൻ സ്നെ
ഹിച്ചിട്ടുള്ള ശിഷ്യനെയും അരികെ നില്ക്കുന്നത കണ്ടാറെ അ
വൻ തന്റെ അമ്മയൊടു സ്ത്രീയെ ഇതാ നിന്റെ മകൻ എ
൨൭ ന്ന പറയുന്നു * പിന്നെ അവൻ ശിഷ്യനൊട ഇതാ നിന്റെ
അമ്മ എന്ന പറയുന്നു അന്നെരം മുതൽ ആ ശിഷ്യൻ അവ
ളെ തന്റെ വീട്ടിലെക്ക പരിഗ്രഹിക്കയും ചെയ്തു *
൨൮ ഇതിന്റെ ശെഷം യെശു സകലവും ഇപ്പൊൾ നിവൃത്തി
യായി എന്ന അറിഞ്ഞിട്ട വെദവാക്യം നിവൃത്തിയാകെണ്ടുന്നതി
൨൯ ന്നായിട്ട ഇനിക്ക ദാഹിക്കുന്നു എന്ന പറയുന്നു * എന്നാൽ

അവിടെ കാടി കൊണ്ട നിറഞ്ഞൊരു പാത്രം വെക്കപ്പെട്ടിരു
ന്നു അവർ ഒരു സ്പൊംഗിനെ കാടി കൊണ്ട നിറെച്ച ഇസൊ
പ്പിൽ കെട്ടി അവന്റെ വായുടെ അടുക്കൽ നീട്ടിവെച്ചു * അ
തുകൊണ്ട യെശു കാടി വാങ്ങിയപ്പൊൾ അത നിവൃത്തിയാ ൩൦
യി എന്ന പറഞ്ഞു തന്റെ തല ചായിച്ച ആത്മാവിനെ എ
ല്പിക്കയും ചെയ്തു * ആകയാൽ അന്ന യത്നസമയമാകകൊ ൩൧
ണ്ട ശരീരങ്ങൾ ശാബത ദിവസം (ആ ശാബത ദിവസം വ
ലിയ ദിവസമായിരുന്നതുകൊണ്ട) കുരിശിന്മെൽ ഇരിക്കരുത
എന്ന വെച്ച അവരുടെ കാലുകൾ ഒടിക്കപ്പെടണമെന്നും അ
വർ എടുത്തുകൊണ്ടുപൊകപ്പെടെണമെന്നും യെഹൂദന്മാർ
പീലാത്തൊസിനൊട അപെക്ഷിച്ചു * അപ്പൊൾ ആയുധ ൩൨
ക്കാർ വന്ന ഒന്നാമത്തവന്റെയും അവനൊടു കൂട കുരിശിൽ
തറെക്കപ്പെട്ട മറ്റവന്റെയും കാലുകളെ ഒടിച്ചു * പിന്നെ അ ൩൩
വർ യെശുവിന്റെ അടുക്കൽ വന്ന അവൻ അപ്പൊൾ മരി
ച്ചു കഴിഞ്ഞു എന്ന കണ്ടപ്പൊൾ അവന്റെ കാലുകളെ ഒടിച്ചി
ല്ല * എന്നാലും ആയുധക്കാരിൽ ഒരുത്തൻ ഒരു കുന്തം കൊണ്ട ൩൪
അവന്റെ വിലാപ്പുറത്ത കുത്തി ഉടനെ രക്തവും വെള്ളവും
പുറപ്പെട്ടു * വിശെഷിച്ചും അതു കണ്ടവൻ സാക്ഷിപ്പെടുത്തി ൩൫
അവന്റെ സാക്ഷിയും സത്യമുള്ളതാകുന്നു നിങ്ങൾ വിശ്വസി
ക്കെണ്ടുന്നതിന അവൻ സത്യം പറയുന്നു എന്നും അവൻ
അറിയുന്നു * എന്നാൽ ഈ കാൎയ്യങ്ങൾ ഉണ്ടായത അവന്റെ ൩൬
ഒരു അസ്ഥി പൊലും ഒടിക്കപ്പെടുകയില്ല എന്നുള്ള വെദവാക്യം
നിവൃത്തിയാകെണ്ടുന്നതിന ഈ കാൎയ്യങ്ങളുണ്ടായി * പിന്നെ ൩൭
യും അവർ തങ്ങൾ കുത്തിയവനിൽ നൊക്കും എന്നും മറ്റൊ
രു വെദവാക്യം പറയുന്നു *
ഇതിന്റെ ശെഷം അറിമതെയക്കാരനായ യൊസെഫ ൩൮
(യെഹൂദന്മാൎക്കുള്ള ഭയം കൊണ്ട രഹസ്യത്തിൽ യെശുവിന്റെ
ഒരു ശിഷ്യനാകകൊണ്ട) താൻ യെശുവിന്റെ ശരീരം എടുത്തു
കൊണ്ടുപൊകെണ്ടുന്നതിന്നായിട്ട പീലാത്തൊസിനൊട അ
പെക്ഷിച്ചു പീലാത്തൊസ (അവന) അനുവാദം കൊടുക്കയും
ചെയ്തു അതുകൊണ്ട അവൻ വന്ന യെശുവിന്റെ ശരീരം എ
ടുത്തുകൊണ്ടുപൊയി * (മുമ്പിൽ രാത്രിയിൽ യെശുവിന്റെ ൩൯
അടുക്കൽ വന്നവനായ) നിക്കൊദിമുസും വന്ന മൂറിന്റെയും
ചെന്നിനായകത്തിന്റെയും ഒരു യൊഗം എകദെശം നൂറ റാ
ത്തൽ കൊണ്ടുവന്നു * അപ്പൊൾ അവർ യെശുവിന്റെ ശ ൪൦
രീരം എടുത്തുകൊണ്ട യെഹൂദന്മാൎക്ക ശവം അടക്കുവാനുള്ള മ
ൎയ്യാദ പ്രകാരം അത സുഗന്ധവൎഗ്ഗങ്ങളൊടു കൂട നെൎത്ത ശീല
കളിൽ കെട്ടി * വിശെഷിച്ചും അവൻ കുരിശിൽ തറെക്കപ്പെട്ട ൪൧
സ്ഥലത്തിൽ ഒരു തൊട്ടവും ആ തൊട്ടത്തിൽ ഒരുനാളും ഒരുത്തനും

വെക്കപ്പെടാത്ത ഒരു പുതിയ പ്രെതക്കല്ലറയും ഉണ്ടായിരുന്നു *
൪൨ അതുകൊണ്ട യെഹൂദന്മാരുടെ യത്നസമയം മഹത്തുവായിട്ടും
പ്രെതക്കല്ലറ സമീപമാകകൊണ്ടും അവർ യെശുവിനെ അവി
ടെ വെച്ചു *

൨൦. അദ്ധ്യായം.

൧ യെശു മറിയക്കും.— ൧൯ തന്റെ ശിഷ്യന്മാൎക്കും പ്രത്യ
ക്ഷനാകുന്നത. — ൨൪ തൊമാസിന്റെ അവിശ്വാസ
വും.— ൨൯ അനുസരണവാക്കും.

പിന്നെ ആഴ്ചവട്ടത്തിന്റെ ഒന്നാം ദിവസത്തിൽ പ്രഭാത
കാലത്ത ഇരുട്ടുള്ളപ്പൊൾ തന്നെ മഗ്ദലെനെ മറിയ പ്രെതക്കല്ലറ
യുടെ അടുക്കൽ വന്ന പ്രെതക്കല്ലറയിൽനിന്ന കല്ലു നീക്കിക്കള
൨ യപ്പെട്ടത കാണുന്നു * അപ്പൊൾ അവൾ ഓടി ശിമൊൻ പ
ത്രൊസിന്റെ അടുക്കലും യെശു സ്നെഹിച്ചിട്ടുള്ള മറെറ ശിഷ്യ
ന്റെ അടുക്കലും പൊയി അവരൊട്ട അവർ കൎത്താവിനെ
പ്രെതക്കല്ലറയിൽനിന്ന എടുത്ത കളഞ്ഞു അവനെ എവിടെ
൩ വെച്ചു എന്ന ഞങ്ങൾ അറിയുന്നില്ല എന്ന പറയുന്നു * അ
തുകൊണ്ട പത്രൊസും ആ മററ ശിഷ്യനും പുറപ്പെട്ട കല്ലറയു
൪ ടെ അടുക്കൽ പൊയി * ഇരുവരും ഒന്നിച്ച ഓടി ആ മററ ശി
ഷ്യൻ പത്രൊസിനെക്കാൾ ശീഘ്രമായി ഓടി മുമ്പെ കല്ലറയുടെ
൫ അടുക്കൽ വന്നു * പിന്നെ അവൻ കുനിഞ്ഞു (അകത്തൊട്ട
നൊക്കി) ശീലകൾ കിടക്കുന്നത കണ്ടു എങ്കിലും അകത്ത പൊ
൬ യില്ല * അപ്പൊൾ ശിമൊൻ പത്രൊസും അവന്റെ പിന്നാ
ലെ വന്ന എത്തി പ്രെതക്കല്ലറയിലെക്ക കടന്ന വസ്ത്രങ്ങൾ
൭ കിടക്കുന്നതും * അവന്റെ തലയിൽ ഉണ്ടായിരുന്ന ശീല വ
സ്ത്രങ്ങളൊട്ട കൂട കിടക്കാതെ വെറിട്ട ഒരു സ്ഥലത്ത ചുരുട്ടിയി
൮ രിക്കുന്നതും കാണുന്നു * അപ്പൊൾ മുമ്പെ പ്രെതക്കല്ലറയുടെ
അടുക്കൽ വന്നിട്ടുള്ള ആ മറെറ ശിഷ്യനും അകത്ത ചെന്നു അ
൯ വനും കണ്ട വിശ്വസിച്ചു * എന്തെന്നാൽ അവൻ മരിച്ചവരിൽ
നിന്ന ഉയിൎത്തെഴുനീല്ക്കെണ്ടുന്നതാകുന്നു എന്നുള്ള വെദവാക്യം
൧൦ അവർ അതുവരെയും അറിഞ്ഞില്ല * അപ്പൊൾ ആ ശിഷ്യ
ന്മാർ പിന്നെയും തങ്ങളുടെ സ്ഥലത്തെക്ക പൊയി *
൧൧ എന്നാൽ മറിയ പ്രെതക്കല്ലറയുടെ അരികെ പുറത്ത കരഞ്ഞു
കൊണ്ട നിന്നു അവൾ കരയുമ്പൊൾ അവൾ പ്രെതക്കല്ലറയി
൧൨ ലെക്ക കുനിഞ്ഞു (നൊക്കി) * യെശുവിന്റെ ശരീരം വെക്ക
പ്പെട്ടിരുന്ന സ്ഥലത്ത വെണ്മ ഉടുപ്പുകളൊടെ രണ്ട ദൈവ
ദൂതന്മാർ തലയുടെ അടുക്കൽ ഒരുത്തനും കാലുകളുടെ അടുക്കൽ
൧൩ ഒരുത്തനും ഇരിക്കുന്നതിനെ കാണുന്നു * എന്നാറെ അവർ
അവളൊട സ്ത്രീയെ നീ എന്തിന കരയുന്നു എന്ന പറയുന്നു
അവൾ അവരൊട അവർ എന്റെ കൎത്താവിനെ എടുത്ത

കൊണ്ടുപൊയി അവനെ എവിടെ വെച്ചു എന്ന ഞാൻ അറി
യായ്കകൊണ്ടാകുന്നു എന്ന പറയുന്നു * ഇപ്രകാരം പറഞ്ഞി ൧൪
ട്ട അവൾ പിന്നാക്കം തിരിഞ്ഞ യെശുവിനെ നില്ക്കുന്നത ക
ണ്ടു എന്നാലും യെശുവാകുന്നു എന്ന അവൾ അറിഞ്ഞില്ല *
യെശു അവളൊട സ്ത്രീയെ നീ എന്തിന കരയുന്നു നീ ആരെ ൧൫
അന്വെഷിക്കുന്നു എന്ന പറയുന്നു അവൻ തൊട്ടക്കാരനാകു
ന്നു എന്ന അവൾ നിരൂപിച്ചിട്ട അവനൊട യജമാനനെ നീ
അവനെ എടുത്തുകൊണ്ടുപൊയിട്ടുണ്ടെങ്കിൽ അവനെ എവി
ടെ വെച്ചു എന്ന എന്നൊട പറക അപ്പൊൾ ഞാൻ അവനെ
എടുത്തകൊണ്ടുപൊകും എന്ന പറയുന്നു * യെശു അവളൊട ൧൬
മറിയയെ എന്നു പറയുന്നു അവൾ തിരിഞ്ഞ അവനൊട ഹെ
ബ്രൊ എന്ന അൎത്ഥമാകുന്ന റാബൊനി എന്ന പറയുന്നു * യെ ൧൭
ശു അവളൊട എന്നെ തൊടരുത എന്തുകൊണ്ടെന്നാൽ ഞാൻ
എന്റെ പിതാവിന്റെ അടുക്കലെക്ക ഇതുവരെയും കരെറിപൊ
യിട്ടില്ല എന്നാൽ നീ എന്റെ സഹൊദരന്മാരുടെ അടുക്കൽ പൊ
യിട്ട അവരൊട ഞാൻ എന്റെ പിതാവിന്റെ അടുക്കലും നി
ങ്ങളുടെ പിതാവിന്റെ അടുക്കലും എന്റെ ദൈവത്തിന്റെ അ
ടുക്കലും നിങ്ങളുടെ ദൈവത്തിന്റെ അടുക്കലും കരെറി പൊകു
ന്നു എന്ന പറക എന്ന പറഞ്ഞു * മഗ്ദലെനെ മറിയ വന്ന ൧൮
താൻ കൎത്താവിനെ കണ്ടു എന്നും അവൻ ൟ കാൎയ്യങ്ങളെ ത
ന്നൊട പറഞ്ഞു എന്നും ശിഷ്യന്മാരൊട അറിയിക്കയും ചെയ്തു *
പിന്നെ ആഴ്ചവട്ടത്തിന്റെ ഒന്നാം ദിവസമായ ആ ദിവ ൧൯
സം തന്നെ സന്ധ്യനെരത്ത ശിഷ്യന്മാർ കൂടിയിരുന്ന സ്ഥല
ത്തിൽ യെഹൂദന്മാൎക്കുള്ള ഭയം കൊണ്ട വാതലുകൾ അടച്ചിരി
ക്കുമ്പൊൾ യെശു വന്ന നടുവിൽ നിന്ന അവരൊട നിങ്ങൾ
ക്ക സമാധാനം ഇരിക്കട്ടെ എന്ന പറയുന്നു * ഇത പറഞ്ഞിട്ട ൨൰
അവൻ അവൎക്ക തന്റെ കൈകളെയും വിലാപ്പുറവും കാണി
ച്ചു അപ്പൊൾ ശിഷ്യന്മാർ കൎത്താവിനെ കണ്ടാറെ സന്തൊഷ
പ്പെട്ടു * അപ്പൊൾ യെശു പിന്നെയും അവരൊട നിങ്ങൾ ൨൧
ക്ക സമാധാനമിരിക്കട്ടെ (എന്റെ) പിതാവ എന്നെ അയച്ച
പ്രകാരം തന്നെ ഞാനും നിങ്ങളെ അയക്കുന്നു എന്ന പറഞ്ഞു *
പിന്നെ ഇത പറഞ്ഞിട്ട അവൻ (അവരുടെ) മെൽ ഊതി അ ൨൨
വരൊട പരിശുദ്ധാത്മാവിനെ കൈക്കൊൾവിൻ * നിങ്ങൾ ൨൩
ആരുടെ പാപങ്ങളെ മൊചിക്കുന്നുവൊ അവ അവരിൽനിന്ന
മൊചിക്കപ്പെടുന്നു നിങ്ങൾ ആരുടെ (പാപങ്ങളെ) പിടിപ്പി
ക്കുന്നുവൊ അവ പിടിക്കപ്പെടുന്നു എന്ന പറയുന്നു *
എന്നാൽ പന്ത്രണ്ടപെരിൽ ഒരുത്തനായി ദിദിമുസെന്ന പറ ൨൪
യപ്പെട്ട തൊമാസ യെശു വന്നപ്പൊൾ അവരൊട കൂട ഉണ്ടാ
യിരുന്നില്ല * അതുകൊണ്ട മറെറ ശിഷ്യന്മാർ അവനൊട ൨൫

ഞങ്ങൾ കൎത്താവിനെ കണ്ടു എന്ന പറഞ്ഞു എന്നാറെ അ
വൻ അവരൊടു ഞാൻ അവന്റെ കൈകളിൽ ആണികളു
ടെ പഴുത കണ്ടു ആണികളുടെ പഴുതിൽ എന്റെ വിരലിട്ടു അ
വന്റെ വിലാപ്പുറത്തിലെക്ക എന്റെ കൈ ഇടാഞ്ഞാൽ ഞാൻ
൨൬ വിശ്വസിക്കയില്ല എന്ന പറഞ്ഞു * പിന്നെ ഒരു എട്ടു ദിവ
സം കഴിഞ്ഞ ശെഷം അവന്റെ ശിഷ്യന്മാർ വീണ്ടും അക
ത്തുണ്ടായിരുന്നു തൊമാസും അവരൊടു കൂട യിരുന്നു വാതലു
കൾ അടച്ചിരിക്കുമ്പൊൾ യെശു വന്ന നടുവിൽ നിന്ന അ
വരൊടു നിങ്ങൾക്ക സമാധാനമിരിക്കട്ടെ എന്ന പറഞ്ഞു *
൨൭ അപ്പൊൾ അവൻ തൊമാസിനൊടു നീ നിന്റെ വിരൽ ഇ
ങ്ങൊട്ടു നീട്ടി എന്റെ കൈകളെ നൊക്ക നിന്റെ കൈ നീട്ടി
എന്റെ വിലാപ്പുറത്തിലെക്ക ഇടുക നീ അവിശ്വാസിയായി
൨൮ രിക്കാതെ വിശ്വാസിയായിരിക്ക എന്ന പറഞ്ഞു * എന്നാ
റെ തൊമാസ അവനൊടു എന്റെ കൎത്താവും എന്റെ ദൈവ
൨൯ വുമായുള്ളൊവെ എന്ന ഉത്തരമായിട്ടു പറഞ്ഞു * യെശു അ
വനൊടു തൊമാസെ നീ എന്നെ കണ്ടതുകൊണ്ടു നീ വിശ്വ
സിച്ചു കാണാതെ തന്നെ വിശ്വസിച്ചവർ ഭാഗ്യവാന്മാരാകു
൩൰ ന്നു എന്ന പറയുന്നു * വിശെഷിച്ചു ഒരം പുസ്തകത്തിൽ എഴു
തപ്പെടാത്ത മററ അനെകം അതിശയങ്ങളെയും യെശു തന്റെ
൩൧ ശിഷ്യന്മാരുടെ മുമ്പാകെ ചെയ്തു * എന്നാൽ യെശു ദൈവത്തി
ന്റെ പുത്രനായ ക്രിസ്തുവാകുന്നു എന്ന നിങ്ങൾ വിശ്വസിക്കെ
ണ്ടുന്നതിന്നും വിശ്വസിച്ചിട്ടു നിങ്ങൾക്ക അവന്റെ നാമ
ത്താൽ ജീവനുണ്ടാകെണ്ടുന്നതിന്നും ഇവ എഴുതപ്പെട്ടിരിക്കുന്നു*

## ൨൧. അദ്ധ്യായം.

൧ ക്രിസ്തു പിന്നെയും പ്രത്യക്ഷനാകുന്നത.—൧൫ അവൻ പത്രൊസിന ഒരു കല്പന കൊടുക്കയും.—൨൰ അവന്റെ കൌതുകം ആക്ഷെപിക്കയും ചെയ്യുന്നത.

ഇക്കാൎയ്യങ്ങളുടെ ശെഷം യെശു പിന്നെയും തിബെറിയൊ
സ എന്ന കടൽകരയിൽ വെച്ചു ശിഷ്യന്മാൎക്ക തന്നെതാൻ പ്ര
ത്യക്ഷപ്പെടുത്തി അവൻ ഇപ്രകാരം തന്നെതാൻ പ്രത്യക്ഷ
൨ പ്പെടുത്തി * ശിമൊൻ പത്രൊസും ദിദിമുസ എന്ന പറയപ്പെട്ട
തൊമാസും ഗലിലെയായിലെ കാനായിൽനിന്നുള്ളവനായ ന
താനിഎലും സെബെദിയുടെ പുത്രന്മാരും അവന്റെ ശിഷ്യന്മാ
൩ രിൽ വെറെ രണ്ടാളും കൂടിയിരുന്നു* ശിമൊൻ പത്രൊസ അവ
രൊടു ഞാൻ മീൻ പിടിപ്പാൻ പൊകുന്നു എന്ന പറയുന്നു അവ
ർ അവനൊടു ഞങ്ങളും നിന്നൊട കൂടെ പൊരുന്നു എന്ന പറ
യുന്നു അവർ പുറപ്പെട്ടുപൊയി ഉടനെ ഒരു പടവിൽ കയറി എ
൪ ന്നാലും അവർ ആ രാത്രിയിൽ ഒന്നും പിടിച്ചില്ല * പിന്നെ ഉ
ദയ കാലമായപ്പൊൾ യെശു കരയിൽ നിന്നിരുന്നു എങ്കിലും

അവൻ യെശുവാകുന്നു എന്ന ശിഷ്യന്മാർ അറിഞ്ഞില്ല ✶ അ ൫
പ്പൊൾ യെശു അവരൊടു പൈതങ്ങളെ നിങ്ങൾക്ക വല്ല ആ
ഹാരവുമുണ്ടൊ എന്ന പറയുന്നു അവർ അവനൊട ഇല്ല എ
ന്ന ഉത്തരമായിട്ട പറഞ്ഞു ✶ പിന്നെ അവൻ അവരൊടു ൬
പടവിന്റെ വലത്ത ഭാഗത്ത വല വീശുവിൻ അപ്പൊൾ നി
ങ്ങൾക്ക കിട്ടുമെന്ന പറഞ്ഞു അതുകൊണ്ട അവർ വീശി അ
പ്പൊൾ മീൻകൂട്ടം കൊണ്ട അത വലിപ്പാൻ കഴിഞ്ഞില്ല ✶ അ ൭
തുകൊണ്ട യെശു സ്നെഹിച്ചിട്ടുള്ള ആ ശിഷ്യൻ പത്രൊസിനൊ
ടു അവൻ കൎത്താവാകുന്നു എന്ന പറയുന്നു കൎത്താവാകുന്നു എ
ന്ന ശിമൊൻ പത്രൊസ കെട്ടപ്പൊൾ (താൻ നഗ്നനായിരി
ക്കകൊണ്ട) തന്റെ മാൎസിക വസ്ത്രം ചുററികെട്ടി കടലിലെക്ക
ചാടി ✶ എന്നാൽ മറെറ ശിഷ്യന്മാർ (കരയിൽനിന്ന എകദെ ൮
ശം ഇരുനൂറു മുളം മാത്രമല്ലാതെ ദൂരമില്ലായ്കകൊണ്ട) മീനുകളൊ
ടെ വല വലിച്ചുകൊണ്ട ചെറിയ പടവിൽ വന്നു ✶ പിന്നെ ൯
അവർ കരയിൽ ഇറങ്ങിയപ്പൊൾ അവിടെ തീക്കനലുകൾ ക
ത്തിയതും അവയുടെ മെൽ മീൻ വെക്കപ്പെട്ടിരിക്കുന്നതും അ
പ്പവും കണ്ടു ✶ യെശു അവരൊട നിങ്ങൾ ഇപ്പൊൾ പിടിച്ച ൧൦
മനുകളിൽ ചിലത കൊണ്ടുവരുവിൻ എന്ന പറയുന്നു ✶ ശി ൧൧
മൊൻ പത്രൊസ കയറിപൊയി നൂററമ്പത്ത മൂന്ന വലിയ മീ
നുകൾ കൊണ്ട നിറഞ്ഞ വല കരയിലെക്ക വലിച്ചു അത്ര വ
ളരെ ഉണ്ടായിട്ടും വല കീറിപൊയിട്ടില്ല ✶ യെശു അവരൊടു ൧൨
നിങ്ങൾ വന്ന ഭക്ഷണം കഴിച്ചുകൊൾവിൻ എന്ന പറയുന്നു
എന്നാൽ അവൻ കൎത്താവാകുന്നു എന്ന അറിഞ്ഞിരിക്കകൊ
ണ്ട ശിഷ്യന്മാരിൽ ഒരുത്തനും നീ ആരാകുന്നു എന്ന ചൊദി
പ്പാൻ തുനിഞ്ഞില്ല ✶ അപ്പൊൾ യെശു വന്ന അപ്പം എടുത്ത ൧൩
അവൎക്ക കൊടുത്തു അപ്രകാരം തന്നെ മീനും (കൊടുത്തു) ✶ യെ ൧൪
ശു മരിച്ചവരിൽനിന്ന ഉയിൎത്തെഴുനീററതിന്റെ ശെഷം ത
ന്റെ ശിഷ്യന്മാൎക്ക പ്രത്യക്ഷനായത ഇപ്പൊൾ മൂന്നാം പ്രാവ
ശ്യമാകുന്നു ✶
പിന്നെ അവർ ഭക്ഷണം കഴിച്ചതിന്റെ ശെഷം യെ ൧൫
ശു ശിമൊൻ പത്രൊസിനൊടു യൊനായുടെ പുത്രനായ ശി
മൊനെ ഇവരെക്കാൾ നീ എന്നെ അധികം സ്നെഹിക്കുന്നുവൊ
എന്ന പറഞ്ഞു അവൻ അവനൊടു ഉവ്വ കൎത്താവെ ഞാൻ നി
ന്നെ സ്നെഹിക്കുന്നു എന്ന നീ തന്നെ അറിയുന്നു എന്ന പറ
യുന്നു അവൻ അവനൊടു എന്റെ ആട്ടിൻകുട്ടികളെ മെയ്ക്ക
എന്ന പറയുന്നു ✶ പിന്നെ രണ്ടാം പ്രാവശ്യം അവൻ അവ ൧൬
നൊടു യൊനായുടെ പുത്രനായ ശിമൊനെ നീ എന്നെ സ്നെ
ഹിക്കുന്നുവൊ എന്ന പറയുന്നു അവൻ അവനൊട ഉവ്വ ക
ൎത്താവെ ഞാൻ നിന്നെ സ്നെഹിക്കുന്നു എന്ന നീ തന്നെ അ

റിയുന്നു എന്ന പറയുന്നു അവൻ അവനൊടു എന്റെ ആ
൧൭ ടുകളെ മെയ്ക്ക എന്ന പറയുന്നു* മൂന്നാം പ്രാവശ്യം അവൻ
അവനൊടു യൊനായുടെ പുത്രനായ ശിമൊനെ നീ എന്നെ
സ്നെഹിക്കുന്നുവൊ എന്ന പറയുന്നു അവൻ മൂന്നാം പ്രാവ
ശ്യം നീ എന്നെ സ്നെഹിക്കുന്നുവൊ എന്ന തന്നൊടു പറക
കൊണ്ടു പത്രൊസ ദുഃഖിച്ചു പിന്നെ അവൻ അവനൊടു ക
ൎത്താവെ നീ സകല കാൎയ്യങ്ങളെയും അറിയുന്നു ഞാൻ നിന്നെ
സ്നെഹിക്കുന്നു എന്ന നീ തന്നെ അറിയുന്നു എന്ന പറഞ്ഞു
൧൮ യെശു അവനൊടു പറയുന്നു എന്റെ ആടുകളെ മെയ്ക്ക* നീ
ഇളയ വയസ്സുള്ളവനായിരുന്നപ്പൊൾ നിന്നെ നീ അരകെട്ടി
കൊണ്ടു നീ ഇച്ശിച്ച സ്ഥലത്തിൽ സഞ്ചരിച്ചുവല്ലൊ എന്നാൽ
നീ മൂത്തവയസ്സുള്ളവനായിരിക്കുമ്പൊൾ നീ നിന്റെ കൈക
ളെ നീട്ടും മറ്റൊരുത്തൻ നിന്നെ കെട്ടുകയും നീ ഇച്ശിക്കാത്ത
സ്ഥലത്തെക്ക നിന്നെ കൊണ്ടുപൊകയും ചെയ്യും എന്ന ഞാൻ
൧൯ സത്യമായിട്ട സത്യമായിട്ട നിന്നൊടു പറയുന്നു* എന്നാൽ
അവൻ എതുപ്രകാരമുള്ള മരണം കൊണ്ടു ദൈവത്തെ മഹ
ത്വപ്പെടുത്തുമെന്ന അവൻ ഇത അടയാളമായി പറഞ്ഞു വി
ശെഷിച്ച അവൻ ഇത പറഞ്ഞിട്ട അവനൊടു എന്റെ പി
൨൦ ന്നാലെ വരിക എന്ന പറഞ്ഞു* പിന്നെ പത്രൊസ തിരി
ഞ്ഞ യെശു സ്നെഹിച്ചവനും രാത്രി ഭക്ഷണത്തിൽ അവന്റെ
മാൎവ്വിടത്തിൽ ചാരിയവനും കൎത്താവെ നിന്നെ കാണിച്ചു
കൊടുക്കുന്നവൻ ആരാകുന്നു എന്ന പറഞ്ഞവനുമായുള്ള ശി
൨൧ ഷ്യൻ പിന്നാലെ വരുന്നതിനെ കാണുന്നു* പത്രൊസ
അവനെ കാണുകകൊണ്ടു യെശുവിനൊടു കൎത്താവെ എ
൨൨ ന്നാൽ ഇവൻ എന്ത ചെയ്യും എന്ന പറഞ്ഞു* യെശു അവ
നൊടു ഞാൻ വരുവൊളത്തിന്ന ഇവൻ ഇരിപ്പാൻ ഇനിക്ക
ഇഷ്ടമുണ്ടെങ്കിൽ അത നിനക്ക എന്ത നീ എന്റെ പിന്നാ
൨൩ ലെ വരിക എന്ന പറഞ്ഞു* അതുകൊണ്ടു ആ ശിഷ്യൻ മരിക്ക
യില്ലഎന്നുള്ള ൟ വചനം സഹൊദരന്മാരിൽ പരന്നു എന്നാ
ലും അവൻ മരിക്കയില്ല എന്ന യെശു അവനൊട പറഞ്ഞി
ല്ല ഞാൻ വരുവൊളത്തിന്ന അവൻ ഇരിപ്പാൻ ഇനിക്ക ഇഷ്ടമു
ണ്ടെങ്കിൽ അത നിനക്ക എന്ത എന്ന മാത്രമെ പറഞ്ഞിട്ടുള്ളു*
൨൪ ൟ ശിഷ്യൻ ഇക്കാൎയ്യങ്ങളെ കുറിച്ച സാക്ഷിപ്പെടുത്തുന്നവ
നും ൟ കാൎയ്യങ്ങളെ എഴുതിയവനും ആകുന്നു അവന്റെ സാ
ക്ഷി സത്യമുള്ളതാകുന്നു എന്ന ഞങ്ങൾ അറികയും ചെയ്യുന്നു*
൨൫ വിശെഷിച്ചും യെശു ചെയ്തിട്ടുള്ള കാൎയ്യങ്ങൾ മറ്റു പലതുമുണ്ടു
അവ ഒരൊന്നായി എഴുതപ്പെട്ടാൽ എഴുതപ്പെടെണ്ടും പുസ്തക
ങ്ങൾ ഭൂലൊകത്തിൽ കൂട കൊള്ളുകയില്ല എന്ന ഞാൻ നിരൂ
പിക്കുന്നു. ആമെൻ*

# അപ്പൊസ്തൊലന്മാരുടെ നടപ്പുകൾ

## ൧. അദ്ധ്യായം.

൧ ക്രിസ്തുവിന്റെ വൃത്താന്തത്തിൽ ചിലത തിരികെ ചൊല്ലുന്നത.—൨൬ മത്തിയാസ അപ്പൊസ്തൊലനായി നിയമിക്കപ്പെടുന്നത.

ഹെ തെയൊഫിലൊസെ യെശു താൻ തെരിഞ്ഞെടുത്തിട്ടുള്ള
അപ്പൊസ്തൊലന്മാൎക്ക പരിശുദ്ധാത്മാവു മൂലം കല്പന കൊടു
ത്താറെ അവൻ മെലൊട്ട എടുക്കപ്പെട്ട നാൾ വരെ * ചെയ്വാ ൨
നും പഠിപ്പിപ്പാനും ആരംഭിച്ചിട്ടുള്ള സകല കാൎയ്യങ്ങളെയും കുറി
ച്ചു ഞാൻ ഒന്നാമത പ്രകരണം ഉണ്ടാക്കീട്ടുണ്ടല്ലൊ * അവൻ ൩
കഷ്ടാനുഭവപ്പെട്ടതിന്റെ ശെഷം നാല്പത നാൾ വരെയും അ
വൎക്ക കാണപ്പെട്ടവനായും ദൈവത്തിന്റെ രാജ്യത്തെ കുറിച്ചു
ള്ള കാൎയ്യങ്ങളെ സംസാരിക്കുന്നവനായും ആയവൎക്കും അനെ
കം സ്പഷ്ടമായുള്ള അടയാളങ്ങൾ കൊണ്ട തന്നെ ജീവനൊടിരി
ക്കുന്നവനെന്ന കാണിച്ചു * അനന്തരം അവൻ അവരെ കൂ ൪
ടിവരുത്തീട്ട അവരൊട അവർ യെരുശലമിൽനിന്ന പൊകാതെ
പിതാവിന്റെ വാഗ്ദത്തത്തിന്നായിട്ട കാത്തിരിക്കെണം എന്ന
കല്പിച്ചു (അവൻ പറഞ്ഞു) ആയത നിങ്ങൾ എന്നിൽനിന്ന
കെട്ടിട്ടുണ്ട * എന്തുകൊണ്ടെന്നാൽ യൊഹന്നാൻ വെള്ളം കൊ ൫
ണ്ട ബപ്തിസ്മപ്പെടുത്തി നിശ്ചയം എന്നാൽ നിങ്ങൾ ഇനി വ
ളരെ നാളുകൾ ചെല്ലാതെ പരിശുദ്ധാത്മാവു കൊണ്ട ബപ്തി
സ്മപ്പെടും * ആകയാൽ അവർ ഒന്നിച്ചു കൂടിയിരിക്കുമ്പൊൾ ൬
അവർ അവനൊടു കൎത്താവെ നീ ഈ കാലത്തിൽ രാജ്യം ഇ
സ്രാഎലിന യഥാസ്ഥാനപ്പെടുത്തി കൊടുക്കുമൊ എന്ന ചൊ
ദിച്ചു * എന്നാറെ അവൻ അവരൊടു പിതാവ തന്റെ സ്വ ൭
ന്ത അധികാരത്തിൽ വെച്ചിട്ടുള്ള കാലങ്ങളെ എങ്കിലും സമയ
ങ്ങളെ എങ്കിലും അറിയുന്നത നിങ്ങൾക്കുള്ളതല്ല * എന്നാലും ൮
പരിശുദ്ധാത്മാവ നിങ്ങളുടെ മെൽ വരുമ്പൊൾ നിങ്ങൾ ശ
ക്തി കൈക്കൊള്ളും നിങ്ങൾ യെരുശലമിലും യെഹൂദിയായിൽ
എല്ലാടത്തും ശമറിയായിലും ഭൂമിയുടെ അവസാനത്തൊളവും
എനിക്ക സാക്ഷികളാകയും ചെയ്യും എന്ന പറഞ്ഞു * അവൻ ൯
ഈ കാൎയ്യങ്ങളെ പറഞ്ഞതിന്റെ ശെഷം അവർ നൊക്കികൊ
ണ്ടിരിക്കുമ്പൊൾ അവൻ മെല്പട്ട എടുക്കപ്പെട്ടു അവരുടെ കണ്ണു

കൾക്ക മറവായി ഒരു മെഘം അവനെ കൈക്കൊൾകയും ചെ
൧൦ യ്യു * അവൻ പൊകുന്ന സമയത്ത അവർ ആകാശത്തിലെ
ക്ക സൂക്ഷിച്ചു നൊക്കികൊണ്ടിരിക്കുമ്പൊൾ കണ്ടാലും വെള്ള
വസ്ത്രത്തൊടു കൂടി രണ്ടു പുരുഷന്മാർ അവരുടെ അരികെ നി
൧൧ ന്നു * ഗലിലെയാ മനുഷ്യരെ നിങ്ങൾ എന്തിന ആകാശ
ത്തിലെക്ക നൊക്കികൊണ്ട നില്ക്കുന്നു നിങ്ങളിൽനിന്ന സ്വൎഗ്ഗ
ത്തിലെക്ക മെല്പട്ടു എടുക്കപ്പെട്ട ൟ യെശു സ്വൎഗ്ഗത്തിലെക്ക എ
തുപ്രകാരം പൊകുന്നതിനെ നിങ്ങൾ കണ്ടുവൊ അവൻ അ
൧൨ പ്രകാരം തന്നെ വരും എന്ന പറഞ്ഞു * അപ്പൊൾ അവർ
യെറുശലമിൽനിന്ന ഒരു ശാബത ദിവസത്തെ പ്രയാണമു
ള്ള ഒലിവു എന്ന പെരുള്ള മലയിൽനിന്ന യെറുശലമിലെക്ക
൧൩ തിരിച്ചുപൊന്നു * പിന്നെ അവർ അകത്ത വന്നപ്പൊൾ ഒ
രു മാളികയിലെക്ക കരെറിപൊയി അവിടെ പത്രൊസും യാ
ക്കൊബും യൊഹന്നാനും അന്ത്രെയൊസും ഫിലിപ്പൊസും തൊ
മാസും ബൎത്തൊലൊമായും മത്തായിയും അല്പായിയുടെ പുത്ര
നായ യാക്കൊബും ശെലൊത്തെസായ ശിമൊനും യാക്കൊ
൧൪ ബിന്റെ സഹൊദരനായ യെഹൂദായും പാൎത്തു * ഇവരെ
ല്ലാവരും സ്ത്രീകളൊടും യെശുവിന്റെ അമ്മയായ മറിയയൊ
ടും അവന്റെ സഹൊദരന്മാരൊടും കൂടി എക മനസ്സൊടെ പ്രാ
ൎത്ഥനയിലും അപെക്ഷയിലും സ്ഥിരപ്പെട്ടിരുന്നു *
൧൫ എന്നാൽ (ഒന്നിച്ചു കൂടിയ പെരുകളുടെ സംഖ്യ എകദെശം
നൂററിരുപത ആയിരുന്നു) ആ നാളുകളിൽ പത്രൊസ ശിഷ്യ
൧൬ ന്മാരുടെ നടുവിൽ എഴുനീററ നിന്ന പറഞ്ഞു * സഹൊദര
ന്മാരായ പുരുഷന്മാരെ യെശുവിനെ പിടിച്ചവൎക്ക വഴി കാ
ണിച്ചവനായ യെഹൂദായെ കുറിച്ച പരിശുദ്ധാത്മാവ ദാവീ
ദിന്റെ വായ മൂലം മുമ്പെ പറഞ്ഞതായുള്ള ൟ വെദവാക്യം
൧൭ നിവൃത്തിയാകെണ്ടുന്നതായിരുന്നു * എന്തുകൊണ്ടെന്നാൽ അ
വൻ ഞങ്ങളൊടു കൂടി എണ്ണപ്പെട്ട ൟ ദൈവ ശുശ്രൂഷയിൽ
൧൮ പങ്ക പ്രാപിച്ചിരുന്നു * എന്നാൽ ഇവൻ അന്യായത്തി
ന്റെ കൂലി കൊണ്ട ഒരു നിലം സമ്പാദിച്ചു പിന്നെ അവൻ
കവിണ്ണുവീണ നടുവെ പിളൎന്നു അവന്റെ കുടലുകളൊക്കയും
൧൯ തുറിച്ചുപൊയി * ഇത യെറുശലമിൽ കുടിയിരിക്കുന്നവൎക്കെ
ല്ലാവൎക്കും അറിയപ്പെട്ടതായിരുന്നു എന്നതുകൊണ്ട ആ നിലം
അവരുടെ സ്വന്ത ഭാഷയിൽ രക്ത നിലമെന്ന അൎത്ഥമാകുന്ന
൨൦ അകെൽദമ എന്ന ചൊല്ലപ്പെട്ടിരിക്കുന്നു * എന്തുകൊണ്ടെ
ന്നാൽ സംകീൎത്തന പുസ്തകത്തിൽ ഇങ്ങിനെ എഴുതപ്പെട്ടിരിക്കു
ന്നു അവന്റെ വാസസ്ഥലം പാഴായി തീരട്ടെ അതിൽ ആരും
വസിക്കാതെയും ഇരിക്കട്ടെ പിന്നെയും അവന്റെ എപ്പിസ്കൊ
൨൧ പ്പാസ്ഥാനം മറെറാരുത്തൻ എല്ക്കട്ടെ * അതുകൊണ്ട കൎത്താ

വായ യെശു യൊഹന്നാന്റെ ബപ്തിസ്മ മുതൽ തുടങ്ങി താൻ
നമ്മിൽനിന്ന എടുത്തുകൊള്ളപ്പെട്ട ആ ദിവസം വരെയും ന
മ്മുടെ ഇടയിൽ അകത്തും പുറത്തും സഞ്ചരിച്ച കാലത്തെല്ലാം*
നമ്മൊടു കൂടി നടന്നിട്ടുള്ള ൟ പുരുഷന്മാരിൽ ഒരുത്തൻ അവ ൨൨
ന്റെ ഉയിൎപ്പിന നമ്മൊടു കൂടി ഒരു സാക്ഷിയായിരിപ്പാൻ നി
യമിക്കപ്പെടെണം* അപ്പൊൾ അവർ യ്യുസ്തുസ എന്ന മറു ൨൩
നാമമുള്ളവനായി ബർസബാസ എന്ന ചൊല്ലപ്പെട്ട യൊ
സെഫിനെയും മത്തിയാസിനെയും ൟ രണ്ടുപെരെ നിറുത്തി*
പിന്നെ അവർ പ്രാൎത്ഥിച്ച എല്ലാവരുടെയും ഹൃദയങ്ങളെ അറി ൨൪
ഞ്ഞിരിക്കുന്ന കൎത്താവെ യെഹ്രൂദാ തന്റെ സ്ഥലത്തെക്ക ത
ന്നെ പൊകുവാനായിട്ട ലംഘനം കൊണ്ട എതിൽനിന്ന വീ
ണുപൊയൊ ആ ദൈവശുശ്രൂഷയിലും അപ്പൊസ്തൊലസ്ഥാ
നത്തിലും പങ്ക എല്ക്കെണ്ടുന്നതിന* നീ ഇവരിരുവരിൽ എവ ൨൫
നെ തെരിഞ്ഞെടുത്തിരിക്കുന്നു എന്ന കാണിച്ച തരെണമെ എ
ന്ന പറഞ്ഞു* പിന്നെ അവർ അവരുടെ ചീട്ടുകളെ ഇട്ടു അ ൨൬
പ്പൊൾ ചീട്ട മത്തിയാസിന്റെ പെക്ക വീണു അപ്പൊൾ അ
വൻ പതിനൊന്ന അപ്പൊസ്തൊലന്മാരൊടു കൂടി എണ്ണപ്പെട്ടു*

## ൨. അദ്ധ്യായം.

൧ അപ്പൊസ്തൊലന്മാർ പരിശുദ്ധാത്മാവു കൊണ്ട നിറെ
ഞ്ഞവരായി പല വിധ ഭാഷകളിൽ സംസാരിക്കുന്നത.

പിന്നെ പെന്തെകൊസ്ത എന്ന ദിവസം തികവു വന്ന
പ്പൊൾ അവരെല്ലാവരും എകമനസ്സൊടെ ഒരു സ്ഥലത്തിൽ
ഇരുന്നു* അപ്പൊൾ പെട്ടന്ന ബലമുള്ളൊരു കാറ്റൊട്ടം പൊ ൨
ലെ ആകാശത്തിൽനിന്ന ഒരു മുഴക്കം ഉണ്ടായി അത അവർ
ഇരുന്നിരുന്ന വീടു മുഴുവനും നിറെച്ചു* അത്രയുമല്ല അവൎക്ക ൩
അഗ്നിയുടെ എന്ന പൊലെ വിടൎന്ന നാവുകൾ കാണപ്പെട്ടു
അത അവരിൽ ഓരൊരുത്തന്റെ മെലും ആവസിച്ചു* പി ൪
ന്നെ അവരെല്ലാവരും പരിശുദ്ധാത്മാവു കൊണ്ട നിറെഞ്ഞ
വരായി ആത്മാവ അവൎക്ക ഉച്ചാരണംചെയ്യ്വാൻ കൊടുത്ത പ്ര
കാരം അവർ മറുഭാഷകളിൽ സംസാരിച്ചു തുടങ്ങി* അന്ന ൫
ആകാശത്തിൻ കീഴിലിലുള്ള സകല ദെശത്തിൽനിന്നും വന്ന
ദൈവഭക്തിയുള്ള മനുഷ്യരായ യെഹ്രൂദന്മാർ യെറുശലമിൽ
പാൎക്കുന്നുണ്ടായിരുന്നു* ൟ ശബ്ദമുണ്ടായപ്പൊൾ പുരുഷാരം ൬
വന്നുകൂടി ചഞ്ചലപ്പെട്ടു എന്തുകൊണ്ടെന്നാൽ എല്ലാവനും അ
വനവന്റെ സ്വന്ത ഭാഷയിൽ അവർ സംസാരിക്കുന്നതിനെ
കെട്ടു* അവരെല്ലാവരും ഭ്രമിച്ച ആശ്ചൎയ്യപ്പെട്ട തമ്മിൽ ത ൭
മ്മിൽ കണ്ടാലും പറയുന്ന ഇവരെല്ലാവരും ഗലിലെയക്കാരല്ല
യൊ* പിന്നെ എങ്ങിനെ നാം ഓരൊരുത്തൻ ജനിച്ചിട്ടുള്ള ൮

൯ തിൽ നമ്മുടെ സ്വന്ത ഭാഷയിൽ കെൾക്കുന്നു * പർതക്കാരും
മെദക്കാരും എലാമിക്കാരും മെസൊപൊത്താമിയായിലും യെ
ഹൂദിയായിലും കപ്പദൊക്കിയായിലും പൊന്തൂസിലും ആസിയാ
൧൦ യിലും * പ്രിഗിയായിലും പംഫുലിയായിലും എജിപ്തിലും കു
റെനെക്ക ചെന്ന ലിബിയായുടെ പ്രദെശങ്ങളിലും പാക്കുന്ന
വരും റൊമായിലെ പരദെശികളും യെഹൂദന്മാരും യെഹൂദമാ
൧൧ ൎഗ്ഗം അനുസരിച്ചവരും * ക്രെത്തന്മാരും അറബിക്കാരുമാകുന്ന
നാം നമ്മുടെ ഭാഷകളിൽ അവർ ദൈവത്തിന്റെ മഹത്വമുള്ള
൧൨ കാൎയ്യങ്ങളെ പറയുന്നതിനെ കെൾക്കുന്നു എന്ന പറഞ്ഞു * പി
ന്നെ അവരെല്ലാവരും ഭ്രമപ്പെട്ട ഇതിന്റെ പൊരുൾ എന്താകു
൧൩ ന്നു എന്ന തമ്മിൽ തമ്മിൽ പറഞ്ഞ സംശയപ്പെട്ടിരുന്നു * മററു
ള്ളവർ പരിഹസിച്ചുകൊണ്ട ഇവർ പുതു വീഞ്ഞു കൊണ്ട നി
റെഞ്ഞവരാകുന്നു എന്ന പറഞ്ഞു *
൧൪ അപ്പൊൾ പത്രൊസ പതിനൊന്ന പെരൊടു കൂടി എഴു
നീററ നിന്ന തന്റെ ശബ്ദം ഉയൎത്തി അവരൊടു പറഞ്ഞു
യെഹൂദ മനുഷ്യരും യെറുശലമിൽ പാൎക്കുന്നവർ എല്ലാവരു
മായുള്ളൊരെ ഇത നിങ്ങൾക്ക അറിഞ്ഞിരിക്കട്ടെ എന്റെ വച
൧൫ നങ്ങളെ ചെവിക്കൊൾവിൻ * എന്തുകൊണ്ടെന്നാൽ ഇവർ
നിങ്ങൾ ഊഹിക്കുന്ന പ്രകാരം മദ്യപാനം ചെയ്യുവരല്ല പക
൧൬ ലിൽ മൂന്നാം മണി നെരമെ ആയിട്ടുള്ളുവല്ലൊ * ഇത യൊ
വെൽ ദീൎഘദൎശിയാൽ ചൊല്ലപ്പെട്ടത അത്രെ ആകുന്നത *
൧൭ ദൈവം പറയുന്നു ഒടുക്കത്തെ നാളുകളിൽ ഇപ്രകാരം ഉണ്ടാകും
ഞാൻ സകല ജഡത്തിന്മെലും എന്റെ ആത്മാവിൽനിന്ന
പകരും അപ്പൊൾ നിങ്ങളുടെ പുത്രന്മാരും പുത്രിമാരും ദീൎഘ
ദൎശനം പറയും നിങ്ങളുടെ ബാലന്മാർ ദൎശനങ്ങളെ കാണും
൧൮ നിങ്ങളുടെ മൂപ്പന്മാരും സ്വപ്നങ്ങളെ കാണും * പിന്നെയും
എന്റെ ദാസന്മാരുടെ മെലും ദാസിമാരുടെ മെലും ഞാൻ
ആ നാളുകളിൽ എന്റെ ആത്മാവിൽനിന്ന പകരും അപ്പൊൾ
൧൯ അവർ ദീൎഘദൎശനം പറയും * അത്രയുമല്ല മീതെ ആകാശ
ത്തിൽ അത്ഭുതങ്ങളെയും താഴെ ഭൂമിയിൽ രക്തവും അഗ്നിയും
പുകയാവിയും ആകുന്ന അത്ഭുതങ്ങളെയും ഞാൻ കാണിക്കും
൨൦ കൎത്താവിന്റെ മഹത്തായും പ്രകാശമായുമുള്ള ദിവസം വരും
മുമ്പെ സൂൎയ്യൻ ഇരുളായിട്ടും ചന്ദ്രൻ രക്തമായിട്ടും മാററപ്പെ
൨൧ ടും * പിന്നെയും കൎത്താവിന്റെ നാമത്തെ സ്തുതിക്കുന്നവ
൨൨ നെല്ലാം രക്ഷിക്കപ്പെടുമെന്നുള്ളത ഉണ്ടാകും * ഇസ്രായെൽ
മനുഷ്യരെ ൟ വചനങ്ങളെ കെട്ടുകൊൾവിൻ നിങ്ങളുമല്ലൊ
അറിയുന്ന പ്രകാരം നസറായക്കാരനായ യെശു അവൻ മൂ
ലമായി ദൈവം നിങ്ങളുടെ നടുവിൽ ചെയ്ത അതിശയങ്ങ
ളും അത്ഭുതങ്ങളും അടയാളങ്ങളും കൊണ്ട നിങ്ങളിൽ ദൈവ

ത്താൽ സമ്മതനായ മനുഷ്യനായവൻ • ദൈവത്തിന്റെ ൨൩
നിശ്ചയ ആലൊചനയാലും മുനറിവിനാലും എല്പിക്കപ്പെട്ട
കകൊണ്ട നിങ്ങൾ അവനെ പിടിച്ച ദുഷ്ടതയുള്ള കൈകൾ
കൊണ്ട കുരിശിൽ തറച്ച കൊന്നു • അവനെ ദൈവം മര ൨൪
ണവെദനകളെ അഴിച്ച ഉയിൎപ്പിച്ചു എന്തുകൊണ്ടെന്നാൽ അ
വൻ അതിനാൽ അടക്കപ്പെടുന്നത കഴിയാത്തതായിരുന്നു • എ ൨൫
ന്തെന്നാൽ ദാവീദ അവനെ കുറിച്ച പറയുന്നു ഞാൻ ചഞ്ച
ലപ്പെടാതെ ഇരിക്കെണ്ടുന്നതിന കൎത്താവ എന്റെ വലത്ത
ഭാഗത്തിരിക്കകൊണ്ട ഞാൻ എല്ലായ്പൊഴും അവനെ എന്റെ
മുമ്പാകെ കണ്ടുകൊണ്ടിരുന്നു • അതുകൊണ്ട എന്റെ ഹൃദയം ൨൬
ആനന്ദിച്ചു എന്റെ നാവും പ്രസാദിച്ചു അത്രയുമല്ല എന്റെ
ജഡവും ആശ്രയത്തൊടെ വസിക്കും • എന്തെന്നാൽ നീ എ ൨൭
ന്റെ ആത്മാവിനെ പാതാളത്തിൽ കൈവിടുകയുമില്ല നിന്റെ
പരിശുദ്ധനായവൻ നാശം കാണ്മാൻ സമ്മതിക്കയുമില്ല • നീ ൨൮
ജിവന്റെ വഴികളെ എന്നൊട അറിയിച്ചിട്ടുണ്ട നിന്റെ മുഖ
ഭാവം കൊണ്ട എന്നെ സന്തൊഷത്താൽ നിറെക്കയും ചെയ്യും •
സഹൊദരന്മാരായ മനുഷ്യരെ ഗൊത്രപിതാവായ ദാവിദിനെ ൨൯
കുറിച്ച ഞാൻ നിങ്ങളൊട ധൈൎയ്യമായി പറയട്ടെ അവൻ മരി
ച്ച അടക്കപ്പെട്ടു അവന്റെ പ്രെതക്കല്ലറയും ഇന്നെ വരെയും
നമ്മുടെ ഇടയിൽ ഉണ്ട • ആകയാൽ അവൻ ഒരു ദീൎഘദൎശി ൩൦
യാകകൊണ്ടും തന്റെ സിംഹാസനത്തിന്മെൽ ഇരിപ്പാനായിട്ട
ജഡ പ്രകാരം തന്റെ കടിപ്രദെശത്തിലെ ഫലത്തിൽനിന്ന
ക്രിസ്തുവിനെ എഴുനീല്പിക്കുമെന്ന ദൈവം തന്നൊട സത്യമാ
യി ആണ ഇട്ടിട്ടുണ്ട എന്ന അറികകൊണ്ടും • അവൻ ഇത ൩൧
മുമ്പെ തന്നെ കണ്ടിട്ട അവന്റെ ആത്മാവ പാതാളത്തിൽ കൈ
വിടപ്പെട്ടില്ല എന്നും അവന്റെ ജഡം നാശം കണ്ടില്ല എന്നും
ക്രിസ്തുവിന്റെ ഉയിൎപ്പിനെ കുറിച്ച സംസാരിച്ചു • ഈ യെ ൩൨
ശുവിനെ ദൈവം ഉയിൎപ്പിച്ചിരിക്കുന്നു അതിന ഞങ്ങളെല്ലാവ
രും സാക്ഷികളാകുന്നു • ആകയാൽ അവൻ ദൈവത്തിന്റെ ൩൩
വലത്ത കയ്യാൽ ഉന്നതപ്പെട്ടതുകൊണ്ടും പരിശുദ്ധാത്മാവി
ന്റെ വാഗ്ദത്തം ദൈവത്തിൽനിന്ന ലഭിച്ചതുകൊണ്ടും നിങ്ങൾ
ഇപ്പൊൾ കണ്ട കെൾക്കുന്നതായുള്ള ഇത പകൎന്നിരിക്കുന്നു •
ദാവീദ സ്വൎഗ്ഗത്തിലെക്ക കരെറിട്ടില്ലല്ലൊ എന്നാൽ അവൻ പറ ൩൪
യുന്നു ഞാൻ നിന്റെ ശത്രുക്കളെ നിന്റെ പാദപീഠമാക്കുവൊ
ളത്തിന്ന • നീ എന്റെ വലത്ത ഭാഗത്തിൽ ഇരിക്ക എന്ന ക ൩൫
ൎത്താവ എന്റെ കൎത്താവിനൊട പറഞ്ഞു • അതുകൊണ്ട നി ൩൬
ങ്ങൾ കുരിശിൽ തറച്ചിട്ടുള്ള ഈ യെശുവിനെ ദൈവം കൎത്താ
വായും ക്രിസ്തുവായും ആക്കിയിരിക്കുന്നു എന്ന ഇസ്രാഎലിലെ
കുഡുംബം ഒക്കയും നിശ്ചയമായി അറിയട്ടെ •

൩൭ അവർ ഇത കെട്ടാറെ അവരുടെ ഹൃദയത്തിൽ കുത്തുകൊ
ണ്ട പത്രൊസിനൊടും ശെഷം അപ്പൊസ്തൊലന്മാരൊടും സ
ഹൊദരന്മാരായ പുരുഷന്മാരെ ഞങ്ങൾ എന്തു ചെയ്യെണ്ടു എ
൩൮ ന്ന പറഞ്ഞു* അപ്പൊൾ പത്രൊസ അവരൊടു പറഞ്ഞു അ
നുതാപപ്പെട്ട നിങ്ങൾ ഓരൊരുത്തൻ പാപമൊചനത്തിന്നാ
യിട്ട യെശു ക്രിസ്തുവിന്റെ നാമത്തിൽ ബപ്തിസ്മപ്പെടുവിൻ
അപ്പൊൾ നിങ്ങൾക്ക പരിശുദ്ധാത്മാവിന്റെ ദാനം ലഭിക്കും*
൩൯ എന്തുകൊണ്ടെന്നാൽ വാഗ്ദത്തം നിങ്ങൾക്കും നിങ്ങളുടെ മക്കൾ
ക്കും ദൂരത്തുള്ളവൎക്ക എല്ലാവൎക്കും നമ്മുടെ ദൈവമായ കൎത്താവ
൪൰ വിളിക്കുന്നവൎക്ക അത്രയും ഉള്ളതാകുന്നു* അവൻ മററും അ
നെകം വാക്കുകൾ കൊണ്ടും സാക്ഷിപ്പെടുത്തി ഠരം വിപരീത
സന്തതിയിൽനിന്ന നിങ്ങളെ തന്നെ രക്ഷിച്ചുകൊൾവിനെ
൪൧ ന്ന ബുദ്ധിപറഞ്ഞു* ആകയാൽ അവന്റെ വാക്ക സന്തൊ
ഷത്തൊടെ കൈക്കൊണ്ടവർ ബപ്തിസ്മപ്പെട്ടു ആ ദിവസ
ത്തിൽ തന്നെ എകദെശം മൂവായിരം ആത്മാക്കൾ ചെൎത്തുക്കൊ
ള്ളപ്പെട്ടു*
൪൨ പിന്നെ അവർ അപ്പൊസ്തൊലന്മാരുടെ ഉപദെശത്തിലും
അന്ന്യൊന്ന്യതയിലും അപ്പം മുറിക്കുന്നതിലും പ്രാൎത്ഥനകളിലും
൪൩ സ്ഥിരപ്പെട്ടിരുന്നു* സകല ആത്മാവിലും ഭയമുണ്ടായി എറി
യ അത്ഭുതങ്ങളും അതിശയങ്ങളും അപ്പൊസ്തൊലന്മാരാൽ
൪൪ ചെയ്യപ്പെട്ടു* വിശെഷിച്ച വിശ്വാസികളെല്ലാവരും ഒന്നി
ച്ചിരുന്ന സകല വസ്തുക്കളെയും പൊതുവിൽ അനുഭവിച്ചു*
൪൫ തങ്ങളുടെ അവകാശങ്ങളെയും സമ്പത്തുകളെയും വിററ അവ
ഓരൊരുത്തന ആവശ്യമുള്ളതു പൊലെ എല്ലാവൎക്കും പങ്കിട്ട
൪൬ കൊടുക്കയും ചെയ്തു* അത്രയുമല്ല അവർ ദിനംപ്രതി എക
മനസ്സൊടെ ദൈവാലയത്തിൽ സ്ഥിരപ്പെട്ട വീടുകൾ തൊറും
അപ്പം മുറിച്ച ആനന്ദത്തൊടും ഹൃദയ പരമാൎത്ഥതയൊടും ത
൪൭ ങ്ങളുടെ ആഹാരം ഭക്ഷിച്ച* ദൈവത്തെ സ്തുതിച്ചു സകല
ജനത്തൊടും കൃപയുണ്ടാകയും ചെയ്തു വിശെഷിച്ചും രക്ഷിക്ക
പ്പെടുന്നവരെ കൎത്താവ ദിനം പ്രതി സഭയൊട ചെൎത്തു*

൩. അദ്ധ്യായം.

൧ പത്രൊസും യൊഹന്നാനും ഒരു മുടന്തനെ സൌഖ്യമാ
ക്കുന്നത.—൧൨ രൊഗശാന്തി ക്രിസ്തുവിന്റെ നാമത്തിൽ
ആക്കുന്നത.—൧൯ അനുതാപത്തിന ബുദ്ധി ഉപദെശി
ക്കയും ചെയ്യുന്നത.

പിന്നെ ഒമ്പത മണിയിലെ പ്രാൎത്ഥന സമയത്ത പത്രൊ
സും യൊഹന്നാനും ഒന്നിച്ച ദൈവാലയത്തിലെക്ക പുറപ്പെ
൨ ട്ടു പൊയി* അപ്പൊൾ തന്റെ അമ്മയുടെ ഗൎഭത്തിൽനിന്ന

തന്നെ മുടന്തനായൊരു മനുഷ്യൻ കൊണ്ടുവരപ്പെട്ടു ദൈവാല
യത്തിലെക്ക ചെല്ലുന്നവരൊട ഭിക്ഷ ചൊദിപ്പാനായിട്ടു അവ
നെ സുന്ദരമെന്ന ചൊല്ലപ്പെട്ട ദൈവാലയ വാതില്ക്കൽ ദിവ
സം പ്രതി ആക്കമാറായിരുന്നു* അവൻ ദൈവാലയത്തി ൩
ലെക്ക പൊകുവാൻ ഭാവിക്കുന്ന പത്രൊസിനെയും യൊഹ
ന്നാനെയും കാണുകകൊണ്ടു ഭിക്ഷ ചൊദിച്ചു* എന്നാറെ ൪
യൊഹന്നാനൊടു കൂട പത്രൊസ അവനെ സൂക്ഷിച്ചുനൊക്കി
യിട്ടു ഞങ്ങളുടെ നെരെ നൊക്ക എന്ന പറഞ്ഞു* അവൻ അ ൫
വരിൽനിന്ന വല്ലതും ലഭിക്കുമെന്ന വിചാരിച്ച അവരുടെ അ
ടുക്കലെക്ക ശ്രദ്ധകൊടുത്തു* അപ്പൊൾ പത്രൊസ ഇനിക്ക ൬
വെള്ളിയും പൊന്നും ഒന്നുമില്ല എന്നാൽ ഇനിക്കുള്ളത ഞാൻ
നിനക്ക തരുന്നു നസറായക്കാരനായ യെശു ക്രിസ്തുവിന്റെ
നാമത്തിൽ നീ എഴുനീറ്റ നടക്ക എന്ന പറഞ്ഞു* പിന്നെ ൭
അവൻ അവനെ വലത്ത കയ്യിൽ പിടിച്ച എഴുനീല്പിച്ചു ഉടനെ
അവന്റെ പാദങ്ങളും നരിയാണികളും ശക്തിപ്പെട്ടു* അവൻ ൮
മെല്പട്ടു ചാടി നിന്ന നടന്നു അവൻ നടന്നുകൊണ്ടും നൃത്തം
ചെയ്തുകൊണ്ടും ദൈവത്തെ സ്തുതിച്ചുകൊണ്ടും അവരൊടു കൂടി
ദൈവാലയത്തിലെക്ക കടന്നു* അവൻ നടക്കുന്നതിനെയും ൯
ദൈവത്തെ സ്തുതിക്കുന്നതിനെയും ജനങ്ങളെല്ലാവരും കണ്ടു*
അത്രയുമല്ല ദൈവാലയത്തിലെ സുന്ദര വാതിലിന്റെ അടു ൧൦
ക്കെ ഭിക്ഷെക്കായിട്ടു ഇരുന്നവൻ ഇവൻ തന്നെ ആകുന്നു എ
ന്ന അവർ അറിഞ്ഞു അവന സംഭവിച്ചിട്ടുള്ളതിനെ കുറിച്ച
ഭ്രമം കൊണ്ടും വിസ്മയം കൊണ്ടും നിറയപ്പെട്ടു* പിന്നെ ൧൧
സൌഖ്യമാക്കപ്പെട്ട മുടന്തൻ പത്രൊസിനെയും യൊഹന്നാ
നെയും പിടിച്ചുകൊണ്ടിരിക്കുമ്പൊൾ ജനങ്ങളെല്ലാവരും എററ
വും ഭ്രമമുള്ളവരായി ശൊലൊമൊന്റെത എന്ന ചൊല്ലപ്പെട്ട
മണ്ഡപത്തിൽ അവരുടെ അടുക്കലെക്ക ഒന്നിച്ച ഓടിവന്നു*
എന്നാൽ പത്രൊസ കണ്ടിട്ടു ജനങ്ങളൊട ഉത്തരമായിട്ടു പ ൧൨
റഞ്ഞു ഹെ ഇസ്രാഎൽ മനുഷ്യരെ നിങ്ങൾ ഇതിനെ കുറിച്ച എ
ന്തിന ആശ്ചൎയ്യപ്പെടുന്നു അല്ലെങ്കിൽ ഞങ്ങൾ ഞങ്ങളുടെ സ്വ
ശക്തികൊണ്ടെങ്കിലും ഭക്തി കൊണ്ടെങ്കിലും ഇവനെ നടക്കുമാ
റാക്കി എന്നുള്ള പ്രകാരം നിങ്ങൾ ഞങ്ങളെ എന്തിന സൂക്ഷിച്ച
നൊക്കുന്നു* അബ്രഹാമിന്റെയും ഇസഹാക്കിന്റെയും യാ ൧൩
ക്കൊബിന്റെയും ദൈവമായി നമ്മുടെ പിതാക്കന്മാരുടെ ദൈ
വമായവൻ തന്റെ പുത്രനായുള്ള യെശുവിനെ മഹത്വപ്പെടു
ത്തി അവനെ നിങ്ങൾ എല്പിച്ച പീലാത്തൊസ അവനെ വി
ടീപ്പാൻ നിശ്ചയിച്ചപ്പൊൾ അവന്റെ മുമ്പാക നിങ്ങൾ അ
വനെ ഉപെക്ഷിച്ചുകളഞ്ഞു* എന്നാൽ നിങ്ങൾ വിശുദ്ധനും ൧൪
നീതിമാനുമായവനെ ഉപെക്ഷിച്ചുകളഞ്ഞ കുലപാതകനായ മ

൧൫ നുഷ്യനെ നിങ്ങൾക്കായിട്ട തരെണമെന്ന ചൊദിച്ചു * ജീവ
ന്റെ പ്രഭുവിനെ കൊല്ലുകയും ചെയ്തു അവനെ ദൈവം മരി
ച്ചവരിൽനിന്ന ഉയിൎത്തെഴുനീല്പിച്ചു ആയതിന ഞങ്ങൾ സാ
൧൬ ക്ഷികളാകുന്നു * മെലും അവന്റെ നാമത്തിലുള്ള വിശ്വാസ
ത്താൽ നിങ്ങൾ കണ്ടറിയുന്ന ഇവനെ അവന്റെ നാമം ബ
ലപ്പെടുത്തി അത്രയുമല്ല അവനാലുള്ള വിശ്വാസം നിങ്ങളുടെ
എല്ലാവരുടെയും മുമ്പാകെ ഈ പൂൎണ്ണസൌഖ്യം ഇവന നല്കി
൧൭ യിരിക്കുന്നു * ഇപ്പൊഴും സഹൊദരന്മാരെ നിങ്ങളുടെ പ്രമാ
ണികൾ ചെയ്തതു പൊലെ തന്നെ നിങ്ങളും അത അറിയായ്മ
൧൮ കൊണ്ട ചെയ്തു എന്ന ഞാൻ അറിയുന്നു * എന്നാൽ ക്രിസ്തു
കഷ്ടപ്പെടുമെന്ന ദൈവം തന്റെ സകല ദീൎഘദൎശിമാരുടെ വാ
യ കൊണ്ടും മുമ്പെ അറിയിച്ചിട്ടുള്ള കാൎയ്യങ്ങളെ അവൻ ഇപ്ര
൧൯ കാരം നിവൃത്തിച്ചു * അതുകൊണ്ട കൎത്താവിന്റെ മുമ്പിൽനി
ന്നാശ്വാസമുണ്ടാകുന്ന കാലങ്ങൾ വരികയും മുമ്പെ തന്നെ
നിങ്ങൾക്ക പ്രസംഗിക്കപ്പെട്ടവനായ യെശുക്രിസ്തുവിനെ അ
൨൦ വൻ അയക്കയും ചെയ്വാൻതക്കവണ്ണം * നിങ്ങളുടെ പാപ
ങ്ങൾ മൊചിക്കപ്പെടെണ്ടുന്നതിന്ന നിങ്ങൾ അനുതാപപ്പെട്ട
൨൧ മനസ്സുതിരിഞ്ഞുകൊൾവിൻ * ലൊകമുണ്ടായ മുതൽ ദൈവം
തന്റെ പരിശുദ്ധ ദീൎഘദൎശിമാരുടെ എല്ലാവരുടെയും വായ
കൊണ്ട അരുളിച്ചെയ്തിട്ടുള്ള കാൎയ്യങ്ങളെല്ലാം യഥാസ്ഥാനപ്പെടു
ന്ന കാലങ്ങൾ വരുവൊളം ആയവനെ സ്വൎഗ്ഗം കൈക്കൊള്ളെ
൨൨ ണ്ടുന്നതാകുന്നു * എന്തുകൊണ്ടെന്നാൽ മൊശെ സത്യമായി
പിതാക്കന്മാരൊടു നിങ്ങളുടെ ദൈവമായ കൎത്താവ എന്നെ പൊ
ലെ ഒരു ദീൎഘദൎശിയെ നിങ്ങളുടെ സഹൊദരന്മാരിൽനിന്ന
നിങ്ങൾക്കായിട്ട എഴുനീല്പിക്കും എന്നും അവൻ നിങ്ങളൊടു എ
ത കാൎയ്യങ്ങളെ പറയുമൊ അവയിലെല്ലാററിലും നിങ്ങൾ അവ
൨൩ നെ ചെവിക്കൊള്ളെണമെന്നും * ആ ദീൎഘദൎശിയെ ചെവി
ക്കൊള്ളാത്ത ആത്മാവെല്ലാം ജനങ്ങളുടെ ഇടയിൽനിന്ന മൂല
൨൪ നാശംചെയ്യപ്പെടുക ഉണ്ടാകുമെന്നും പറഞ്ഞു * അത്രയുമല്ല
ശമുവെൽ മുതൽ തുടങ്ങിയുള്ള ദീൎഘദൎശിമാരും പിൻവന്ന സം
സാരിച്ചവരെല്ലാവരും ഈ നാളുകളെയും മുൻഅറിയിച്ചിരിക്കു
൨൫ ന്നു * നിങ്ങൾ ആ ദീൎഘദൎശിമാരുടെയും നിന്റെ സന്തതിയി
ലും ഭൂമിയിലുള്ള സകല വംശങ്ങളും അനുഗ്രഹിക്കപ്പെടുമെന്ന
അബ്രഹാമിനൊട ദൈവം പറഞ്ഞ നമ്മുടെ പിതാക്കന്മാരൊട
൨൬ ചെയ്ത ഉടമ്പിടിയുടെയും മക്കളാകുന്നു * ആദ്യം നിങ്ങളുടെ അ
ടുക്കലെക്ക ദൈവം തന്റെ പുത്രനായ യെശുവിനെ എഴുനീ
ല്പിച്ചു നിങ്ങളുടെ ദൊഷങ്ങളിൽനിന്ന ഓരൊരുത്തൻ തിരിഞ്ഞു
കൊണ്ട നിങ്ങളെ അനുഗ്രഹിപ്പാനായിട്ട അവനെ അയച്ചു *

## ൪. അദ്ധ്യായം.

൧ പത്രൊസും യൊഹന്നാനും കാരാഗ്രഹത്തിൽ ആക്കപ്പെടുന്നത.—൫ അവരുടെ ഉത്തരം.—൨൩ അവർ ശാസിക്കപ്പെടുന്നത.

ഇങ്ങിനെ അവർ ജനങ്ങളൊടു സംസാരിച്ചിരിക്കുമ്പൊൾ
അവർ ജനങ്ങളെ പഠിപ്പിച്ചതുകൊണ്ടും മരിച്ചവരിൽനിന്നുള്ള
ഉയിൎപ്പിനെ യെശുമൂലം പ്രസംഗിച്ചതുകൊണ്ടും* ആചാൎയ്യ ൨
ന്മാരും ദൈവാലയത്തിലെ പ്രമാണിയും സാദൊക്കായക്കാരും
ംരംഷ്ട്യപ്പെട്ട അവരുടെ നെരെ വന്നു* അവരുടെ മെൽ കൈ ൩
കളെ ഇട്ടു അന്ന വൈകുന്നെരമാകകൊണ്ട അവരെ പിറ്റെ
ദിവസത്തൊളം കാരാഗ്രഹത്തിലാക്കുകയും ചെയ്തു* എന്നാ ൪
ലും വചനം കെട്ടവരിൽ പലരും വിശ്വസിച്ചു ആ പുരുഷന്മാ
രുടെ എണ്ണം എകദെശം അയ്യായിരമായിരുന്നു* പിറ്റെ ദി ൫
വസത്തിൽ ഉണ്ടായത എന്തെന്നാൽ അവരുടെ പ്രമാണികളും
മൂപ്പന്മാരും ഉപാദ്ധ്യായന്മാരും* പ്രധാനാചാൎയ്യനായ അന്നാ ൬
സും കയ്യാഫായും യൊഹന്നാനും ആലക്ക്സന്തരും പ്രധാനാചാ
ൎയ്യന്റെ വംശത്തിലുള്ളവർ എല്ലാവരും യെറുശലമിൽ ഒന്നിച്ചു
കൂടി* പിന്നെ അവർ അവരെ നടുവിൽ നിറുത്തിയപ്പൊൾ ൭
നിങ്ങൾ എന്ത അധികാരം കൊണ്ട അല്ലെങ്കിൽ എന്ത നാമം
കൊണ്ട ഇത ചെയ്തു എന്ന ചൊദിച്ചു* അപ്പൊൾ പത്രൊ ൮
സ പരിശുദ്ധാത്മാവു കൊണ്ട നിറഞ്ഞവനായി അവരൊടു
പറഞ്ഞു ജനത്തിന്റെ പ്രമാണികളും ഇസ്രാഎലിന്റെ മൂപ്പ
ന്മാരുമായുള്ളൊരെ* രൊഗിയായിരുന്നൊരു മനുഷ്യനിൽ ചെ ൯
യ്യപ്പെട്ട സൽക്രിയക്കായിക്കൊണ്ട അവൻ എതുപ്രകാരത്താൽ
സൌഖ്യമാക്കപ്പെട്ടു എന്ന ഞങ്ങൾ ഇന്ന വിസ്തരിക്കപ്പെടുന്നു
എങ്കിൽ* നിങ്ങൾ കുരിശിൽ തറച്ചവനായി മരിച്ചവരിൽനി ൧൦
ന്ന ദൈവം ഉയിൎപ്പിച്ചവനായി നസറായക്കാരനായ യെശു
ക്രിസ്തുവിന്റെ നാമത്താൽ അവനാൽ തന്നെ ഇവൻ നിങ്ങ
ളുടെ മുമ്പാക സൌഖ്യമായി നില്ക്കുന്നു എന്ന നിങ്ങൾക്കെല്ലാവ
ൎക്കും ഇസ്രാഎലാകുന്ന സകല ജനത്തിന്നും അറിയപ്പെടെ
ണം* വീടുപണിക്കാരായ നിങ്ങളാൽ നിസ്സാരമാക്കപ്പെട്ട ക ൧൧
ല്ലു ഇതാകുന്നു അത കൊണിന്റെ തലകല്ലായി തീൎന്നിരിക്കു
ന്നു* അത്രയുമല്ല മറ്റൊരുത്തനിലും രക്ഷ ഇല്ല എന്തെന്നാൽ ൧൨
നാം രക്ഷിക്കപ്പെടെണ്ടുന്നതിന്ന മൂലമായി സ്വൎഗ്ഗത്തിൻ കീ
ഴിൽ മനുഷ്യരുടെ ഇടയിൽ മറ്റൊരു നാമവും നല്കപ്പെട്ടില്ല*
എന്നാറെ അവർ പത്രൊസിന്റെയും യൊഹന്നാന്റെയും ൧൩
ധൈൎയ്യം കാണുകകൊണ്ടും അവർ പഠിക്കാത്തവരും താണവ

രുമായുള്ള മനുഷ്യർ എന്ന അറികകൊണ്ടും ആശ്ചൎയ്യപ്പെട്ടു
അവർ യെശുവിനൊടു കൂടി ആയിരുന്നവരെന്നും അവരെ
൧൪ അറിഞ്ഞു * വിശെഷിച്ചും സൌഖ്യമാക്കപ്പെട്ട മനുഷ്യനെ
അവരൊടു കൂട നില്ക്കുന്നത കാണുകകൊണ്ട പ്രതിരൊധം പറ
൧൫ വാൻ അവൎക്ക ഒന്നുമുണ്ടായില്ല * പിന്നെ ആലൊചനസഭ
യിൽനിന്ന പുറത്തു പൊകുവാൻ അവരൊടു കല്പിച്ചിട്ട അവർ
൧൬ തമ്മിൽതമ്മിൽ വിചാരിച്ചു * നാം ൟ മനുഷ്യരൊട എന്ത ചെ
യ്യെണ്ടു എന്തെന്നാൽ പരസ്യമുള്ളൊരു അത്ഭുതം അവരാൽ ചെ
യ്യപ്പെട്ടു എന്ന യെറുശലമിൽ പാൎക്കുന്നവൎക്ക എല്ലാവൎക്കും സ്പഷ്ട
മായിരിക്കുന്നുവല്ലൊ ഇല്ലെന്ന പറവാൻ നമുക്ക കഴിയുന്നതുമ
൧൭ ല്ല * എങ്കിലും അത ജനങ്ങളിൽ അധികമായി പ്രസിദ്ധമാകാ
തെ ഇരിപ്പാനായിട്ട ഇനിമെൽ അവർ ൟ നാമത്തിൽ ഒരു മനു
ഷ്യനൊടും സംസാരിക്കരുത എന്ന നാം അവരെ ഉഗ്രമായി ശാ
൧൮ സിക്കെണമെന്ന പറഞ്ഞു * പിന്നെ അവർ അവരെ വി
ളിച്ചു യെശുവിന്റെ നാമത്തിൽ അശെഷം സംസാരിക്കയുമരു
൧൯ ത ഉപദെശിക്കയുമരുത എന്ന അവരൊടു കല്പിച്ചു * അപ്പൊൾ
പത്രൊസും യൊഹന്നാനും അവരൊട ഉത്തരമായിട്ട ഞങ്ങൾ
ദൈവത്തെക്കാളും അധികമായി നിങ്ങളെ അനുസരിക്കുന്ന
ത ദൈവത്തിന്റെ മുമ്പാകെ ന്യായമാകുന്നുവൊ നിങ്ങൾ വി
൨൦ ധിപ്പിൻ * എന്തുകൊണ്ടെന്നാൽ ഞങ്ങൾ കണ്ടിട്ടും കെട്ടിട്ടുമുള്ള
കാൎയ്യങ്ങളെ പറയാതെ ഇരിപ്പാൻ ഞങ്ങൾക്ക കഴികയില്ല എ
൨൧ ന്ന പറഞ്ഞു * എന്നാറെ ചെയ്യപ്പെട്ടതിനെ കുറിച്ചു ജനങ്ങ
ളെല്ലാവരും ദൈവത്തെ സ്തുതിച്ചതുകൊണ്ട അവരെ എങ്ങി
നെ ശിക്ഷിക്കെണ്ടു എന്ന അവർ ജനങ്ങളുടെ നിമിത്തമാ
യിട്ട ഒരു വകയും കാണായ്കകൊണ്ട അവരെ പിന്നെയും
൨൨ ശാസിച്ചു വിട്ടയച്ചു * എന്തെന്നാൽ സ്വസ്ഥമാക്കുന്ന ൟ
അത്ഭുതം ആരിൽ ചെയ്യപ്പെട്ടുവൊ ആ മനുഷ്യൻ നാല്പതിൽ
൨൩ അധികം വയസ്സുള്ളവനായിരുന്നു * പിന്നെ വിട്ടയക്കപ്പെ
ട്ട അവർ തങ്ങളുടെ കൂട്ടക്കാരുടെ അടുക്കലെക്ക പൊയി പ്ര
ധാനാചാൎയ്യന്മാരും മൂപ്പന്മാരും തങ്ങളൊടു പറഞ്ഞിട്ടുള്ളതൊക്ക
൨൪ യും അറിയിച്ചു * എന്നാൽ അതു കെട്ടാറെ അവർ എകമന
സ്സൊടെ ദൈവത്തിലെക്ക തങ്ങളുടെ ശബ്ദം ഉയൎത്തി കൎത്താ
വെ നീ ആകാശവും ഭൂമിയും സമുദ്രവും അവയിലുള്ള സകല
൨൫ വസ്തുക്കളും ഉണ്ടാക്കിയ ദൈവമാകുന്നു * ജാതികൾ കൊപി
ച്ചതും ജനങ്ങൾ വെറുതെയുള്ള കാൎയ്യങ്ങളെ ചിന്തിച്ചതും എന്തി
൨൬ ന എന്നും * ഭൂമിയുടെ രാജാക്കന്മാർ എഴുനീറ്റ അധിപതിമാർ
കൎത്താവിന വിരൊധമായും അവന്റെ ക്രിസ്തുവിന വിരൊ
ധമായും ഒന്നിച്ചുകൂടി എന്നും നിന്റെ ദാസനായ ദാവീദിന്റെ
൨൭ വാകൊണ്ട പറയിച്ചവനാകുന്നു * എന്തെന്നാൽ നീ അഭിഷെ

കം ചെയ്യുവനായി നിന്റെ പരിശുദ്ധ പുത്രനായ യെശുവി
ന വിരൊധമായി എറൊദെസും പൊന്തിയുസ പീലാത്തൊ
സും പുറജാതികളൊടും ഇസ്രാഎൽ ജനങ്ങളൊടും കൂടെ * സം ൨൭
ഭവിക്കെണമെന്ന നിന്റെ കയ്യും നിന്റെ ആലൊചനയും
മുൻനിശ്ചയിച്ചതൊക്കയും ചെയ്യാനായിട്ട ഒന്നിച്ച കൂടി സ
ത്യം * ഇപ്പൊഴും കർത്താവെ അവരുടെ ശാസനകളെ നൊക്കി ൨൯
കൊണ്ട * സൌഖ്യമാക്കുന്നതിന നിന്റെ കൈ നീട്ടുന്നതിനാ ൩൦
ലും അതിശയങ്ങളും അത്ഭുതങ്ങളും നിന്റെ പരിശുദ്ധ പുത്രനാ
യ യെശുവിന്റെ നാമത്താൽ ചെയ്യപ്പെടുന്നതിനാലും നി
ന്റെ ശുശ്രൂഷക്കാർ നിന്റെ വചനം സകല ധൈര്യത്തൊ
ടുംകൂടി ചൊല്ലേണ്ടുന്നതിന കൃപ ചെയ്യെണമെ എന്ന പറഞ്ഞു*
വിശെഷിച്ച അവർ പ്രാൎത്ഥിച്ചപ്പൊൾ അവർ കൂടിയിരുന്ന ൩൧
സ്ഥലം ഇളകപ്പെട്ടു അത്രയുമല്ല അവരെല്ലാവരും പരിശുദ്ധാ
ത്മാവു കൊണ്ട നിറെഞ്ഞവരായി ദൈവത്തിന്റെ വചനം
ധൈര്യത്തൊടെ പറഞ്ഞു *
പിന്നെ വിശ്വസിച്ചവരുടെ കൂട്ടം എകഹൃദയത്തൊടും എ ൩൨
കാത്മാവൊടും കൂടിയിരുന്നു അവരിൽ ഒരുത്തനും തനിക്കുള്ള വ
സ്തുക്കളിൽ ഒന്നും തനിക്ക സ്വന്തമാകുന്നു എന്ന പറഞ്ഞില്ല സ
കലവും അവൎക്ക പൊതുവിൽ അത്രെ ഉണ്ടായിരുന്നത * വി ൩൩
ശെഷിച്ച മഹാ ശക്തിയൊടെ അപ്പൊസ്തൊലന്മാർ കർത്താവാ
യ യെശുവിന്റെ ഉയിൎപ്പിന്ന സാക്ഷി കൊടുത്തു മഹാ കൃപ
യും അവരിൽ എല്ലാവരിലും ഉണ്ടായിരുന്നു * അവരിൽ മുട്ടുള്ള ൩൪
വൻ ഒരുത്തനും ഉണ്ടായിരുന്നില്ല എന്തുകൊണ്ടെന്നാൽ നില
ങ്ങളുടെ ആകട്ടെ വീടുകളുടെ ആകട്ടെ അവകാശികളായുള്ളവ
രെല്ലാവരും അവയെ വിററ വില്ക്കപ്പെട്ടവയുടെ വിലകളെ
കൊണ്ടുവന്ന * അപ്പൊസ്തൊലന്മാരുടെ പാദങ്ങളുടെ അരി ൩൫
കെ വെച്ചു ഓരൊരുത്തന്നും അവനവന ആവശ്യമുള്ള പ്രകാ
രം പങ്കിടപ്പെടുകയുംചെയ്തു * വിശെഷിച്ച ലെവിയാനായി ൩൬
കുപ്രിയ ജാതിക്കാരനായി അപ്പൊസ്തൊലന്മാരാൽ(ശാന്തതയു
ടെ പുത്രൻ എന്ന അൎത്ഥമുള്ള) ബൎന്നബാസ എന്ന മറുനാമം
വിളിക്കപ്പെട്ടവനായ യൊശെയും * തനിക്ക നിലമുണ്ടാകകൊ ൩൭
ണ്ട അത വിററു ദ്രവ്യം കൊണ്ടുവന്ന അപ്പൊസ്തൊലന്മാരുടെ
പാദങ്ങളുടെ അരികെ വെച്ചു *

## ൫. അദ്ധ്യായം.

൧ അനനിയാസിന്റെയും സഫീറായുടെയും മരണം.—
൧൭ അപ്പൊസ്തൊലന്മാർ പിന്നെയും കാരാഗ്രഹത്തിൽ
ആക്കപ്പെടുകയും വിട്ടയക്കപ്പെടുകയും ചെയ്യുന്നത.

എന്നാറെ അനനിയാസ എന്ന നാമമുള്ളൊരു പുരുഷൻ അ

വന്റെ ഭാൎയ്യയായ സഫീറായൊടു കൂടി ഒരു അവകാശം വിററു*
൨ പിന്നെ അവന്റെ ഭാൎയ്യയും കൂടി ബൊധിച്ച ആ വിലയിൽ
നിന്ന എതാനും വഞ്ചിച്ചുവെച്ചു ഒരു പങ്കു കൊണ്ടുവന്ന അ
൩ പ്പൊസ്തൊലന്മാരുടെ പാദങ്ങളുടെ അരികെ വെച്ചു* എന്നാൽ
പത്രൊസ പറഞ്ഞു അനനിയാസെ നീ പരിശുദ്ധാത്മാവിനൊ
ടു അസത്യം പറവാനും നിലത്തിന്റെ വിലയിൽനിന്ന എതാ
നും വഞ്ചിച്ചുവെപ്പാനും സാത്താൻ നിന്റെ ഹൃദയത്തിൽ നി
൪ റെച്ചത എന്തിന* അത ഇരുന്നപ്പൊൾ അത നിനക്ക തന്നെ
ഇരുന്നില്ലയൊ അത വില്ക്കപ്പെട്ടതിന്റെ ശെഷവും നിന്റെ
അധികാരത്തിൽ തന്നെ ആയിരുന്നില്ലയൊ നീ ഇൗ കാൎയ്യം നി
ന്റെ ഹൃദയത്തിൽ വെച്ചത എന്ത നീ മനുഷ്യരൊടല്ല ദൈവ
൫ ത്തൊടത്രെ അസത്യം പറഞ്ഞത* എന്നാൽ അനനിയാസ
ഇൗ വചനങ്ങളെ കെട്ടാറെ വീണ ജീവനെ വിട്ടു ഇൗ കാൎയ്യങ്ങ
൬ ളെ കെട്ടിട്ടുള്ളവൎക്ക എല്ലാവൎക്കും മഹാ ഭയവുമുണ്ടായി* പി
ന്നെ യൌവനമുള്ളവർ എഴുനീററ അവനെ മൂടികെട്ടി അവ
൭ നെ പുറത്തു കൊണ്ടുപൊയി കുഴിച്ചിടുകയും ചെയ്തു* പിന്നെ
എകദെശം മൂന്ന മണിനെരത്തിന്റെ ഇട കഴിഞ്ഞതിന്റെ
ശെഷം അവന്റെ ഭാൎയ്യയും ആ ഉണ്ടായത അറിയാതെ അക
൮ ത്തു വന്നു* എന്നാറെ പത്രൊസ അവളൊട ഉത്തരമായിട്ടു
നിങ്ങൾ നിലം ഇത്രക്കൊ വിററത എന്നൊട പറക എന്ന പറ
൯ ഞ്ഞു അവൾ അതെ ഇത്രക്ക തന്നെ എന്ന പറഞ്ഞു* അ
പ്പൊൾ പത്രൊസ അവളൊടു കൎത്താവിന്റെ ആത്മാവിനെ
പരീക്ഷിപ്പാനായിട്ടു നിങ്ങൾ തമ്മിൽ നിശ്ചയിച്ചത എങ്ങിനെ
കണ്ടാലും നിന്റെ പുരുഷനെ കുഴിച്ചിട്ടവരുടെ കാലുകൾ വാ
തിലിന്റെ അടുക്കൽ ഉണ്ടു അവർ നിന്നെയും പുറത്ത കൊണ്ടു
൧൦ പൊകും എന്ന പറഞ്ഞു* ഉടനെ അവൾ അവന്റെ പാദ
ങ്ങളിൽ വീണ ജീവനെ വിട്ടു അപ്പൊൾ യൌവനമുള്ളവർ
അകത്ത വന്ന അവൾ മരിച്ചതിനെ കണ്ടു അവളെ പുറത്തു
കൊണ്ടുപൊയി അവളുടെ പുരുഷന്റെ അരികെ കുഴിച്ചിടുക
൧൧ യും ചെയ്തു* പിന്നെ സഭക്ക ഒക്കയും ഇൗ വസ്തുതകളെ കെ
ട്ടിട്ടുള്ളവൎക്ക എല്ലാവൎക്കും മഹാ ഭയമുണ്ടായി*
൧൨ പിന്നെയും അപ്പൊസ്തൊലന്മാരുടെ കൈകളാൽ വളരെ അ
തിശയങ്ങളും അത്ഭുതങ്ങളും ജനങ്ങളുടെ ഇടയിൽ ചെയ്യപ്പെട്ടു
(അവർ എല്ലാവരും എകമനസ്സൊടെ ശൊലൊമൊന്റെ മ
൧൩ ണ്ഡപത്തിൽ ആയിരുന്നു* മറവുള്ളവരിൽ ഒരുത്തനും അവ
രൊടു കൂടി ചെൎന്നുകൊൾവാൻ തുനിഞ്ഞില്ല എന്നാലും ജനങ്ങൾ
൧൪ അവരെ പുകഴ്ത്തി* അത്രയുമല്ല പുരുഷന്മാരായിട്ടും സ്ത്രീകളായി
ട്ടും പുരുഷാരങ്ങൾ വിശ്വസിച്ചവർ കൎത്താവിലെക്ക എററവും
൧൫ ചെൎക്കപ്പെട്ടു)* എന്നതുകൊണ്ടു അവർ തെരുവീഥികളിലെക്ക

രൊഗികളെ പുറത്ത കൊണ്ടുവന്ന കടന്നുപൊകുന്ന പത്രൊ
സിന്റെ നിഴൽ എങ്കിലും അവരിൽ ചിലരുടെ മെൽ നിഴലി
ക്കെണ്ടുന്നതിന്നായിട്ട അവരെ വിരിപ്പുകൾ മെലും കട്ടിലുകൾ
മെലും കിടത്തി* ചുറവുമുള്ള നഗരങ്ങളിൽനിന്ന പുരുഷാരവും ൧൬
രൊഗികളെയും മ്ലെഛാത്മാക്കളാൽ ബാധിക്കപ്പെട്ടവരെയും കൂ
ട്ടികൊണ്ട യെറുശലമിലെക്ക വന്നു അവരെല്ലാവരും സൌഖ്യ
മാക്കപ്പെട്ടു*
അപ്പൊൾ പ്രധാനാചാൎയ്യനും സദൂക്കായക്കാരുടെ മതമായി ൧൭
അവനൊടു കൂടി ഉണ്ടായിരുന്നവർ എല്ലാവരും എഴുനീറ്റ ൟൎ
ഷ്യ്കൊണ്ട നിറയപ്പെട്ടു* തങ്ങളുടെ കൈകളെ അപ്പൊസ്തൊ ൧൮
ലന്മാരുടെ മെൽ ഇട്ട അവരെ പൊതുവിലുള്ള കാരാഗൃഹത്തി
ലാക്കുകയും ചെയ്തു* എങ്കിലും കൎത്താവിന്റെ ദൂതൻ രാത്രി ൧൯
യിൽ കാരാഗൃഹത്തിന്റെ വാതിലുകളെ തുറന്ന അവരെ പുറ
ത്തു കൊണ്ടുവന്ന* നിങ്ങൾ പൊയി ദൈവയാലത്തിൽ നി ൨൦
ന്നുകൊണ്ട ൟ ജീവന്റെ വാക്കുകളെ ഒക്കയും ജനങ്ങളൊടു
പറവിൻ എന്ന പറഞ്ഞു* എന്നാറെ അവർ അത കെട്ട ൨൧
പ്പൊൾ പ്രഭാതകാലത്ത ദൈവാലയത്തിലെക്ക പൊയി പഠി
പ്പിച്ചു എന്നാലും പ്രധാനാചാൎയ്യനും അവനൊടു കൂടയുള്ളവരും
വന്ന ആലൊചനസഭയെയും ഇസ്രാഎൽ പുത്രരുടെ വിസ്താ
രസഭയെ ഒക്കയും കൂട വരുത്തി അവരെ കൂട്ടികൊണ്ടുവരുവാ
നായിട്ട കാരാഗൃഹത്തിലെക്ക ആളയച്ചു* എന്നാൽ ഉദ്യൊഗ ൨൨
സ്ഥന്മാർ ചെന്നപ്പൊൾ അവരെ കാരാഗൃഹത്തിൽ കണ്ടില്ല
അതുകൊണ്ട അവർ തിരിച്ചുപൊന്ന* കാരാഗൃഹം സകല ൨൩
സൂക്ഷത്തൊടും പൂട്ടിയിരിക്കുന്നതും കാവല്ക്കാർ പുറത്ത വാതി
ലുകൾക്ക മുമ്പാക നില്ക്കുന്നതിനെയും ഞങ്ങൾ സത്യമായി ക
ണ്ടു ഞങ്ങൾ തുറന്നാറെ അകത്ത ഒരുത്തനെയും കണ്ടില്ല താനും
എന്ന അറിയിച്ചു* ൟ കാൎയ്യങ്ങളെ ആചാൎയ്യനും ദൈവാല ൨൪
യത്തിലെ പ്രമാണിയും പ്രധാനാചാൎയ്യന്മാരും കെട്ടപ്പൊൾ അ
വർ ഇത എന്തായിരിക്കുമെന്ന അവരെ കുറിച്ച സംശയിച്ചു*
അപ്പൊൾ ഒരുത്തൻ വന്ന അവരൊടു കണ്ടാലും നിങ്ങൾ കാ ൨൫
രാഗൃഹത്തിൽ ആക്കിയ മനുഷ്യർ ദൈവാലയത്തിൽ നിന്ന ജ
നങ്ങളെ പഠിപ്പിച്ചുകൊണ്ടിരിക്കുന്നു എന്ന അറിയിച്ചു* അ ൨൬
പ്പൊൾ സെനപ്രമാണി സെവകന്മാരൊടുകൂട ചെന്ന തങ്ങൾ
കല്ലെറിയപ്പെടാതിരിപ്പാനായിട്ട അവർ ജനങ്ങളെ ഭയപ്പെട്ട
തുകൊണ്ട അവരെ ബലാല്കാരം കൂടാതെ കൂട്ടികൊണ്ടുവന്നു*
പിന്നെ അവർ അവരെ കൊണ്ടുവന്ന ആലൊചനസഭക്ക ൨൭
മുമ്പാക നിറുത്തി എന്നാറെ പ്രധാനാചാൎയ്യൻ അവരൊടു ചൊ
ദിച്ചു* നിങ്ങൾ ൟ നാമത്തിൽ ഉപദെശിക്കരുത എന്ന ഞ ൨൮
ങ്ങൾ നിങ്ങളൊട ഉറപ്പായികല്പിച്ചിട്ടില്ലയൊ കണ്ടാലും നി

ങ്ങൾ യെറുശലമിനെ നിങ്ങളുടെ ഉപദെശം കൊണ്ട നിറെച്ചു
ഈ മനുഷ്യന്റെ രക്തം ഞങ്ങളുടെ മെൽ വരുത്തുവാൻ ഭാവി
൨൯ ക്കുന്നു എന്ന പറഞ്ഞു * അപ്പൊൾ പത്രൊസും ശെഷം അ
പ്പൊസ്തൊലന്മാരും ഉത്തരമായിട്ട ഞങ്ങൾ മനുഷ്യരെക്കാൾ
൩൦ എററവും ദൈവത്തെ അനുസരിക്കെണ്ടുന്നതാകുന്നു * നി
ങ്ങൾ ഒരു മരത്തിൽ തൂക്കി കൊന്നിട്ടുള്ള യെശുവിനെ നമ്മുടെ
൩൧ പിതാക്കന്മാരുടെ ദൈവം ഉയിൎപ്പിച്ചു * ഇസ്രാഎലിന്ന അ
നുതാപവും പാപമൊചനവും നല്കുവാനായിട്ട അവനെ പ്രഭു
വായും രക്ഷിതാവായും ദൈവം തന്റെ വലത്ത കയ്യാൽ ഉന്ന
൩൨ തപ്പെടുത്തിയിരിക്കുന്നു * ഈ കാൎയ്യങ്ങൾക്ക ഞങ്ങളും ദൈവം
തന്നെ അനുസരിക്കുന്നവൎക്ക നല്കിയ പരിശുദ്ധാത്മാവും അ
൩൩ വന്റെ സാക്ഷികൾ ആകുന്നു എന്ന പറഞ്ഞു * എന്നാൽ അ
വർ അത കെട്ടാറെ മഹാ ക്രൊധപ്പെട്ട അവരെ കുലചെയ്വാ
൩൪ നായിട്ട ആലൊചനചെയ്തു * അപ്പൊൾ സകല ജനങ്ങളി
ലും ബഹുമാനമുള്ളവനായി ന്യായപ്രമാണ ശാസ്ത്രിയായ ഗ
മാലിയെൽ എന്ന നാമമുള്ളൊരു പറിശെൻ ആലൊചനസഭ
യിൽ എഴുനീററ നിന്ന കുറഞ്ഞൊരു നെരത്തെക്ക അപ്പൊ
൩൫ സ്തൊലന്മാരെ പുറത്താക്കുവാൻ കല്പിച്ചു * പിന്നെ അവൻ
അവരൊടു ഇസ്രാഎൽ മനുഷ്യരെ നിങ്ങൾ ഈ മനുഷ്യരെ സം
ബന്ധിച്ചു എന്ത ചെയ്വാൻ ഭാവിക്കുന്നു എന്ന നിങ്ങൾ തന്നെ
൩൬ സൂക്ഷിച്ചുകൊൾവിൻ * എന്തുകൊണ്ടെന്നാൽ ഈ നാളുകൾ
ക്ക മുമ്പെ തുദാസ എന്നവൻ എഴുനീററ താൻ വലിയവനാകു
ന്നു എന്ന പറഞ്ഞു ഒരു മനുഷ്യസംഖ്യ എകദെശം നാനൂറു
പെർ അവനൊടു ചെൎന്നുകൂടി ആയവൻ കുലചെയ്യപ്പെട്ടു അ
വനെ അനുസരിച്ചിരുന്നവരെല്ലാം ചിന്നപ്പെട്ടു ഒന്നുമില്ലാതെ
൩൭ ആകയും ചെയ്തു * ഇവന്റെ ശെഷം ഗലിലെയക്കാരൻ യെ
ഹൂദാ പെർവഴി പതിയുന്ന നാളുകളിൽ ഉണ്ടായി തന്റെ പി
ന്നാലെ വളര ജനങ്ങളെ വലിച്ചുകൂട്ടി അവനും നശിച്ചുപൊ
യി അവനെ അനുസരിച്ചിരുന്നവരെല്ലാം ചിന്നിക്കപ്പെടുക
൩൮ യും ചെയ്തു * ഇപ്പൊളും ഞാൻ നിങ്ങളൊടു പറയുന്നു ഈ
വിചാരമൊ ഈ പ്രവൃത്തിയൊ മനുഷ്യരിൽനിന്ന ഉണ്ടാകുന്നു
൩൯ എങ്കിൽ അത ഇല്ലായ്മയായിതീരും * എന്നാൽ അത ദൈവ
ത്തിൽനിന്ന ആകുന്നു എങ്കിൽ അത ഇല്ലായ്മചെയ്വാൻ നിങ്ങൾ
ക്ക കഴികയില്ലായ്കകൊണ്ട നിങ്ങൾ ദൈവത്തൊടും യുദ്ധം
ചെയ്യുന്നവരായി കാണപ്പെടാതെ ഇരിപ്പാനായിട്ട ഈ മനു
൪൦ ഷ്യരിൽനിന്ന വാങ്ങി അവരെ വിടുവിൻ എന്ന പറഞ്ഞു * അ
പ്പൊൾ അവർ അവനെ അനുസരിച്ചു പിന്നെ അവർ അ
പ്പൊസ്തൊലന്മാരെ വരുത്തി അടിച്ച അവർ യെശുവിന്റെ
നാമത്തിൽ സംസാരിക്കാതിരിപ്പാൻ കല്പിച്ച അവരെ വിട്ടയ

ക്കയും ചെയ്തു * അപ്പൊൾ അവർ അവന്റെ നാമത്തിന്ന ൪൧
വെണ്ടി അവമാനം അനുഭവിപ്പാൻ തങ്ങൾ യൊഗ്യന്മാരായി
എണ്ണപ്പെട്ടു എന്ന വെച്ച സന്തൊഷിച്ചുകൊണ്ട ആലൊചന
സഭയുടെ മുമ്പിൽനിന്ന പുറപ്പെട്ടുപൊയി * പിന്നെ അവർ ൪൨
ദിനം പ്രതി ദൈവാലയത്തിലും വീടുകൾ തൊറും പഠിപ്പിക്കയും
യെശു ക്രിസ്തുവിനെ പ്രസംഗിക്കയും ചെയ്യാൻ ഒഴിയാതെ
ഇരുന്നു *

## ൬. അദ്ധ്യായം.

൧ എഴ ശുശ്രൂഷക്കാർ നിയമിക്കപ്പെടുന്നത.—൯ സ്തെഫാനൊസിന്മെൽ ദൈവദൂഷണമെന്ന കുറ്റം വ്യാജമായി ചുമത്തപ്പെടുന്നത.

പിന്നെ ആ നാളുകളിൽ ശിഷ്യന്മാർ പെരുകിയപ്പൊൾ ഗ്രെ
ക്കരുടെ വിധവമാർ ദിനംപ്രതിയുള്ള ശുശ്രൂഷയിൽ ഉദാസീ
നമായി വിചാരപ്പെട്ടതുകൊണ്ട ഗ്രെക്കർ എബ്രായക്കാരുടെ
നെരെ ഒരു പിറുപിറുപ്പുണ്ടായിരുന്നു * അപ്പൊൾ പന്ത്രണ്ടു ൨
പെർ ശിഷ്യന്മാരുടെ കൂട്ടം വിളിച്ച ഞങ്ങൾ ദൈവത്തിന്റെ
വചനം വിട്ടും കളഞ്ഞ ഭക്ഷണമെശകളിൽ ശുശ്രൂഷചെയ്യു
ന്നത യൊഗ്യമല്ല * അതുകൊണ്ട സഹൊദരന്മാരെ നിങ്ങളിൽ ൩
നിന്ന പരിശുദ്ധാത്മാവു കൊണ്ടും ജ്ഞാനം കൊണ്ടും നിറെ
ഞ്ഞവരായി നല്ല സാക്ഷിപ്പെട്ടഎഴ പുരുഷന്മാരെ തെരിഞ്ഞെ
ടുത്തുകൊൾവിൻ അവരെ ൟ കാൎയ്യത്തിന്നായിട്ട ഞങ്ങൾ ആ
ക്കിവെക്കും * എന്നാൽ ഞങ്ങൾ പ്രാൎത്ഥനയിലും വചനശു ൪
ശ്രൂഷയിലും ഇടവിടാതെ സ്ഥിരപ്പെട്ടിരിക്കും എന്ന പറഞ്ഞു *
എന്നാറെ ൟ വചനം കൂട്ടത്തിന്നെല്ലാററിന്നും പ്രസാദമായി ൫
അപ്പൊൾ അവർ വിശ്വാസം കൊണ്ടും പരിശുദ്ധാത്മാവു കൊ
ണ്ടും നിറെഞ്ഞ പുരുഷനായ സ്തെഫാനൊസിനെയും പീലി
പ്പൊസിനെയും പ്രൊകൊറൊസിനെയും നിക്കാനൊറിനെയും
തിമൊനെയും പമ്മെനാസിനെയും അന്തിയൊഖിയായിലെ
യെഹൂദമാൎഗ്ഗം അനുസരിച്ചവനായ നിക്കൊലെയൊസിനെ
യും തെരിഞ്ഞെടുത്തു * അവരെ അവർ അപ്പൊസ്തൊലന്മാ ൬
രുടെ മുമ്പാകെ നിറുത്തി ഇവർ പ്രാൎത്ഥിച്ച അവരുടെ മെൽ ത
ങ്ങളുടെ കൈകളെ വെച്ചു * പിന്നെ ദൈവത്തിന്റെ വച ൭
നം വളൎന്ന ശിഷ്യന്മാരുടെ എണ്ണം യെറുശലെമിൽ എററവും
പെരുകി ആചാൎയ്യന്മാരിൽ ബഹു കൂട്ടവും വിശ്വാസത്തിന അ
നുസരപ്പെട്ടു *
പിന്നെ സ്തെഫാനൊസ വിശ്വാസം കൊണ്ടും ശക്തി കൊ ൮
ണ്ടും നിറെഞ്ഞവനായി ജനങ്ങളുടെ ഇടയിൽ വലിയ അത്ഭു
തങ്ങളെയും അതിശയങ്ങളെയും ചെയ്തു * അപ്പൊൾ ലിബെ ൯

ത്തിനരുടെ എന്ന പറയപ്പെട്ട സഭയിലുള്ളവരിലും കുറെനായ
ക്കാരിലും അലെക്സന്ത്രായക്കാരിലും കിലിക്കിയായിൽനിന്നും ആ
സിയായിൽനിന്നുമുള്ളവരിലും ചിലർ എഴുനീററ സ്തെഫാനൊ
൧൦ സിനൊടു തൎക്കിച്ചു* എന്നാറെ അവൻ പറഞ്ഞ ജ്ഞാനത്തൊ
൧൧ ടും ആത്മാവൊടും നെരിട്ടു നില്പാൻ അവൎക്ക കഴിഞ്ഞില്ല* അ
പ്പൊൾ അവർ അവൻ മൊശെക്കും ദൈവത്തിന്നും വിരൊധ
മായി ദൂഷണവാക്കുകളെ പറഞ്ഞതിനെ ഞങ്ങൾ കെട്ടു എന്ന
൧൨ പറയുന്ന മനുഷ്യരെ വശീകരിച്ചു* പിന്നെ അവർ ജനങ്ങളെ
യും മൂപ്പന്മാരെയും ഉപാദ്ധ്യായന്മാരെയും ഇളക്കി അവന്റെ
നെരെ വന്ന അവനെ പിടിച്ചു വിസ്താരസഭയിലെക്ക കൊ
൧൩ ണ്ടുപൊയി* ഈ മനുഷ്യൻ ഈ പരിശുദ്ധ സ്ഥലത്തിന്നും വെ
ദപ്രമാണത്തിന്നും വിരൊധമായി ദൂഷണവാക്കുകളെ മാറാ
൧൪ തെ സംസാരിക്കുന്നു എന്നും* നസറായക്കാരനായ ഈ യെശു
ഈ സ്ഥലം നശിപ്പിച്ചു മൊശെ നമുക്ക എല്പിച്ചിട്ടുള്ള മൎയ്യാദ
കളെ ഭെദംവരുത്തുമെന്ന ഇവൻ പറഞ്ഞത ഞങ്ങൾ കെട്ടുവ
ല്ലൊ എന്നും പറഞ്ഞ കള്ള സാക്ഷിക്കാരെ നിറുത്തുകയും ചെ
൧൫ യ്തു* അപ്പൊൾ വിസ്താരസഭയിൽ ഇരുന്നവരെല്ലാവരും
അവനെ സൂക്ഷിച്ചുനൊക്കി അവന്റെ മുഖം ഒരു ദൈവദൂത
ന്റെ മുഖം എന്ന പൊലെ കണ്ടു*

## ൭. അദ്ധ്യായം.

൧ സ്തെഫാനൊസ തന്റെ കുററച്ചുമതലക്ക ഉത്തരം പറ
യുന്നത.—൫൮ അവനെ കല്ലെറിഞ്ഞു കൊല്ലുന്നത.

അപ്പൊൾ പ്രധാനാചാൎയ്യൻ ഈ കാൎയ്യങ്ങൾ ഇപ്രകാരം ത
൨ ന്നെ ആകുന്നുവൊ എന്ന പറഞ്ഞു* എന്നാറെ അവൻ പറ
ഞ്ഞു സഹൊദരന്മാരായും പിതാക്കന്മാരായുമുള്ള മനുഷ്യരെ
കെട്ടുകൊൾവിൻ നമ്മുടെ പിതാവായ അബ്രഹാം ഖാറാനിൽ
കുടിയിരിക്കുന്നതിന മുമ്പെ അവൻ മെസൊപൊതാമിയായി
ലിരിക്കുമ്പൊൾ മഹത്വത്തിന്റെ ദൈവം അവന പ്രത്യക്ഷ
൩ നായി* അവനൊട നീ നിന്റെ സ്വദെശവും നിന്റെ സ്വ
ജനവും വിട്ട പുറപ്പെട്ട ഞാൻ നിനക്ക കാണിക്കും നാട്ടിലെക്ക
൪ വരിക എന്ന പറഞ്ഞു* അപ്പൊൾ അവൻ കൽദായക്കാരു
ടെ ദെശത്തുനിന്ന പുറപ്പെട്ട ഖാറാനിൽ കുടിയിരുന്ന പിന്നെ
അവിടെനിന്ന അവന്റെ പിതാവ മരിച്ചതിന്റെ ശെഷം
അവൻ നിങ്ങൾ ഇപ്പൊൾ കുടിയിരിക്കുന്ന ഈ നാട്ടിലെക്ക
൫ അവനെ കുടിനീക്കി* എന്നാറെയും അവൻ അതിൽ ഒരു
കാലടിനിലം പൊലും അവകാശം അവന കൊടുത്തില്ല എങ്കി
ലും അവന പൈതലില്ലാത്തപ്പൊൾ തന്നെ അത അവന്നും
അവന്റെ ശെഷം അവന്റെ സന്തതിക്കും അവകാശമാക്കി

കൊടുക്കുമെന്ന അവൻ വാഗ്ദത്തം ചെയ്തു * പിന്നെയും ദൈ ൬
വം ഇപ്രകാരം പറഞ്ഞു അവന്റെ സന്തതി ഒരു അന്യദെ
ശത്തിൽ കുടിയിരിക്കും അവർ അവരെ അടിമകളാക്കി നാനൂറ
സംവത്സരം അവരെ ഉപദ്രവിക്കും * അവർ അടിമപ്പെടുന്നത ൭
ആക്കൊ ആ ജാതിയെ ഞാൻ വിധിക്കുമെന്നും അതിന്റെ
ശെഷം അവർ പുറപ്പെട്ടുവന്ന ഒരം സ്ഥലത്തിൽ എന്നെ സെ
വിക്കുമെന്നും ദൈവം പറയുന്നു * വിശെഷിച്ചും അവൻ ൮
അവന്ന ചെലാകർമ്മം എന്നുള്ള ഉടമ്പിടി കൊടുത്തു ഇപ്രകാരം
അബ്രഹാം ഇസ്സാക്കിനെ ജനിപ്പിച്ച എട്ടാം ദിവസത്തിൽ അ
വനെ ചെലചെയ്തു ഇസ്സാക്ക യാക്കൊബിനെയും യാക്കൊബ
പന്ത്രണ്ട ഗൊത്രപിതാക്കന്മാരെയും ജനിപ്പിച്ചു * പിന്നെ ൯
ഗൊത്രപിതാക്കന്മാർ അസൂയപ്പെട്ട യൊസെഫിനെ എജിപ്തി
ലെക്ക വിററു കളഞ്ഞു എങ്കിലും ദൈവം അവനൊടു കൂട ഉണ്ടാ
യിരുന്നു * അവനെ അവന്റെ സകല ഉപദ്രവങ്ങളിൽനി ൰
ന്നും വിടീച്ചു എജിപ്തിലെ രാജാവായ ഫറഒന്റെ മുമ്പാക അ
വന കൃപയും ജ്ഞാനവും കൊടുക്കയുംചെയ്തു അവൻ അവ
നെ എജിപ്തിന്നും തന്റെ കുഡുംബത്തിന്ന എല്ലാററിന്നും അ
ധിപതിയാക്കി * പിന്നെ എജിപ്ത എന്നും കാനാനെന്നും ൰൧
ഉള്ള നാട്ടിലെല്ലാം ക്ഷാമവും മഹാ ഉപദ്രവവും ഉണ്ടായി ന
മ്മുടെ പിതാക്കന്മാൎക്കും ആഹാരം കിട്ടിയില്ല * പിന്നെ എ ൰൨
ജിപ്തിൽ ധാന്യമുണ്ടെന്ന യാക്കൊബ കെട്ടുകൊണ്ട നമ്മു
ടെ പിതാക്കന്മാരെ ഒന്നാമത അയച്ചു * രണ്ടാം പ്രാവശ്യ ൰൩
മൊ യൊസെഫ തന്റെ സഹൊദരന്മാൎക്ക അറിയപ്പെട്ടവനാ
യി അത്രയുമല്ല യൊസെഫിന്റെ വംശം ഫറഒനൊട അറി
യിക്കപ്പെട്ടു * പിന്നെ യൊസെഫ ആളയച്ചു തന്റെ പിതാ ൰൪
വായ യാക്കൊബിനെയും തന്റെ വംശം എല്ലാം കൂടി എഴുവ
ത്തഞ്ച ജീവാത്മാക്കളെയും വരുത്തി * അപ്രകാരം യാക്കൊ ൰൫
ബ എജിപ്തിലെക്ക പുറപ്പെട്ടുചെന്നു അവിടെ അവനും നമ്മു
ടെ പിതാക്കന്മാരും മരിച്ചു * അവിടെനിന്ന ശിഖെമിലെക്ക ൰൬
കൊണ്ടുവരപ്പെട്ട അബ്രഹാം ശിഖെമിന്റെ പിതാവായ എ
മ്മൊറിന്റെ പുത്രന്മാരൊടു വിലയ്ക്കു വാങ്ങിട്ടുള്ള പ്രെതക്കല്ലറ
യിൽ അടക്കപ്പെട്ടു *

പിന്നെ ദൈവം അബ്രഹാമിനൊട സത്യം ചെയ്തിട്ടുള്ള വാ ൰൭
ഗ്ദത്തത്തിന്റെ കാലം സമീപിച്ചപ്പൊൾ * യൊസെഫിനെ ൰൮
അറിയാത്ത മറെറാരു രാജാവ ഉണ്ടായതു വരെ ജനങ്ങൾ എ
ജിപ്തിൽ വളൎന്ന പെരുകി * ആയവൻ നമ്മുടെ ജാതിയൊട ൰൯
കൃത്രിമം ചെയ്തു നമ്മുടെ പിതാക്കന്മാരുടെ പൈതങ്ങൾ ജീവി
ക്കാതെ ഇരിക്കെണ്ടുന്നതിന്നായിട്ട അവരെ പുറത്തിട്ടു കളവാൻ
തക്കവണ്ണം അവരെ ഉപദ്രവിച്ചു * ആ കാലത്തിൽ മൊശെ ൱

ജനിച്ചു അതിസുന്ദരനായിരുന്ന അവൻ മൂന്ന മാസം തന്റെ
൨൧ പിതാവിന്റെ വീട്ടിൽ വളൎത്തപ്പെട്ടു ⁎ പിന്നെ അവൻ പുറ
ത്താക്കപ്പെട്ടപ്പൊൾ ഫറഒന്റെ പുത്രി അവനെ എടുത്ത ത
൨൨ ന്റെ പുത്രനായിട്ട വളൎത്തി ⁎ പിന്നെ മൊശെ എജിപ്തുക്കാ
രുടെ സകല ജ്ഞാനത്തിലും ശീലിച്ച വാക്കുകളിലും ക്രിയകളി
൨൩ ലും സമൎത്ഥനായി ⁎ പിന്നെ അവന നാല്പത വയസ്സ തിക
ഞ്ഞപ്പൊൾ ഇസ്രാഎൽ പുത്രന്മാരായ തന്റെ സഹൊദരന്മാ
രെ ചെന്ന കാണെണമെന്ന അവന്റെ ഹൃദയത്തിൽ തൊ
൨൪ ന്നി ⁎ അവൻ അന്യായം അനുഭവിക്കുന്ന ഒരുത്തനെ കണ്ടാറെ
അവനെ കാത്തരക്ഷിച്ച എജിപ്തുക്കാരനെ കൊന്ന ഉപദ്രവ
൨൫ പ്പെട്ടവനവെണ്ടി പ്രതിക്രിയ ചെയ്തു ⁎ വിശെഷിച്ച ദൈവം
അവന്റെ കൈകൊണ്ട തങ്ങൾക്ക രക്ഷ തരുമെന്ന അവന്റെ
സഹൊദരന്മാർ അറിയുമെന്ന അവൻ വിചാരിച്ചു എന്നാൽ
൨൬ അവർ അറിഞ്ഞില്ല ⁎ പിറ്റെ ദിവസത്തിലും അവർ കലഹിക്കു
മ്പൊൾ അവൎക്ക അവൻ തന്നെ താൻ കാണിച്ച മനുഷ്യരെ നി
ങ്ങൾ സഹൊദരന്മാരാകുന്ന നിങ്ങൾ തമ്മിൽ തമ്മിൽ എന്തിന
അന്യായം ചെയ്യുന്നു എന്ന പറഞ്ഞ അവരെ സമാധാനപ്പെടു
൨൭ ത്തുവാൻ ശ്രമിച്ചു ⁎ എന്നാറെ തന്റെ അയല്ക്കാരനൊട അ
ന്യായം ചെയ്യുവൻ അവനെ തള്ളിക്കളഞ്ഞ നിന്നെ ഞങ്ങളുടെ
മെൽ പ്രമാണിയായും ന്യായാധിപതിയായും ആക്കിവെച്ച
൨൮ വൻ ആര ⁎ നീ ഇന്നലെ എജിപ്തുക്കാരനെ കൊന്ന പ്രകാരം ത
ന്നെ എന്നെയും കൊല്ലുവാൻ മനസ്സുണ്ടൊ എന്ന പറഞ്ഞു ⁎
൨൯ അപ്പൊൾ ഈ വാക്കിനാൽ മൊശെ ഓടിപ്പൊയി മദിയാൻ എ
ന്ന ദെശത്തിൽ പരദെശിയായിരുന്ന അവിടെ രണ്ടു പുത്ര
൩൦ ന്മാരെ ജനിപ്പിച്ചു ⁎ പിന്നെ നാല്പത സംവത്സരം കഴിഞ്ഞതി
ന്റെ ശെഷം സീനാ പൎവ്വതത്തിലെ വനത്തിൽ കൎത്താവി
ന്റെ ദൂതൻ ഒരു കാട്ടിൽ അഗ്നിജ്വാലയിൽ അവന പ്രത്യ
൩൧ ക്ഷനായി ⁎ മൊശെ (അത) കണ്ടാറെ ആ കാഴ്ചയിൽ ആ
ശ്ചൎയ്യപ്പെട്ടു അവൻ അത സൂക്ഷിച്ചു നൊക്കുവാനായിട്ട അടു
൩൨ ത്തു വരുമ്പൊൾ അവനൊട കൎത്താവിന്റെ ശബ്ദം ഉണ്ടായി ⁎
ഞാൻ നിന്റെ പിതാക്കന്മാരുടെ ദൈവമായി അബ്രഹാമി
ന്റെ ദൈവവും ഇസ്സാക്കിന്റെ ദൈവവും യാക്കൊബിന്റെ
ദൈവവും ആകുന്നു എന്ന (പറഞ്ഞു) അപ്പൊൾ മൊശെ
൩൩ വിറച്ച സൂക്ഷിച്ചു നൊക്കുവാൻ തുനിഞ്ഞില്ല ⁎ പിന്നെയും
കൎത്താവ അവനൊടു നീ നില്ക്കുന്ന സ്ഥലം ശുദ്ധമുള്ള നിലമാ
കകൊണ്ട നിന്റെ പാദങ്ങളിൽനിന്ന നിന്റെ ചെരിപ്പുകളെ
൩൪ ഊരിക്കളക ⁎ എജിപ്തിലുള്ള എന്റെ ജനങ്ങളുടെ ഉപദ്രവം
ഞാൻ കണ്ടു ഞാൻ കണ്ടു അവരുടെ ഞിരക്കവും കെട്ടു ഞാൻ അ
വരെ വിടീപ്പാനായിട്ട ഇറങ്ങിവന്നു ഇപ്പൊൾ നീ വരിക

ഞാൻ നിന്നെ എജിപ്തിലെക്ക അയക്കും എന്ന പറഞ്ഞു •
നിന്നെ പ്രമാണിയായും ന്യായാധിപതിയായും ആക്കിവെച്ച ൩൫
വൻ ആര എന്ന അവർ പറഞ്ഞ ഉപെക്ഷിച്ചിട്ടുള്ള ഒരം മൊ
ശെയെ തന്നെ ദൈവം കാട്ടിൽ അവന പ്രത്യക്ഷനായ ദൈ
വദൂതന്റെ കൈ കൊണ്ട പ്രമാണിയായും രക്ഷിതാവായും ആ
ക്കി അയച്ചു • ഇവൻ എജിപ്ത ദെശത്തിലും ചെങ്കടലിലും നാ ൩൬
ല്പത സംവത്സരം വനപ്രദെശത്തിലും അത്ഭുതങ്ങളെയും അതി
ശയങ്ങളെയും ചെയ്തിട്ട അവരെ പുറത്ത കൊണ്ടുവന്നു • നി ൩൭
ങ്ങളുടെ ദൈവമായ കൎത്താവ എന്നെ പൊലെ ഒരു ദീൎഘദൎശി
യെ നിങ്ങളുടെ സഹൊദരന്മാരിൽനിന്ന നിങ്ങൾക്കായിട്ട എ
ഴുനീല്പിക്കും അവന നിങ്ങൾ ചെവിക്കൊള്ളുമെന്ന ഇസ്രാഎൽ
പുത്രന്മാരൊട പറഞ്ഞിട്ടുള്ള മൊശെ ഇവൻ തന്നെ ആകുന്നു •
സീനാ പൎവ്വതത്തിൽ തന്നൊടു കൂടെ സംസാരിച്ചിട്ടുള്ള ദൈവ ൩൮
ദൂതനൊടും നമ്മുടെ പിതാക്കന്മാരൊടും കൂട വനപ്രദെശത്തി
ലെ സഭയിൽ ഇരുന്നവനും നമുക്ക തരുവാനായിട്ട ജീവനുള്ള
വാക്യങ്ങളെ കൈക്കൊണ്ടവനും ഇവൻ ആകുന്നു • നമ്മുടെ ൩൯
പിതാക്കന്മാർ അവനൊട അനുസരിച്ചിരിപ്പാൻ മനസ്സില്ലാ
തെ അവനെ തങ്ങളിൽനിന്ന തള്ളിക്കളഞ്ഞ തങ്ങളുടെ ഹൃദയ
ങ്ങളിൽ എജിപ്തിലെക്ക തിരിച്ചുപൊയി • അഹറൊനൊട ഞ ൪൦
ങ്ങളെ എജിപ്ത ദെശത്തിൽനിന്ന കൂട്ടികൊണ്ടുപൊന്നിട്ടുള്ള ഒരം
മൊശെക്കൊ അവന്ന എന്ത വന്നു എന്ന ഞങ്ങൾ അറിയാ
യ്കകൊണ്ട ഞങ്ങളുടെ മുമ്പിൽ നടപ്പാനായിട്ട ഞങ്ങൾക്ക ദൈ
വങ്ങളെ നീ ഉണ്ടാക്കുക എന്ന പറഞ്ഞു • പിന്നെ ആ ദിവ ൪൧
സങ്ങളിൽ അവർ ഒരു കാളക്കുട്ടിയുണ്ടാക്കി ആ വിഗ്രഹത്തിന്ന
ബലി നല്കി തങ്ങളുടെ കൈക്രിയകളിൽ തന്നെ സന്തൊഷ
പ്പെട്ടു • അപ്പൊൾ ദൈവം തിരിഞ്ഞ ആകാശത്തിലെ സൈ ൪൨
ന്യം പൂജിപ്പാനായിട്ട അവരെ എല്പിച്ചു ദീൎഘദൎശിമാരുടെ പുസ്ത
കത്തിൽ എഴുതപ്പെട്ടിരിക്കുന്ന പ്രകാരം തന്നെ ഇസ്രാഎൽ കു
ഡുംബക്കാരെ നിങ്ങൾ വനപ്രദെശത്തിൽ നാല്പത സംവത്സര
കാലം ഇനിക്ക മൃഗവധങ്ങളെയും ബലികളെയും നല്കീട്ടുണ്ടൊ•
വന്ദിപ്പാനായിട്ട നിങ്ങൾ ഉണ്ടാക്കിട്ടുള്ള രൂപങ്ങളാകുന്ന മൊ ൪൩
ലൊക്കിന്റെ കൂടാരവും നിങ്ങളുടെ ദെവനാകുന്ന റെംഫാന്റെ
നക്ഷത്രവും നിങ്ങൾ എടുത്തു കൊണ്ടുപൊന്നുവല്ലൊ എന്നാൽ
ഞാൻ നിങ്ങളെ ബാബിലൊന്ന അപ്പുറം കുടിനീക്കും •
നീ കണ്ട മാതിരി പ്രകാരം തന്നെ അത ഉണ്ടാക്കെണമെന്ന ൪൪
മൊശെയൊട പറഞ്ഞവൻ കല്പിച്ച പ്രകാരം സാക്ഷി കൂടാരം
നമ്മുടെ പിതാക്കന്മാരുടെ ഇടയിൽ വനപ്രദെശത്തിൽ ഉണ്ടാ
യിരുന്നു • ആയതും നമ്മുടെ പിന്നത്തെ പിതാക്കന്മാർ യെ ൪൫
ശുവിനൊടു കൂടി നമ്മുടെ പിതാക്കന്മാരുടെ മുഖത്തിൽനിന്ന

ദൈവം പുറത്താക്കി കളഞ്ഞ പുറജാതിക്കാരുടെ അവകാശത്തി
൪൬ ലെക്ക ദാവീദിന്റെ നാളുകൾ വരെയും കൊണ്ടുവന്നു * ഇ
വൻ ദൈവത്തിന്റെ മുമ്പാക കൃപ കണ്ട യാക്കൊബിന്റെ
ദൈവത്തിന്നായി ഒരു വാസസ്ഥലം കണ്ടെണമെന്ന ആഗ്ര
൪൭ ഹിച്ചു * എന്നാൽ ശൊലൊമൊൻ അവന്നായിട്ട ഒരു ആല
൪൮ യം പണിതു * എങ്കിലും അത്യുന്നതനായവൻ കൈകൾ കൊ
൪൯ ണ്ട തീൎക്കപ്പെട്ട ആലയങ്ങളിൽ വസിക്കുന്നില്ല * അപ്രകാരം
ദീഘദൎശി പറയുന്നു സ്വൎഗ്ഗം എന്റെ സിംഹാസനവും ഭൂമി എ
ന്റെ പാദപീഠവും ആകുന്നു നിങ്ങൾ എതുപ്രകാരമുള്ള ആല
യം ഇനിക്കായിട്ട തീൎക്കും അല്ലെങ്കിൽ എന്റെ അധിവാസസ്ഥ
൫൦ ലം എതാകുന്നു * എന്റെ കൈ ഇവ വസ്തുക്കളെല്ലാം ഉണ്ടാക്കി
൫൧ ട്ടില്ലയൊ എന്ന കൎത്താവ പറയുന്നു * കഠിന കഴുത്തുകാരും ഹൃ
ദയത്തിലും ചെവികളിലും ചെലാകൎമ്മം ചെയ്യപ്പെടാത്തവരു
മായുള്ളൊരെ നിങ്ങൾ എല്ലായ്പൊഴും പരിശുദ്ധാത്മാവിനൊട മ
റുക്കുന്നു നിങ്ങളുടെ പിതാക്കന്മാർ ചെയ്തപ്രകാരം തന്നെ നി
൫൨ ങ്ങളും ചെയ്യുന്നു * ദീഘദൎശിമാരിൽ എവനെ നിങ്ങളുടെ പി
താക്കന്മാർ പീഡിപ്പിക്കാതെ ഇരുന്നു അത്രയുമല്ല നീതിമാനാ
യവന്റെ വരവിനെ കുറിച്ച മുൻ അറിയിച്ചിട്ടുള്ളവരെ അ
വർ കൊന്നു ആയവന്ന നിങ്ങൾ ഇപ്പൊൾ ദ്രൊഹികളായും കു
൫൩ ലപാതകന്മാരായും തീൎന്നു * നിങ്ങൾ ദൈവദൂതന്മാരുടെ നിര
കളിൽ ന്യായപ്രമാണം കൈക്കൊണ്ടു അത പ്രമാണിച്ചിട്ടുമില്ല *
൫൪ അവർ ഇവ കാൎയ്യങ്ങളെ കെട്ടാറെ അവരുടെ ഹൃദയങ്ങളിൽ
൫൫ അറക്കപ്പെട്ട അവന്റെ നെരെ പല്ലുകടിച്ചു * എങ്കിലും അ
വൻ പരിശുദ്ധാത്മാവിനാൽ നിറഞ്ഞവനായി ആകാശത്തി
ലെക്ക മെല്പട്ട സൂക്ഷിച്ചു നൊക്കി ദൈവത്തിന്റെ മഹത്വവും
ദൈവത്തിന്റെ വലത്ത ഭാഗത്തിൽ യെശുവിനെ നില്ക്കുന്ന
൫൬ തും കണ്ടു * കണ്ടാലും സ്വൎഗ്ഗങ്ങൾ തുറന്നിരിക്കുന്നതും മനുഷ്യ
ന്റെ പുത്രൻ ദൈവത്തിന്റെ വലത്ത ഭാഗത്തിൽ നില്ക്കുന്നതി
൫൭ നെയും ഞാൻ കാണുന്നു എന്ന പറഞ്ഞു * അപ്പൊൾ അവർ
ഒരു മഹാ ശബ്ദത്തൊടെ നിലവിളിച്ച തങ്ങളുടെ ചെവികളെ
പൊത്തികൊണ്ട എകമനസ്സൊടെ അവന്റെ മെൽ പാഞ്ഞ
൫൮ ചെന്നു * അവനെ നഗരത്തിന്ന പുറത്ത തള്ളികളഞ്ഞ അവനെ
കല്ലെറികയും ചെയ്തു സാക്ഷിക്കാരും തങ്ങളുടെ വസ്ത്രങ്ങളെ
ശൌൽ എന്ന പെരുള്ളൊരു ബാലന്റെ പാദങ്ങളുടെ അരികെ
൫൯ വെച്ചു * കൎത്താവായ യെശു എന്റെ ആത്മാവിനെ കൈക്കൊ
ള്ളെണമെന്ന പറഞ്ഞ പ്രാൎത്ഥിക്കുന്ന സ്തെഫാനൊസിനെ അ
൬൦ വർ കല്ലെറിഞ്ഞു * പിന്നെ അവൻ മുട്ടുകുത്തി കൎത്താവെ ഇവ
പാപം അവരുടെ മെൽ നിറുത്തരുതെ എന്ന മഹാ ശബ്ദത്തൊ
ടെ വിളിച്ചു പറഞ്ഞു ഇത പറഞ്ഞിട്ട അവൻ ഉറങ്ങിപ്പൊയി *

## ൮. അദ്ധ്യായം.

൧ ശമറിയായിൽ സഭ ഉണ്ടായത.—൧൪ അത പത്രൊസി
നാലും യൊഹന്നാനാലും ഉറപ്പിക്കപ്പെടുന്നത.—൨൬ ഫീ
ലിപ്പൊസ ഒരു നപുംസകനെ ബപ്തിസ്മചെയ്വാൻ അ
യക്കപ്പെടുന്നത.

ശൌലും അവനെ കുലചെയ്യുന്നതിന സമ്മതിച്ചുകൊണ്ടിരു
ന്നു പിന്നെ ആ കാലത്തിൽ യെറുശലെമിലുള്ള സഭയുടെ നെ
രെ ഒരു മഹാ ഉപദ്രവം ഉണ്ടായി അപ്പൊസ്തൊലന്മാർ ഒഴികെ
എല്ലാവരും യെഹൂദിയായുടെയും ശമറിയായുടെയും ദെശങ്ങ
ളിൽ എല്ലാടവും ചിന്നപ്പെട്ടു• വിശെഷിച്ചും ദൈവഭക്തിയു ൨
ള്ള മനുഷ്യർ സ്തെഫാനൊസിനെ (കുഴിച്ചിടുവാൻ) കൊണ്ടു
പൊയി അവനെ കുറിച്ചു വളരെ പ്രലാപം ചെയ്തു• എന്നാ ൩
ലൊ ശൌൽ സഭയെ നശിപ്പിച്ചു വീടുകൾ തൊറും കടന്നു പു
രുഷന്മാരെയും സ്ത്രീകളെയും പിടിച്ചുവലിച്ചു കാരാഗ്രഹത്തി
ലെക്ക എല്പിച്ചു• ആകയാൽ ചിന്നപ്പെട്ടവർ വചനം പ്ര ൪
സംഗിച്ചുകൊണ്ട എല്ലാടവും സഞ്ചരിച്ചു• അപ്പൊൾ ഫീലി ൫
പ്പൊസ ശമറിയ നഗരത്തിലെക്ക വന്നു അവൎക്ക ക്രിസ്തുവിനെ
പ്രസംഗിച്ചു• വിശെഷിച്ചും ഫീലിപ്പൊസ ചെയ്തു അതി ൬
ശയങ്ങളെ ജനങ്ങൾ കെൾക്കയും കാണുകയും ചെയ്കകൊണ്ട
അവനാൽ പറയപ്പെട്ട കാൎയ്യങ്ങളിൽ എകമനസ്സൊടെ താല്പൎയ്യ
പ്പെട്ടിരുന്നു• എന്തുകൊണ്ടെന്നാൽ മ്ലെഛ്ശാത്മാക്കൾ പലരിൽ ൭
ഉണ്ടായിരുന്ന മഹാ ശബ്ദത്തൊടെ നിലവിളിച്ചുകൊണ്ട അ
വരിൽനിന്ന പുറപ്പെട്ടു പൊന്നു അനെകം പക്ഷവാതക്കാരും
മുടന്തന്മാരും സൌഖ്യമാക്കപ്പെട്ടു• ആ നഗരത്തിൽ മഹാ സ ൮
ന്തൊഷം ഉണ്ടാകയും ചെയ്തു•

എന്നാൽ ശിമൊൻ എന്ന പെരുള്ളൊരു മനുഷ്യനുണ്ടായി ൯
രുന്നു അവൻ മുമ്പെ തന്നെ ആ നഗരത്തിൽ ക്ഷുദ്രം ചെയ്തു
താൻ ഒരു വലിയവൻ എന്ന ചൊല്ലി ശമറിയാ ജാതിയെ ഭ്രമി
പ്പിച്ചുകൊണ്ട ഇരുന്നു• ഇവൻ ദൈവത്തിന്റെ മഹാ ശ ൧൦
ക്തിയാകുന്നു എന്ന പറഞ്ഞ അവർ മഹാ ചെറിയവർ മുതൽ
മഹാ വലിയവർ വരെ എല്ലാവരും അവനിൽ ശ്രദ്ധകൊടു
ത്തു• അനെകം കാലമായി അവൻ തന്റെ ക്ഷുദ്രങ്ങൾ കൊ ൧൧
ണ്ട അവരെ ഭ്രമിപ്പിച്ചതിനാൽ അവർ അവനിൽ ശ്രദ്ധകൊ
ടുക്കയും ചെയ്തു• എന്നാറെ ദൈവത്തിന്റെ രാജ്യത്തെയും ൧൨
യെശുക്രിസ്തുവിന്റെ നാമത്തെയും സംബന്ധിച്ചുള്ള കാൎയ്യങ്ങ
ളെ പ്രസംഗിക്കുന്ന ഫീലിപ്പൊസിനെ അവർ വിശ്വസിച്ച
പ്പൊൾ തങ്ങൾ പുരുഷന്മാരും സ്ത്രീകളും ബപ്തിസ്മപ്പെട്ടു• അ ൧൩

പ്പൊൾ ശിമൊൻ താനും വിശ്വസിച്ചു അവൻ ബപ്തിസ്മപ്പെ
ട്ടാറെ ഫീലിപ്പൊസിനൊടു കൂടെ സ്ഥിരപ്പെട്ടു ചെയ്യപ്പെട്ട അ
ടയാളങ്ങളെയും മഹാ അതിശയങ്ങളെയും കണ്ടു വിസ്മയിച്ചു ✱
൧൪ പിന്നെ യെറുശലമിലുള്ള അപ്പൊസ്തൊലന്മാർ ശമറിയ ദൈ
വത്തിന്റെ വചനം കൈക്കൊണ്ടു എന്ന കെട്ടപ്പൊൾ അവർ
പത്രൊസിനെയും യൊഹന്നാനെയും അവരുടെ അടുക്കലെ
൧൫ ക്ക അയച്ചു ✱ ആയവർ വന്നാറെ അവർ പരിശുദ്ധാത്മാവി
൧൬ നെ പ്രാപിക്കണമെന്ന അവൎക്ക വെണ്ടി പ്രാൎത്ഥിച്ചു ✱ എ
ന്തെന്നാൽ അതുവരെ അവരിൽ ഒരുത്തന്റെ മെലും അവൻ
ഇറങ്ങീട്ടുണ്ടായിരുന്നില്ല അവർ കൎത്താവായ യെശുവിന്റെ
൧൭ നാമത്തിൽ ബപ്തിസ്മപ്പെട്ടിരുന്നതെ ഉള്ളു ✱ അപ്പൊൾ അവർ
അവരുടെ മെൽ തങ്ങളുടെ കൈകളെ വെച്ചു അവർ പരിശു
ദ്ധാത്മാവിനെ പ്രാപിക്കയും ചെയ്തു ✱
൧൮ എന്നാൽ അപ്പൊസ്തൊലന്മാരുടെ കൈകൾ മെൽ വെക്ക
ന്നതിനാൽ പരിശുദ്ധാത്മാവ നല്കപ്പെട്ടു എന്ന ശിമൊൻ ക
൧൯ ണ്ടാറെ അവൻ അവൎക്ക ദ്രവ്യം കൊണ്ടുവന്നു ✱ ഞാൻ യാതൊ
രുത്തന്റെ മെലും കൈകളെ വെക്കുമൊ അവൻ പരിശുദ്ധാ
ത്മാവിനെ പ്രാപിക്കെണ്ടുന്നതിന്ന നിങ്ങൾ ൟ അധികാരം
൨൰ ഇനിക്കും തരെണമെന്ന പറഞ്ഞു ✱ അപ്പൊൾ പത്രൊസ അ
വനൊടു ദൈവത്തിന്റെ ദാനം ദ്രവ്യം കൊണ്ടു സമ്പാദിക്കാ
മെന്ന നീ വിചാരിച്ചതുകൊണ്ടു നിന്റെ ദ്രവ്യം നിന്നൊടു കൂട
൨൧ നശിച്ചുപൊകട്ടെ ✱ നിന്റെ ഹൃദയം ദൈവത്തിന്റെ മുമ്പാ
കെ നെരായിരിക്കുന്നില്ലായ്കകൊണ്ടു ൟ കാൎയ്യത്തിൽ നിനക്ക
൨൨ ഒരു പങ്കും ഓഹരിയുമില്ല ✱ അതുകൊണ്ടു നിന്റെ ൟ ദുഷ്ട
തയിൽനിന്ന അനുതാപപ്പെട്ടു നിന്റെ ഹൃദയത്തിലെ നിരൂ
പണം നിനക്ക ക്ഷമിക്കപ്പെട്ടുമൊ എന്ന വെച്ചു ദൈവത്തൊട
൨൩ പ്രാൎത്ഥിക്ക ✱ എന്തുകൊണ്ടെന്നാൽ നീ കൈപ്പുള്ള പിത്തത്തിലും
അവനീതിയുടെ കെട്ടിലും ഇരിക്കുന്നു എന്ന ഞാൻ കാണുന്നു
൨൪ എന്ന പറഞ്ഞു ✱ അപ്പൊൾ ശിമൊൻ ഉത്തരമായിട്ടു നിങ്ങൾ
പറഞ്ഞിട്ടുള്ള കാൎയ്യങ്ങളിൽ ഒന്നും എന്റെ മെൽ വരാതെ ഇരി
പ്പാനായിട്ടു നിങ്ങൾ ഇനിക്കു വെണ്ടി കൎത്താവിനൊട പ്രാ
൨൫ ൎത്ഥിച്ചുകൊൾവിൻ എന്ന പറഞ്ഞു ✱ പിന്നെ അവർ സാ
ക്ഷിപ്പെടുത്തി കൎത്താവിന്റെ വചനം പ്രസംഗിച്ചതിന്റെ
ശെഷം യെറുശലമിലെക്ക തിരിച്ചുപൊയി ശമറിയക്കാരുടെ
പല ഗ്രാമങ്ങളിലും പ്രസംഗിച്ചു ✱
൨൬ അപ്പൊൾ കൎത്താവിന്റെ ദൂതൻ ഫീലിപ്പൊസിനൊട സം
സാരിച്ചു നീ എഴുനീറ്റ തെക്കൊട്ടു യെറുശലമിൽനിന്ന ഗാശാ
യ്ക്കു പൊകുന്ന വനമായുള്ള വഴിയിലെക്ക പൊക എന്ന പറ
൨൭ ഞ്ഞു ✱ അപ്രകാരം അവൻ എഴുനീറ്റ പൊയി അപ്പൊൾ

കണ്ടാലും എഥിയൊപ്പിയക്കാരുടെ രാജ്ഞിയായ കാന്താക്കിയു
ടെ കീഴിൽ അധികാരിയായൊരു നപുംസകനായി അവളുടെ
ഭണ്ഡാരത്തിൻ എല്ലാററിൻ മെലും വിചാരമുള്ളവനായി ഉപാ
സിപ്പാനായിട്ട യെറുശലമിലെക്ക വന്നിരുന്നവനായുള്ള ഒരു
എഥിയൊപ്പിയക്കാരൻ * തിരിച്ചു പൊകയും തന്റെ രഥ ൨൮
ത്തിൽ ഇരുന്നുകൊണ്ട എശായ ദീൎഘദൎശിയുടെ പുസ്തകം വാ
യിക്കയും ആയിരുന്നു * അപ്പൊൾ ആത്മാവ ഫീലിപ്പൊസി ൨൯
നൊട നീ അരികെ ചെന്ന ഈ രഥത്തൊട ചെൎന്നുകൊൾക
എന്ന പറഞ്ഞു * അപ്പൊൾ ഫീലിപ്പൊസ അവിടെക്ക ഓ ൩൦
ടി അവൻ എശായ ദീൎഘദൎശിയുടെ പുസ്തകം വായിക്കുന്നതി
നെ കെട്ട നീ വായിക്കുന്നത ഇന്നതെന്ന നീ തിരിച്ചറിയുന്നു
വൊ എന്ന പറഞ്ഞു * എന്നാറെ അവൻ ഒരുത്തൻ ഇനിക്ക ൩൧
കാട്ടിത്തരാതെ ഇനിക്ക എങ്ങിനെ കഴിയും എന്ന പറഞ്ഞ ഫീ
ലിപ്പൊസ കയറിവന്ന തന്നൊടു കൂടെ ഇരിക്കെണമെന്ന അ
പെക്ഷിച്ചു * അവൻ വെദവാക്യത്തിൽ വായിച്ചിരുന്ന സ്ഥ ൩൨
ലം ഇതായിരുന്നു അവൻ ഒരു ആട എന്ന പൊലെ കുലെക്ക
കൊണ്ടുപൊകപ്പെട്ടു കത്രികക്കാരന്റെ മുമ്പാക ശബ്ദിക്കാത്ത
ആട്ടിങ്കുട്ടി എന്ന പൊലെ അവൻ തന്റെ വായ തുറക്കാതെ
ഇരുന്നു * അവന്റെ താഴ്മയിൽ അവന്റെ വിധി എടുത്തു ൩൩
കളയപ്പെട്ടു എന്നാൽ അവന്റെ ജീവൻ ഭൂമിയിൽനിന്ന എടു
ത്തുകളയപ്പെട്ടതുകൊണ്ട അവന്റെ സന്തതിയെ ആര വി
വരം പറയും * എന്നാറെ നപുംസകൻ ഫീലിപ്പൊസിനൊട ൩൪
ഉത്തരമായിട്ട ദീൎഘദൎശി ആരെ കുറിച്ചു ഇത പറയുന്നു തന്നെ
കുറിച്ചു തന്നെയൊ മറെറാരുത്തനെ കുറിച്ചൊ എന്ന ഞാൻ
നിന്നൊട അപെക്ഷിക്കുന്നു എന്ന പറഞ്ഞു * അപ്പൊൾ ഫീ ൩൫
ലിപ്പൊസ തന്റെ വായ തുറന്ന ഈ വെദവാക്യത്തിൽനിന്ന
തുടങ്ങി അവന്ന യെശുവിനെ പ്രസംഗിച്ചു * പിന്നെ അ ൩൬
വർ വഴിയെ പൊകുമ്പൊൾ വെള്ളമുള്ളൊരു സ്ഥലത്തെക്ക വ
ന്നു അപ്പൊൾ നപുംസകൻ കണ്ടാലും ഇവിടെ വെള്ളമുണ്ട
ഞാൻ ബപ്തിസ്മപ്പെടുന്നതിന എന്ത വിരൊധമിരിക്കുന്നു എ
ന്ന പറഞ്ഞു * അപ്പൊൾ ഫീലിപ്പൊസ നീ പൂൎണ്ണ ഹൃദയ ൩൭
ത്തൊടും വിശ്വസിക്കുന്നു എങ്കിൽ ന്യായമുണ്ട എന്ന പറഞ്ഞു
എന്നാറെ അവൻ ഉത്തരമായിട്ട യെശു ക്രിസ്തു ദൈവത്തി
ന്റെ പുത്രനാകുന്നു എന്ന ഞാൻ വിശ്വസിക്കുന്നു എന്ന പറ
ഞ്ഞു * പിന്നെ അവൻ രഥം നിറുത്തുവാൻ കല്പിച്ചു അപ്പൊൾ ൩൮
ഫീലിപ്പൊസും നപുംസകനും ഇരുവരും വെള്ളത്തിൽ ഇറങ്ങി
അവൻ അവനെ ബപ്തിസ്മപ്പെടുത്തുകയും ചെയ്തു * അവർ ൩൯
വെള്ളത്തിൽനിന്ന കരെറിയപ്പൊൾ കൎത്താവിന്റെ ആത്മാവ
ഫീലിപ്പൊസിനെ എടുത്ത കൊണ്ടുപൊയി അന്ന മുതൽ ന

പുംസകൻ അവനെ കണ്ടില്ല അവൻ സന്തൊഷിച്ചുകൊണ്ടത
൪൦ ന്റെ വഴിക്ക പൊകയും ചെയ്തു * എന്നാൽ ഫീലിപ്പൊസ ആ
സൊത്തുസിൽ കണ്ടെത്തപ്പെട്ടു പിന്നെ അവൻ സഞ്ചരിച്ചു
കൊണ്ട കൈസറിയായിലെക്ക വരുവൊളം സകല നഗര
ങ്ങളിലും എവൻഗെലിയൊൻ അറിയിച്ചു *

## ൯. അദ്ധ്യായം.

൧ ശൌൽ ദമസ്കൊസിലെക്ക പൊകുന്നത.—൧൦ അപ്പൊ
സ്തൊലസ്ഥാനത്തിന വിളിക്കപ്പെടുന്നത.—൨൩ യെഹൂ
ദന്മാർ അവനെ കുറിച്ച പതിഇരിക്കുന്നത.—൩൭ തബീ
ത ജീവിപ്പിക്കപ്പെടുന്നത.

അനന്തരം ശൌൽ പിന്നെയും കർത്താവിന്റെ ശിഷ്യന്മാരു
ടെ നെരെ ശാസനയും കുലയും നിശ്വസിച്ചുകൊണ്ട പ്രധാനാ
൨ ചാൎയ്യന്റെ അടുക്കൽ ചെന്ന * താൻ ൟ മാൎഗ്ഗമുള്ളവരെവല്ലവ
രെയും പുരുഷന്മാരെ ആകട്ടെ സ്ത്രീകളെ ആകട്ടെ കണ്ടെത്തി
യാൽ അവരെ കെട്ടപ്പെട്ടവരായി യെറുശലമിലെക്ക കൊണ്ടു
വരുവാൻതക്കവണ്ണം ദമസ്കൊസിലെ സഭകൾക്ക അവനിൽ
൩ നിന്ന എഴുത്തുകളെ ചൊദിച്ചു * പിന്നെ അവൻ പ്രയാണം
ചെയ്തുകൊണ്ട ദമസ്കൊസിന സമീപമായി എത്തിയാറെ പെ
ട്ടന്ന ആകാശത്തിൽനിന്ന ഒരു പ്രകാശം അവന്റെ ചുറവും പ്ര
൪ കാശിച്ചു * അപ്പൊൾ അവൻ നിലത്ത വീണ ശൌലെ ശൌ
ലെ നീ എന്തിന എന്നെ ഉപദ്രവിക്കുന്നു എന്ന തന്നൊട പറ
൫ യുന്ന ഒരു ശബ്ദം കെട്ടു * നീ ആരാകുന്നു കർത്താവെ എന്ന
അവൻ പറഞ്ഞു എന്നാറെ കർത്താവ പറഞ്ഞു ഞാൻ നീ ഉപ
ദ്രവിക്കുന്ന യെശു ആകുന്നു മുള്ളുകളുടെ നെരെ ഉതെക്കുന്നത
൬ നിനക്ക വിഷമമുള്ളതാകുന്നു * അപ്പൊൾ അവൻ വിറച്ചും
പരിഭ്രമിച്ചും കൊണ്ട കർത്താവെ ഞാൻ എന്ത ചെയ്വാൻ നിന
ക്ക മനസ്സാകുന്നു എന്ന പറഞ്ഞു എന്നാറെ കർത്താവ അവനൊ
ടു നീ എഴുനീറ്റ നഗരത്തിലെക്ക പൊക അപ്പൊൾ നീ എന്ത
൭ ചെയ്യെണ്ടു എന്ന നിന്നൊട പറയപ്പെടും എന്ന പറഞ്ഞു *
അവനൊടുകൂട പ്രയാണം ചെയ്ത മനുഷ്യരും ഒരു ശബ്ദം കെട്ടും
ഒരുത്തനെയും കാണാതെ സംസാരിപ്പാൻ വഹിയാതെ നി
൮ ന്നു * അപ്പൊൾ ശൌൽ നിലത്തുനിന്ന എഴുനീറ്റു അവന്റെ
കണ്ണുകൾ തുറന്നിട്ടും അവൻ ഒരുത്തനെയും കണ്ടില്ല പിന്നെ
അവർ അവനെ കൈ താങ്ങി ദമസ്കൊസിലെക്ക കൂട്ടികൊ
൯ ണ്ടുപൊയി * പിന്നെ അവൻ മൂന്ന ദിവസം കണ്ണുകാണാ
തെ ഇരുന്നു ഭക്ഷിക്കാതെയും കുടിക്കാതെയും ഇരുന്നു *
൧൦ അപ്പൊൾ ദമസ്കൊസിൽ അനനിയാസ എന്ന നാമമുള്ള
ഒരു ശിഷ്യനുണ്ടായിരുന്നു വിശെഷിച്ച കർത്താവ ഒരു ദൎശ

നത്തിൽ അവനൊട അനനിയാസെ എന്ന പറഞ്ഞു എന്നാറെ
അവൻ കൎത്താവെ കണ്ടാലും ഞാൻ ഇവിടെ ഉണ്ട എന്ന പ
റഞ്ഞു * അപ്പൊൾ കൎത്താവ അവനൊട നീ എഴുനീറ്റ നെ ൧൧
രെന്ന ചൊല്ലപ്പെട്ട വീഥിയിൽ ചെന്ന യെഹൂദായുടെ വീ
ട്ടിൽ തൎസുസക്കാരൻ ശൌൽ എന്ന നാമമുള്ളവനെ അന്വെ
ഷിക്ക എന്തുകൊണ്ടെന്നാൽ കണ്ടാലും അവൻ പ്രാൎത്ഥിക്കുന്നു *
അത്രയുമല്ല അവൻ ഒരു ദൎശനത്തിൽ അനനിയാസ എന്ന ൧൨
നാമമുള്ളൊരു മനുഷ്യൻ അകത്ത വരുന്നതിനെയും തനിക്ക
കാഴ്ച ലഭിപ്പാനായിട്ട തന്റെ മെൽ കൈ വെക്കുന്നതിനെയും
കണ്ടിരിക്കുന്നു എന്ന പറഞ്ഞു * അപ്പൊൾ അനനിയാസ ൧൩
ഉത്തരമായിട്ട കൎത്താവെ ഈ മനുഷ്യൻ യെറുശലെമിൽ നി
ന്റെ പരിശുദ്ധന്മാൎക്ക എത്രയും വളര ദൊഷങ്ങളെ ചെയ്തിരി
ക്കുന്നു എന്ന ഞാൻ അവനെ കുറിച്ച പലരിൽനിന്നും കെട്ടിട്ടു
ണ്ട * നിന്റെ നാമത്തെ വന്ദിക്കുന്നവരെ എല്ലാവരെയും കെ ൧൪
ട്ടുവാനായിട്ട ഇവിടെയും അവന പ്രധാനാചാൎയ്യന്മാരിൽനി
ന്ന അധികാരം ലഭിച്ചിട്ടുണ്ട എന്ന പറഞ്ഞു * എന്നാറെ ക ൧൫
ൎത്താവ അവനൊട എന്റെ നാമം പുറജാതികളുടെയും രാജാ
ക്കന്മാരുടെയും ഇസ്രാഎൽ പുത്രന്മാരുടെയും മുമ്പാക വഹിപ്പാൻ
ഇവൻ ഇനിക്ക തെരിഞ്ഞെടുക്കപ്പെട്ട പാത്രമാകകൊണ്ട നീ
പൊയ്ക്കൊൾക * എന്തെന്നാൽ അവൻ എന്റെ നാമത്തിൻ ൧൬
നിമിത്തം എത്ര വലിയ കഷ്ടങ്ങളെ അനുഭവിക്കെണ്ടുന്നതാകു
ന്നു എന്ന ഞാൻ അവന കാണിക്കുമെന്ന പറഞ്ഞു * അ ൧൭
പ്പൊൾ അനനിയാസ പൊയി വീട്ടിലെക്ക കടന്ന അവന്റെ
മെൽ തന്റെ കൈകളെ വെച്ചു സഹൊദരനായ ശൌലെ
(നീ വന്ന വഴിയിൽ നിനക്ക പ്രത്യക്ഷനായ യെശുവാകുന്ന)
കൎത്താവ നീ കാഴ്ച പ്രാപിച്ച നീ പരിശുദ്ധാത്മാവു കൊണ്ട
നിറയപ്പെടുവാൻതക്കവണ്ണം എന്നെ അയച്ചിരിക്കുന്നു എ
ന്ന പറഞ്ഞു * ഉടനെ അവന്റെ കണ്ണുകളിൽനിന്ന മീൻചെ ൧൮
തുമ്പലുകൾ എന്ന പൊലെ വീണു ഉടനെ അവൻ കാഴ്ച പ്രാ
പിച്ചു എഴുനീറ്റ ബപ്തിസ്മപ്പെടുകയും ചെയ്തു * പിന്നെ അ ൧൯
വൻ ആഹാരം കൈക്കൊണ്ട ആരൊഗ്യപ്പെട്ടു പിന്നെ ശൌൽ
ദമസ്കൊസിലുള്ള ശിഷ്യന്മാരൊട കൂട കുറെ ദിവസങ്ങൾ ഉണ്ടാ
യിരുന്നു * അത്രയുമല്ല ക്രിസ്തുവിനെ അവൻ ദൈവത്തിന്റെ ൨൦
പുത്രനാകുന്നു എന്ന അവൻ ഉടനെ സഭകളിൽ പ്രസംഗിച്ചു *
എന്നാൽ കെട്ടവരെല്ലാവരും ഭ്രമിച്ച യെറുശലെമിൽ ഈ നാമ ൨൧
ത്തെ വന്ദിക്കുന്നവരെ നശിപ്പിച്ച ഇവിടെയും അതിന്നായിട്ടു
തന്നെ അവരെ കെട്ടപ്പെട്ടവരായി പ്രധാനാചാൎയ്യന്മാരുടെ
അടുക്കലെക്ക കൊണ്ടുപൊകെണ്ടുന്നതിന വന്നവൻ ഇവന
ല്ലയൊ എന്ന പറഞ്ഞു * എന്നാറെ ശൌൽ എററവും അധി ൨൨

കമായി ശക്തിപ്പെട്ട ഇവൻ ക്രിസ്തു തന്നെ ആകുന്നു എന്ന ദൃ
ഷ്ടാന്തപ്പെടുത്തിക്കൊണ്ട ദമസ്ക്കൊസിൽ കുടിയിരുന്ന യെഹൂ
ദന്മാരെ പറഞ്ഞുമടക്കി *
൨൩ പിന്നെ വളര നാളുകൾ തികഞ്ഞതിന്റെ ശെഷം യെഹൂ
൨൪ ദന്മാർ അവനെ കൊല്ലുവാൻ ആലൊചന ചെയ്തു * എന്നാ
റെ അവരുടെ യൊഗക്കെട്ട ശൌലിന അറിയപ്പെട്ടു അവർ
അവനെ കൊല്ലുവാനായിട്ട രാവും പകലും കൊട്ടവാതിലുക
൨൫ ളിൽ കാത്തുകൊണ്ടിരുന്നു * അപ്പൊൾ ശിഷ്യന്മാർ അവനെ
രാത്രിയിൽ എടുത്ത ഒരു കൊട്ടയിലാക്കി മതിൽ വഴിയായി
൨൬ ഇറക്കിവിട്ടു * പിന്നെ ശൌൽ യെറുശലെമിലെക്ക വന്ന
പ്പൊൾ അവൻ ശിഷ്യന്മാരൊടു കൂട ചെരുവാൻ ശ്രമിച്ചു എന്നാ
റെ അവർ എല്ലാവരും അവൻ ഒരു ശിഷ്യനാകുന്നു എന്ന
൨൭ വിശ്വസിക്കാതെ അവനെ ഭയപ്പെട്ടു * എന്നാലും ബൎന്നബാ
സ എന്നവൻ അവനെ ചെൎത്ത അപ്പൊസ്തൊലന്മാരുടെ അ
ടുക്കൽ (അവനെ) കൊണ്ടുവന്ന അവൻ വഴിയിൽ കൎത്താവി
നെ കണ്ടപ്രകാരവും അവൻ അവനൊടു സംസാരിച്ചു എന്നും
അവൻ ദമസ്ക്കൊസിൽ യെശുവിന്റെ നാമത്തിൽ ധൈൎയ്യ
ത്തൊടെ പ്രസംഗംചെയ്തപ്രകാരവും അവരൊട വിവരം പറ
൨൮ ഞ്ഞു * പിന്നെ അവൻ അവരൊടു കൂടെ യെറുശലമിൽ വ
രുന്നവനും പൊകുന്നവനും കൎത്താവായ യെശുവിന്റെ നാമ
ത്തിൽ ധൈൎയ്യത്തൊടെ പ്രസംഗം ചെയ്യുന്നവനും ആയിരു
൨൯ ന്നു * വിശെഷിച്ചും അവൻ ഗ്രെക്കന്മാരൊട സംസാരിച്ചു
തൎക്കിച്ചു എന്നാൽ അവർ അവനെ കുലചെയ്യാൻ ശ്രമിച്ചു *
൩൦ ആയത സഹൊദരന്മാർ അറിഞ്ഞ അവനെ കൈസറിയായി
ലെക്ക കൂട്ടികൊണ്ടുപൊയി പിന്നെ അവനെ തൎസുസിലെക്ക
൩൧ അയച്ചു * അപ്പൊൾ യെഹൂദിയായിലൊക്കയും ഗലിലെയാ
യിലും ശമറിയായിലും ഉള്ള സഭകൾക്ക സമാധാനമുണ്ടായി
അവ ഉറപ്പിക്കപ്പെട്ട കൎത്താവിനെ ഭയത്തൊടും പരിശുദ്ധാ
ത്മാവിന്റെ ആശ്വാസത്തൊടും കൂട നടന്ന പെരുകുകയും
ചെയ്തു *
൩൨ പിന്നെ ഉണ്ടായത എന്തെന്നാൽ പത്രൊസ എല്ലാടവും സ
ഞ്ചരിക്കുമ്പൊൾ അവൻ ലുദയിൽ കുടിയിരുന്ന പരിശുദ്ധമു
൩൩ ള്ളവരുടെ അടുക്കലും വന്നു * അവിടെ പക്ഷവാതമുള്ളവനാ
യി എട്ടു സംവത്സരം കട്ടിലിൽ കിടന്നവനായി ഐനയാസ എ
൩൪ ന്ന നാമമുള്ള ഒരുത്തനെ അവൻ കണ്ടു * അപ്പൊൾ പത്രൊ
സ അവനൊടു ഐനയാസെ യെശു ക്രിസ്തു നിന്നെ സൌ
ഖ്യമാക്കുന്നു നീ എഴുനീറ്റ നിന്റെ കിടക്ക വിരിക്ക എന്ന പറ
൩൫ ഞ്ഞു അവൻ ഉടനെ എഴുനീല്ക്കയുംചെയ്തു * പിന്നെ ലുദ
യിലും സാറൊനിലും പാൎത്തവരെല്ലാവരും അവനെ കണ്ട ക

ൎത്താവിലെക്ക തിരിഞ്ഞു ✱ വിശെഷിച്ചും യൊപ്പായിൽ ദൊ ൩൬
ൎക്കസ എന്ന അൎത്ഥമായി തബിതാ എന്ന നാമമുള്ളൊരു ശിഷ്യ
സ്ത്രീ ഉണ്ടായിരുന്നു ഇവൾ താൻ ചെയ്ത സൽക്രിയകളാലും
ധൎമ്മങ്ങളാലും നിറെഞ്ഞവളായിരുന്നു ✱ ആ നാളുകളിൽ ഉണ്ടാ ൩൭
യതെന്തെന്നാൽ അവൾ രൊഗപ്പെട്ടു മരിച്ചു അവർ അവളെ
കുളിപ്പിച്ചാറെ ഒരു മാളിക മുറിയിൽ കിടത്തി ✱ പിന്നെ ലുദ ൩൮
യൊപ്പാക്ക സമീപമാകകൊണ്ട പത്രൊസ അവിടെ ഉണ്ടെ
ന്ന ശിഷ്യന്മാർ കെട്ട അവൻ തങ്ങളുടെ അടുക്കൽ താമസിക്കാ
തെ വരെണമെന്ന അപെക്ഷിപ്പാൻ അവർ രണ്ടു മനുഷ്യരെ
അവന്റെ അടുക്കൽ അയച്ചു ✱ അപ്പൊൾ പത്രൊസ എഴു ൩൯
നീറ്റ അവരൊടു കൂട ചെന്നു അവൻ എത്തിയപ്പൊൾ അവർ
അവനെ മാളികമുറിയിലെക്ക കൂട്ടികൊണ്ടുപൊയി അപ്പൊൾ
വിധവമാരെല്ലാവരും അവന്റെ അരികെ കരഞ്ഞുകൊണ്ടും
ദൊൎക്കസ തങ്ങളൊടു കൂട ഉണ്ടായിരുന്നപ്പൊൾ അവൾ ഉണ്ടാ
ക്കിയ കുപ്പായങ്ങളെയും വസ്ത്രങ്ങളെയും കാണിച്ചുകൊണ്ടും
നിന്നു ✱ എന്നാലൊ പത്രൊസ അവരെ എല്ലാവരെയും പുറ ൪൦
ത്താക്കി മുട്ടുകുത്തി പ്രാൎത്ഥിച്ചു പിന്നെ ശവത്തിന്റെ അടുക്കലെ
ക്ക തിരിഞ്ഞ തബിതായെ എഴുനീല്ക്ക എന്ന പറഞ്ഞു അപ്പൊൾ
അവൾ തന്റെ കണ്ണുകളെ തുറന്നു പത്രൊസിനെ കണ്ടിട്ട അ
വൾ എഴുനീറ്റിരുന്നു ✱ പിന്നെ അവൻ അവൾക്ക തന്റെ ൪൧
കൈ കൊടുത്ത അവളെ എഴുനീല്പിച്ചു പരിശുദ്ധമുള്ളവരെയും
വിധവമാരെയും വിളിച്ച അവളെ ജീവനൊടെ അവരുടെ മു
മ്പാക നിറുത്തുകയും ചെയ്തു ✱ ഇതും യൊപ്പായിൽ എല്ലാടവും ൪൨
അറിയപ്പെട്ടു പലരും കൎത്താവിൽ വിശ്വസിച്ചു ✱ പിന്നെ ഉണ്ടാ ൪൩
യതെന്തെന്നാൽ അവൻ യൊപ്പായിൽ തൊല്ക്കൊല്ലനായ ശി
മൊനെന്ന ഒരുത്തനൊടു കൂട അനെകം ദിവസങ്ങൾ പാൎത്തു ✱

## ൧൦. അദ്ധ്യായം.

൧ കൊൎന്നെലിയുസ പത്രൊസിന ആളയക്കുന്നത.—൯ പത്രൊസിന ഉണ്ടായ ദൎശനം.—൩൪ അവൻ പ്രസംഗിക്കുന്നത.—൪൪ കെൾക്കുന്നവരുടെ മെൽ പരിശുദ്ധാത്മാവ ഇറങ്ങുന്നത.

കൈസറിയായിൽ ഇത്തലിയ സൈന്യം എന്ന ചൊല്ലപ്പെ
ടുന്ന സൈന്യത്തിൽ ശതാധിപനായ കൊൎന്നെലിയുസ എ
ന്ന നാമമുള്ള ഒരു മനുഷ്യൻ ഉണ്ടായിരുന്നു ✱ അവൻ ദൈ ൨
വഭക്തനും തന്റെ സകല കുഡുംബത്തൊടും കൂട ദൈവത്തെ
ഭയപ്പെടുന്നവനും ജനങ്ങൾക്ക വളര ധൎമ്മങ്ങളെ ചെയ്തു എ
ല്ലായ്പൊഴും ദൈവത്തെ പ്രാൎത്ഥിച്ചുകൊണ്ടുവരുന്നവനുമായിരു
ന്നു ✱ അവൻ എകദെശം പകലത്തെ ഒമ്പതാം മണിസമയ ൩

ത്ത തന്റെ അടുക്കലെക്ക ദൈവത്തിന്റെ ഒരു ദൂതൻ അകത്ത
വരുന്നതിനെയും തന്നൊട കൊർന്നെലിയുസെ എന്ന പറയു
൪ ന്നതിനെയും സ്പഷ്ടമായി ഒരു ദൎശനത്തിൽ കണ്ടു * പിന്നെ
അവൻ അവനെ സൂക്ഷിച്ച നൊക്കിയപ്പൊൾ അവൻ ഭയ
പ്പെട്ടു കൎത്താവെ അത എന്താകുന്നു എന്ന പറഞ്ഞു അപ്പൊൾ
അവൻ അവനൊടു നിന്റെ പ്രാൎത്ഥനകളും നിന്റെ ധൎമ്മങ്ങ
ളും ദൈവത്തിന്റെ മുമ്പാക ഓൎമ്മക്കായിട്ട എത്തിയിരിക്കുന്നു *
൫ ഇപ്പൊൾ തന്നെ നീ യൊപ്പായിലെക്ക മനുഷ്യരെ അയച്ച പ
൬ ത്രൊസ എന്ന മറുനാമമുള്ള ശിമൊനെ വരുത്തുക * അവൻ
കടലിന്റെ അരികത്ത വീടുള്ള ശിമൊൻ എന്നൊരു തൊല്ക്കൊ
ല്ലനൊടു കൂട പാൎക്കുന്നു നീ ചെയ്യെണ്ടുന്നത അവൻ നിന്നൊ
൭ ടു പറയും എന്ന പറഞ്ഞു * കൊൎന്നെലിയുസിനൊട സംസാ
രിച്ച ദൈവദൂതൻ പൊയതിന്റെ ശെഷം അവൻ തന്റെ വീ
ട്ടുകാരിൽ രണ്ടാളെയും തന്റെ അടുക്കൽ കാത്തിരിക്കുന്നവരിൽ
൮ ദൈവഭക്തിയുള്ളൊരു ആയുധക്കാരനെയും വിളിച്ച * അവ
രൊട ഈ കാൎയ്യങ്ങളെ ഒക്കയും വിവരം പറഞ്ഞ അവരെ യൊ
പ്പായിലെക്ക അയച്ചു *
൯ പിറെറ ദിവസത്തിൽ അവർ യാത്രയായി നടന്ന ആ ന
ഗരത്തിന്ന സമീപിച്ചപ്പൊൾ പത്രൊസ ഏകദെശം ആറാം മ
ണി സമയത്ത പ്രാൎത്ഥിപ്പാനായിട്ട വീട്ടിൻ മെൽ കയറിപ്പൊ
൧൦ യി * അപ്പൊൾ അവൻ വളരെ വിശപ്പുള്ളവനായി ഭക്ഷി
പ്പാൻ മനസ്സായിരുന്നു എന്നാറെ അവർ ഒരുക്കുമ്പൊളത്തെക്ക
൧൧ അവന്ന ഒരു ആനന്ദവിവശത ഉണ്ടായി * അവൻ ആകാ
ശം വിടൎന്നിരിക്കുന്നതും നാലു കൊണും കെട്ടപ്പെട്ട ഭൂമിയിലെ
ക്ക ഇറക്കി വിടപ്പെട്ട ഒരു വലിയ തുപ്പട്ടി പൊലെ ഒരു പാ
൧൨ ത്രം തന്റെ അരികത്തെക്ക ഇറങ്ങുന്നതും കണ്ടു * അതിൽ ഭൂ
മിയിലെ സകല വിധമായുള്ള നാല്ക്കാലിമൃഗങ്ങളും കാട്ടുമൃഗ
ങ്ങളും ഇഴയുന്ന ജന്തുക്കളും ആകാശത്തിലെ പക്ഷികളും ഉണ്ടാ
൧൩ യിരുന്നു * അത്രയുമല്ല പത്രൊസെ നീ എഴുനീററ കൊന്ന ഭ
൧൪ ക്ഷിക്ക എന്ന ഒരു ശബ്ദം അവനൊട ഉണ്ടായി * എന്നാറെ
പത്രൊസ അപ്രകാരമല്ല കൎത്താവെ നിന്ദ്യമായിട്ട എങ്കിലും അ
ശുദ്ധമായിട്ടഎങ്കിലും ഉള്ളതൊന്നുംഞാൻ ഒരിക്കലും ഭക്ഷിച്ചിട്ടി
൧൫ ല്ലല്ലൊ എന്ന പറഞ്ഞു * പിന്നെ രണ്ടാം പ്രാവശ്യവും ആ ശ
ബ്ദം അവനൊടു ദൈവം ശുദ്ധമാക്കീട്ടുള്ളവ നീ നിന്ദ്യമെന്ന
൧൬ പറയരുത എന്ന പറഞ്ഞു * ഇത മൂന്ന പ്രാവശ്യം ഉണ്ടായി
പിന്നെ ആ പാത്രം സ്വൎഗ്ഗത്തിലെക്ക തിരിച്ച എടുത്തുകൊള്ള
പ്പെട്ടു *
൧൭ പിന്നെ താൻ കണ്ടിട്ടുള്ള ദൎശനം എന്താകുന്നു എന്ന പത്രൊ
സ തന്റെ ഉള്ളിൽ സംശയിച്ചിരിക്കുമ്പൊൾ കണ്ടാലും കൊ

ൎന്നെലിയുസിൽനിന്ന അയക്കപ്പെട്ട മനുഷ്യർ ശിമൊന്റെ
വീ ചൊദിച്ചുകൊണ്ട പടിവാതില്ക്കൽ നിന്ന * പത്രൊസ ൧൮
എന്ന മറുനാമമുള്ള ശിമൊൻ അവിടെ പാൎക്കുന്നുണ്ടൊ എന്ന
വിളിച്ചു ചൊദിച്ചു * എന്നാൽ പത്രൊസ ആ ദൎശനത്തെ കുറി ൧൯
ച്ച ചിന്തിച്ചുകൊണ്ടിരിക്കുമ്പൊൾ ആത്മാവ അവനൊട ക
ണ്ടാലും മൂന്ന മനുഷ്യർ നിന്നെ അന്വെഷിക്കുന്നു * അതു ൨൦
കൊണ്ട എഴുനീറ്റ താഴത്ത ഇറങ്ങി ഒന്നും സംശയിക്കാതെ
അവരൊട കൂടി പൊക എന്തുകൊണ്ടെന്നാൽ ഞാൻ അവരെ
അയച്ചിരിക്കുന്നു എന്ന പറഞ്ഞു * അപ്പൊൾ പത്രൊസ ത ൨൧
ന്റെ അടുക്കലെക്ക കൊൎന്നെലിയുസിൽനിന്ന അയക്കപ്പെട്ട
മനുഷ്യരുടെ അടുക്കൽ ഇറങ്ങി ചെന്ന കണ്ടാലും നിങ്ങൾ അ
ന്വെഷിക്കുന്നവൻ ഞാൻ തന്നെ ആകുന്നു നിങ്ങൾ വന്നിരി
ക്കുന്ന സംഗതി എന്ത എന്ന പറഞ്ഞു * അപ്പൊൾ അവർ ൨൨
നീതിമാനായും ദൈവത്തെ ഭയപ്പെടുന്നവനായും യെഹൂദന്മാ
രുടെ സകല ജാതിയാലും നല്ല സാക്ഷിപ്പെട്ടവനായും ഉള്ള കൊ
ൎന്നെലിയുസ എന്ന ശതാധിപൻ നിന്നെ തന്റെ വീട്ടിലെക്ക
വരുത്തുവാനും നിന്നിൽനിന്ന വചനങ്ങളെ കെൾപ്പാനും പരി
ശുദ്ധ ദൂതനാൽ ദൈവനിയൊഗപ്പെട്ടു എന്ന പറഞ്ഞു * അ ൨൩
പ്പൊൾ അവൻ അവരെ അകത്ത വിളിച്ചു പാൎപ്പിച്ചു പിന്നെ
പിറ്റെ ദിവസം പത്രൊസ അവരൊടുകൂടി പുറപ്പെട്ടു യൊപ്പാ
യിലുള്ള സഹൊദരന്മാരിൽ ചിലരും അവനൊടുകൂടി പൊയി*
അനന്തരം പിറ്റെ ദിവസം അവർ കൈസറിയായിലെക്ക ൨൪
പ്രവെശിച്ചു എന്നാൽ കൊൎന്നെലിയുസ തന്റെ ചാൎച്ചക്കാരെ
യും വിശെഷ സ്നെഹിതന്മാരെയും കൂടി വരുത്തി അവൎക്കായി
ട്ട കാത്തിരുന്നു* പിന്നെ പത്രൊസ അകത്ത വരുമ്പൊൾ കൊ ൨൫
ൎന്നെലിയുസ അവനെ എതിരെറ്റ അവന്റെ പാദത്തിൽ വീ
ണു വന്ദിച്ചു * എന്നാറെ പത്രൊസ അവനെ എഴുനീല്പിച്ച ൨൬
എഴുനീല്ക്ക ഞാനും ഒരു മനുഷ്യൻ ആകുന്നു എന്ന പറഞ്ഞു *
പിന്നെ അവൻ അവനൊട സംഭാഷണം ചെയ്തുകൊണ്ട ൨൭
അകത്തെക്ക പൊയി പലരും വന്നു കൂടിയതിനെ കണ്ടു * അ ൨൮
പ്പൊൾ അവൻ അവരൊട അന്യജാതിക്കാരനൊട ചെൎന്നു
കൊള്ളുന്നത എങ്കിലും അടുക്കെ വരുന്നത എങ്കിലും യെഹൂദനാ
യ ഒരു മനുഷ്യന ന്യായമല്ല എന്നുള്ള പ്രകാരം നിങ്ങൾ അറി
യുന്നുവല്ലൊ എങ്കിലും ഞാൻ ഒരു മനുഷ്യനെയും നിന്ദ്യൻ എ
ന്ന എങ്കിലും അശുദ്ധൻ എന്ന എങ്കിലും പറയരുത എന്ന
ദൈവം എനിക്ക കാണിച്ചു* ഇത ഹെതുവായിട്ട വിളിക്കപ്പെട്ട ൨൯
പ്പൊൾ ഞാൻ മറുത്ത പറയാതെ വന്നു അതുകൊണ്ട എന്ത
കാൎയ്യത്തിന്നായിട്ട നിങ്ങൾ എന്നെ വരുത്തി എന്ന ഞാൻ ചൊ
ദിക്കുന്നു എന്ന പറഞ്ഞു * എന്നാറെ കൊൎന്നെലിയുസ പറ ൩൦

ഞ്ഞു നാല ദിവസം മുമ്പെ ൯ാം സമയത്തൊളം ഞാൻ ഉപൊ
ഷിക്കയും ഒമ്പതാം മണിനെരത്ത എന്റെ വീട്ടിൽ പ്രാൎത്ഥിക്ക
യും ചെയ്തുകൊണ്ടിരുന്നു അപ്പൊൾ കണ്ടാലും പ്രകാശമുള്ള ഉടു
൩൧ പ്പൊട കൂട ഒരു മനുഷ്യൻ എന്റെ മുമ്പാക നിന്നു * കൊൎന്നെ
ലിയുസെ നിന്റെ പ്രാൎത്ഥന കെൾക്കപ്പെട്ടു നിന്റെ ധൎമ്മങ്ങ
൩൨ ളും ദൈവത്തിന്റെ മുമ്പാക ഓൎക്കപ്പെട്ടു * ഇതുകൊണ്ട നീ
യൊപ്പായിലെക്ക ആളയച്ചു പത്രൊസ എന്ന മറുനാമമുള്ള ശി
മൊനെ വരുത്തുക അവൻ കടലിന്റെ അരികെ തൊല്പ്പണിക്കാര
നായ ശിമൊന്റെ വീട്ടിൽ പാൎക്കുന്നു അവൻ വരുമ്പൊൾ നി
൩൩ ന്നൊട സംസാരിക്കും എന്നു പറഞ്ഞു * അതുകൊണ്ട ഞാൻ
ഉടനെ നിന്റെ അടുക്കലെക്ക ആളയച്ചു നീ വന്നതുകൊണ്ട
നീ ചെയ്തത നന്നായി അതുകൊണ്ട ഇപ്പൊൾ ദൈവത്തി
നാൽ നിന്നൊട കല്പിക്കപ്പെട്ട കാൎയ്യങ്ങളെ ഒക്കയും കെൾപ്പാ
നായിട്ട ഞങ്ങൾ എല്ലാവരും ഇവിടെ ദൈവത്തിന്റെ മുമ്പാ
ക ഇരിക്കുന്നു *
൩൪ അപ്പൊൾ പത്രൊസ തന്റെ വായ തുറന്നു പറഞ്ഞു ദൈ
വം പക്ഷപാതമുള്ളവനല്ല എന്നു ഞാൻ സത്യമായിട്ട ഗ്രഹി
൩൫ ക്കുന്നു * എന്നാലും സകല ജാതിയിലും തന്നെ ഭയപ്പെട്ട നീ
തിയെ നടത്തുന്നവൻ അവനിൽ കൈക്കൊള്ളപ്പെട്ടവനാകു
൩൬ ന്നു * എല്ലാവരുടെയും കൎത്താവായവനാകുന്ന യെശു ക്രിസ്തു
മൂലമായി സമാധാനം നല്ല വൎത്തമാനമായി പ്രസംഗിച്ചുകൊ
൩൭ ണ്ട ദൈവം ഇസ്രാഎൽ പുത്രന്മാൎക്ക അയച്ച വചനം * യൊ
ഹന്നാൻ പ്രസംഗിച്ച ബപ്തിസ്മയുടെ ശെഷം ഗലിലെയാ
യിൽനിന്നു തുടങ്ങി യെഹൂദിയായിൽ ഒക്കയും ഉണ്ടായ വൎത്ത
൩൮ മാനം നിങ്ങൾ അറിയുന്നു * നസറായക്കാരനായ യെശുവി
നെ ദൈവം പരിശുദ്ധാത്മാവു കൊണ്ടും ശക്തി കൊണ്ടും അ
ഭിഷെകം ചെയ്തപ്രകാരം തന്നെ ദൈവം അവനൊട കൂടി
ഉണ്ടായിരുന്നതുകൊണ്ട അവൻ നന്മചെയ്തുകൊണ്ടും പിശാ
ചിനാൽ ബാധിക്കപ്പെട്ടവരെ എല്ലാവരെയും സ്വസ്ഥമാക്കി
൩൯ കൊണ്ടും സഞ്ചരിച്ചു * വിശെഷിച്ചും അവൻ യെഹൂദ
ന്മാരുടെ ദെശത്തിലും യെറുശലമിലും ചെയ്തിട്ടുള്ള കാൎയ്യങ്ങൾ
ക്കെല്ലാം ഞങ്ങൾ സാക്ഷികളാകുന്നു അവനെ അവർ ഒരു മ
൪൦ രത്തിന്മെൽ തൂക്കികൊന്നു * അവനെ ദൈവം മൂന്നാം ദിവ
൪൧ സത്തിൽ ഉയിൎത്തെഴുനീല്പിക്കയും * സകല ജനത്തിന്നുമല്ല
ദൈവത്താൽ മുൻനിയമിക്കപ്പെട്ട സാക്ഷികളായി അവൻ മ
രിച്ചവരിൽനിന്നു ഉയിൎത്തെഴുനീറ്റതിന്റെ ശെഷം അവനൊ
ട കൂട ഭക്ഷിച്ചു കുടിച്ചവരായ ഞങ്ങൾക്ക തന്നെ അവനെ പ്ര
൪൨ ത്യക്ഷമായി കാട്ടിത്തരികയും ചെയ്തു * മെലും അവൻ ജീവനു
ള്ളവരുടെയും മരിച്ചവരുടെയും ന്യായാധിപതിയായിരിപ്പാൻ

ദൈവത്താൽ നിയമിക്കപ്പെട്ടവൻ ആകുന്നു എന്ന ജനങ്ങ
ളൊട പ്രസംഗിച്ച സാക്ഷിപ്പെടുത്തെണമെന്ന അവൻ
ഞങ്ങളൊട കല്പിച്ചു * അവനിൽ വിശ്വസിക്കുന്നവനെല്ലാം ൪൩
അവന്റെ നാമം മൂലമായി പാപങ്ങളുടെ മൊചനം ലഭിക്കു
മെന്ന സകല ദീൎഘദൎശിമാരും അവനെ കുറിച്ച സാക്ഷിപ്പെ
ടുത്തുന്നു *
· പത്രൊസ ഇപ്രകാരം വാക്കുകളെ സംസാരിക്കുമ്പൊൾ തന്നെ വ ൪൪
ചനം കെട്ടവരുടെ എല്ലാവരുടെയും മെൽ പരിശുദ്ധാത്മാവ
ഇറങ്ങി * എന്നാറെ ചെലയുള്ള വിശ്വാസികളായവർ പ ൪൫
ത്രൊസിനൊടു കൂട വന്നവർ എല്ലാവരും പരിശുദ്ധാത്മാവി
ന്റെ ദാനം പുറജാതികളിന്മെലും പകരപ്പെട്ടതുകൊണ്ട വിസ്മ
യിച്ചു * എന്തുകൊണ്ടെന്നാൽ അവർ ഭാഷകളിൽ പറയുന്ന ൪൬
തിനെയും ദൈവത്തെ മഹത്വപ്പെടുത്തുന്നതിനെയും അവർ
കെട്ടു അപ്പൊൾ പത്രൊസ ഉത്തരമായിട്ട * നമ്മെ പൊലെ ൪൭
പരിശുദ്ധാത്മാവിനെ ലഭിച്ചിട്ടുള്ള ഇവർ ബപ്തിസ്മപ്പെടാതെ
ഇരിപ്പാനായിട്ട വെള്ളം വിരൊധിപ്പാൻ യാതൊരുത്തനും ക
ഴിയും എന്ന പറഞ്ഞു * പിന്നെ അവർ കൎത്താവിന്റെ നാ ൪൮
മത്തിൽ ബപ്തിസ്മപ്പെടുവാൻ അവൻ കല്പിച്ചു അപ്പൊൾ അ
വൻ ചില ദിവസങ്ങൾ അവിടെ പാൎക്കെണമെന്ന അവർ
അവനൊട അപെക്ഷിച്ചു *

## ൧൧. അദ്ധ്യായം.

൧ പത്രൊസ കുററം ചുമത്തപ്പെടുന്നത അവൻ ഉത്തരം പ
റയുന്നത.—൧൯ എവൻഗെലിയൊൻ പരക്കുന്നത.—
൨൭ അഗബുസ ദീൎഘദൎശനം ചൊല്ലുന്നത.

പിന്നെ പുറജാതികളും ദൈവത്തിന്റെ വചനം കൈക്കൊ
ണ്ടു എന്ന യെഹൂദിയായിലുള്ള അപ്പൊസ്തൊലന്മാരും സഹൊ
ദരന്മാരും കെട്ടു * പിന്നെ പത്രൊസ യെറുശലമിലെക്ക വ ൨
ന്നപ്പൊൾ ചെലയുള്ളവർ അവനൊട * നീ ചെലയില്ലാത്ത ൩
മനുഷ്യരുടെ അടുക്കൽ പൊയി അവരൊടു കൂട ഭക്ഷിച്ചു എന്ന
പറഞ്ഞ വിവാദിച്ചു * എന്നാറെ പത്രൊസ ആദി തുടങ്ങി ക്ര ൪
മെണ അവരൊട വിസ്തരിച്ച പറഞ്ഞു * ഞാൻ യൊപ്പാ എ ൫
ന്ന നഗരത്തിൽ പ്രാൎത്ഥിച്ചുകൊണ്ടിരുന്നു ആനന്ദവിവശത
യിൽ ഞാൻ സ്വൎഗ്ഗത്തിൽനിന്ന നാലുകൊണായി വിടപ്പെ
ട്ടൊരു വലിയ തുപ്പട്ടി എന്ന പൊലെ ഒരു പാത്രം ഇറങ്ങി
എന്റെ അരികത്തൊക്ക തന്നെ വന്നത എന്ന ഒരു ദൎശനം ക
ണ്ടു * അതിൽ ഞാൻ സൂക്ഷിച്ചുനൊക്കി വിചാരിച്ചപ്പൊൾ ൬
ഭൂമിയിലെ നാല്കാലി മൃഗങ്ങളെയും കാട്ടുമൃഗങ്ങളെയും ഇഴയു
ന്ന ജന്തുക്കളെയും ആകാശത്തിലെ പക്ഷികളെയും കണ്ടു *

൭ അപ്പൊൾ പത്രൊസെ എഴുനീററ കൊന്ന ഭക്ഷിക്ക എന്ന എ
൮ ന്നൊടു പറയുന്ന ഒരു ശബ്ദം ഞാൻ കെട്ടു * എന്നാറെ ഞാൻ
അപ്രകാരമല്ല കൎത്താവെ നിന്ദ്യമായിട്ട എങ്കിലും അശുദ്ധമാ
യിട്ട എങ്കിലും ഉള്ളത ഒന്നും ഒരിക്കലും എന്റെ വായിക്കകത്ത
൯ ചെന്നിട്ടില്ലല്ലൊ എന്ന പറഞ്ഞു * പിന്നെ ആ ശബ്ദം രണ്ടാം
പ്രാവശ്യം സ്വൎഗ്ഗത്തിൽനിന്ന എന്നൊട ഉത്തരമായിട്ട ദൈ
വം ശുദ്ധമാക്കീട്ടുള്ള വസ്തുക്കളെ നീ നിന്ദ്യമെന്ന പറയരുത
൰ എന്ന പറഞ്ഞു * ഇപ്രകാരം മൂന്ന പ്രാവശ്യം ഉണ്ടായി പി
൰൧ ന്നെ എല്ലാം സ്വൎഗ്ഗത്തിലെക്ക തിരിച്ച വലിക്കപ്പെട്ടു * അ
പ്പൊൾ കണ്ടാലും ഉടനെ കൈസറിയായിൽനിന്ന എന്റെ
അടുക്കൽ അയക്കപ്പെട്ട മൂന്ന മനുഷ്യർ ഞാൻ പാൎത്ത വീട്ടിന്റെ
൰൨ മുമ്പാക വന്നിരുന്നു * അപ്പൊൾ ആത്മാവ എന്നൊട ഒന്നും
സംശയിക്കാതെ അവരൊടു കൂട പൊകുവാൻ കല്പിച്ചു ഈ ആ
റ സഹൊദരന്മാരും എന്നൊടു കൂടി പൊന്നു ഞങ്ങൾ ആ മനു
൰൩ ഷ്യന്റെ വീട്ടിലെക്ക ചെന്നു * അപ്പൊൾ അവൻ താൻ ത
ന്റെ വീട്ടിൽ ഒരു ദൈവദൂതൻ നില്ക്കുന്നതിനെയും നീ യൊ
പ്പായിലെക്ക മനുഷ്യരെ അയച്ച പത്രൊസ എന്ന മറുനാമമു
൰൪ ള്ള ശിമൊനെ വരുത്തുക * നീയും നിന്റെ കുഡുംബമൊക്ക
യും രക്ഷിക്കപ്പെടുവാനുള്ള വചനങ്ങളെ അവൻ നിന്നൊടു
പറയുമെന്ന തന്നൊട പറയുന്നതിനെയും കണ്ടപ്രകാരം ഞ
൰൫ ങ്ങളൊട അറിയിച്ചു * പിന്നെ ഞാൻ സംസാരിച്ചു തുടങ്ങിയ
പ്പൊൾ പരിശുദ്ധാത്മാവ ആദിയിൽ നമ്മുടെ മെൽ എന്ന
൰൬ പൊലെ തന്നെ അവരുടെ മെലും ഇറങ്ങി * അപ്പൊൾ യൊ
ഹന്നാൻ വെള്ളം കൊണ്ട ബപ്തിസ്മപ്പെടുത്തി നിശ്ചയം എ
ന്നാൽ നിങ്ങൾ പരിശുദ്ധാത്മാവു കൊണ്ട ബപ്തിസ്മപ്പെടും
എന്ന കൎത്താവ പറഞ്ഞപ്രകാരം അവന്റെ വചനം ഞാൻ
൰൭ ഓൎത്തു * അതുകൊണ്ട കൎത്താവായ യെശു ക്രിസ്തുവിൽ വിശ്വ
സിച്ചവരായ നമുക്ക ദൈവം തന്നിട്ടുള്ളതിന്ന സമമായുള്ള ദാ
നം അവൎക്കും കൊടുത്തപ്പൊൾ ദൈവത്തെ വിരൊധിപ്പാൻ
൰൮ ഞാൻ എന്ത മാത്രം ശക്തനായിരുന്നു * അവർ ഈ കാൎയ്യങ്ങ
ളെ കെട്ടപ്പൊൾ മിണ്ടാതെ ഇരുന്നു അപ്രകാരമായാൽ ദൈ
വം പുറജാതികൾക്കും ജീവങ്കലെക്ക അനുതാപം നല്കീട്ടുണ്ടെ
ന്ന പറഞ്ഞ ദൈവത്തെ സ്തുതിക്കയും ചെയ്തു *
൰൯ എന്നാറെ സ്തെഫാനൊസിന്റെ ഹെതുവായിട്ട ഉണ്ടായ
ഉപദ്രവത്താൽ ചിന്നപ്പെട്ടവർ ഫൊനിക്കിയും കുപ്രൊസും
അന്തിയൊഖിയായും വരെ യെഹൂദന്മാൎക്ക മാത്രമല്ലാതെ മറ്റൊ
൨൰ രുത്തൎക്കും വചനം പ്രസംഗിക്കാതെ സഞ്ചരിച്ചു * എന്നാൽ
അവരിൽ ചിലർ കുപ്രൊസിക്കാരും കുറെനെയക്കാരും ആയി
രുന്നു അവർ അന്തിയൊഖിയായിലെക്ക വന്നാറെ ഗ്രെക്കന്മാ

രൊട സംസാരിച്ച കൎത്താവായ യെശുവിനെ പ്രസംഗിച്ചു *
വിശെഷിച്ച കൎത്താവിന്റെ കൈ അവരൊടു കൂട ഉണ്ടായി ൨൧
രുന്നു വളര പുരുഷാരവും വിശ്വസിച്ചു കൎത്താവിലെക്ക മന
സ്സുതിരിഞ്ഞു * പിന്നെ ഇവയെ കുറിച്ച വൎത്തമാനം യെറു ൨൨
ശലമിലുള്ള സഭയുടെ ചെവികളിലെക്ക എത്തി അപ്പൊൾ അ
വർ ബൎന്നബാസിനെ അന്തിയൊഖിയാ വരെക്കും പൊകു
വാൻ പറഞ്ഞയച്ചു * അവൻ വന്നെത്തി ദൈവത്തിന്റെ ൨൩
കൃപയെ കണ്ടപ്പൊൾ സന്തൊഷപ്പെട്ടു മനൊനിശ്ചയത്തൊ
ടെ കൎത്താവിൽ ചെൎന്നു നില്ക്കെണമെന്നു എല്ലാവൎക്കും ബുദ്ധി
പറകയും ചെയ്തു * എന്തുകൊണ്ടെന്നാൽ അവൻ നല്ല മനു ൨൪
ഷ്യനും പരിശുദ്ധാത്മാവിനാലും വിശ്വാസത്താലും നിറെഞ്ഞ
വനും ആയിരുന്നു മെലും വളര പുരുഷാരം കൎത്താവിൽ ചെ
ൎക്കപ്പെട്ടു * പിന്നെ ബൎന്നബാസ ശൌലിനെ അന്വെഷി ൨൫
പ്പാനായിട്ട തൎസുസിലെക്ക പുറപ്പെട്ടു പൊയി * അവൻ അ ൨൬
വനെ കണ്ടാറെ അവനെ അന്തിയൊഖിയായിലെക്ക കൂട്ടികൊ
ണ്ടുവന്നു പിന്നെ ഉണ്ടായതെന്തെന്നാൽ അവർ ഒരു സംവ
ത്സരം മുഴുവനും സഭയിൽ കൂടി വളര ജനങ്ങളെ പഠിപ്പിച്ചു
വിശെഷിച്ചും ആദ്യം അന്തിയൊഖിയായിൽ വെച്ച ശിഷ്യ
ന്മാർ ക്രിസ്ത്യാനിക്കാർ എന്നു വിളിക്കപ്പെട്ടു *
ആ നാളുകളിൽ ദീൎഘദൎശിമാർ യെറുശലെമിൽനിന്നു അന്തി ൨൭
യൊഖിയായിലെക്ക വന്നു * അവരിൽ അഗബുസ എന്നു ൨൮
നാമമുള്ള ഒരുത്തൻ എഴുനീറ്റ ഭൂലൊകത്തിലൊക്കയും ഒരു മഹാ
ക്ഷാമം ഉണ്ടാകുമെന്നു ആത്മാവിനാൽ ലക്ഷ്യപ്പെടുത്തി ആയ
തക്ലൌദിയുസ കൈസറിന്റെ നാളിൽ ഉണ്ടായി * അപ്പൊൾ ൨൯
ശിഷ്യന്മാർ അവനവന കഴിയുന്നെടത്തൊളം യെഹൂദിയാ
യിൽ പാൎക്കുന്ന സഹൊദരന്മാൎക്ക ധൎമ്മൊപകാരം എത്തിപ്പാൻ
നിശ്ചയിച്ചു * അപ്രകാരം അവർ ചെയ്തു അത മൂപ്പന്മാൎക്ക ബ ൩൦
ൎന്നബാസിന്റെയും ശൌലിന്റെയും കൈകളിൽ കൊടുത്ത
യക്കയും ചെയ്തു *

## ൧൨. അദ്ധ്യായം.

൧ എറൊദെസ ക്രിസ്ത്യാനിക്കാരെ പീഡിപ്പിക്കുന്നത.—
൨൦ അവന്റെ ഡംഭവും ദുൎമ്മരണവും.

ആ കാലത്തിൽ എറൊദെസ രാജാവ സഭയിൽ ഉള്ളവരിൽ
ചിലരെ ഉപദ്രവിപ്പാനായിട്ട തന്റെ കൈകളെ നീട്ടി * യൊ ൨
ഹന്നാന്റെ സഹൊദരനായ യാക്കൊബിനെ അവൻ വാളു
കൊണ്ടു കുലചെയ്തു * പിന്നെ ഇത യെഹൂദന്മാൎക്ക ഇഷ്ടമുള്ള ൩
താകുന്നു എന്നു കാണുകകൊണ്ടു അവൻ പത്രൊസിനെയും
കൂടി പിടിപ്പാൻ ഉദ്യൊഗിച്ചു (അപ്പൊൾ പുളിപ്പില്ലാത്ത അപ്പ

൪ ങ്ങളുടെ ദിവസങ്ങളായിരുന്നു*) അവൻ അവനെ പിടിച്ച
കാരാഗ്രഹത്തിൽ ആക്കി പെസഹായുടെ ശെഷം അവനെ ജന
നങ്ങളുടെ മുമ്പാക കൊണ്ടുവരുവാൻ വിചാരിച്ചുകൊണ്ട അ
൫ വനെ ആയുധക്കാരിൽ നന്നാലുപെൎക്ക എല്പിച്ചു* ഇതുകൊ
ണ്ട പത്രൊസ കാരാഗ്രഹത്തിൽ പാൎപ്പിക്കപ്പെട്ടു എന്നാറെ അ
വനു വെണ്ടി ഇടവിടാതെയുള്ള പ്രാൎത്ഥന ദൈവത്തൊട സ
൬ ഭയാൽ ചെയ്യപ്പെട്ടു* പിന്നെ എറൊദെസ അവനെ പുറത്ത
കൊണ്ടുവരുവാൻ വിചാരിച്ചിരുന്നാറെ അന്ന രാത്രിയിൽ ത
ന്നെ പത്രൊസ രണ്ട ചങ്ങലകളാൽ കെട്ടപ്പെട്ടവനായി രണ്ട
ആയുധക്കാരുടെ നടുവിൽ ഉറങ്ങിയിരുന്നു വാതിലിന്റെ മു
൭ മ്പാക കാവല്ക്കാരും കാരാഗ്രഹം കാത്തുകൊണ്ടിരുന്നു* അ
പ്പൊൾ കണ്ടാലും കൎത്താവിന്റെ ദൂതൻ അവന്റെ മെലെ
വന്നു കാരാഗ്രഹത്തിൽ ഒരു വെളിച്ചവും പ്രകാശിച്ചു വിശെ
ഷിച്ചും അവൻ പത്രൊസിന്റെ വിലാപ്പുറത്തിൽ തട്ടി അ
വനെ ഉണൎത്തി നീ വെഗം എഴുനീല്ക്ക എന്ന പറഞ്ഞു അ
പ്പൊൾ ചങ്ങലകൾ അവന്റെ കൈകളിൽനിന്ന വീണുപൊ
൮ യി* പിന്നെ ദൈവദൂതൻ അവനൊട നീ അര കെട്ടി നി
ന്റെ ചെരിപ്പുകളെ ഇട്ടുമുറുക്ക എന്ന പറഞ്ഞു അവൻ അപ്ര
കാരവും ചെയ്തു പിന്നെയും അവൻ അവനൊട നിന്റെ
വസ്ത്രം ചുററിപ്പൊതച്ച എന്റെ പിന്നാലെ വരിക എന്ന
൯ പറയുന്നു* പിന്നെ അവൻ പുറപ്പെട്ട അവന്റെ പിന്നാ
ലെ ചെന്നു ദൈവദൂതനാൽ ചെയ്യപ്പെട്ടത സത്യമുള്ളതാകുന്നു
എന്ന അറിയാതെ താൻ ഒരു ദൎശനം കണ്ടു എന്ന അവൻ വി
൧൦ ചാരിച്ചു* ഒന്നാമത്തെയും രണ്ടാമത്തെയും കാവിൽ കടന്നതി
ന്റെ ശെഷം അവർ നഗരത്തിലെക്ക പൊകുന്ന ഇരിമ്പു വാ
തില്ക്കൽ വന്നു അത താൻ തന്നെ അവൎക്ക തുറന്നു അവർ പു
റപ്പെട്ട ഒരു വീഥിയിൽ കൂടെ നടന്നുപൊയി ഉടനെ ദൂതൻ അ
൧൧ വനെ വിട്ട പൊകയും ചെയ്തു* പിന്നെ പത്രൊസ തനിക്ക
സുബൊധം ഉണ്ടായപ്പൊൾ കൎത്താവ തന്റെ ദൂതനെ അയ
ച്ചു എന്നും എറൊദെസിന്റെ കൈയിൽനിന്നും യെഹൂദന്മാ
രായ ജനങ്ങളുടെ സകല ഇച്ശയിൽനിന്നും എന്നെ രക്ഷിച്ചു
എന്നും ഇപ്പൊൾ ഞാൻ സത്യമായിട്ട അറിയുന്നു എന്ന പറ
൧൨ ഞ്ഞു* പിന്നെ അവൻ ഇത വിചാരിച്ച മൎക്കുസ എന്ന മറു
നാമമുള്ള യൊഹന്നാന്റെ അമ്മയായ മറിയയുടെ വീട്ടിലെക്ക
൧൩ വന്നു അവിടെ പലരും പ്രാൎത്ഥിച്ചുകൊണ്ട കൂടിയിരുന്നു* വി
ശെഷിച്ചും പത്രൊസ വീഥിവാതിലിൽ മുട്ടുമ്പൊൾ റൊദാ എ
൧൪ ന്ന നാമമുള്ള ഒരു വെലക്കാരത്തി കെൾപ്പാൻ വന്നു* അവൾ
പത്രൊസിന്റെ ശബ്ദം അറിഞ്ഞിട്ട പ്രസാദം കൊണ്ട വാതിൽ
തുറക്കാതെ അകത്ത ഓടി ചെന്നു പത്രൊസ വാതുക്കൽ നില്ക്കു

ന്നു എന്ന അറിയിച്ചു * എന്നാറെ അവർ അവളൊട നീ ഭ്രാ ൧൫
ന്തിയാകുന്നു എന്ന പറഞ്ഞു എന്നാൽ അവൾ അത ഉള്ളതു ത
ന്നെ എന്ന നിശ്ചയംപറഞ്ഞു അപ്പൊൾ അവർ അത അവ
ന്റെ ദൂതൻ ആകുന്നു എന്ന പറഞ്ഞു * എന്നാറെ പത്രൊസ ൧൬
പിന്നെയും മുട്ടികൊണ്ടിരുന്നു അവർ (വാതിൽ) തുറന്നപ്പൊൾ
അവനെ കണ്ടു ഭ്രമിക്കയും ചെയ്തു * അപ്പൊൾ അവൻ അ ൧൭
വർ മിണ്ടാതെ ഇരിപ്പാനായിട്ട അവൎക്ക കൈ കൊണ്ട ആംഗി
കം കാട്ടി കൎത്താവ തന്നെ കാരാഗൃഹത്തിൽനിന്ന കൂട്ടികൊണ്ടു
വന്ന പ്രകാരം അവരൊട വിവരമായറിയിച്ചു പിന്നെ അ
വൻ ഈ കാൎയ്യങ്ങളെ യാക്കൊബിനൊടും സഹൊദരന്മാരൊ
ടും പൊയി അറിയിപ്പിൻ എന്ന പറഞ്ഞു പിന്നെ അവൻ മ
റ്റൊരു സ്ഥലത്തെക്ക പുറപ്പെട്ടു പൊയി * നെരം പുലൎന്ന ൧൮
പ്പൊൾ പത്രൊസിന എന്തായി എന്ന ആയുധക്കാരിൽ ഉണ്ടാ
യ ഇളക്കം അല്പമല്ല * പിന്നെ എറൊദെസ അവനെ അ ൧൯
ന്വെഷിച്ചിട്ട കാണായ്കകൊണ്ട അവൻ കാവല്ക്കാരൊട ശൊ
ധനചെയ്തു അവരെ കുലചെയ്വാൻ കല്പിച്ചു പിന്നെ അവൻ
യെഹൂദിയായിൽനിന്ന കൈസറിയായിലെക്കപുറപ്പെട്ടുപൊ
യി അവിടെ പാൎത്തു *

അപ്പൊൾ എറൊദെസ തുറെയക്കാരുടെയും സിദൊനിക്കാ ൨൦
രുടെയും നെരെ വളര കൊപിച്ചു എന്നാറെ അവർ എകമന
സ്സൊടെ അവന്റെ അടുക്കൽ വന്ന രാജാവിന്റെ പള്ളിയറ
ക്കാരനായ ബ്ലസ്തുസിനെ വശമാക്കി തങ്ങളുടെ ദെശം രാജാ
വിന്റെ ദെശത്താൽ സംരക്ഷണപ്പെടുകകൊണ്ട സമാധാ
നം ചൊദിച്ചു * പിന്നെ നിശ്ചയിച്ച ദിവസത്തിൽ എറൊ ൨൧
ദെസ രാജവസ്ത്രം ധരിച്ചുകൊണ്ട ന്യായാസനത്തിൽ ഇരുന്ന
അവരൊട പ്രസ്താപിച്ചു * എന്നാറെ ജനങ്ങൾ ഇത ഒരു ദൈ ൨൨
വത്തിന്റെ ശബ്ദം മനുഷ്യന്റെ ശബ്ദമല്ല എന്ന ഉറക്കെ വി
ളിച്ചു പറഞ്ഞു * അപ്പൊൾ അവൻ ദൈവത്തിന്ന മഹത്വം ൨൩
കൊടുക്കായ്കകൊണ്ട ഉടനെ കൎത്താവിന്റെ ദൂതൻ അവനെ
ശിക്ഷിച്ചു അവൻ കൃമികളാൽ ഭക്ഷിക്കപ്പെട്ട പ്രാണനെ വി
ട്ടുകയും ചെയ്തു *

എന്നാൽ ദൈവത്തിന്റെ വചനം വളൎന്ന വൎദ്ധിച്ചു * പി ൨൪
ന്നെ ബൎന്നബാസും ശൌലും ശുശ്രൂഷ നിവൃത്തിയാക്കിയതി ൨൫
ന്റെ ശെഷം അവർ മൎക്കുസ എന്ന മറുനാമമുള്ള യൊഹന്നാ
നെ കൂട്ടിക്കൊണ്ട യെറുശലമിൽനിന്ന തിരിച്ചു പൊന്നു *

## ൧൩. അദ്ധ്യായം.

൧ പൌലുസും ബൎന്നബാസും പുറജാതിക്കാരുടെ അടുക്കലെക്ക പൊകുന്നത.—൪൨ പുറജാതിക്കാർ വിശ്വസിക്കുന്നത.—൪൪ യെഹൂദന്മാർ ദുഷിക്കുന്നത.

എന്നാൽ അന്തിയൊഖിയായിലുള്ള സഭയിൽ ബൎന്നബാ
സും നിഗർ എന്ന വിളിക്കപ്പെട്ട ശിമെയൊനും കുറെനായ
ക്കാരനായ ലൂക്കിയുസും തെത്രാൎക്കൊനായ എറൊദെസിനൊടു
കൂട വളൎന്ന മാനായെനും ശൌലും ആയ ചില ദീൎഘദൎശിമാരും
൨ ഉപദെഷ്ടാക്കന്മാരും ഉണ്ടായിരുന്നു * അവർ കൎത്താവിനെ
ശുശ്രൂഷിച്ചു ഉപൊഷിച്ചുകൊണ്ടിരിക്കുമ്പൊൾ പരിശുദ്ധാ
ത്മാവ പറഞ്ഞു ഞാൻ ബൎന്നബാസിനെയും ശൌലിനെയും
വിളിച്ചിട്ടുള്ള പ്രവൃത്തിക്ക അവരെ എനിക്കായിട്ട വെവ്വതിരി
൩ പ്പിൻ * അപ്പൊൾ അവർ ഉപൊഷിച്ചു പ്രാൎത്ഥിച്ചു അവരു
൪ ടെ മെൽ കൈകളെ വെച്ചിട്ട അവരെ പറഞ്ഞയച്ചു * അ
പ്രകാരം അവർ പരിശുദ്ധാത്മാവിനാൽ അയക്കപ്പെട്ടതുകൊ
ണ്ട സെലൂക്കിയായിലെക്ക പുറപ്പെട്ടു പൊയി അവിടെനിന്ന
൫ അവർ കുപ്രൊസിലെക്ക കപ്പൽ കയറിപ്പൊയി * പിന്നെ
അവർ സലമിസിലെക്ക എത്തിയപ്പൊൾ അവർ യെഹൂദന്മാ
രുടെ സഭകളിൽ ദൈവത്തിന്റെ വചനം പ്രസംഗിച്ചു വി
ശെഷിച്ചു യൊഹന്നാനും അവൎക്ക ശുശ്രൂഷക്കാരനായിട്ട ഉ
ണ്ടായിരുന്നു *
൬ പിന്നെ അവർ ആ ദ്വീപിൽ കൂടി പാഫൊസു വരെ സഞ്ച
രിച്ചപ്പൊൾ ഒരു കള്ള ദീൎഘദൎശിയായി യെഹൂദനായി ബാർ
൭ യെശു എന്ന നാമമുള്ളൊരു മന്ത്രവാദിയെ കണ്ടു * അവൻ
വിവെകമുള്ള മനുഷ്യനായ സെൎഗ്ഗിയുസ പൌലുസ എന്ന
നാടുവാഴിയൊടു കൂട ഉണ്ടായിരുന്നു ഇവൻ ബൎന്നബാസിനെ
യും ശൌലിനെയും വരുത്തി ദൈവത്തിന്റെ വചനം കെൾ
൮ പ്പാൻ ആഗ്രഹിച്ചു * എന്നാറെ മന്ത്രവാദി (എന്ന ഇപ്രകാരം
അൎത്ഥം ധരിക്കുന്ന നാമമുള്ള) എലുമാസ നാടുവാഴിയെ വിശ്വാ
സത്തിൽനിന്ന മാററികളവാൻ ശ്രമിച്ചുകൊണ്ട അവരൊട മറു
൯ ത്ത നിന്നു * അപ്പൊൾ (പൌലുസ എന്നും ചൊല്ലപ്പെടുന്ന)
ശൌൽ പരിശുദ്ധാത്മാവിനാൽ നിറഞ്ഞവനായി അവ
൰ നിൽ സൂക്ഷിച്ചുനൊക്കി * ഹെ സകല വഞ്ചന കൊണ്ടും സ
കല ദുഷ്ടപ്രവൃത്തി കൊണ്ടും നിറഞ്ഞവനെ പിശാചിന്റെ മക
നെ സകല നീതിയുടെയും ശത്രു നീ കൎത്താവിന്റെ നെരുള്ള
൰൧ വഴികളെ മറിച്ചുകളവാൻ നില്ക്കയില്ലയൊ * എന്നാൽ ഇ
പ്പൊൾ കണ്ടാലും കൎത്താവിന്റെ കൈ നിന്റെ മെൽ ഇരിക്കു
ന്നു നീ കുറയ കാലത്തെക്ക ആദിത്യനെ കാണാതെ കുരുടനാ
യിരിക്കും എന്ന പറഞ്ഞു പിന്നെ ഉടനെ ഒരു മങ്ങലും ഇരുളും
അവന്റെ മെൽ വീണു അവൻ തന്നെ കൈ പിടിച്ചു കൂട്ടി
ക്കൊണ്ടുപൊകുന്നവരെ അന്വെഷിച്ചുകൊണ്ട ചുററിനടന്നു *
൰൨ അപ്പൊൾ നാടുവാഴി ആ ഉണ്ടായത കണ്ടാറെ കൎത്താവിന്റെ
ഉപദെശത്തിൽ അത്ഭുതപ്പെട്ടുകൊണ്ട വിശ്വസിച്ചു *

പിന്നെ പൌലുസും അവനൊടു കൂടയുള്ളവരും പാഫൊ ൧൩
സിൽനിന്ന നീക്കി പംഫുലിയായിലുള്ള പെൎഗ്ഗായ്ക്കു വന്നു എ
ന്നാലൊ യൊഹന്നാൻ അവരിൽനിന്ന പിരിഞ്ഞ യെറുശലമി
ന്ന തിരിച്ചുപൊയി * പിന്നെ അവർ പെൎഗ്ഗായിൽനിന്ന ൧൪
പുറപ്പെട്ട പിസിദിയായിലുള്ള അന്തിയൊഖിയായിലെക്ക വ
ന്നു ശാബത ദിവസത്തിൽ സഭയിലെക്ക പ്രവെശിച്ച ഇരു
ന്നു * അപ്പൊൾ ന്യായപ്രമാണവും ദീൎഘദൎശികളുംവായിക്ക ൧൫
പ്പെട്ടതിന്റെ ശെഷം സഭയിലെ പ്രമാണികൾ അവരുടെ
അടുക്കൽ ആളയച്ച സഹൊദരന്മാരായ മനുഷ്യരെ ജനങ്ങ
ളൊട ഉപദെശമുള്ള വചനം നിങ്ങൾക്ക ഉണ്ടെങ്കിൽ പറവിൻ
എന്ന പറയിച്ചു * അപ്പൊൾ പൌലുസ എഴുനീറ്റ കൈ കൊ ൧൬
ണ്ടു ആംഗികംകാട്ടി പറഞ്ഞു ഇസ്രാഎൽ പുരുഷന്മാരായും
ദൈവത്തെ ഭയപ്പെടുന്നവരായുമുള്ളൊരെ കെട്ടുകൊൾവിൻ *
ഈ ഇസ്രാഎൽ ജനത്തിന്റെ ദൈവം നമ്മുടെ പിതാക്കന്മാ ൧൭
രെ തെരിഞ്ഞെടുത്ത ജനം എജിപ്തുദെശത്തിൽ പരദെശികളാ
യിരിക്കുമ്പൊൾ അവരെ ഉയൎത്തി ഉന്നതമായുള്ള ഭുജം കൊണ്ടു
അതിൽനിന്ന അവരെ പുറത്തുകൊണ്ടുവന്നു * പിന്നെ എക ൧൮
ദെശം നാല്പത സംവത്സര കാലം അവൻ വനത്തിൽ അവരു
ടെ നടപ്പുകളെ സഹിച്ചു * പിന്നെ അവൻ കാനാൻ ദെശ ൧൯
ത്തിൽ എഴു ജാതികളെ നശിപ്പിച്ച അവരുടെ ദെശം അവൎക്ക
അവകാശമായിട്ട പങ്കിട്ടു കൊടുത്തു * അതിന്റെ ശെഷം അ ൨൦
വൻ എകദെശം നാനൂറ്റമ്പത സംവത്സരം ശമുവെൽ ദീൎഘ
ദൎശി വരെക്കും അവൎക്ക ന്യായാധിപതിമാരെ കൊടുത്തു * പി ൨൧
ന്നെ അന്നു മുതൽ അവർ ഒരു രാജാവിനെ ചൊദിച്ചു അ
പ്പൊൾ ദൈവം അവൎക്ക ബെന്യാമിന്റെ ഗൊത്രത്തിലുള്ള പു
രുഷനാകുന്ന കിശിന്റെ പുത്രനായ ശൌലിനെ നാല്പത സം
വത്സരത്തെക്ക കൊടുത്തു * പിന്നെ അവൻ അവനെ നീക്കി ൨൨
കളഞ്ഞതിന്റെ ശെഷം അവൻ ദാവീദിനെ അവൎക്ക രാജാ
വായിട്ടു ഉയൎത്തി ഞാൻ യെശായുടെ പുത്രനായ ദാവീദിനെ
എന്റെ ഹൃദയപ്രകാരമുള്ള മനുഷ്യനായി കണ്ടു ഇവൻ എ
ന്റെ ഇഷ്ടം ഒക്കയും ചെയ്യും എന്നും അവനെ കുറിച്ച സാക്ഷി
പ്പെടുത്തി പറഞ്ഞു * ഇവന്റെ സന്തതിയിൽനിന്ന ദൈ ൨൩
വം തന്റെ വാഗ്ദത്ത പ്രകാരം ഇസ്രാഎലിന്ന യെശുവാകു
ന്ന രക്ഷിതാവിനെ ഉയൎത്തി * ഇവന്റെ വരവിന മുമ്പെ ൨൪
യൊഹന്നാൻ ഇസ്രാഎൽ ജനങ്ങൾക്ക എല്ലാവൎക്കും അനുതാ
പത്തിന്റെ ബപ്തിസ്മയെ മുൻപ്രസംഗിച്ചിരുന്നു * വിശെ ൨൫
ഷിച്ച യൊഹന്നാൻ തന്റെ പ്രയാണം നിവൃത്തിക്കുമ്പൊൾ
അവൻ പറഞ്ഞു നിങ്ങൾ എന്നെ ആരാകുന്നു എന്ന വിചാരി
ക്കുന്നു ഞാൻ അവനല്ല എങ്കിലും കണ്ടാലും എന്റെ പിന്നാ

ലെ ഒരുത്തൻ വരുന്നു അവൻെറ പാദങ്ങളുടെ ചെരിപ്പുകളെ
൨൬ അഴിപ്പാൻ ഞാൻ യൊഗ്യനല്ല* അബ്രഹാമിൻെറ വംശത്തി
ലുള്ള പുത്രന്മാരായും നിങ്ങളിൽ ദൈവത്തെ ഭയപ്പെടുന്നവരാ
യുമുള്ള സഹൊദരന്മാരായ മനുഷ്യരെ നിങ്ങൾക്ക ഠരം രക്ഷ
൨൭ യുടെ വചനം അയക്കപ്പെട്ടിരിക്കുന്നു* എന്തുകൊണ്ടെന്നാൽ
യെറുശലമിൽ പാൎക്കുന്നവരും അവരുടെ പ്രധാനന്മാരും അ
വനെ എങ്കിലും ശാബത ദിവസം തൊറും വായിക്കപ്പെടുന്ന
ദീൎഘദൎശിമാരുടെ വാക്യങ്ങളെ എങ്കിലും അറിയായ്കകൊണ്ട അ
൨൮ വനെ ശിക്ഷക്ക വിധിക്കയാൽ (അവയെ) നിവൃത്തിച്ചു* അ
വർ മരണത്തിന ഒരു ഹെതുപൊലും (അവനിൽ) കണ്ടില്ല എ
ങ്കിലും അവൻ കൊല്ലപ്പെടെണമെന്ന പീലാത്തൊസിനൊട
൨൯ അപെക്ഷിച്ചു* പിന്നെ അവനെ കുറിച്ച എഴുതപ്പെട്ട കാ
ൎയ്യങ്ങളെ ഒക്കയും അവർ നിവൃത്തിച്ചതിൻെറ ശെഷം അവ
നെ മരത്തിൽനിന്ന ഇറക്കി ഒരു പ്രെതക്കല്ലറയിൽ വെച്ചു*
൩൦ എന്നാറെ ദൈവം അവനെ മരിച്ചവരിൽനിന്ന ഉയിൎപ്പിച്ചു*
൩൧ പിന്നെ അവൻ തന്നൊടു കൂട ഗലിലെയായിൽനിന്ന യെറു
ശലമിലെക്ക വന്നിട്ടുള്ളവൎക്ക എറിയ ദിവസങ്ങൾ പ്രത്യക്ഷ
നായി ആയവർ ജനങ്ങൾക്ക അവൻെറ സാക്ഷികളാകുന്നു*
൩൨ നീ എൻെറ പുത്രനാകുന്നു ഇന്ന ഞാൻ നിന്നെ ജനിപ്പിച്ചു
എന്ന രണ്ടാം സങ്കീൎത്തനത്തിൽ എഴുതപ്പെട്ടുമിരിക്കുന്ന പ്രകാ
൩൩ രം* യെശുവിനെ ഉയിൎപ്പിച്ചതിനാൽ ദൈവം നമ്മുടെ പി
താക്കന്മാരൊട ചെയ്യപ്പെട്ട ആ വാഗ്ദത്തം തന്നെ അവരുടെ
മക്കളാകുന്ന നമുക്ക നിവൃത്തിച്ചു എന്ന ഞങ്ങളും നിങ്ങളൊട
൩൪ നല്ലവൎത്തമാനമായിട്ട അറിയിക്കുന്നു* വിശെഷിച്ചും ഇനി
മെലാൽ നാശത്തിലെക്ക തിരിച്ചുവരാതെ ഇരിപ്പാനായിട്ട അ
വൻ അവനെ മരിച്ചവരിൽനിന്ന ഉയിൎപ്പിച്ചതുകൊണ്ട ഞാൻ
നിങ്ങൾക്ക ദാവീദിൻെറ സത്യമുള്ള കരുണകളെ തരുമെന്നുള്ള
൩൫ പ്രകാരം അവൻ പറഞ്ഞിരിക്കുന്നു* ആയതുകൊണ്ട അവൻ
മറ്റൊരു (സങ്കീൎത്തനത്തിലും) നീ നിൻെറ പരിശുദ്ധനായവ
൩൬ നെ നാശം കാണ്മാൻ സമ്മതിക്കയില്ല എന്ന പറയുന്നു* എ
ന്തുകൊണ്ടെന്നാൽ ദാവീദ തൻെറ സന്തതിക്ക ദൈവത്തിൻെറ
ഇഷ്ടപ്രകാരം ശുശ്രൂഷചെയ്തതിൻെറ ശെഷം ഉറങ്ങിപ്പൊ
യി തൻെറ പിതാക്കന്മാരുടെ അടുക്കൽ ചെൎക്കപ്പെട്ടു നാശം കാ
൩൭ ണുകയും ചെയ്തു* എന്നാൽ ദൈവം ഉയിൎപ്പിച്ചിട്ടുള്ളവൻ
൩൮ നാശം കണ്ടില്ല* ഇതുകൊണ്ട സഹൊദരന്മാരായ മനുഷ്യ
രെ ഇവൻ മൂലമായിട്ട നിങ്ങൾക്ക പാപങ്ങളുടെ മൊചനം
പ്രസംഗിക്കപ്പെടുന്നു എന്നുള്ളത നിങ്ങൾക്ക അറിഞ്ഞിരിക്ക
൩൯ ട്ടെ* അത്രയുമല്ല നിങ്ങൾ മൊശെയുടെ ന്യായപ്രമാണത്താൽ
എത കാൎയ്യങ്ങളിൽനിന്ന നീതിമാന്മാരാക്കപ്പെടുവാൻ കഴിയാതി

രുന്നുവൊ ആ സകല കാൎയ്യങ്ങളിൽനിന്നും വിശ്വസിക്കുന്ന
വനെല്ലാം ഇവനാൽ നീതിമാനാക്കപ്പെടുന്നു * അതുകൊണ്ട ൪൦
ദീൎഘദൎശികളിൽ ചൊല്ലപ്പെട്ടത നിങ്ങളുടെ മെൽ വരാതെ ഇരി
പ്പാനായിട്ട സൂക്ഷിപ്പിൻ * നിന്ദക്കാരെ നിങ്ങൾ നൊക്കുക ൪൧
യും ഭ്രമപ്പെടുകയും നശിച്ചുപൊകയും ചെയ്യിൻ എന്തുകൊ
ണ്ടെന്നാൽ ഞാൻ ഒരു പ്രവൃത്തിയെ നിങ്ങളുടെ നാളുകളിൽ
പ്രവൃത്തിക്കുന്നു ആ പ്രവൃത്തിയെ ഒരുത്തൻ നിങ്ങളൊട അറി
യിച്ചാലും നിങ്ങൾ ഒരുപ്രകാരത്തിലും വിശ്വസിക്കയില്ല *
പിന്നെ യെഹൂദന്മാർ സഭയിൽനിന്ന പുറത്ത പൊകു ൪൨
മ്പൊൾ പിന്നെത്തെ ശാബത ദിവസത്തിൽ ൟ വചനങ്ങൾ
തങ്ങളൊട ചൊല്ലപ്പെടെണമെന്ന പുറജാതിക്കാർ അപെക്ഷി
ച്ചു * പിന്നെ സഭ പിരിഞ്ഞതിന്റെ ശെഷം യെഹൂദന്മാരി ൪൩
ലും യെഹൂദമാൎഗ്ഗം അനുസരിച്ച ഭക്തിയുള്ളവരിലും പലരും
പൌലുസിന്റെയും ബൎന്നബാസിന്റെയും പിന്നാലെ ചെ
ന്നു ഇവർ അവരൊട സംസാരിച്ച ദൈവത്തിന്റെ കൃപയിൽ
സ്ഥിരപ്പെട്ടിരിപ്പാൻ അവരെ ബൊധം വരുത്തി * പിന്നെ ൪൪
ത്തെ ശാബത ദിവസത്തിൽ നഗരം മിക്കവാറും ദൈവത്തി
ന്റെ വചനം കെൾപ്പാൻ വന്നുകൂടി * എന്നാൽ യെഹൂദ ൪൫
ന്മാർ പുരുഷാരങ്ങളെ കണ്ടാറെ അവർ അസൂയ കൊണ്ട നിറ
ഞ്ഞവരായി പൌലുസിനാൽ പറയപ്പെട്ട കാൎയ്യങ്ങൾക്ക പ്രതി
വാദിച്ചും ദുഷിച്ചും കൊണ്ട വിരൊധമായി സംസാരിച്ചു * അ ൪൬
പ്പൊൾ പൌലുസും ബൎന്നബാസും ധൈൎയ്യപ്പെട്ട പറഞ്ഞു മു
മ്പെ നിങ്ങളൊട ദൈവത്തിന്റെ വചനം ചൊല്ലപ്പെടുന്നത
ആവശ്യമായിരുന്നു എന്നാലൊ നിങ്ങൾ അത തള്ളികളഞ്ഞ
നിങ്ങളെ തന്നെ നിത്യ ജീവന്ന യൊഗ്യമില്ലാത്തവരെന്ന വി
ധിക്കുന്നതുകൊണ്ട കണ്ടാലും ഞങ്ങൾ പുറജാതിക്കാരുടെ അടു
ക്കലെക്ക തിരിയുന്നു * അതെന്തുകൊണ്ടെന്നാൽ നീ ഭൂമിയുടെ ൪൭
അവസാനത്തൊളം രക്ഷക്കായിട്ട ഇരിക്കെണ്ടുന്നതിന ഞാൻ
നിന്നെ പുറജാതിക്കാൎക്ക വെളിച്ചമായി ആക്കിവെച്ചിരിക്കുന്നു
എന്നുള്ള പ്രകാരം കൎത്താവ ഞങ്ങളൊട കല്പിച്ചിട്ടുണ്ട * എ ൪൮
ന്നാൽ പുറജാതിക്കാർ അത കെട്ടാറെ സന്തൊഷപ്പെട്ട കൎത്താ
വിന്റെ വചനം മഹത്വപ്പെടുത്തി എവർ നിത്യ ജീവന്ന നി
ശ്ചയിക്കപ്പെട്ടിരുന്നുവൊ അവർ വിശ്വസിക്കയും ചെയ്തു *
പിന്നെ കൎത്താവിന്റെ വചനം ആ ദെശത്തിലൊക്കയും പ്ര ൪൯
സിദ്ധമായി * എന്നാൽ യെഹൂദന്മാർ ഭക്തിയും മാനവുമുള്ള ൫൦
സ്ത്രീകളെയും നഗരത്തിലെ പ്രധാനന്മാരെയും ഒരുമ്പെടുത്തി
പൌലുസിന്റെയും ബൎന്നബാസിന്റെയും നെരെ ഉപദ്രവം
ഉണ്ടാക്കി അവരെ തങ്ങളുടെ അതൃത്തികളിൽനിന്ന പുറത്താ
ക്കികളഞ്ഞു * എന്നാറെ അവർ തങ്ങളുടെ പാദങ്ങളിലുള്ള പൊ ൫൧

ടി അവരുടെ നെരെ കൊടഞ്ഞിട്ട ഇക്കൊനിയുമിലെക്ക വന്നു *
൫൨ എന്നാൽ ശിഷ്യന്മാർ സന്തൊഷം കൊണ്ടും പരിശുദ്ധാത്മാവു
കൊണ്ടും നിറെഞ്ഞവരായിരുന്നു *

## ൧൪. അദ്ധ്യായം.

൧ പൌലുസും ബർന്നബാസും പീഡിപ്പിക്കപ്പെടുന്നത.— ൮ പൌലുസ ഒരു മുടന്തനെ ദീനം പൊറുപ്പിക്കകൊണ്ട അവർ ദെവന്മാർ എന്ന ശ്രുതിപ്പെടുന്നത.—൧൯ പൌലുസ കല്ലെറുകൊള്ളുന്നത.—൨൧ അവർ പല സഭകളിൽ സഞ്ചരിച്ചിട്ട അന്തിയൊഖിയായിൽ തിരിച്ചവരുന്നത.

ഇക്കൊനിയുമിൽ ഉണ്ടായതെന്തെന്നാൽ അവർ ഇരുവരും
ഒന്നിച്ച യെഹൂദന്മാരുടെ സഭയിലെക്ക ചെന്ന യെഹൂദന്മാ
രിലും ഗ്രെക്കന്മാരിലും വളര പുരുഷാരം വിശ്വസിപ്പാന്തക്ക
൨ വണ്ണം സംസാരിച്ചു * എന്നാറെ വിശ്വസിക്കാത്ത യെഹൂ
ദന്മാർ സഹൊദരന്മാൎക്ക വിരൊധമായി പുറജാതിക്കാരുടെ മ
൩ നസ്സുകളെ ചഞ്ചലപ്പെടുത്തി പകപ്പിച്ചു * ആയതുകൊണ്ട
അവർ അവിടെ വളര കാലം പാൎത്ത കൎത്താവിൽ ധൈൎയ്യത്തൊ
ടു സംസാരിച്ചുകൊണ്ടിരുന്നു അവൻ തന്റെ കൃപയുടെ വച
നത്തിന്ന സാക്ഷി കൊടുത്ത അടയാളങ്ങളും അത്ഭുതങ്ങളും അവ
രുടെ കൈകളാൽ ചെയ്യപ്പെടുവാനായിട്ട നല്കുകയും ചെയ്തു *
൪ എന്നാറെ നഗരത്തിലെ പുരുഷാരം വെർപിരിഞ്ഞു ചിലർ
യെഹൂദന്മാരൊടും ചിലർ അപ്പൊസ്തൊലന്മാരൊടും ചെൎന്നു *
൫ പിന്നെ അവരെ ഉപദ്രവിപ്പാനും കല്ലെറിവാനും പുറജാതിക്കാ
രാലും യെഹൂദന്മാരാലും അവരുടെ പ്രധാനന്മാരൊടും കൂട ഒരു
൬ അതിക്രമം ഉണ്ടായപ്പൊൾ * അത അറിഞ്ഞിട്ട അവർ ലുക്ക
യൊനിയായിലെ നഗരങ്ങളാകുന്ന ലുസ്ത്രായിലെക്കും ദെൎബ്ബി
൭ യിലെക്കും ചുറ്റുമുള്ള പ്രദെശത്തിലെക്കും ഓടിപൊയി * അ
വിടെയും അവർ എവൻഗെലിയൊൻ പ്രസംഗിച്ചുകൊണ്ടി
രുന്നു *
൮ വിശെഷിച്ചും ലുസ്ത്രായിൽ തന്റെ അമ്മയുടെ ഗൎഭം മുതൽ
മുടന്തനായി ഒരിക്കലും നടക്കാതെ പാദങ്ങളിൽ ബലഹീനനാ
൯ യ ഒരു മനുഷ്യൻ ഇരുന്നിരുന്നു * ആയവൻ പൌലുസ
പറയുന്നതിനെ കെട്ടു അവൻ അവന്റെ മെൽ സൂക്ഷിച്ചു
നൊക്കി സൌഖ്യപ്പെടുവാൻ അവന്ന വിശ്വാസമുണ്ട എന്ന
൧൦ കാണുകകൊണ്ട * നീ നിന്റെ കാലുകളിൽ നെരെ എഴുനീറ്റ
നില്ക്ക എന്ന ഒരു മഹാ ശബ്ദത്തൊടെ പറഞ്ഞു എന്നാറെ അ
൧൧ വൻ ചാടി നടന്നു * അപ്പൊൾ പൌലുസ ചെയ്തത ജന
ങ്ങൾ കണ്ടിട്ട ദൈവങ്ങൾ മനുഷ്യരൊടസദൃശമുള്ളവരായി ന
മ്മുടെ അടുക്കൽ ഇറങ്ങിവന്നു എന്ന ലുക്കയൊനിയ ഭാഷ

യിൽ തങ്ങളുടെ ശബ്ദം ഉയൎത്തി പറഞ്ഞു * അവർ ബൎന്ന ൧൨
ബാസിനെ വ്യാഴം എന്നും പൌലുസ എററവും വാചാലനാ
കകൊണ്ട അവനെ ബുധൻ എന്നും വിളിക്കയുംചെയ്തു * അ ൧൩
തുയുമല്ല അവരുടെ നഗരത്തിന്റെ മുൻഭാഗത്തിലുള്ള വ്യാഴത്തി
ന്റെ പുരൊഹിതൻ കാളകളെയും പൂമാലകളെയും വാതിലി
ന്റെ അരികെ കൊണ്ടുവന്നിട്ട ജനങ്ങളൊട കൂട ബലികഴി
പ്പാൻ മനസ്സായിരുന്നു * എന്നാറെ അപ്പൊസ്തൊലന്മാരായ ൧൪
ബൎന്നബാസും പൌലുസും ഇത കെട്ടപ്പൊൾ തങ്ങളുടെ വസ്ത്ര
ങ്ങളെ കീറി ജനക്കൂട്ടത്തിന്റെ ഇടയിലെക്ക ഓടിചെന്ന ഉറ
ക്കെ വിളിച്ചു പറഞ്ഞു * മനുഷ്യരെ നിങ്ങൾ എന്തിന ഈ കാ ൧൫
ൎയ്യങ്ങളെ ചെയ്യുന്നു ഞങ്ങളും നിങ്ങളെ പൊലെ കഷ്ടാനുഭവമുള്ള
മനുഷ്യരാകുന്നു നിങ്ങൾ ഈ വ്യൎത്ഥകാൎയ്യങ്ങളെ വിട്ട ആകാശ
വും ഭൂമിയും സമുദ്രവും അവയിലുള്ള സകല വസ്തുക്കളും ഉണ്ടാ
ക്കിയ ജീവനുള്ള ദൈവത്തിലെക്ക തിരിഞ്ഞുകൊള്ളെണമെന്ന
നിങ്ങളൊട പ്രസംഗിക്കുന്നു * അവൻ മുൻകഴിഞ്ഞ കാല ൧൬
ങ്ങളിൽ സകല ജാതികളെയും തങ്ങളുടെ സ്വന്ത വഴികളിൽ
നടപ്പാൻ സമ്മതിച്ചു * എങ്കിലും അവൻ നന്മ ചെയ്കയും ൧൭
നമുക്ക ആകാശത്തിൽനിന്ന മഴയും ഫലപുഷ്ടിയുള്ള കാലങ്ങ
ളെയും തരികയും ആഹാരം കൊണ്ടും സന്തൊഷം കൊണ്ടും
നമ്മുടെ ഹൃദയങ്ങളെ തൃപ്തിയാക്കുകയും ചെയ്യുതുകൊണ്ടതന്നെ
താൻ സാക്ഷി കൂടാതെ വിട്ടിട്ടില്ല * അവർ ഈ കാൎയ്യങ്ങളെ ൧൮
പറഞ്ഞാറെയും തങ്ങൾക്ക ജനങ്ങൾ ബലി കഴിക്കാതെ ഇരി
പ്പാനായിട്ട പ്രയാസത്തൊടെ നിറുത്തി *
പിന്നെ അന്തിയൊഖിയായിൽനിന്നും ഇക്കൊനിയുമിൽ ൧൯
നിന്നും(ചില)യെഹൂദന്മാർ അവിടെ വന്ന ജനങ്ങളെ ബൊ
ധം വരുത്തി പൌലുസിനെ കല്ലെറിഞ്ഞ അവൻ മരിച്ചു എന്ന
വിചാരിച്ചിട്ട അവനെ നഗരത്തിൽനിന്ന പുറത്ത വലിച്ചുക
ളഞ്ഞു * എന്നാറെ ശിഷ്യന്മാർ അവനെ ചുററി നില്ക്കുമ്പൊൾ ൨൦
അവൻ എഴുനീററ നഗരത്തിലെക്ക വന്നു പിറെറ ദിവസം
അവൻ ബൎന്നബാസിനൊട കൂട ദെൎബ്ബെക്ക പൊയി * പി ൨൧
ന്നെ അവർ ആ നഗരത്തൊട എവൻഗെലിയൊൻ പ്രസം
ഗിച്ചു പലരെ ശിഷ്യന്മാരാക്കിയതിന്റെ ശെഷം അവർ ലു
സ്ത്രായിലെക്കും ഇക്കൊനിയുമിലെക്കും അന്തിയൊഖിയായി
ലെക്കും തിരിച്ചു * ശിഷ്യന്മാരുടെ ആത്മാക്കളെ ധൈൎയ്യപ്പെട്ട ൨൨
ത്തി വിശ്വാസത്തിൽ സ്ഥിരപ്പെട്ടിരിക്കെണമെന്നും നാം അ
നെകം സങ്കടങ്ങളാൽ ദൈവത്തിന്റെ രാജ്യത്തിലെക്ക കടക്കെ
ണ്ടുന്നതാകുന്നു എന്നും അവരെ ബൊധിപ്പിച്ചുംകൊണ്ട വ
ന്നു* വിശെഷിച്ച അവർ സഭകൾ തൊറും അവൎക്കായിട്ട മൂപ്പ ൨൩
ന്മാരെ കല്പിച്ചാക്കി ഉപവാസത്തൊടെ പ്രാൎത്ഥിച്ചതിന്റെ ശെ

ഷ്ടം അവർ വിശ്വസിച്ചിട്ടുള്ള കൎത്താവിന അവരെ ഭരമെല്പി
൨൪ ച്ചു * പിന്നെ അവർ പിസിദിയായിൽ കൂടി സഞ്ചരിച്ചു ക
൨൫ ഴിഞ്ഞിട്ട പംഫുലിയായിലെക്ക വന്നു * പിന്നെ പെൎഗ്ഗയിൽ
൨൬ വചനം പ്രസംഗിച്ച അവർ അത്താലിയായ്ക്ക പൊയി * അ
വർ അവിടെനിന്നും കപ്പൽ കയറി അന്തിയൊഖിയായ്ക്ക വ
ന്നു അവർ അവിടെനിന്ന തങ്ങൾ നിവൃത്തിച്ചിട്ടുള്ള ക്രിയക്കാ
൨൭ യിട്ട ദൈവത്തിന്റെ കൃപയ്ക്ക എല്പിക്കപ്പെട്ടിരുന്നു * പിന്നെ
അവർ എത്തി സഭയെ ഒന്നിച്ച കൂട്ടിയതിന്റെ ശെഷം ദൈ
വം തങ്ങളൊട്ട കൂട ചെയ്യ കാൎയ്യങ്ങളെ ഒക്കയും അവൻ പുറജാ
തിക്കാൎക്ക വിശ്വാസത്തിന്റെ വാതിൽ തുറന്നു എന്നുള്ളതും അ
൨൮ റിയിച്ചു * പിന്നെ അവിടെ അവർ ശിഷ്യന്മാരൊട്ട കൂട വ
ളര കാലം പാൎത്തു *

## ൧൫. അദ്ധ്യായം.

൧ ചെലാകൎമ്മത്തെ കുറിച്ചുള്ള പിണക്കം.— ൬ അപ്പൊ
സ്തൊലന്മാർ അതിനെ കുറിച്ച ആലൊചിച്ചു.— ൨൨ അ
വരുടെ വിധിയെ സഭകളിലെക്ക അയക്കുന്നത.— ൩൬
പൌലുസും ബൎന്നബാസും പിണങ്ങി പിരിയുന്നത.

പിന്നെ യെഹൂദിയായിൽനിന്ന വന്നവർ ചിലർ നിങ്ങൾ
മൊശെയുടെ മൎയ്യാദപ്രകാരം ചെലാകൎമ്മം ചെയ്യപ്പെടാഞ്ഞാൽ
നിങ്ങൾക്ക രക്ഷിക്കപ്പെടുവാൻ കഴികയില്ല എന്ന സഹൊദര
൨ ന്മാരെ പഠിപ്പിച്ചു * ഇതുകൊണ്ട പൌലുസിന്നും ബൎന്നബാസി
ന്നും അവരൊട്ട കൂട അല്പമല്ലാത്ത വാഗ്വാദവും തൎക്കവും ഉണ്ടാ
യപ്പൊൾ പൌലുസും ബൎന്നബാസും അവരിൽ മറ്റു ചിലരും
ഈ തൎക്കത്തെ കുറിച്ച യെറുശലമിലെക്ക അപ്പൊസ്തൊലന്മാരു
ടെയും മൂപ്പന്മാരുടെയും അടുക്കലെക്ക പൊകെണമെന്ന അവർ
൩ നിശ്ചയിച്ചു * അതുകൊണ്ട സഭയാൽ യാത്ര അയക്കപ്പെട്ട അ
വർ പുറജാതിക്കാരുടെ മനസ്സുതിരിവ അറിയിച്ചുകൊണ്ട ഫെ
നിക്കെയിലും ശമറിയായിലും കൂടി കടന്നുപൊയി സഹൊദര
൪ ന്മാൎക്കെല്ലാവൎക്കും മഹാ സന്തൊഷമുണ്ടാക്കുകയും ചെയ്തു * പി
ന്നെ അവർ യെറുശലമിലെക്ക എത്തിയപ്പൊൾ അവർ സഭ
യാലും അപ്പൊസ്തൊലന്മാരാലും മൂപ്പന്മാരാലും അംഗീകരിക്ക
പ്പെട്ടു പിന്നെ അവർ ദൈവം തങ്ങളൊട്ട കൂട ചെയ്തിട്ടുള്ള കാൎയ്യ
൫ ങ്ങളെ ഒക്കയും അറിയിച്ചു * അപ്പൊൾ പറിശെന്മാരുടെ മതത്തി
ലുള്ള വിശ്വാസികൾ ചിലർ എഴുനീറ്റ അവരെ ചെലചെയ്യുക
യും മൊശെയുടെ ന്യായപ്രമാണം കാത്തുകൊൾവാനായിട്ട ക
൬ ല്പിക്കയും ചെയ്യെണ്ടുന്നതാകുന്നു എന്ന പറഞ്ഞു * പിന്നെ
അപ്പൊസ്തൊലന്മാരും മൂപ്പന്മാരും ഈ സംഗതിയെ കുറിച്ച വി
൭ ചാരിപ്പാനായിട്ട വന്നുകൂടി * എന്നാറെ വളര തൎക്കം ഉണ്ടായ

തിന്റെ ശെഷം പത്രൊസ എഴുനീറ്റ നിന്ന അവരൊട സ
ഹൊദരന്മാരായ മനുഷ്യരെ വളരെ കാലം മുമ്പെ ദൈവം ന
മ്മിൽ വെച്ച എന്റെ വായ മൂലം പുറജാതിക്കാർ എവൻഗെ
ലിയൊന്റെ വചനം കെട്ട വിശ്വസിക്കെണമെന്ന നിശ്ച
യിച്ചു എന്ന നിങ്ങൾ അറിയുന്നുവല്ലൊ ॰ വിശെഷിച്ചും ഹൃദ ൮
യങ്ങളെ അറിയുന്ന ദൈവം നമുക്ക തന്നതുപൊലെ തന്നെ
അവൎക്കും പരിശുദ്ധാത്മാവിനെ കൊടുത്തിട്ട അവൎക്ക സാക്ഷി
നിന്നു॰ വിശ്വാസം കൊണ്ട അവരുടെ ഹൃദയങ്ങളെ ശുദ്ധമാ ൯
ക്കിയതുകൊണ്ട അവൻ നമ്മിലും അവരിലും ഒരു വ്യത്യാസവും
വെച്ചിട്ടില്ല॰ അതുകൊണ്ട നമ്മുടെ പിതാക്കന്മാൎക്ക എങ്കിലും ൰
നമുക്ക എങ്കിലും ചുമപ്പാൻ കഴിയാതിരുന്ന നുകം ശിഷ്യന്മാരു
ടെ കഴുത്തിൽ വെപ്പാനായിട്ട നിങ്ങൾ ഇപ്പൊൾ എന്തിന ദൈ
വത്തെ പരീക്ഷിക്കുന്നു॰ എന്നാലും അവർ എതുപ്രകാരമൊ ൰൧
അപ്രകാരം നാമും കൎത്താവായ യെശു ക്രിസ്തുവിന്റെ കൃപ
യാൽ രക്ഷിക്കപ്പെടുമെന്ന നാം വിശ്വസിക്കുന്നു എന്ന പ
റഞ്ഞു॰

അപ്പൊൾ പുരുഷാരമൊക്കയും മിണ്ടാതെ ഇരുന്ന പുറജാ ൰൨
തിക്കാരുടെ ഇടയിൽ ദൈവം തങ്ങളെ കൊണ്ട ചെയ്യിച്ചിട്ടുള്ള
അടയാളങ്ങളെയും അത്ഭുതങ്ങളെയും എല്ലാം ബൎന്നബാസും
പൌലുസും വിസ്തരിച്ചു പറയുന്നതിന ചെവിക്കൊണ്ടു॰ എ ൰൩
ന്നാറെ അവർ സംസാരിച്ചു കഴിഞ്ഞതിന്റെ ശെഷം യാക്കൊ
ബ ഉത്തരമായിട്ട പറഞ്ഞു സഹൊദരന്മാരായ മനുഷ്യരെ ഇ
നിക്ക ചെവിക്കൊൾവിൻ॰ ദൈവം തന്റെ നാമത്തിന്നാ ൰൪
യിട്ട പുറജാതികളിൽനിന്ന ഒരു ജനത്തെ എടുത്തുകൊൾവാ
നായിട്ട ആദ്യം അവരെ ദൎശിച്ചപ്രകാരം ശിമെയൊൻ അറിയി
ച്ചുവല്ലൊ॰ ദീൎഘദൎശിമാരുടെ വചനങ്ങളും ഇതിനൊട ഒത്തി ൰൫
രിക്കുന്നു॰ മനുഷ്യരിൽ ശെഷമുള്ളവരും എന്റെ നാമം തങ്ങ ൰൬
ളുടെ മെൽ വിളിക്കപ്പെടുന്ന സകല ജാതികളും കൎത്താവിനെ
അന്വെഷിപ്പാനായിട്ട॰ ഇതിന്റെ ശെഷം ഞാൻ തിരിച്ചു ൰൭
വന്ന ദാവീദിന്റെ വീണുപൊയ കൂടാരം പിന്നെയും പണി
ചെയ്യും ഞാൻ അതിന്റെ കെടുകളെ പിന്നെയും തീൎത്ത അതി
നെ നെരെ നിറുത്തും എന്ന ഈ കാൎയ്യങ്ങളെ ഒക്കയും ചെയ്യു
ന്ന കൎത്താവ പറയുന്നു എന്നുള്ള പ്രകാരം എഴുതിയിരിക്കുന്നു॰
അനാദികാലം മുതൽ ദൈവത്തിന്ന തന്റെ സകല പ്രവൃത്തി ൰൮
കളും അറിയപ്പെട്ടിരിക്കുന്നു॰ അതുകൊണ്ട ഞാൻ വിധിക്കു ൰൯
ന്നത പുറജാതിക്കാരിൽനിന്ന ദൈവത്തിലെക്ക മനസ്സതിരി
ഞ്ഞവരെ നാം ചഞ്ചലപ്പെടുത്താതെ॰ അവർ വിഗ്രഹങ്ങ ൨൰
ളുടെ അശുദ്ധികളിൽനിന്നും വെശ്യാദൊഷത്തിൽനിന്നും അറു
കുലകളിൽനിന്നും രക്തത്തിൽനിന്നും നീങ്ങിയിരിപ്പാനായിട്ട

൨൧ തന്നെ നാം അവൎക്ക എഴുതെണമെന്നാകുന്നു* പൂൎവ്വ കാലം
മുതൽ ശാബത ദിവസം തൊറും സഭകളിൽ വായിക്കപ്പെടുന്ന
തുകൊണ്ട മൊശെക്ക തന്നെ നഗരം തൊറും പ്രസംഗിക്കുന്ന
വർ ഉണ്ടല്ലൊ*
൨൨ അപ്പൊൾ തങ്ങളിൽനിന്ന തെരിഞ്ഞെടുക്കപ്പെട്ട മനുഷ്യരാ
യി സഹൊദരന്മാരിൽ പ്രമാണികളായുള്ള മനുഷ്യരായി ബർ
സബാസ എന്ന മറുനാമമുള്ള യെഹൂദായെയും ശിലാസിനെ
യും പൌലുസിനൊടും ബൎന്നബാസിനൊടും കൂട അന്തിയൊ
ഖിയായിലെക്ക അയപ്പാൻ എല്ലാസഭയൊടും കൂട അപ്പൊ
൨൩ സ്തൊലന്മാൎക്കും മൂപ്പന്മാൎക്കും നന്നായി ബൊധിച്ചു* അവർ
ഇവരുടെ കയ്യിൽ ഇപ്രകാരം എഴുതികൊടുത്തയച്ചു അപ്പൊ
സ്തൊലന്മാരും മൂപ്പന്മാരും സഹൊദരന്മാരും അന്തിയൊഖി
യായിലും സുറിയായിലും കിലിക്കിയായിലും പുറജാതിക്കാരിൽ
൨൪ നിന്ന ഉള്ള സഹൊദരന്മാൎക്ക വന്ദനം* ചിലർ ഞങ്ങളിൽ
നിന്ന പുറപ്പെട്ടിട്ട ഞങ്ങൾ അവൎക്ക കല്പന കൊടുക്കാതെ നി
ങ്ങൾ ചെലാകൎമ്മം ചെയ്യപ്പെടെണമെന്നും വെദപ്രമാണം
കാത്തുക്കൊള്ളെണമെന്നും പറഞ്ഞ വാക്കുകൾ കൊണ്ട നിങ്ങ
ളെ ചഞ്ചലപ്പെടുത്തി നിങ്ങളുടെ ആത്മാക്കളെ അലസലാക്കി
൨൫ യിരിക്കുന്നു എന്ന ഞങ്ങൾ കെട്ടിരിക്കകൊണ്ട* നമ്മുടെ ക
ൎത്താവായ യെശു ക്രിസ്തുവിന്റെ നാമത്തിന്നു വെണ്ടി തങ്ങളു
൨൬ ടെ പ്രാണങ്ങളെ അപകടപ്പെടുത്തിയ മനുഷ്യരായി* ഞ
ങ്ങൾക്ക പ്രീതിയുള്ളവരായ ബൎന്നബാസിനൊടും പൌലുസി
നൊടും കൂട തെരിഞ്ഞെടുക്കപ്പെട്ട പുരുഷന്മാരെ നിങ്ങളുടെ അ
ടുക്കൽ അയപ്പാനായിട്ട എകമനസ്സൊടെ കൂടിയ ഞങ്ങൾക്ക
൨൭ നന്നായി ബൊധിച്ചു* അതുകൊണ്ട ഞങ്ങൾ യെഹൂദായെ
യും ശിലാസിനെയും അയച്ചിരിക്കുന്നു അവരും വാഗ്വിശെ
൨൮ ഷം കൊണ്ട ൟ കാൎയ്യങ്ങളെ ബൊധിപ്പിക്കും* എന്തുകൊ
ണ്ടെന്നാൽ വിഗ്രഹങ്ങൾക്ക നല്കപ്പെട്ട വസ്തുക്കളിൽനിന്നും
രക്തത്തിൽനിന്നും അറുകുലയായുള്ളതിൽനിന്നും വെശ്യാദൊ
ഷത്തിൽനിന്നും നിങ്ങൾ നീങ്ങിയിരിക്കെണമെന്നുള്ള ൟ ആ
വശ്യ കാൎയ്യങ്ങളല്ലാതെ അധികം ഒരു ഭാരവും നിങ്ങളുടെ മെൽ
വെക്കാതെ ഇരിപ്പാനായിട്ട പരിശുദ്ധാത്മാവിന്നും ഞങ്ങൾ
൨൯ ക്കും നന്നായി തൊന്നിയിരിക്കുന്നു* ഇവയിൽനിന്ന നി
ങ്ങൾ നിങ്ങളെ നീക്കികാത്താൽ നിങ്ങൾ നല്ലവണ്ണം ചെയ്യും
൩൦ സുഖമായിരിപ്പിൻ* അപ്രകാരം യാത്ര അയക്കപ്പെട്ട അ
വർ അന്തിയൊഖിയായിലെക്ക വന്നു പിന്നെ ജനക്കൂട്ടം ഒ
൩൧ ന്നിച്ചു കൂട്ടിയാറെ അവർ ലെഖനം കൊടുത്തു* അവർ അത
വായിച്ചതിന്റെ ശെഷം ആശ്വാസത്തെ കുറിച്ചു സന്തൊഷ
൩൨ പ്പെട്ടു* പിന്നെ യെഹൂദായും ശിലാസും തങ്ങളും ദീൎഘദൎശി

മാരാകകൊണ്ട വളരെ വാക്കിനാൽ സഹൊദരന്മാൎക്ക ബുദ്ധി
ചൊല്ലി ഉറപ്പിച്ചു * പിന്നെ കുറഞ്ഞൊരു കാലം അവിടെ ൩൩
പാൎത്തതിന്റെ ശെഷം അവർ സഹൊദരന്മാരിൽനിന്ന സ
മാധാനത്തൊടെ അപ്പൊസ്തൊലന്മാരുടെ അടുക്കൽ അയക്ക
പ്പെട്ടു * എന്നാലൊ അവിടെ തന്നെ പാൎപ്പാൻ ശീലാസിന ൩൪
നന്നായി ബൊധിച്ചു * വിശെഷിച്ച പൌലുസും ബൎന്ന ൩൫
ബാസും മറ്റു പലരൊടും കൂട കൎത്താവിന്റെ വചനം പഠി
പ്പിച്ച പ്രസംഗിച്ചുകൊണ്ട അന്തിയൊഖിയായിൽ പാൎത്തു *
പിന്നെയും കുറയ ദിവസം കഴിഞ്ഞ ശെഷം പൌലുസ ൩൬
ബൎന്നബാസിനൊടു നാം തിരിച്ചുപൊയിട്ട നാം കൎത്താവി
ന്റെ വചനം പ്രസംഗിച്ചിരിക്കുന്ന സകല നഗരങ്ങളിലും
നമ്മുടെ സഹൊദരന്മാർ എങ്ങിനെ ഇരിക്കുന്നു എന്ന അവ
രെ ചെന്നു കാണെണമെന്ന പറഞ്ഞു * അപ്പൊൾ ബൎന്ന ൩൭
ബാസ മൎക്കുസ എന്ന മറുനാമമുള്ള യൊഹന്നാനെ കൂട കൂട്ടി
കൊണ്ടുപൊകുവാൻ നിശ്ചയിച്ചു * എന്നാറെ പൌലുസ ൩൮
പംഫുലിയായിൽനിന്ന തങ്ങളെ വിട്ടുപിരിഞ്ഞ തങ്ങളൊടു കൂ
ട പ്രവൃത്തിക്ക വരാതെ ഇരുന്നവനെ കൂട്ടിക്കൊണ്ടുപൊകാതെ
യിരിക്കുന്നത യൊഗ്യമെന്ന വിചാരിച്ചു * അപ്പൊൾ ഉഗ്ര ൩൯
മായുള്ള വാഗ്വാദം ഉണ്ടായി എന്നതുകൊണ്ട അവർ തമ്മിൽ
വെറിട്ട പിരിഞ്ഞു ഇങ്ങിനെ ബൎന്നബാസ മൎക്കുസിനെ കൂട്ടി
ക്കൊണ്ട കുപ്രൊസിലെക്ക കപ്പൽ കയറി പൊയി * എന്നാൽ ൪൦
പൌലുസ ശീലാസിനെ തെരിഞ്ഞെടുത്ത സഹൊദരന്മാരാൽ
ദൈവത്തിന്റെ കൃപയിൽ ഭരമെല്പിക്കപ്പെട്ട പുറപ്പെട്ടു * സു ൪൧
റിയായിൽ കൂടിയും കിലിക്കിയായിൽ കൂടിയും സഭകളെ ഉറപ്പി
ച്ചുകൊണ്ട സഞ്ചരിക്കയും ചെയ്തു *

൧൬. അദ്ധ്യായം.

൧ പൌലുസ തീമൊഥെയുസിന ചെലാകൎമ്മം ചെയ്യുന്നത. —൧൪ അവൻ ലിദിയയെ മനസ്സുതിരിക്കുന്നത. —൧൬ മന്ത്രവാദത്തിന്റെ ആത്മാവിനെ പുറത്താക്കികളയുന്നത. —൧൯ അവൻ ശീലാസിനൊടും കൂടി കാരാഗൃഹത്തിൽ ആക്കപ്പെടുകയും. —൩൫ വിടപ്പെടുകയും ചെയ്യുന്നത.

പിന്നെ അവൻ ദൎബ്ബിയിലെക്കും ലുസ്ത്രയിലെക്കും വന്നു
എന്നാറെ കണ്ടാലും അവിടെ തീമൊഥെയുസ എന്ന നാമമു
ള്ളവനായി വിശ്വാസമുള്ളൊരു യെഹൂദ സ്ത്രീയുടെ പുത്രനാ
യ ഒരു ശിഷ്യൻ ഉണ്ടായിരുന്നു എന്നാലൊ അവന്റെ അ
പ്പൻ ഗ്രെക്കനായിരുന്നു * അവൻ ലുസ്ത്രയിലും ഇക്കൊനി ൨
യമിലും ഉള്ള സഹൊദരന്മാരാൽ നല്ല സാക്ഷിപ്പെട്ടവനായി
രുന്നു * തന്നൊടു കൂട പുറപ്പെടുവാൻ അവനെ വെണമെ ൩

ന്ന പൌലുസിന മനസ്സായിരുന്നു പിന്നെ അവൻ അവ
നെ കൂട്ടികൊണ്ടു ആ സ്ഥലങ്ങളിലുള്ള യെഹൂദന്മാരുടെ നിമി
ത്തമായിട്ട ചെലാകൎമ്മം ചെയ്തു എന്തുകൊണ്ടെന്നാൽ അവ
ന്റെ അപ്പൻ ഗ്രെക്കനായിരുന്നു എന്ന എല്ലാവരും അറിഞ്ഞി
൪ രുന്നു* പിന്നെ അവർ നഗരങ്ങളിൽ കൂടി സഞ്ചരിക്കുമ്പൊൾ
യെറുശലമിലുള്ള അപ്പൊസ്തൊലന്മാരാലും മൂപ്പന്മാരാലും നി
ശ്ചയിക്കപ്പെട്ട ചട്ടങ്ങളെ കാത്തുക്കൊൾവാനായിട്ട അവൎക്ക
൫ അവർ എല്പിച്ചു* അതുകൊണ്ടു സഭകൾ വിശ്വാസത്തിൽ
൬ സ്ഥിരപ്പെട്ട ദിനം പ്രതിയും എണ്ണത്തിൽ പെരുകി* പിന്നെ
അവർ പ്രിഗിയായിൽ കൂടിയും ഗലാത്തിയ ദെശത്തിൽ കൂടി
യും സഞ്ചരിച്ചു കഴിഞ്ഞ ആസിയായിൽ വചനം പ്രസംഗി
പ്പാൻ അവർ പരിശുദ്ധാത്മാവിനാൽ വിരൊധിക്കപ്പെട്ടാറെ*
൭ അവർ മുസിയായിലെക്ക വന്ന ബിതിനിയായിലെക്ക പൊ
കുവാൻ ശ്രമിച്ചു എങ്കിലും ആത്മാവ അവരെ സമ്മതിച്ചില്ല*
൮ അപ്പൊൾ അവർ മുസിയായെ കടന്ന ത്രൊവാസിലെക്ക വ
൯ ന്നു* വിശെഷിച്ച രാത്രിയിൽ പൌലുസിന ഒരു ദൎശനം കാ
ണപ്പെട്ടു മക്കെദൊനിയക്കാരനായ ഒരു മനുഷ്യൻ നീ മക്കെ
ദൊനിയായിലെക്ക കടന്നുവന്ന ഞങ്ങൾക്ക സഹായിക്കെ
ണമെന്ന അവനൊട അപെക്ഷിച്ച പറഞ്ഞുകൊണ്ടു നിന്നി
൰ രുന്നു* അവൻ ആ ദൎശനം കണ്ടപ്പൊൾ അവൎക്ക എവൻ
ഗെലിയൊനെ പ്രസംഗിപ്പാൻ കൎത്താവ ഞങ്ങളെ വിളിച്ചു
എന്ന ഞങ്ങൾ നല്ലവണ്ണം നിശ്ചയിച്ചിട്ട ഉടനെ മക്കെദൊനി
൰൧ യായിലെക്ക പുറപ്പെട്ടു പൊകുവാൻ ശ്രമിച്ചു* അതുകൊണ്ടു
ത്രൊവാസിൽനിന്ന കപ്പൽ നീക്കി ഞങ്ങൾ നെർവഴിയായി
സമൊത്രാക്കിയായ്ക്കും പിറ്റെ ദിവസം നെയപ്പൊലിസി
൰൨ ന്നും* അവിടെനിന്ന മക്കെദൊനിയായിലെ ആ പ്രദെശ
ത്തിൽ പ്രധാന നഗരമായും കൊലൊനിയായും ഉള്ള ഫിലി
പ്പായ്ക്കും എത്തി എന്നാറെ ഞങ്ങൾ ആ നഗരത്തിൽ ചില ദി
വസങ്ങൾ പാൎത്തിരുന്നു*
൰൩ പിന്നെ ഞങ്ങൾ ശാബത ദിവസത്തിൽ നഗരത്തിന്ന പു
റത്ത ഒരു ആററിൻ അരികെ പൊയി അവിടെ പ്രാൎത്ഥന ചെ
യ്യപ്പെടുന്നത മൎയ്യാദയായിരുന്നു ഞങ്ങൾ ഇരുന്ന അവിടെ
൰൪ വന്നു കൂടിയ സ്ത്രീകളൊട സംസാരിച്ചു* അപ്പൊൾ രക്താം
ബരം വിക്കുന്നവളായി തീയത്തീറാ നഗരക്കാരത്തിയായി
ദൈവത്തെ സെവിക്കുന്നവളായി ലുദിയ എന്ന പെരുള്ള ഒ
രു സ്ത്രീ കെട്ടുകൊണ്ടിരുന്നു പൌലുസിനാൽ ചൊല്ലപ്പെട്ട കാ
ൎയ്യങ്ങളിൽ ജാഗ്രതപ്പെടുവാനായിട്ട കൎത്താവ അവളുടെ ഹൃദയം
൰൫ തുറന്നു* പിന്നെ അവളും അവളുടെ കുഡുംബവും ബപ്തി
സ്മപ്പെട്ടതിന്റെ ശെഷം അവൾ നിങ്ങൾ എന്നെ കൎത്താവിൽ

വിശ്വാസമുള്ളവളാകുന്നു എന്ന നിശ്ചയിച്ചു എങ്കിൽ എന്റെ
വീട്ടിലെക്ക വന്ന പാൎത്തുകൊൾവിൻ എന്ന ഞങ്ങളൊട അ
പെക്ഷിച്ചു അവൾ ഞങ്ങളെ നിൎബന്ധിക്കയുംചെയ്തു ✱ പി ൧൬
ന്നെ ഉണ്ടായത എന്തെന്നാൽ ഞങ്ങൾ പ്രാൎത്ഥനക്ക പൊകു
മ്പൊൾ മന്ത്രവാദത്തിന്റെ ആത്മാവൊടു കൂടിയവളായി ലക്ഷ
ണം പറയുന്നതിനാൽ തന്റെ യജമാനന്മാൎക്ക വളരെ ലാഭമു
ണ്ടാക്കിയവളായി ഒരു വെലക്കാരത്തി ഞങ്ങളെ എതിരെററു ✱
ഇവൾ പൌലുസിന്റെയും ഞങ്ങളുടെയും പിന്നാലെ വന്ന ൧൭
ഠരം മനുഷ്യർ നമുക്ക രക്ഷയുടെ വഴി അറിയിക്കുന്നവരായി
അത്യുന്നതനായ ദൈവത്തിന്റെ ശുശ്രൂഷക്കാരാകുന്നു എന്ന
ഉറക്കെ വിളിച്ചു പറഞ്ഞു ✱ ഇതും അവൾ വളര നാളുകൾ ൧൮
ചെയ്തു എന്നാറെ പൌലുസ മുഷിഞ്ഞ പിന്തിരിഞ്ഞ ആത്മാ
വിനൊട നീ അവളിൽനിന്ന പുറത്ത പൊകുവാനായിട്ട ഞാൻ
യെശു ക്രിസ്തുവിന്റെ നാമത്തിൽ നിന്നൊട കല്പിക്കുന്നു എന്ന
പറഞ്ഞു ആ നെരത്ത തന്നെ അത പുറപ്പെട്ടു പൊകയുംചെ
യ്തു ✱ എന്നാറെ അവളുടെ യജമാനന്മാർ തങ്ങളുടെ ലാഭത്തി ൧൯
ന്റെ ആശ്രയം പൊയ്പൊയി എന്ന കണ്ടിട്ട പൌലുസിനെ
യും ശീലാസിനെയും പിടിച്ച ചന്തസ്ഥലത്തെക്ക പ്രമാണിക
ളുടെ അടുക്കലെക്ക വലിച്ചു ✱ പിന്നെ അവർ അവരെ അ ൨൰
ധികാരികളുടെ അടുക്കൽ കൊണ്ടുവന്ന യെഹൂദന്മാരായുള്ള
ഠരം മനുഷ്യർ ഞങ്ങളുടെ നഗരം കലഹപ്പെടുത്തി ✱ റൊമ ൨൧
ക്കാരാകുന്ന ഞങ്ങൾക്ക കൈക്കൊൾവാൻ എങ്കിലും ചെയ്വാൻ
എങ്കിലും ന്യായമില്ലാത്ത മൎയ്യാദകളെ അറിയിക്കുന്നു എന്ന പ
റഞ്ഞു ✱ അപ്പൊൾ പുരുഷാരം അവരുടെ നെരെ ഒന്നിച്ച ൨൨
എഴുനീററ അധികാരികൾ അവരുടെ വസ്ത്രങ്ങളെ കീറിക്കള
ഞ്ഞ അവരെ അടിപ്പാൻ കല്പിച്ചു ✱ പിന്നെ അവരുടെ മെൽ ൨൩
വളരെ അടികളെ എല്പിച്ചതിന്റെ ശെഷം അവരെ കാരാഗൃ
ത്തിൽ ആക്കി അവരെ നല്ലവണ്ണം സൂക്ഷിപ്പാൻ കാരാഗൃഹവി
ചാരക്കാരനൊട കല്പിച്ചു ✱ അവൻ അപ്രകാരമുള്ള കല്പന ല ൨൪
ഭിച്ചിട്ട അവരെ അകത്തുള്ള കാരാഗൃഹത്തിലെക്ക ആക്കി അ
വരുടെ കാലുകളെ ആമത്തിൽ ഇട്ടുപൂട്ടി ✱ പിന്നെ പാതിരാത്രി ൨൫
യിൽ പൌലുസും ശീലാസും പ്രാൎത്ഥിച്ച ദൈവത്തിന്ന കീൎത്ത
നങ്ങളെ പാടി കാവൽപ്പെട്ടവർ അവരെ കെട്ടുകൊണ്ടിരുന്നു ✱
എന്നാറെ പെട്ടന്ന കാരാഗൃഹത്തിന്റെ അടിസ്ഥാനങ്ങൾ ഇള ൨൬
കുവാൻതക്കവണ്ണം ഒരു മഹാ ഭൂകമ്പം ഉണ്ടായി ഉടനെ വാ
തിലുകൾ ഒക്കയും തുറക്കപ്പെട്ടു എല്ലാവരുടെയും കെട്ടുകൾ അഴി
ഞ്ഞു പൊകയും ചെയ്തു ✱ എന്നാറെ കാരാഗൃഹവിചാരക്കാരൻ ൨൭
ഉറക്കം ഉണൎന്ന കാരാഗൃഹത്തിന്റെ വാതിലുകൾ തുറന്നത
കണ്ട കാവൽപ്പെട്ടവർ ഓടിപൊയി എന്ന വിചാരിച്ചുകൊ

൨൮ ണ്ട തന്റെ വാളൂരി തന്നെ താൻ കൊല്ലുവാൻ ഭാവിച്ചു * അ
പ്പൊൾ പൌലുസ നിനക്ക നീ ഒരു ദൊഷവും ചെയ്യരുത ഞ
ങ്ങളെല്ലാവരും ഇവിടെ ഉണ്ടല്ലൊ എന്ന മഹാ ശബ്ദത്തൊടെ
൨൯ വിളിച്ചു പറഞ്ഞു * അപ്പൊൾ അവൻ വെളിച്ചം വരുത്തി
അകത്തെക്ക ഓടിചെന്ന വിറച്ചുകൊണ്ട പൌലുസിന്റെയും
൩൦ ശീലാസിന്റെയും മുമ്പിൽ വീണു * പിന്നെ അവരെ പുറ
ത്ത കൊണ്ടുവന്ന കൎത്താക്കന്മാരെ രക്ഷിക്കപ്പെടെണ്ടുന്നതിന
൩൧ ഞാൻ എന്ത ചെയ്യെണമെന്ന പറഞ്ഞു * എന്നാറെ അവർ
കൎത്താവായ യെശു ക്രിസ്തുവിൽ വിശ്വസിക്ക അപ്പൊൾ നീ
യും നിന്റെ കുഡുംബവും രക്ഷിക്കപ്പെടും എന്ന പറഞ്ഞു *
൩൨ പിന്നെ അവർ കൎത്താവിന്റെ വചനം അവനൊടും അവ
൩൩ ന്റെ വീട്ടിലുള്ളവരൊടഎല്ലാവരൊടും പറഞ്ഞു * വിശെഷിച്ച
അവൻ അവരെ ആ നെരത്ത രാത്രിയിൽ കൂട്ടികൊണ്ടുപൊ
യി അവരുടെ അടികളെ കഴകി അവനും അവനുള്ളവരെല്ലാ
൩൪ വരും ഉടനെ ബപ്തിസ്മപ്പെട്ടു * പിന്നെ അവൻ അവരെ ത
ന്റെ വീട്ടിലെക്ക കൊണ്ടുവന്ന അവരുടെ മുമ്പാക ഭക്ഷണം
വെച്ചു തന്റെ വീട്ടുക്കാരൊടെല്ലാവരൊടും കൂടി ദൈവത്തിൽ
വിശ്വസിച്ചു ആനന്ദിക്കയും ചെയ്തു *
൩൫ പിന്നെ നെരം പുലൎന്നപ്പൊൾ അധികാരികൾ ഉദ്യൊഗ
സ്ഥന്മാരെ അയച്ചു ആ മനുഷ്യരെ വിട്ടയക്കെണമെന്ന പറ
൩൬ യിച്ചു * അപ്പൊൾ കാരാഗ്രഹവിചാരക്കാരൻ ൟ വചനങ്ങ
ളെപൌലുസിനൊടഅറിയിച്ചു നിങ്ങളെ വിട്ടയപ്പാനായിട്ടഅ
ധികാരികൾ കല്പിച്ചയച്ചിരിക്കുന്നു അതുകൊണ്ട നിങ്ങൾ ഇ
പ്പൊൾ പുറപ്പെട്ട സമാധാനത്തൊടെ പൊകുവിൻ എന്ന പറ
൩൭ ഞ്ഞു * എന്നാറെ പൌലുസ അവരൊട കുറ്റം വിധിക്കപ്പെ
ടാത റൊമക്കാരാകുന്ന ഞങ്ങളെ അവർ പരസ്യമായി അടി
പ്പിച്ചു കാരാഗ്രഹത്തിൽ ആക്കി ഇപ്പൊൾ ഞങ്ങളെ രഹസ്യമാ
യിട്ട പുറത്താക്കുന്നുവൊ അപ്രകാരമല്ല അവർ തന്നെ വന്ന
൩൮ ഞങ്ങളെ പുറത്ത കൊണ്ടുപൊകട്ടെ എന്ന പറഞ്ഞു * അ
പ്പൊൾ ഉദ്യൊഗസ്ഥന്മാർ ൟ വചനങ്ങളെ അധികാരികളൊട
അറിയിച്ചു എന്നാറെ അവർ റൊമക്കാരാകുന്നു എന്ന അവർ
൩൯ കെട്ടപ്പൊൾ ഭയപ്പെട്ടു * പിന്നെ അവർ വന്ന അവരൊട
അപെക്ഷിച്ചു അവരെ പുറത്തു കൊണ്ടുവന്ന നഗരത്തിൽനി
൪൦ ന്ന പുറപ്പെട്ടു പൊകുവാൻ അവരൊട യാചിച്ചു * അപ്പൊൾ
അവർ കാരാഗ്രഹത്തിൽനിന്ന പുറപ്പെട്ട ലുദിയായുടെ അടു
ക്കൽ ചെന്നു സഹൊദരന്മാരെ കണ്ട അവരെ ആശ്വസിപ്പി
ച്ചു പുറപ്പെട്ടു പൊകയും ചെയ്തു *

## ൧൭. അദ്ധ്യായം.

൧ പൌലുസ തെസ്സലൊനിക്കായിലും.—൧൦ ബെറൊയായിലും.—൧൬ അഥെനയിലും പ്രസംഗിക്കുന്നത.—൩൪ ചിലർ മനസ്സുതിരിയപ്പെടുന്നത.

പിന്നെ അവർ അംഫിപൊലിസിൽ കൂടിയും അപ്പൊലൊ
നിയായിൽ കൂടിയും കടന്നുപൊയതിന്റെ ശെഷം തെസ്സലൊ
നിക്കായിലെക്ക വന്നു അവിടെ യെഹൂദന്മാരുടെ ഒരു സഭ ഉ
ണ്ടായിരുന്നു * എന്നാറെ പൌലുസ തന്റെ മൎയ്യാദ പ്രകാ ൨
രം അവരുടെ അടുക്കൽ ചെന്നു മൂന്നു ശാബത ദിവസങ്ങളിൽ
അവരൊടു വെദവാക്യങ്ങളിൽനിന്നു വ്യവഹരിച്ചു * ക്രിസ്തു ൩
കഷ്ടപ്പെടുകയും മരിച്ചവരിൽനിന്നു ഉയിൎത്തെഴുനീല്ക്കയും ചെ
യ്യെണ്ടുന്നതാകുന്നു എന്നും ഞാൻ നിങ്ങളൊടു അറിയിക്കുന്ന
ൟ യെശു ക്രിസ്തു തന്നെ ആകുന്നു എന്നും തുറന്നു കാട്ടി ദൃഷ്ടാ
ന്തപ്പെടുത്തി * അവരിൽ ചിലരും ഭക്തിയുള്ള ഗ്രെക്കന്മാരിൽ ൪
ബഹു പുരുഷാരവും പ്രധാന സ്ത്രീകളിൽ അനല്പം ജനവും വി
ശ്വസിച്ചു പൌലുസിനൊടും ശീലാസിനൊടും കൂടി ചെൎന്നുകൊ
ണ്ടിരുന്നു * എന്നാറെ വിശ്വസിക്കാത്ത യെഹൂദന്മാർ അസൂ ൫
യപ്പെട്ടു എററം വഷളന്മാരിൽ ചില ദുഷ്ട മനുഷ്യരെ കൂട്ടിക്കൊ
ണ്ടു കൂട്ടം കൂടി നഗരം കലഹിച്ചു യാസൊന്റെ വീടു അതിക്രമിച്ചു
അവരെ ജനത്തിന്റെ മുമ്പാക കൊണ്ടുവരുവാൻ അന്വെഷി
ച്ചു * എന്നാറെ അവരെ കാണായ്കകൊണ്ടു അവർ യാസൊ ൬
നെയും ചില സഹൊദരന്മാരെയും നഗരത്തിലെ പ്രമാണി
കളുടെ അടുക്കൽ വലിച്ചു കൊണ്ടുപൊയി ലൊകത്തെ കലഹ
പ്പെടുത്തിയിരിക്കുന്ന ഇവർ ഇവിടെക്കും വന്നിരിക്കുന്നു *
യാസൊൻ ഇവരെ കൈക്കൊണ്ടു അത്രയുമല്ല ഇവർ എല്ലാവ ൭
രും യെശു എന്നു മറെറാരു രാജാവ ഉണ്ടെന്നു പറഞ്ഞു കൈ
സറിന്റെ കല്പിതങ്ങൾക്ക വിരൊധമായി ചെയ്യുന്നു എന്നു
നിലവിളിച്ചു * ൟ കാൎയ്യങ്ങളെ കെട്ടു ജനങ്ങളെയും നഗര ൮
ത്തിലെ പ്രമാണികളെയും അവർ ചഞ്ചലപ്പെടുത്തി * പി ൯
ന്നെ അവർ യാസൊനൊടും മററവരൊടും ജാമ്യം വാങ്ങീട്ടു അ
വരെ വിട്ടയച്ചു *

പിന്നെ സഹൊദരന്മാർ ഉടനെ രാത്രിയിൽ പൌലുസിനെ ൧൦
യും ശീലാസിനെയും അവിടെനിന്നു ബെറൊയായിലെക്ക
അയച്ചു അവർ അവിടെ വന്നാറെ യെഹൂദന്മാരുടെ സഭയി
ലെക്ക പൊയി * ഇവർ തെസ്സലൊനിക്കയിലുള്ളവരെക്കാളും ൧൧
എററവും സജ്ജനങ്ങളായിരുന്നു ൟ കാൎയ്യങ്ങൾ ഇപ്രകാരം
തന്നെയൊ എന്നു ദിനം പ്രതി വെദവാക്യങ്ങളെ ശൊധന

ചെയ്തുകൊണ്ട എറ്റവും മനഃപൂൎവ്വത്തൊടെ വചനം കൈക്കൊ
൰൨ ണ്ടു * ഇതുകൊണ്ട അവരിൽ പലരും ബഹുമാനമുള്ള ഗ്രെക്ക
സ്ത്രീകളിലും പുരുഷന്മാരിലും അനല്പം ജനവും വിശ്വസിച്ചു *
൰൩ പിന്നെ ബെറൊയായിലും ദൈവത്തിന്റെ വചനം പൌലു
സിനാൽ പ്രസംഗിക്കപ്പെട്ടു എന്ന തെസ്സലൊനിക്കയിലുള്ള
യെഹൂദന്മാർ അറിഞ്ഞപ്പൊൾ അവർ അവിടെയും വന്ന ജ
൰൪ നങ്ങളെ കലഹിച്ചു * അപ്പൊൾ ഉടനെ സഹൊദരന്മാർ പൌ
ലുസിനെ സമുദ്രത്തിൻ വഴിയായി പൊകുവാൻ എന്ന പൊ
ലെ അയച്ചു എന്നാൽ ശീലാസും തീമൊഥെയുസും അവിടെ
൰൫ തന്നെ പാൎത്തു * വിശെഷിച്ച പൌലുസിനെ കൂട്ടികൊണ്ടു
പൊയവർ അവനെ അതെനയൊളം കൊണ്ടുവന്ന പിന്നെ
അതിവെഗത്തിൽ അവന്റെ അടുക്കൽ വരെണമെന്ന ശീ
ലാസിന്നും തീമൊഥെയുസിന്നും കല്പന വാങ്ങിക്കൊണ്ട അ
വർ പുറപ്പെട്ടുപൊയി *
൰൬ പിന്നെ പൌലുസ അതെനയിൽ അവൎക്കായിട്ട കാത്തിരി
ക്കുമ്പൊൾ നഗരം വിഗ്രഹങ്ങളാൽ നിറഞ്ഞത കണ്ടാറെ അ
൰൭ വന്റെ ആത്മാവ അവന്റെ ഉള്ളിൽ ചഞ്ചലപ്പെട്ടു * അ
തുകൊണ്ട അവൻ സഭയിൽ യെഹൂദന്മാരൊടും ഭക്തിയുള്ളവ
രൊടും ചന്തസ്ഥലത്തിൽ ദിനംപ്രതി വന്നുകൂടിയവരൊടും വാ
൰൮ ദിച്ചു * അപ്പൊൾ എപികൂറിയന്മാരും സ്തൊയിക്കന്മാരുമാ
യുള്ള ജ്ഞാനികളിൽ ചിലർ അവനൊട എതിൎത്തു ചിലർ ഈ
ജല്പാകൻ എന്ത പറവാൻ ഭാവിക്കുന്നു എന്ന പറഞ്ഞു അ
വൻ യെശുവിനെയും ജീവിച്ചെഴുനില്പിനെയും അവരൊട
പ്രസംഗിച്ചതുകൊണ്ട ചിലർ അവൻ അന്യദെവന്മാരെ അ
൰൯ റിയിക്കുന്നവനായി കാണപ്പെടുന്നു എന്നും പറഞ്ഞു * പി
ന്നെ അവർ അവനെ കൂട്ടി അറിയൊപ്പഗുസിലെക്ക കൊണ്ടു
പൊയി നിന്നാൽ ചൊല്ലപ്പെടുന്ന ഈ പുത്തൻ ഉപദെശം
൨൰ ഇന്നതെന്ന ഞങ്ങൾക്ക അറിയാമൊ * നീ ചില അപൂൎവ്വ കാ
ൎയ്യങ്ങളെ ഞങ്ങളുടെ ചെവികളിൽ കെൾപ്പിക്കുന്നുവല്ലൊ അതു
കൊണ്ട ഈ കാൎയ്യങ്ങൾ ഇന്നതെന്ന അറിവാൻ ഞങ്ങൾക്ക
൨൰൧ മനസ്സുണ്ട എന്ന പറഞ്ഞു * (എന്തെന്നാൽ അതെനയന്മാർ
എല്ലാവരും അവിടെ പാൎത്തിട്ടുള്ള പരദെശികളും വല്ല പുതിയ
കാൎയ്യവും പറകയൊ കെൾക്കയൊ ചെയ്യുന്നതിൽ അല്ലാതെ മ
൨൰൨ റ്റൊന്നിലും കാലം പൊക്കിയിരുന്നില്ല *) അപ്പൊൾ പൌലു
സ അറിയൊപ്പഗുസിന്റെ നടുവിൽ നിന്ന പറഞ്ഞു ഹെ അ
തെനയ മനുഷ്യരെ നിങ്ങൾ എല്ലാപ്രകാരത്തിലും എറ്റവും
൨൰൩ ദെവതാഭക്തിയുള്ളവരാകുന്നു എന്ന ഞാൻ കാണുന്നു * എ
ന്തുകൊണ്ടെന്നാൽ ഞാൻ നടന്നു വന്ന നിങ്ങളുടെ ആരാധ
നങ്ങളെ സൂക്ഷിച്ചു നൊക്കിയപ്പൊൾ അറിയപ്പെടാത്ത ദൈ

വത്തിന്ന എന്ന മെലെഴുത്തുള്ള ഒരു പീഠവും ഞാൻ കണ്ടു അതു
കൊണ്ട നിങ്ങൾ അറിയാതെ വന്ദിക്കുന്നത ആരെയൊ അവ
നെ ഞാൻ നിങ്ങളൊട അറിയിക്കുന്നു * ലൊകവും അതിലുള്ള ൨൪
സകല വസ്തുക്കളും ഉണ്ടാക്കിയ ദൈവം താൻ തന്നെ ആകാശ
ത്തിന്റെയും ഭൂമിയുടെയും കൎത്താവാകകൊണ്ട കൈകൾ കൊ
ണ്ടു തീൎക്കപ്പെട്ട ആലയങ്ങളിൽ വസിക്കുന്നതുമില്ല * അവൻ ൨൫
എല്ലാവൎക്കും ജീവനും ശ്വാസവും സകലവും നല്കുന്നവനാക
കൊണ്ട തനിക്ക വല്ലതും ആവശ്യമായുള്ള പ്രകാരം മനുഷ്യരു
ടെ കൈകൾ കൊണ്ട സെവിക്കപ്പെടുന്നതുമില്ല * അത്രയുമ ൨൬
ല്ല ഭൂതലത്തിൽ എല്ലാടവും കുടിയിരിപ്പാനായിട്ട അവൻ ഒരു
രക്തത്തിൽനിന്ന മനുഷ്യരുടെ സകല ജാതികളെയും ഉണ്ടാക്കി
കൎത്താവ നമ്മിൽ ഒരുത്തനിൽനിന്നും ദൂരമായിരിക്കുന്നില്ല എ
ങ്കിലും തന്നെ അവർ തപ്പിനൊക്കി കണ്ടെത്തുമാറാകുമൊ എന്ന
വെച്ച തന്നെ അന്വെഷിക്കെണ്ടുന്നതിന്ന * മുമ്പെ നിയമി ൨൭
ക്കപ്പെട്ട കാലങ്ങളെയും അവരുടെ കുടിയിരിപ്പിന്റെ അതിരു
കളെയും നിശ്ചയിച്ചു * നാം ജീവിക്കയും ചരിക്കയും ഇരിക്ക ൨൮
യും ചെയ്യുന്നത അവനിൽ അല്ലൊ ആകുന്നത അപ്രകാരം നി
ങ്ങളുടെ കവികളിൽ ചിലർ നാം അവന്റെ സന്തതി തന്നെ
ആകുന്നുവല്ലൊ എന്ന പറഞ്ഞിരിക്കുന്നു * ആകയാൽ നാം ൨൯
ദൈവത്തിന്റെ സന്തതിയാകകൊണ്ട ദൈവത്വം മനുഷ്യ
ന്റെ ശില്പവെലയാലും കൌശലത്താലും കൊത്തിയുണ്ടാക്ക
പ്പെട്ട പൊന്നിനൊട എങ്കിലും വെള്ളിയൊട എങ്കിലും കല്ലിനൊ
ട എങ്കിലും സമമാകുന്നു എന്ന നമുക്ക നിരൂപിക്കെണ്ടുന്നതല്ല*
ഈ അറിയായ്മയുടെ കാലങ്ങളെ ദൈവം കാണാതെയിരുന്നു ൩൦
പൊലെ എങ്കിലും ഇപ്പൊൾ അനുതാപപ്പെടെണമെന്ന എല്ലാ
വിടത്തിലുമുള്ള സകല മനുഷ്യരൊടും കല്പിക്കുന്നു * അതഎ ൩൧
ന്തുകൊണ്ടെന്നാൽ അവൻ താൻ നിയമിച്ചിട്ടുള്ള പുരുഷനെ
കൊണ്ട ലൊകത്തെ നീതിയൊടെ വിധിപ്പിപ്പാനുള്ള ഒരു ദി
വസം നിശ്ചയിച്ചു അവൻ അവനെ മരിച്ചവരിൽനിന്ന ഉ
യിൎപ്പിച്ചതിനാൽ ഇതിന്റെ നിശ്ചയം എല്ലാവൎക്കും കൊടുത്തി
രിക്കുന്നു * എന്നാറെ അവർ മരിച്ചവരുടെ ഉയിൎപ്പിനെ കുറി ൩൨
ച്ചു കെട്ടപ്പൊൾ ചിലർ പരിഹസിച്ചു മറ്റു ചിലരൊ ഞങ്ങൾ
പിന്നെയും ഇതിനെ കുറിച്ച നിന്നിൽനിന്ന കെൾക്കുമെന്ന
പറഞ്ഞു * പിന്നെ ഇങ്ങിനെ പൌലുസ അവരുടെ ഇടയിൽ ൩൩
നിന്ന പുറപ്പെട്ടു പൊയി * എങ്കിലും ചില മനുഷ്യർ അവ ൩൪
നൊടു കൂട ചെൎന്ന വിശ്വസിച്ചു അവരിൽ അറിയൊപ്പഗായ
ക്കാരനായ ദിയൊനിസിയുസും ദമറിസ എന്ന പെരുള്ളൊരു
സ്ത്രീയും അവരൊടു കൂട മറ്റു ചിലരും ഉണ്ടായിരുന്നു *

## ൧൮. അദ്ധ്യായം.

൧ പൌലുസ തന്റെ കൈകൾ കൊണ്ട വെല ചെയ്കയും കൊറിന്തുവിൽ പ്രസംഗിക്കയും ചെയ്യുന്നത. —൯ അവൻ ഒരു സ്വപ്നത്തിൽ ധൈൎയ്യപ്പെടുന്നത. —൧൨ അവൻ നാടുവാഴിയുടെ മുമ്പാക അപവാദപ്പെട്ടാറെയും വിട്ടയക്കപ്പെടുന്നത. —൨൪ അപ്പൊലൊസിന്റെ വസ്തുത.

ഇവ കഴിഞ്ഞ ശെഷം പൌലുസ അഥെനെയിൽനിന്ന പു
൨ റപ്പെട്ട കൊറിന്തുവിലെക്ക വന്നു * (ക്ലൌദിയുസ എന്നവൻ
യെഹൂദന്മാരൊടെല്ലാവരൊടും റൊമായിൽനിന്ന പൊകുവാൻ
കല്പിച്ചതുകൊണ്ട) ഇത്താലിയായിൽനിന്ന കുറയ മുമ്പെ വന്ന
വനായി പൊന്തിയുസിൽ ജനിച്ചവനായി ആകിലാ എന്ന
പെരുള്ള ഒരു യെഹൂദനെയും അവന്റെ ഭാൎയ്യയായ പ്രിസ്കി
൩ ല്ലായെയും കണ്ട അവരുടെ അടുക്കൽ ചെന്നു * താൻ അവ
ൎക്ക സമമുള്ള പണിക്കാരനാകകൊണ്ട അവൻ അവരൊടു കൂട
പാൎത്ത വെല ചെയ്തു എന്തെന്നാൽ അവർ കൂടാരമുണ്ടാക്കുന്ന
൪ പണിക്കാരായിരുന്നു * പിന്നെ അവൻ ശാബത ദിവസം
തൊറും സഭയിൽ വിവാദിച്ച യെഹൂദന്മാരെയും ഗ്രെക്കന്മാരെ
൫ യും അനുസരിപ്പിച്ചു * പിന്നെ ശീലാസും തീമൊഥെസും മ
ക്കെദൊനിയായിൽനിന്ന വന്നപ്പൊൾ പൌലുസ ആത്മാ
വിൽ ഞെരുക്കപ്പെട്ട യെശു എന്നവൻ ക്രിസ്തു തന്നെ ആകുന്നു
൬ എന്ന യെഹൂദന്മാൎക്ക സാക്ഷിപ്പെടുത്തി * എന്നാറെ അവർ
പ്രതിയായി നിന്ന ദൈവദൂഷണം പറഞ്ഞപ്പൊൾ അവൻ
തന്റെ വസ്ത്രങ്ങളെ കൊടഞ്ഞ അവരൊട നിങ്ങളുടെ രക്തം
നിങ്ങളുടെ തലകളിന്മെൽ തന്നെ ഇരിക്കട്ടെ ഞാൻ ശുദ്ധമാകു
ന്നു ഇന്നു മുതൽ ഞാൻ പുറജാതികളുടെ അടുക്കൽ പൊകും എ
൭ ന്ന പറഞ്ഞു * അനന്തരം അവൻ അവിടെനിന്ന പുറപ്പെട്ട
ദൈവത്തിൽ ഭക്തിയുള്ള യുസ്തുസ എന്ന നാമമുള്ള ഒരുത്തന്റെ
വീട്ടിലെക്ക വന്നു അവന്റെ വീട സഭയൊട ചെൎന്നതായിരു
൮ ന്നു * പിന്നെ സഭയിലെ പ്രമാണിയായ ക്രിസ്പൊസ ത
ന്റെ കുഡുംബത്തൊടെല്ലാററിനൊടും കൂട കൎത്താവിൽ വിശ്വ
സിച്ചു കൊറിന്തിയക്കാരിൽ പലരും കെട്ടിട്ട വിശ്വസിച്ചു ബ
൯ പ്തിസ്മപ്പെടുകയും ചെയ്തു * അപ്പൊൾ രാത്രിയിൽ കൎത്താവ
ഒരു ദൎശനത്താൽ പൌലുസിനൊട ൧൦. നഗരത്തിൽ ഇനിക്ക
വളര ജനം ഉണ്ടാകകൊണ്ട നീ ഭയപ്പെടാതെ പറക മിണ്ടാതെ
൧൦ ഇരിക്കയുമരുത * അത എന്തുകൊണ്ടെന്നാൽ ഞാൻ നിന്നൊ
ടു കൂട ഉണ്ട ഒരുത്തനും നിന്നെ ഉപദ്രവിപ്പാനായിട്ട നിന്നെ
൧൧ കയ്യെററംചെയ്കയില്ല എന്ന പറഞ്ഞു * പിന്നെ അവൻ ഒരു

സംവത്സരവും ആറു മാസവും അവിടെ കൎത്താവിന്റെ വച
നം അവരുടെ ഇടയിൽ പഠിപ്പിച്ചുകൊണ്ട പാൎത്തു *
ഗല്ലിയൊൻ എന്നവൻ അഖായയിൽ നാടുവാഴിയായിരിക്കു ൧൨
മ്പൊൾ യെഹൂദന്മാർ എകമനസ്സൊടെ പൌലുസിന്റെ നെ
രെ മത്സരിച്ച അവനെ ന്യായാസനത്തിന മുമ്പാക കൊണ്ടുവ
ന്ന* ഇവൻ വെദപ്രമാണത്തിന്ന വിരൊധമായി ദൈവത്തെ ൧൩
സെവിപ്പാൻ മനുഷ്യരെ അനുസരിപ്പിക്കുന്നു എന്ന പറഞ്ഞു *
എന്നാറെ പൌലുസ തന്റെ വായെ തുറപ്പാൻ ഭാവിക്കുമ്പൊൾ ൧൪
ഗല്ലിയൊൻ യെഹൂദന്മാരൊട ഇത ഒരു അന്ന്യായമൊ വല്ലാ
തെയുള്ള വഷളത്വമൊ ആയിരുന്നു എങ്കിൽ ഹെ യെഹൂദന്മാ
രെ ഞാൻ നിങ്ങളെ സഹിപ്പാൻ ന്യായമുണ്ട * ഇത വചന ൧൫
ത്തെയും നാമങ്ങളെയും നിങ്ങൾക്കുള്ള ന്യായപ്രമാണത്തെ
യും കുറിച്ചുള്ള ഒരു തൎക്കമത്രെ ആകുന്നു എങ്കിൽ അതിന നി
ങ്ങൾ തന്നെ നൊക്കുവിൻ എന്തുകൊണ്ടെന്നാൽ ഞാൻ ഈ
കാൎയ്യങ്ങൾക്ക ന്യായാധിപതിയായിരിപ്പാൻ എനിക്ക മനസ്സി
ല്ല എന്ന പറഞ്ഞു * അവൻ അവരെ ന്യായാസനത്തിൽനി ൧൬
ന്ന ആട്ടിക്കളഞ്ഞു * അപ്പൊൾ ഗ്രെക്കന്മാരെല്ലാവരും സഭയി ൧൭
ലെ വലിയ പ്രമാണിയായ സൊസ്ഥെനിസിനെ പിടിച്ച
ന്യായാസനത്തിന്ന മുമ്പാകെ അടിച്ചു ഈ കാൎയ്യങ്ങളിൽ ഒന്നും
ഗല്ലിയൊൻ വിചാരിച്ചതുമില്ല *
പൌലുസ പിന്നെയും വളരെ ദിവസങ്ങൾ അവിടെ പാ ൧൮
ൎത്തതിന്റെ ശെഷം സഹൊദരന്മാരൊട യാത്ര ബൊധിപ്പിച്ച
തനിക്ക ഒരു നെൎച്ചയുണ്ടായിരുന്നതുകൊണ്ട കെങ്ക്രിയായിൽ ത
ന്റെ തല ക്ഷൌരം ചെയ്യിട്ട അവിടെനിന്ന സുറിയായിലെ
ക്ക കപ്പൽ കയറി പൊയി പ്രിസ്കില്ലായും ആകിലായും അവ
നൊടു കൂടി പൊയി * അവൻ എഫെസുസിലെക്ക എത്തിയ ൧൯
പ്പൊൾ അവരെ അവിടെ വിട്ടു പിന്നെ അവൻ തന്നെ സ
ഭയിലെക്ക ചെന്ന യെഹൂദന്മാരൊട വ്യവഹരിച്ചു * പിന്നെ ൨൦
അവൻ വളരെ കാലം തങ്ങളൊടു കൂട പാൎക്കെണമെന്ന അ
വർ അപെക്ഷിച്ചപ്പൊൾ അവൻ അനുസരിക്കാതെ * ഞാൻ ൨൧
ഈ വരുന്ന പെരുനാളിനെ വല്ല പ്രകാരത്തിലും യെറുശലെ
മിൽ കഴിക്കെണ്ടുന്നതാകുന്നു എന്നാൽ ദൈവത്തിന്ന ഇഷ്ടമു
ണ്ടായാൽ ഞാൻ പിന്നെയും നിങ്ങളുടെ അടുക്കൽ തിരിച്ചു വ
രും എന്ന പറഞ്ഞ അവരൊട യാത്ര പറഞ്ഞു അവൻ എഫെ
സുസിൽനിന്ന കപ്പൽ കയറി പൊയി * പിന്നെ അവൻ ൨൨
കൈസറിയായിൽ കരക്കിറങ്ങി പിന്നെ ചെന്ന സഭയെ വ
ന്ദനം ചെയ്തു അന്തിയൊഖിയായിലെക്ക പൊയി * അവി ൨൩
ടെയും കുറഞ്ഞൊരു കാലം കഴിച്ചതിന്റെ ശെഷം അവൻ പു
റപ്പെട്ടു ക്രമെണ ഗലാത്തിയാ ദെശത്തിൽ കൂടിയും പ്രിഗിയാ

യിൽ കൂടിയും ശിഷ്യന്മാരെ എല്ലാവരെയും സ്ഥിരപ്പെടുത്തികൊ
ണ്ട ചുററി സഞ്ചരിച്ചു *
൨൪ അന്ന ആലക്സന്ത്രിയായിൽ ജനിച്ചവനായി വാഗ്വൈഭവ
മുള്ള മനുഷ്യനായി വെദവാക്യങ്ങളിൽ ശക്തനായി അപ്പൊ
ലൊസ എന്ന നാമമുള്ള ഒരു യെഹൂദൻ എഫെസുസിലെക്ക
൨൫ വന്നു * ഇവൻ കൎത്താവിന്റെ വഴിയിൽ ഉപദെശിക്കപ്പെട്ട
വനായിരുന്നു അവൻ യൊഹന്നാന്റെ ബപ്തിസ്മ മാത്രം അ
റിഞ്ഞിട്ട ആത്മാവിൽ ശുഷ്കാന്തിയുള്ളവനാകകൊണ്ട കൎത്താവി
നെ കുറിച്ചുള്ള കാൎയ്യങ്ങളെ താല്പൎയ്യത്തൊടെ സംസാരിച്ച പഠി
൨൬ പ്പിച്ചു* അത്രയുമല്ല ഇവൻ സഭയിൽ ധൈൎയ്യത്തൊടെ പറ
ഞ്ഞു തുടങ്ങി എന്നാറെ അകില്ലായും പ്രിസ്കില്ലായും അവൻ
പറയുന്നതിനെ കെട്ടപ്പൊൾ അവർ അവനെ ചെൎത്തുകൊ
ണ്ട അവന ദൈവത്തിന്റെ വഴി എററവും സ്പഷ്ടമായി അറി
൨൭ യിച്ചു* പിന്നെ അവൻ അഖായായിലെക്ക കടപ്പാൻ ഇച്ശി
ച്ചിരിക്കുമ്പൊൾ ശിഷ്യന്മാർ അവനെ കൈക്കൊള്ളെണമെന്ന
സഹൊദരന്മാർ അവൎക്ക അപെക്ഷിച്ച എഴുതി അവൻ അവി
ടെ വന്നതിന്റെ ശെഷം കൃപയാൽ വിശ്വസിച്ചവൎക്ക എററ
൨൮ വും സഹായിച്ചു * എന്തുകൊണ്ടെന്നാൽ അവൻ പരസ്യമാ
യി യെഹൂദന്മാരൊട ബലമായി തൎക്കിച്ച യെശു എന്നവൻ ക്രി
സ്തു തന്നെ ആകുന്നു എന്ന വെദവാക്യങ്ങളാൽ കാണിച്ചുകൊ
ണ്ടിരുന്നു *

## ൧൯. അദ്ധ്യായം.

പൌലുസിന്റെ കൈകളാൽ പരിശുദ്ധാത്മാവ കൊടുക്ക
പ്പെടുന്നത.

അപ്പൊല്ലൊസ കൊറിന്തിലിരിക്കുമ്പൊൾ ഉണ്ടായത എ
ന്തെന്നാൽ പൌലുസ മെൽ ദെശങ്ങളിൽ കൂടി ചുററി സഞ്ച
രിച്ചിട്ട എഫെസുസിലെക്ക വന്നു (അവിടെ) ചില ശിഷ്യ
൨ ന്മാരെ കാണുകകൊണ്ട * അവരൊട നിങ്ങൾ വിശ്വസിച്ച
തിൽ പിന്നെ പരിശുദ്ധാത്മാവിനെ കൈക്കൊണ്ടിട്ടുണ്ടൊ എ
ന്ന പറഞ്ഞു എന്നാറെ അവർ അവനൊട ഒരു പരിശുദ്ധാ
ത്മാവുണ്ടൊ എന്ന ഞങ്ങൾ കെട്ടിട്ട കൂട ഇല്ല എന്ന പറഞ്ഞു *
൩ അപ്പൊൾ അവൻ അവരൊട പിന്നെ നിങ്ങൾ എതിലെക്ക
ബപ്തിസ്മപ്പെട്ടു എന്ന പറഞ്ഞു അവർ യൊഹന്നാന്റെ ബ
൪ പ്തിസ്മയിലെക്ക എന്ന പറഞ്ഞു * അപ്പൊൾ പൌലുസ യൊ
ഹന്നാൻ തന്റെ പിന്നാലെ വരുന്നവനായ ക്രിസ്തു യെശു
വിൽ വിശ്വസിക്കെണമെന്ന ജനങ്ങളൊട പറഞ്ഞ അനുതാ
പത്തിന്റെ ബപ്തിസ്മ കൊണ്ട ബപ്തിസ്മപ്പെടുത്തി നിശ്ചയം
൫ എന്ന പറഞ്ഞു * അവർ ഇത കെട്ടാറെ കൎത്താവായ യെശു

വിന്റെ നാമത്തിൽ ബപ്തിസ്മപ്പെട്ടു * പിന്നെ പൌലുസ ൬
അവരുടെ മെൽ കൈകളെ വെച്ചപ്പൊൾ പരിശുദ്ധാത്മാവ
അവരുടെ മെൽ വന്നു പിന്നെ അവർ (മറു)ഭാഷകളായി സം
സാരിച്ചു ദീർഘദശ്നനം പറഞ്ഞു * ആ മനുഷ്യരെല്ലാം എകദെ ൭
ശം പന്ത്രണ്ട പെരുണ്ടായിരുന്നു *
പിന്നെ അവൻ സഭയിലെക്ക ചെന്ന മൂന്ന മാസകാലം ൮
വിവാദിച്ചും ദൈവത്തിന്റെ രാജ്യത്തെ കുറിച്ചുള്ള കാൎയ്യങ്ങളെ
തെളിയിച്ചുംകൊണ്ട ധൈൎയ്യത്തൊടെ സംസാരിച്ചു * എന്നാ ൯
റെ ചിലർ കഠിനപ്പെട്ട വിശ്വസിക്കാതെ പുരുഷാരത്തിന്റെ
മുമ്പാകെ ഈ മാൎഗ്ഗം ദുഷിച്ചപ്പൊൾ അവൻ അവരെ വിട്ട
ശിഷ്യന്മാരെ വെറുതിരിച്ചു തിറന്നുസ എന്ന ഒരുത്തന്റെ പ
ള്ളിക്കൂടത്തിൽ ദിനം പ്രതിയും വിവാദിച്ചുകൊണ്ടിരുന്നു * ഇത ൧൦
രണ്ടു സംവത്സരക്കാലം ഉണ്ടായി അതുകൊണ്ട ആസിയാ
യിൽ കുടിയിരുന്ന യെഹൂദന്മാരും ഗ്രെക്കന്മാരും എല്ലാവരും ക
ൎത്താവായ യെശുവിന്റെ വചനം കെട്ടു * വിശെഷിച്ചും ദൈ ൧൧
വം പൌലുസിന്റെ കൈകൾ കൊണ്ട വിശെഷാൽ അതിശ
യങ്ങളെ ചെയ്യിച്ചു * എന്നതുകൊണ്ട അവന്റെ ശരീരത്തിൽ ൧൨
നിന്ന ഉറുമാലുകളും നടക്കെട്ടുശീലകളും രൊഗികളുടെ മെൽ കൊ
ണ്ടുവന്ന ഇടപ്പെട്ടു അപ്പൊൾ വ്യാധികൾ അവരെ വിട്ടുമാറി
ദുഷ്ടാത്മാക്കളും അവരിൽനിന്ന പുറപ്പെട്ടു * അപ്പൊൾ ദെശ ൧൩
ദെശാന്തരികളായി സഞ്ചരിച്ചു മന്ത്രവാദികളായ യെഹൂദന്മാ
രിൽ ചിലർ ദുഷ്ടാത്മാക്കൾ ബാധിച്ചവരുടെ മെൽ കൎത്താവാ
യ യെശുവിന്റെ നാമം ചൊല്ലി പൌലുസ പ്രസംഗിക്കുന്ന
യെശുവിനെ കൊണ്ട ഞങ്ങൾ നിങ്ങളെ ആണയിടുന്നു എന്ന
പറഞ്ഞു തുടങ്ങി * പ്രധാനാചാൎയ്യനായ സ്കെവാ എന്ന ഒരു ൧൪
യെഹൂദന്റെ എഴ പുത്രന്മാർ ഇത ചെയ്തു * എന്നാറെ ദുഷ്ടാ ൧൫
ത്മാവ ഉത്തരമായിട്ട യെശുവിനെ ഞാൻ അറിയുന്നു പൌലു
സിനെയും അറിയുന്നു എന്നാൽ നിങ്ങൾ ആരാകുന്നു എന്ന
പറഞ്ഞു * അനന്തരം ദുഷ്ടാത്മാവുണ്ടായിരുന്ന മനുഷ്യൻ ൧൬
അവരുടെ മെൽ ചാടി അവരെ കീഴടക്കി അവരെ ജയിച്ചു എ
ന്നതുകൊണ്ട അവർ നഗ്നന്മാരായും മുറിയെറ്റവരായും ആ വീ
ട്ടിൽനിന്ന ഓടിപ്പൊയി * ഇതും എഫെസുസിൽ കുടിയിരു ൧൭
ന്ന സകല യെഹൂദന്മാൎക്കും അപ്രകാരം തന്നെ ഗ്രെക്കന്മാ
ൎക്കും അറിയപ്പെട്ടു പിന്നെ അവൎക്ക എല്ലാവൎക്കും ഭയം പിടിച്ചു
അത്രയുമല്ല കൎത്താവായ യെശുവിന്റെ നാമം മഹത്വപ്പെട്ടു *
വിശെഷിച്ചും വിശ്വസിച്ചവരിൽ പലർ വന്ന അനുസരിച്ചു ൧൮
തങ്ങളുടെ ക്രിയകളെ പ്രസിദ്ധപ്പെടുത്തി * ക്ഷുദ്രകൎമ്മങ്ങളെ ൧൯
ചെയ്തവരിൽ പലരും തങ്ങളുടെ പുസ്തകങ്ങളെ കൊണ്ടുവന്നു
കൂട്ടി എല്ലാവരുടെയും മുമ്പാക ചുട്ടുകളഞ്ഞു അവയുടെ വില

കണക്ക കൂട്ടിയാറെ അമ്പതിനായിരം വെള്ളിക്കാശ എന്ന ക
൨൦ ണ്ടു * ഇത്ര ശക്തിയൊടെ കൎത്താവിന്റെ വചനം വളൎന്ന
പ്രബലപ്പെട്ടു *
൨൧ ൟ കാൎയ്യങ്ങൾ കഴിഞ്ഞതിന്റെ ശെഷം പൌലുസ മക്കെ
ദൊനിയായിൽ കൂടിയും അഖായായിൽ കൂടിയും കടന്ന യെറു
ശലമിലെക്ക പൊകെണമെന്ന ആത്മാവിൽ നിശ്ചയിച്ച
ഞാൻ അവിടെ ആയതിന്റെ ശെഷം ഇനിക്ക റൊമായെയും
൨൨ കാണെണ്ടുന്നതാകുന്ന എന്ന പറഞ്ഞു * പിന്നെ അവൻ
തനിക്ക ശുശ്രൂഷചെയ്യുവരിൽ തീമൊഥെയുസ എന്നും എറ
സ്തൂസഎന്നും രണ്ടു പെരെ മക്കെദൊനിയായിലെക്ക അയച്ച
൨൩ താൻ കുറയ കാലത്തെക്ക ആസിയായിൽ പാൎത്തു * അന
ന്തരം ആ കാലത്തിൽ ൟ മാൎഗ്ഗത്തെ കുറിച്ച ഉണ്ടായ കലഹം
൨൪ അല്പമല്ല * എന്തുകൊണ്ടെന്നാൽ ദെമെത്രിയുസ എന്ന നാമ
മുള്ളൊരു തട്ടാൻ അൎത്തെമിസെന്ന ദെവിക്ക വെള്ളികൊണ്ടുള്ള
ശ്രീകൊവിലുകളെ തീൎത്ത കൌശലപണിക്കാൎക്ക അല്പമല്ലാത
൨൫ ലാഭം വരുത്തി * അവൻ അവരെയും ഇപ്രകാരമുള്ള പണി
കൾക്ക ചെന്ന പണിക്കാരെയും കൂട വരുത്തി മനുഷ്യരെ നമു
ക്ക ൟ പണിയിൽനിന്ന നമ്മുടെ വൃത്തി ഉണ്ടാകുന്ന എന്ന
൨൬ നിങ്ങൾ അറിയുന്നുവല്ലൊ * മെലും കൈകളാൽ ഉണ്ടാക്ക
പ്പെട്ടവ ദെവന്മാരല്ല എന്ന ൟ പൌലുസ പറഞ്ഞ എഫെ
സുസിൽ മാത്രമല്ല മിക്കവാറും ആസിയായിൽ ഒക്കയും വളര
ജനങ്ങളെ അനുസരിപ്പിച്ച മറുപക്ഷമാക്കി എന്ന നിങ്ങൾ ക
൨൭ ണ്ടും കെട്ടുമിരിക്കുന്നുവല്ലൊ * അതുകൊണ്ട ൟ നമ്മുടെ കൌ
ശലപണി ഹീനമായി പൊകുന്നതിന അപകടമായിരിക്കുന്ന
ത മാത്രമല്ല മഹാ ദെവിയായ അൎത്തെമീസിന്റെ ക്ഷെത്രം നി
ന്ദിക്കപ്പെടുന്നതിന്നും ആസിയ ഒക്കയും ഭൂലൊകവും സെവി
ക്കുന്നവളുടെ മഹത്വം നശിച്ചുപൊകുന്നതിന്നും കൂട അപകട
൨൮ മുണ്ടായിരിക്കുന്ന എന്ന പറഞ്ഞു * അവർ ൟ വാക്കുകളെ
കെട്ടാറെ കൊപം കൊണ്ട നിറഞ്ഞവരായി എഫെസിയക്കാരു
ടെ അൎത്തെമീസ മഹത്വമുള്ളവളാകുന്ന എന്ന നിലവിളിച്ച
൨൯ പറഞ്ഞു * പിന്നെ നഗരം മുഴുവനും കലശൽ കൊണ്ട നിറ
ഞ്ഞു വിശെഷിച്ചും അവർ പൌലുസിന്റെ കൂടെ സഞ്ചാരി
കളായി മക്കെദൊനിയക്കാരായ ഗായുസിനെയും അറിസ്തൎക്കു
സിനെയും പിടിച്ചുകൊണ്ട എക മനസ്സൊടെ രംഗസ്ഥലത്തി
൩൦ ലെക്ക പാഞ്ഞു ചെന്നു * പിന്നെ ജനത്തിലെക്ക ചെല്ലുവാൻ
പൌലുസിന്ന മനസ്സായിരുന്നപ്പൊൾ ശിഷ്യന്മാർ അവനെ
൩൧ സമ്മതിച്ചില്ല * അത്രയുമല്ല രംഗസ്ഥലത്തിലെക്ക അവൻ ചെ
ല്ലരുതെ എന്ന അപെക്ഷിപ്പാൻ ആസിയായിലെ പ്രധാന
ന്മാരിൽ അവന്റെ സ്നെഹിതന്മാരായ ചിലരും അവന്റെ

അടുക്കൽ ആളയച്ചു* അതുകൊണ്ട ചിലർ അപ്രകാരവും ൩൨
ചിലർ ഇപ്രകാരവും നിലവിളിച്ചു എന്തുകൊണ്ടെന്നാൽ കൂട്ടം
അമാന്തപ്പെട്ടു അധികം ജനങ്ങൾ തങ്ങൾ എന്ത സംഗതിക്കാ
യിട്ടു വന്നുകൂടി എന്ന അറിഞ്ഞില്ല* പിന്നെ അവർ അലക്കു ൩൩
ന്തറിനെ യെഹൂദന്മാർ അവനെ മുമ്പൊട്ടു തള്ളിക്കൊണ്ട പുരു
ഷാരത്തിൽനിന്ന മുമ്പെ വലിച്ചു അപ്പൊൾ അലക്കുന്തർ കൈ
കൊണ്ട ആംഗികംകാട്ടി ജനങ്ങളൊട ഉത്തരം പറവാൻ മന
സ്സായിരുന്നു* എന്നാൽ അവൻ ഒരു യെഹൂദനാകുന്നു എ ൩൪
ന്ന അവർ അറിഞ്ഞപ്പൊൾ എല്ലാവരും എഫെസിയക്കാരുടെ
അർത്തെമീസ മഹത്വമുള്ളവളാകുന്നു എന്ന എകദെശം രണ്ടു
മണിനെരത്തെക്ക എക ശബ്ദത്തൊടെ നിലവിളിച്ചുകൊണ്ടി
രുന്നു* പിന്നെ നഗരസമ്പ്രതിക്കാരൻ ജനങ്ങളെ അമൎത്തി ൩൫
യതിന്റെ ശെഷം എഫെസിയ മനുഷ്യരെ എഫെസിയക്കാ
രുടെ നഗരം മഹാ ദെവിയായ അർത്തെമീസിന്റെയും വ്യാഴ
ത്തിൽനിന്ന വീണ ബിംബത്തിന്റെയും പരിചാരകമാകുന്നു
എന്ന അറിയാത്ത മനുഷ്യൻ ആരാകുന്നു* ആകയാൽ ഇവ ൩൬
മറുത്ത പറയപ്പെടാത്ത കാൎയ്യങ്ങളാകകൊണ്ട നിങ്ങൾ ഒന്നും
സാഹസത്തൊടെ ചെയ്യാതെ അമൎന്നിരിക്കുന്നത നിങ്ങൾക്ക
ആവശ്യമാകുന്നു* ക്ഷെത്ര കവൎച്ചക്കാരുമല്ല നിങ്ങളുടെ ദെ ൩൭
വിയെ ദൂഷിക്കുന്നവരുമല്ലാതെയുള്ള ൟ മനുഷ്യരെ നിങ്ങൾ
ഇവിടെ കൊണ്ടുവന്നിരിക്കുന്നുവല്ലൊ* അതുകൊണ്ട ദെമെ ൩൮
ത്രിയുസിന്നും അവനൊടു കൂടിയ പണിക്കാൎക്കും യാതൊരുത്ത
ന്റെയും നെരെ ഒരു കാൎയ്യം ഉണ്ടെങ്കിൽ വിധിസ്ഥലങ്ങളുണ്ട
കാൎയ്യക്കാരന്മാരും ഉണ്ട ഒരുത്തനെ ഒരുത്തൻ വ്യവഹാരത്തി
ന്ന വിളിക്കട്ടെ* എന്നാൽ നിങ്ങൾ മറ്റുള്ള സംഗതികളെ കുറി ൩൯
ച്ച വല്ലതും വിചാരിക്കുന്നു എങ്കിൽ അത ന്യായ സമൂഹത്തിൽ
തീൎക്കപ്പെടും* എന്തുകൊണ്ടെന്നാൽ നാം ഇന്നത്തെ കലശ ൪൦
ലിനെ കുറിച്ച വിസ്താരത്തിന്നായിട്ടു വിളിക്കപ്പെടുവാൻ അപ
കടത്തിലാകുന്നു ൟ പുരുഷാരം കൂടുന്നതിന ഒരു കാരണവുമി
ല്ലായ്കകൊണ്ട അതിനെ കുറിച്ച ഉത്തരം പറവാൻ നമുക്ക കഴി
യാതിരിക്കുന്നു എന്ന പറഞ്ഞു* ഇപ്രകാരം പറഞ്ഞതിന്റെ ൪൧
ശെഷം അവൻ ജനക്കൂട്ടം പറഞ്ഞയച്ചു*

## ൨൦. അദ്ധ്യായം.

൧ പൌലുസ മക്കെദൊനിയായിലെക്ക പൊകുന്നത.—൭ ത്രൊവാസിൽ അവൻ കൎത്താവിന്റെ അത്താഴം ആചരിച്ച പ്രസംഗിക്കുന്നത കിളിവാതിലിൽനിന്ന വീണ എവുത്തിക്കുസ എന്നവനെ ജീവിപ്പിക്കുന്നത.—൧൭ മിലെത്തൂസിൽ പൌലുസ കൂട്ടത്തെ മൂപ്പന്മാൎക്ക എല്പിക്കുന്നത.—൩൬ അവരൊട കൂടി പ്രാൎത്ഥിക്കുന്നത.

പിന്നെ കലശൽ അമൎന്നതിന്റെ ശെഷം പൌലൂസ ശിഷ്യ
ന്മാരെ തന്റെ അടുക്കൽ വിളിച്ച ആലിംഗനം ചെയ്തു മക്കെദൊ
൨ നിയായിലെക്ക പൊകുവാൻ പുറപ്പെട്ടു* അവൻ ആ പ്രദെശ
ങ്ങളിൽ സഞ്ചരിച്ച അവൎക്ക വളരെ വാക്ക കൊണ്ട ബുദ്ധി ചൊ
൩ ല്ലികഴിഞ്ഞ ഗ്രെക്കിൽ വന്നു* അവിടെയും മൂന്ന മാസം താ
മസിച്ചതിന്റെ ശെഷം സുറിയായിലെക്ക കപ്പൽ കയറി
പൊകുവാൻ ഭാവിക്കുമ്പൊൾ അവന്നായിട്ട യെഹൂദന്മാരാൽ
ഒരു പതിയിരിപ്പ ചെയ്യപ്പെട്ടതുകൊണ്ട അവൻ മക്കെദൊനി
൪ യായിൽ കൂടി തിരിച്ചു പൊരുവാൻ നിശ്ചയിച്ചു* അപ്പൊൾ
ബെറൊയക്കാരനായ സൊപ്പത്രൊസും തെസ്സലൊനിയക്കാ
രിൽ അറിസ്തൎക്കുസും സക്കന്തുസും ദെൎബ്ബായക്കാരനായ ഗായു
സും തീമൊഥെയുസും ആസിയക്കാരനായ തുക്കിക്കൊസും ത്രൊ
൫ ഫിമുസും ആസിയവരെ അവനൊടു കൂട പൊയി* ഇവർ മു
മ്പെ പൊയിട്ട ത്രൊവാസിൽ ഞങ്ങൾക്കായിട്ട പാൎത്തിരുന്നു*
൬ എന്നാലൊ പുളിപ്പില്ലാത്ത അപ്പങ്ങളുടെ ദിവസങ്ങൾ കഴിഞ്ഞ
ശെഷം ഞങ്ങൾ ഫിലിപ്പായിൽനിന്ന കപ്പൽ കയറി അഞ്ച
ദിവസത്തിൽ ത്രൊവാസിൽ അവരുടെ അടുക്കൽ വന്നു അ
൭ വിടെ ഞങ്ങൾ എഴ ദിവസം താമസിച്ചു* അന്ന ആഴ്ചവട്ട
ത്തിൽ ഒന്നാം ദിവസത്തിൽ ശിഷ്യന്മാർ അപ്പം മുറിപ്പാനായി
ട്ട വന്നുകൂടിയപ്പൊൾ പൌലൂസ പിറ്റെ ദിവസം പുറപ്പെട്ടു
വാൻ ഒരുങ്ങി അവരൊട പ്രസംഗിച്ചു അവൻ പാതിരാത്രിയൊ
൮ ളവും പ്രസംഗം നീട്ടി* അവർ കൂടിയിരുന്ന മാളിക മുറിയിൽ
൯ അനെകം വിളക്കുകളും ഉണ്ടായിരുന്നു* അപ്പൊൾ എവുത്തി
ക്കുസ എന്ന നാമമുള്ളൊരു ബാലൻ ഒരു കിളിവാതുക്കൽ ഇരു
ന്ന ഗാഢനിദ്ര പിടിച്ച പൌലൂസ വളരെ നെരം പ്രസംഗിച്ചു
കൊണ്ടിരിക്കുമ്പൊൾ അവൻ ഉറക്കം കൊണ്ട മയങ്ങി മൂന്നാ
മത്തെ തട്ടിൽനിന്ന താഴെ വീണ മരിച്ചവനായി എടുക്കപ്പെ
൰ ട്ടു* എന്നാറെ പൌലൂസ എറങ്ങി ചെന്ന അവന്റെ മെൽ
വീണ അവനെ ആലിംഗനം ചെയ്തു കൊണ്ട നിങ്ങൾ കലക്ക
പ്പെടരുത എന്തുകൊണ്ടെന്നാൽ അവന്റെ പ്രാണൻ അവ
൰൧ നിൽ ഉണ്ട എന്ന പറഞ്ഞു* പിന്നെ അവൻ മെലെ ചെന്ന
അപ്പം മുറിച്ച ഭക്ഷിച്ച വളരെ നെരം പുലരുവൊളത്തിന്ന സം
സാരിച്ചുകൊണ്ടിരുന്നു അപ്രകാരം അവൻ പുറപ്പെട്ടുപൊയി*
൰൨ പിന്നെ അവർ ആ ബാലനെ ജിവനൊട കൊണ്ടുവന്ന ആ
ശ്വാസപ്പെട്ടത അല്പവുമല്ല*
൰൩ പിന്നെ ഞങ്ങൾ മുമ്പെ കപ്പലിൽ പൊയി അസ്സുസിൽ
പൌലൂസിനെ കയറ്റികൊൾവാൻ വിചാരിച്ചുകൊണ്ട അവി
ടെ ഓടി എന്തുകൊണ്ടെന്നാൽ അവൻ കാൽനടയായി പൊകു
൰൪ വാൻ ഇച്ശിച്ചുകൊണ്ട ഇപ്രകാരം ചട്ടമാക്കിയിരുന്നു* പിന്നെ

അവൻ അസ്സുസിൽ ഞങ്ങളൊട ചെന്നപ്പൊൾ ഞങ്ങൾ അ
വനെ കയററി മിതുലെനെയിൽ വന്നു * പിന്നെ ഞങ്ങൾ ൧൫
അവിടെനിന്ന ഓടി പിറെറ ദിവസം ഖിയുസിന്റെ നെരെ
വന്ന പിറെറ ദിവസം സാമൊസിൽ എത്തി ത്രൊഗില്ലിയൊ
നിൽ പാൎത്തു പിറെറ ദിവസം മിലെതുസിൽ വന്നു * എന്തെ ൧൬
ന്നാൽ പൌലുസ തനിക്ക കഴിയുമെങ്കിൽ പെന്തെകൊസ്ത ദി
വസത്തിൽ യെറുശലമിൽ ഇരിക്കെണമെന്ന ബദ്ധപ്പെട്ടതു
കൊണ്ട അവൻ ആസിയായിൽ കാലം പൊക്കുവാൻ തനിക്ക
സംഗതി വരാതെ ഇരിപ്പാനായിട്ട എഫെസുസിനെ കടന്ന
ഓടുവാൻ നിശ്ചയിച്ചിരുന്നു * പിന്നെ അവൻ മെലെതു ൧൭
സിൽനിന്ന എഫെസ്സുസിലെക്ക ആളയച്ച സഭയിലെ മൂപ്പ
ന്മാരെ വരുത്തി * അവർ അവന്റെ അടുക്കൽ വന്നപ്പൊൾ ൧൮
അവൻ അവരൊട പറഞ്ഞു ഞാൻ ആസിയായിലെക്ക വന്ന
ഒന്നാം ദിവസം മുതൽ എല്ലാ സമയങ്ങളിലും ഞാൻ എങ്ങിനെ
നിങ്ങളൊട കൂട പാൎത്ത * സകല മനൊവിനയത്തൊടും ബ ൧൯
ഹു കണ്ണുനീരുകളൊടും യെഹൂദന്മാരുടെ പതിയിരിപ്പുകളാൽ ഇ
നിക്കുണ്ടായ പരിക്ഷകളൊടും കൂടെ കൎത്താവിനെ സെവിച്ചു
കൊണ്ട ഇരുന്നു എന്നും * പ്രയൊജനമായിട്ടുള്ളതൊന്നും മറ ൨൦
ച്ചുവെക്കാതെ ഞാൻ നിങ്ങൾക്ക പരസ്യമായും വീടുകൾ തൊറും
എതുപ്രകാരം പ്രസംഗിച്ച നിങ്ങളെ പഠിപ്പിച്ച * യെഹൂദന്മാ ൨൧
ൎക്കും അപ്രകാരം ഗ്രെക്കന്മാൎക്കും ദൈവത്തിലെക്ക അനുതാപ
വും നമ്മുടെ കൎത്താവാകുന്ന യെശു ക്രിസ്തുവിലെക്ക വിശ്വാസ
വും സാക്ഷിപ്പെടുത്തികൊണ്ട ഇരുന്നു എന്നും നിങ്ങൾ അറി
യുന്നുവല്ലൊ * വിശെഷിച്ചും ഇപ്പൊൾ കണ്ടാലും ഞാൻ ആ ൨൨
ത്മാവിൽ കെട്ടപ്പെട്ടവനായി യെറുശലമിലെക്ക * കെട്ടുകളും ൨൩
ഉപദ്രവങ്ങളും എന്നെ കാത്തിരിക്കുന്നു എന്ന പരിശുദ്ധാത്മാവ
നഗരങ്ങൾ തൊറും സാക്ഷിപ്പെടുത്തുന്നു എന്നുള്ളതല്ലാതെ അ
വിടെ ഇനിക്ക സംഭവിപ്പാനുള്ള കാൎയ്യങ്ങളെ അറിയാതെ പൊ
കുന്നു * എങ്കിലും ഞാൻ ൟ കാൎയ്യങ്ങളിൽ ഒന്നും കണക്ക നൊ ൨൪
ക്കുന്നില്ല സന്തൊഷത്തൊടെ എന്റെ ഓട്ടവും ദൈവത്തിന്റെ
കൃപയുടെ എവൻഗെലിയൊനെ സാക്ഷിപ്പെടുത്തുവാനായി
ട്ട ഞാൻ കൎത്താവായ യെശുവിൽനിന്ന കൈക്കൊണ്ടിരിക്കുന്ന
ശുശ്രൂഷയും തികക്കെണ്ടുന്നതിന്ന എന്റെ ജീവനും ഇനിക്ക
വിലയുള്ളതായി വിചാരിക്കുന്നതുമില്ല * ഇപ്പൊൾ കണ്ടാലും ൨൫
യാതൊരുത്തരുടെ ഇടയിൽ ഞാൻ സഞ്ചരിച്ച ദൈവത്തി
ന്റെ രാജ്യം പ്രസംഗിച്ചുവൊ ആയവരായ നിങ്ങളെല്ലാവരും
ഇനിമെൽ എന്റെ മുഖം കാണുകയില്ല എന്ന ഞാൻ അറിയു
ന്നു * അതുകൊണ്ട ഞാൻ ദൈവത്തിന്റെ സകല ആലൊ ൨൬
ചനയും നിങ്ങളൊട അറിയിപ്പാനായിട്ട ഉപെക്ഷ ചെയ്യിട്ടി

൨൭ ല്ലായ്കകൊണ്ട * എല്ലാവരുടെയും രക്തത്തിൽനിന്ന ഞാൻ ശു
ദ്ധമാകുന്നു എന്ന ഇന്നത്തെ ദിവസത്തിൽ ഞാൻ നിങ്ങളൊ
൨൮ ട സാക്ഷിയായി അറിയിക്കുന്നു * അതുകൊണ്ട നിങ്ങൾ നി
ങ്ങളെതന്നെയും ദൈവം തന്റെ സ്വന്ത രക്തം കൊണ്ട സമ്പാ
ദിച്ചിരിക്കുന്ന തന്റെ സഭയെ മെയ്പാനായിട്ട പരിശുദ്ധാത്മാ
വ എതിൻ മെൽ നിങ്ങളെ മെൽവിചാരക്കാരാക്കിവെച്ചിരിക്കു
ന്നുവൊ ആ ആട്ടുക്കൂട്ടത്തെ എല്ലാററിനെയും സൂക്ഷിച്ചുകൊൾ
൨൯ വിൻ * എന്തുകൊണ്ടെന്നാൽ ഞാൻ പൊയതിന്റെ ശെഷം
ആട്ടുക്കൂട്ടത്തൊട കനിവുണ്ടാകാത്ത ബുഭുക്ഷയുള്ള ചെന്നായ്ക്കൾ
നിങ്ങളുടെ ഇടയിൽ പ്രവെശിക്കുമെന്ന ഞാൻ അറിയുന്നു *
൩൦ അത്രയുമല്ല നിങ്ങളിൽനിന്നും മനുഷ്യർ എഴുനീററ തങ്ങളുടെ
പിന്നാലെ ശിഷ്യന്മാരെ വലിച്ചുകൊള്ളെണ്ടുന്നതിന വിപരീ
൩൧ തങ്ങളെ സംസാരിക്കുന്നവരാകും അതുകൊണ്ട നിങ്ങൾ ഉണ
ൎന്നുകൊണ്ട ഞാൻ മൂന്ന സംവത്സരകാലമായി രാവും പകലും ഒ
രൊരുത്തന്ന തണ്ണുനീരുകളൊട്ട കൂടെ ബുദ്ധിചൊല്ലുവാൻ ഉ
൩൨ പെക്ഷ വെച്ചിട്ടില്ല എന്ന ഓൎത്തുകൊൾവിൻ * ഇപ്പൊഴും സ
ഹൊദരന്മാരെ ദൈവത്തിലും നിങ്ങളെ സ്ഥിരപ്പെടുത്തുവാനും
ശുദ്ധമാക്കപ്പെട്ടവരുടെ എല്ലാവരുടെയും ഇടയിൽ നിങ്ങൾക്ക
അവകാശം തരുവാനും ശക്തിയുള്ള അവന്റെ കൃപയുടെ വച
൩൩ നത്തിലും ഞാൻ നിങ്ങളെ ഭരമെല്പിക്കുന്നു * ഞാൻ ഒരുത്ത
ന്റെയും വെള്ളിയെങ്കിലും പൊന്നെങ്കിലും വസ്ത്രമെങ്കിലും മൊ
൩൪ ഹിച്ചിട്ടില്ല * ഇനിക്കുള്ള ആവശ്യങ്ങൾക്കും എന്നൊട്ട കൂടിയിരു
ന്നവൎക്കും ൟ കൈകൾ ശുശ്രൂഷ ചെയ്തു എന്ന നിങ്ങൾ തന്നെ
൩൫ അറിയുന്നു * നിങ്ങൾ ഇപ്രകാരം വെലചെയ്തു ബലഹീന
ന്മാൎക്ക സഹായിക്കയും വാങ്ങുന്നതിനെക്കാൾ കൊടുക്കുന്നത
എററവും ഭാഗ്യമെന്ന പറഞ്ഞിട്ടുള്ള കൎത്താവായ യെശുവിന്റെ
വചനങ്ങളെ ഓൎത്തുകൊൾകയും ചെയ്യെണ്ടുന്നതാകുന്നു എന്ന
ഞാൻ സകലവും നിങ്ങൾക്ക കാണിച്ചു *
൩൬ പിന്നെ ഇപ്രകാരം പറഞ്ഞതിന്റെ ശെഷം അവൻ മുട്ടുകു
൩൭ ത്തി അവരൊട എല്ലാവരൊടും കൂട പ്രാൎത്ഥിച്ചു * എന്നാറെ എ
൩൮ ല്ലാവരും വളരെ കരഞ്ഞു * അവർ ഇനിമെൽ അവന്റെ മു
ഖം കാണുകയില്ല എന്ന അവൻ പറഞ്ഞ വചനത്തിന്നായി
ട്ട എററവും പ്രത്യെകം ദുഃഖിച്ചുകൊണ്ട പൌലുസിന്റെ കഴു
ത്തിൽ കെട്ടിപിടിച്ച അവനെ ചുംബിച്ചു പിന്നെ അവർ ക
പ്പലൊളം അവനൊട്ട കൂട പൊയി *

## ൨൧. അദ്ധ്യായം.

൧ പൌലുസ യെറുശലെമിലെക്ക പൊകാതെ ഇരിപ്പാൻ
അനുസരിക്കപ്പെടാത്തത. — ൯ ഫിലിപ്പൊസിന്റെ പു

ത്രിമാർ ദീഘദശ്നനം പറയുന്നവരാകുന്നത.—൧൧ പൌലുസ യെറുശലെമിൽ പിടിക്കപ്പെടുന്നത.—൩൧ എങ്കിലും വലിയ സെനാപതിയാൽ വിടപ്പെടുന്നത.

പിന്നെ ഉണ്ടായത എന്തെന്നാൽ അവരിൽനിന്ന മാറി നീങ്ങിപൊയതിന്റെ ശെഷം ഞങ്ങൾ കൊസിന്നും പിറ്റെ ദിവസം റൊദെസിന്നും അവിടെനിന്ന പത്തറാല്ക്കും നെരായി ഓടിച്ചവന്നു* വിശെഷിച്ച ഫെനിക്കിയായിലെക്ക പൊകുന്ന ൨
ഒരു കപ്പൽ കാണുകകൊണ്ട ഞങ്ങൾ അതിൽ കയറി പുറപ്പെട്ടു പൊയി* പിന്നെ ഞങ്ങൾ കുപ്രൊസിനെ കണ്ടപ്പൊൾ ൩
അത ഇടത്തു പുറമായി ഒഴിച്ച സുറിയായിലെക്ക ഓടിച്ച തൂറിൽ വന്ന ഇറങ്ങി എന്തെന്നാൽ കപ്പൽ അവിടെ ചരക്ക ഇറക്കുവാനുള്ളതായിരുന്നു* പിന്നെ ഞങ്ങൾ ശിഷ്യന്മാരെ കാണുക ൪
കകൊണ്ട അവിടെ എഴ ദിവസം പാൎത്തു യെറുശലമിലെക്ക പൊകെണ്ടാ എന്ന അവർ പൌലുസിനൊട ആത്മാവു മൂലമായി പറഞ്ഞു* പിന്നെ ആ ദിവസങ്ങളെ കഴിച്ചതിന്റെ ൫
ശെഷം ഞങ്ങൾ പുറപ്പെട്ടു പൊയി അവരെല്ലാവരും ഭാൎയ്യമാരൊടും മക്കളൊടും ഞങ്ങൾ നഗരത്തിൽനിന്ന പുറത്താകുവൊളും ഞങ്ങളൊടു കൂട വന്നു അപ്പൊൾ ഞങ്ങൾ കടൽകരയിൽ മുട്ടുകുത്തി പ്രാൎത്ഥിച്ചു* പിന്നെ തമ്മിൽ തമ്മിൽ യാത്ര പറ ൬
ഞ്ഞതിന്റെ ശെഷം ഞങ്ങൾ കപ്പലിൽ കയറി അവർ തങ്ങളുടെ വീടുകളിലെക്ക തിരിച്ചു പൊയി* ഞങ്ങൾ ഞങ്ങളുടെ ഓട്ടം ൭
നിവൃത്തിച്ചിട്ടു തൂറിൽനിന്ന പ്തൊലെമായിലെക്ക വന്നു പിന്നെ ഞങ്ങൾ സഹൊദരന്മാരെ വന്ദിച്ച അവരുടെ അടുക്കൽ ഒരു ദിവസം പാൎത്തു* പിറ്റെ ദിവസം പൌലുസിന്റെ കൂട്ടക്കാ ൮
രായ ഞങ്ങൾ പുറപ്പെട്ടു കൈസറിയായിലെക്ക വന്ന എഴ ആളുകളിൽ ഒരുത്തനായി എവൻഗെലിസ്തനായ ഫിലിപ്പൊസിന്റെ വീട്ടിലെക്ക ചെന്ന അവനൊടു കൂടെ പാൎത്തു* വി ൯
ശെഷിച്ച ദീഘദശ്നനം പറയുന്ന കന്യാസ്ത്രീകളായി നാലു പുത്രിമാർ അവനുണ്ടായിരുന്നു* ഞങ്ങൾ വളര ദിവസം അ ൧൦
വിടെ പാൎത്തുകൊണ്ടിരിക്കുമ്പൊൾ അഗബുസ എന്ന നാമമുള്ളൊരു ദീഘദശി യെഹൂദിയായിൽനിന്ന വന്നു* അവൻ ൧൧
ഞങ്ങളുടെ അടുക്കൽ വന്ന പൌലുസിന്റെ കച്ചവാറ എടുത്ത തന്റെ കൈകളെയും കാലുകളെയും കെട്ടിക്കൊണ്ട ഒരം കച്ചവാറിന്റെ ഉടയക്കാരനെ യെറുശലമിൽ യെഹൂദന്മാർ ഇപ്രകാരം കെട്ടി പുറജാതികളുടെ കൈകളിൽ എല്പിക്കും എന്നുള്ള പ്രകാരം പരിശുദ്ധാത്മാവ പറയുന്നു എന്ന പറഞ്ഞു* ഒരം ൧൨
കാൎയ്യങ്ങളെ ഞങ്ങൾ കെട്ടപ്പൊൾ അവൻ യെറുശലമിലെക്ക പൊകരുത എന്ന ഞങ്ങളും ആ സ്ഥലത്തുള്ളവരും അവനൊട അപെക്ഷിച്ചു* എന്നാറെ പൌലുസ ഉത്തരമായി നിങ്ങൾ ൧൩

കരഞ്ഞുകൊണ്ടും എന്റെ ഹൃദയം ഉടെച്ചുക്കൊണ്ടും എന്ത ചെ
യ്യുന്നു ഞാൻ യെറുശലമിൽ കൎത്താവായ യെശുവിന്റെ നാമ
ത്തിന്ന വെണ്ടി കെട്ടപ്പെടുവാൻ മാത്രമല്ല മരിപ്പാനും ഒരുങ്ങി
൧൪ യിരിക്കുന്നു എന്ന പറഞ്ഞു * പിന്നെ അവൻ അനുസരി
പ്പിക്കപ്പെടായ്കകൊണ്ട ഞങ്ങൾ കൎത്താവിന്റെ ഇഷ്ടം ചെയ്യ
൧൫ പ്പെടട്ടെ എന്ന പറഞ്ഞ മിണ്ടാതെ ഇരുന്നു * പിന്നെ ആ
ദിവസങ്ങൾ കഴിഞ്ഞ ശെഷം ഞങ്ങൾ ഞങ്ങളുടെ യാത്രസാ
൧൬ മാനങ്ങളെ എടുത്തുകൊണ്ട യെറുശലമിലെക്ക പൊയി * കൈ
സറിയായിലുള്ള ശിഷ്യന്മാരിൽ ചിലരും ഞങ്ങളൊടു കൂട വന്നു
കുപ്രായക്കാരനായ മ്നെസൊൻ എന്ന ഒരു പഴയ ശിഷ്യന്റെ
അടുക്കൽ (ഞങ്ങളെ)കൊണ്ടുവന്നു അവനൊടു കൂടി ഞങ്ങൾ
൧൭ പാൎക്കെണ്ടുന്നതായിരുന്നു * എന്നാൽ ഞങ്ങൾ യെറുശലമി
ലെക്ക വന്നപ്പൊൾ സഹൊദരന്മാർ ഞങ്ങളെ സന്തൊഷ
൧൮ ത്തൊടു കൂട കൈക്കൊണ്ടു * പിന്നെ പിറെറ ദിവസം പൌ
ലുസ ഞങ്ങളൊടു കൂട യാക്കൊബിന്റെ അടുക്കൽ പൊയി അ
൧൯ വിടെ മൂപ്പന്മാരെല്ലാവരും ഉണ്ടായിരുന്നു * വിശെഷിച്ച അ
വൻ അവരെ സല്ക്കരിച്ചതിന്റെ ശെഷം ദൈവം തന്റെ
ശുശ്രൂഷയെ കൊണ്ട പുറജാതികളുടെ ഇടയിൽ ചെയ്യിച്ച
൨൦ കാൎയ്യങ്ങളെ വിവരമായിട്ട അറിയിച്ചു * അവർ (അത)കെട്ടാ
റെ കൎത്താവിനെ മഹത്വപ്പെടുത്തി പിന്നെ അവനൊടു പറ
ഞ്ഞു സഹൊദര വിശ്വസിച്ചിരിക്കുന്നവരായ എത്ര ആയിരം
യെഹൂദന്മാർ ഉണ്ടെന്ന നീ കാണുന്നു അവരെല്ലാവരും ന്യാ
൨൧ യപ്രമാണത്തെ കുറിച്ച ഭക്തിവൈരാഗ്യമുള്ളവരാകുന്നു * എ
ന്നാൽ നീ പുറജാതികളുടെ ഇടയിലുള്ള യെഹൂദന്മാരെല്ലാവരും
തങ്ങളുടെ മക്കളെ ചെലചെയ്കയുമരുത മൎയ്യാദകളിൻ പ്രകാരം
നടക്കയുമരുത എന്ന പറഞ്ഞ മൊശെയെ വിട്ട ഒഴിഞ്ഞിരി
പ്പാൻ അവരെ പഠിപ്പിക്കുന്നു എന്ന അവർ നിന്നെ കുറിച്ച
൨൨ ബൊധിപ്പിക്കപ്പെട്ടിരിക്കുന്നു * അതുകൊണ്ട എന്ത പുരു
ഷാരം വന്നുകൂടും നിശ്ചയം എന്തുകൊണ്ടെന്നാൽ നീ വന്നി
൨൩ ട്ടുണ്ടെന്ന അവർ കെൾക്കും * അതുകൊണ്ട ഞങ്ങൾ നി
ന്നൊട ഒരം പറയുന്നത ചെയ്ക ഒരു നെൎച്ചയുള്ളവർ നാല
൨൪ മനുഷ്യർ ഞങ്ങളുടെ അടുക്കൽ ഉണ്ട * അവരെ നീ കൂട്ടികൊ
ണ്ട ചെന്ന അവരൊടു കൂട നിന്നെ നീ ശുദ്ധംചെയ്ക അവർ
തങ്ങളുടെ തലകളെ ക്ഷൌരം ചെയ്യെണ്ടുന്നതിന്ന അവരൊടു
കൂട ചിലവിടുക അപ്പൊൾ എല്ലാവരും നിന്നെ കുറിച്ച ബൊ
ധിപ്പിക്കപ്പെട്ട കാൎയ്യങ്ങൾ എതുമില്ല എന്നും നീ തന്നെ ക്രമമാ
യിട്ട നടന്ന ന്യായപ്രമാണം ആചരിക്ക അത്രെ ചെയ്യുന്നു
൨൫ എന്നും അറിയും * വിശ്വസിച്ചിരിക്കുന്ന പുറജാതിക്കാരെ
സംബന്ധിച്ചൊ അവർ വിഗ്രഹങ്ങൾക്ക നല്കപ്പെട്ട വസ്തുക്ക

ളിൽനിന്നും രക്തത്തിൽനിന്നും അറുകുലയിൽനിന്നും വെശ്യാ
ദൊഷത്തിൽനിന്നും ഒഴിഞ്ഞിരിക്കെണമെന്ന അല്ലാതെ ഇപ്ര
കാരമുള്ളതൊന്നും പ്രമാണിക്കരുത എന്ന ഞങ്ങൾ നിശ്ചയിച്ച
അവൎക്ക എഴുതിയിരിക്കുന്നു* അപ്പൊൾ പൌലുസ ആ മനു ൨൬
ഷ്യരെ കൂട്ടിക്കൊണ്ട പിറെറ ദിവസം അവരൊടുകൂട തന്നെ ശു
ദ്ധംചെയ്ത അവരിൽ ഓരൊരുത്തന വെണ്ടി കാഴ്ച വെക്കപ്പെ
ടുവൊളത്തിന ശുദ്ധീകരണത്തിന്റെ ദിവസങ്ങളുടെ നിവൃത്തി
യെ അറിയിപ്പാനായിട്ട ദൈവാലയത്തിലെക്ക ചെന്നു* പി ൨൭
ന്നെ ആ എഴ ദിവസം കഴിയാറായപ്പൊൾ ആസിയായിൽനി
ന്നുള്ള യെഹൂദന്മാർ അവനെ ദൈവാലയത്തിൽ കണ്ടാറെ ജ
ന ക്കൂട്ടത്തെ ഒക്കയും ഇളക്കി അവന്റെ മെൽ കൈകളെ വെ
ച്ച* ഇസ്രാഎൽ മനുഷ്യരെ സഹായിപ്പിൻ ജനത്തിന്നും ന്യാ ൨൮
യപ്രമാണത്തിന്നും ൟ സ്ഥലത്തിന്നും വിരൊധമായി എല്ലാ
ടവും എല്ലാവരെയും പഠിപ്പിക്കുന്ന മനുഷ്യൻ ഇവൻ തന്നെ
ആകുന്നു അത്രയുമല്ല അവൻ ഗ്രെക്കന്മാരെ കൂടി ദൈവാലയ
ത്തിൽ കൂട്ടികൊണ്ടുവന്ന ൟ ശുദ്ധ സ്ഥലം അശുദ്ധമാക്കിയിരി
ക്കുന്നു എന്ന വിളിച്ചു പറഞ്ഞു* എന്തുകൊണ്ടെന്നാൽ അവർ ൨൯
എഫെസിയക്കാരനായ ത്രൊഫിമുസിനെ നഗരത്തിൽ അവ
നൊടുകൂട മുമ്പെ കണ്ടിരുന്നു അവനെ പൌലുസ ദൈവാല
ത്തിലെക്ക കൂട്ടികൊണ്ടുവന്നു എന്ന അവർ വിചാരിച്ചു* വി ൩൦
ശെഷിച്ച നഗരം മുഴുവനും കലക്കപ്പെട്ടു ജനങ്ങളും കൂട്ടമായി
ഓടി വന്നു പിന്നെ അവർ പൌലുസിനെ പിടിച്ച അവനെ
ദൈവാലയത്തിൽനിന്ന പുറത്ത വലിച്ചു ഉടനെ വാതിലുകൾ
അടെക്കപ്പെട്ടു* പിന്നെ അവർ അവനെ കൊല്ലുവാനായി ൩൧
ട്ട അന്വെഷിക്കുമ്പൊൾ യെറുശലം മുഴുവനും കലഹപ്പെട്ടിരി
ക്കുന്നു എന്നുള്ള വൎത്തമാനം സൈന്യത്തിൽ വലിയ സെനാ
പതിക്ക കെൾവിപ്പെട്ടു* അവൻ ഉടനെ ആയുധക്കാരെയും ൩൨
ശതാധിപന്മാരെയും കൂട്ടിക്കൊണ്ട അവരുടെ അടുക്കൽ ഓടി
ചെന്നു പിന്നെ അവർ വലിയ സെനാപതിയെയും ആയു
ധക്കാരെയും കണ്ടപ്പൊൾ പൌലുസിനെ അടിക്കുന്നത വിട്ടു*
അപ്പൊൾ വലിയ സെനാപതി അടുത്തു വന്ന അവനെ പി ൩൩
ടിച്ച രണ്ട ചങ്ങലകൾ കൊണ്ട കെട്ടുവാൻ കല്പിച്ചു ഇവൻ
ആര എന്നും എന്ത ചെയ്തു എന്നും ചൊദിച്ചു* അപ്പൊൾ ൩൪
പുരുഷാരത്തിൽ ചിലർ ഒരു പ്രകാരത്തിലും ചിലർ മറെറാരു
പ്രകാരത്തിലും വിളിച്ചു പറഞ്ഞു പിന്നെ കലശൽ ഹെതുവായി
ട്ട അവന നിശ്ചയം അറിവാൻ കഴിയായ്കകൊണ്ട അവനെ
കൊട്ടയിലെക്ക കൊണ്ടുപൊകുവാൻ അവൻ കല്പിച്ചു* അ ൩൫
വൻ പടികെട്ടിന്മെൽ വന്നപ്പൊൾ ജനത്തിന്റെ ബലാല്ക്കാ
രം കൊണ്ട അവൻ ആയുധക്കാരാൽ വഹിക്കപ്പെടുകയുണ്ടാ

൩൭ യി* എന്തുകൊണ്ടെന്നാൽ പുരുഷാരം പിന്നാലെ ചെന്ന അ
൩൭ വനെ നീക്കി കളയണമെന്ന നിലവിളിച്ചു* പിന്നെ പൌ
ലുസിനെ കൊട്ടെക്കകത്ത കൊണ്ടുപൊകുവാൻ ഇരിക്കുമ്പൊൾ
അവൻ വലിയ സെനാപതിയൊടു ഇനിക്ക നിന്നൊട സം
സാരിപ്പാൻ ന്യായമുണ്ടൊ എന്ന പറഞ്ഞു എന്നാറെ അവൻ
൩൮ നി ഗ്രെക്ക ഭാഷ അറിയുമൊ* ഈ നാളുകൾക്ക മുമ്പെ കല
മ്പലുണ്ടാക്കി നാലായിരം കുലപാതകന്മാരെ വനത്തിലെക്ക
കൊണ്ടുപൊയിട്ടുള്ള ആ എജിപ്തുക്കാരൻ നീ അല്ലയൊ എന്ന
൩൯ പറഞ്ഞു* എന്നാറെ പൌലുസ പറഞ്ഞു ഞാൻ കിലിക്കിയാ
യിലുള്ള തർസുസ എന്ന ഒട്ടും ഹീനതയില്ലാത്ത പട്ടണത്തിൽ
പൌരനായ ഒരു യെഹൂദ മനുഷ്യനാകുന്നു ജനങ്ങളൊട പറ
വാൻ ഇനിക്ക അനുവാദം തരെണമെന്ന ഞാൻ നിന്നൊട
൪൦ അപെക്ഷിക്കുന്നു* അവൻ അനുവാദം കൊടുത്തപ്പൊൾ പൌ
ലുസ പടികെട്ടിന്മെൽ നിന്ന ജനങ്ങൾക്ക കൈ കൊണ്ട കാ
ട്ടി വളരെ സാവധാനമായപ്പൊൾ അവൻ എബ്രായ ഭാഷ
യിൽ സംസാരിച്ചു പറഞ്ഞു*

൨൨. അദ്ധ്യായം.

൧ പൌലുസ തന്റെ മതഭെദം വിവരം പറയുന്നത.— ൨൫ അവൻ ഒരു റൊമാക്കാരൻ എന്നുള്ള അവകാശം കൊണ്ട അടികൊള്ളാതെ ഇരിക്കുന്നത.

സഹൊദരന്മാരായും പിതാക്കന്മാരായുമുള്ള മനുഷ്യരെ നിങ്ങ
ളൊടു ഞാൻ ഇപ്പൊൾ പറവാൻ ഭാവിക്കുന്ന എന്റെ ഉത്തരം
൨ കെട്ടുകൊൾവിൻ* എന്നാറെ അവൻ എബ്രായ ഭാഷയിൽ
തങ്ങളൊടു സംസാരിച്ചു എന്ന അവർ കെട്ടപ്പൊൾ അവർ എ
൩ റ്റവും മൌനമായിരുന്നു പിന്നെയും അവൻ പറഞ്ഞു* ഞാൻ
ഒരു യെഹൂദനായി കിലിക്കിയായിലുള്ള തർസുസിൽ ജനിച്ചു
വനായി എങ്കിലും ഈ നഗരത്തിൽ ഗമാലിയെലിൻ പാദ
ങ്ങളുടെ അരികെ വളൎന്നവനായി പിതാക്കന്മാരുടെ ന്യായപ്ര
മാണത്തിൻ പ്രകാരം തികവായിട്ടു ഉപദെശിക്കപ്പെട്ടവനായി
നിങ്ങളെല്ലാവരും ഇന്ന ഇരിക്കുന്ന പ്രകാരം ദൈവത്തിൽ ഭ
ക്തിവൈരാഗ്യമുണ്ടായിരുന്നവനായി ഉള്ള മനുഷ്യനാകുന്നു
൪ സത്യം* ഞാൻ പുരുഷന്മാരെയും സ്ത്രീകളെയും കെട്ടി കാരാ
ഗൃഹങ്ങളിൽ എല്പിച്ചുകൊണ്ട ഈ മാൎഗ്ഗം മരണം വരെ ഉപദ്ര
൫ വിച്ചു* അപ്രകാരവും പ്രധാനാചാൎയ്യനും മൂപ്പന്മാരുടെ സഭ
യൊക്കയും ഇനിക്ക സാക്ഷിയാകുന്നു അവരിൽനിന്നും ഞാൻ
സഹൊദരന്മാൎക്ക എഴുത്തുകളെ വാങ്ങികൊണ്ട ദമസ്കൊസിൽ
ഇരിക്കുന്നവർ ശിക്ഷിക്കപ്പെടുവാനായിട്ടു അവരെ കെട്ടപ്പെ
ട്ടവരായി യെരുശലമിലെക്ക കൊണ്ടുവരെണ്ടുന്നതിന അവി
൬ ടെ പൊയി* പിന്നെ ഉണ്ടായത എന്തെന്നാൽ ഞാൻ പ്ര

യാണം ചെയ്തു ദമസ്കൊസിന്ന സമീപത്ത എത്തിയപ്പൊൾ
ഉച്ച സമയത്ത ആകാശത്തിൽനിന്ന പെട്ടന്ന വലുതായിട്ട ഒ
രു വെളിച്ചം എന്നെ ചുററി പ്രകാശിച്ചു * അപ്പൊൾ ഞാൻ ൭
നിലത്ത വീണ ശൌലെ ശൌലെ നീ എന്തിന എന്നെ ഉപ
ദ്രവിക്കുന്നു എന്ന എന്നൊട പറയുന്ന ഒരു ശബ്ദം കെട്ടു * എ ൮
ന്നാറെ ഞാൻ ഉത്തരമായിട്ട നീ ആരാകുന്നു കൎത്താവെ എന്ന
പറഞ്ഞു അവൻ എന്നൊടു നീ ഉപദ്രവിക്കുന്ന നസറായക്കാര
നായ യെശു ഞാൻ ആകുന്നു എന്ന പറകയും ചെയ്തു * വി ൯
ശെഷിച്ച എന്നൊടു കൂട ഉണ്ടായിരുന്നവർ ആ വെളിച്ചം ത
ന്നെ കണ്ടു ഭയപ്പെട്ടു എങ്കിലും എന്നൊട സംസാരിച്ചവന്റെ
ശബ്ദം അവർ കെട്ടില്ല * പിന്നെ കൎത്താവെ ഞാൻ എന്തു ൰
ചെയ്യെണ്ടു എന്ന ഞാൻ ഉത്തരമായിട്ട പറഞ്ഞു അപ്പൊൾ ക
ൎത്താവ എന്നൊട നീ എഴുനീററ ദമസ്കൊസിലെക്ക പൊക നി
നക്ക ചെയ്വാൻ കല്പിക്കപ്പെട്ടിരിക്കുന്നതൊക്കെയും അവിടെ നി
ന്നൊട ചൊല്ലപ്പെടുമെന്ന പറഞ്ഞു * പിന്നെ ആ വെളിച്ച ൰൧
ത്തിന്റെ മഹത്വത്താൽ ഞാൻ കണ്ണുകാണാതായപ്പൊൾ എ
ന്നൊടു കൂട ഉണ്ടായിരുന്നവരാൽ കൈ താങ്ങപ്പെട്ടു ഞാൻ ദമ
സ്കൊസിലെക്ക വന്നു * പിന്നെ ന്യായ പ്രമാണ പ്രകാരം ൰൨
ഭക്തിയുള്ളവനും അവിടെ പാൎക്കുന്ന സകല യെഹൂദന്മാരാലും
നല്ല സാക്ഷിപ്പെട്ടവനുമായ അനനിയാസ എന്ന ഒരുത്തൻ *
എന്റെ അടുക്കൽ വന്ന നിന്ന എന്നൊടു സഹൊദരനായ ൰൩
ശൌലെ കാഴ്ചലഭിക്ക എന്ന പറഞ്ഞു ആ സമയത്ത തന്നെ
ഞാൻ അവനിൽ മെല്പെട്ടു നൊക്കി * പിന്നെ അവൻ പറ ൰൪
ഞ്ഞു നമ്മുടെ പിതാക്കന്മാരുടെ ദൈവം നീ തന്റെ ഇഷ്ടം അ
റിവാനായിട്ടും ആ നീതിമാനെ കാണ്മാനായിട്ടും അവന്റെ
വായിൽനിന്ന ശബ്ദം കെൾപ്പാനായിട്ടും നിന്നെ നിയമിച്ചു *
അതെന്തുകൊണ്ടെന്നാൽ നീ കണ്ടിട്ടും കെട്ടിട്ടുമുള്ള കാൎയ്യങ്ങളെ ൰൫
കുറിച്ച സകല മനുഷ്യൎക്കും നീ അവന്റെ സാക്ഷിയാകും *
ഇപ്പൊഴും നീ എന്തിന താമസിക്കുന്നു നീ എഴുനീററ കൎത്താവി ൰൬
ന്റെ നാമം സ്തുതിച്ചുകൊണ്ടു ബപ്തിസ്മപ്പെട്ടു നിന്റെ പാപ
ങ്ങളെ കഴുകികളക * പിന്നെ ഉണ്ടായത എന്തെന്നാൽ ഞാൻ ൰൭
യെറുശലമിലെക്ക തിരിച്ചുവന്ന ദൈവാലയത്തിൽ പ്രാൎത്ഥിച്ചു
കൊണ്ടിരിക്കുമ്പൊൾ തന്നെ ഞാൻ ഒരു ആനന്ദവിവശത
യിൽ അകപ്പെട്ടു * നീ ഇനിക്ക വെണ്ടി പറയുന്ന സാക്ഷി ൰൮
യെ ഇവർ കൈക്കൊൾകയില്ലായ്കകൊണ്ടു നീ ബദ്ധപ്പെട്ടു ശീ
ഘ്രമായി യെറുശലമിൽനിന്ന പുറപ്പെട്ടു പൊക എന്ന അവൻ
എന്നൊടു പറയുന്നതിനെ ഞാൻ കണ്ടു * അപ്പൊൾ ഞാൻ ൰൯
കൎത്താവെ നിന്നിൽ വിശ്വസിച്ചവരെ ഞാൻ കാരാഗൃഹങ്ങ
ളിൽ എല്പിച്ച സഭകൾ തൊറും അടിച്ചുകൊണ്ടിരുന്നു എന്നും *

൨൦ നിന്റെ മാർത്തുറായ സ്തെഫാനൊസിന്റെ രക്തം ചിന്ന
പ്പെട്ടപ്പൊൾ ഞാനും അരികെ നിന്ന അവനെ കുലചെയ്യുന്ന
തിന്ന സമ്മതിച്ച അവനെ കുലചെയ്യുവരുടെ വസ്ത്രങ്ങളെ
സൂക്ഷിച്ചുകൊണ്ടിരുന്നു എന്നും അവർ അറിഞ്ഞിരിക്കുന്നു എ
൨൧ ന്ന പറഞ്ഞു * എന്നാറെ അവൻ എന്നൊട നീ പുറപ്പെട്ട
പൊക എന്തുകൊണ്ടെന്നാൽ ഞാൻ നിന്നെ ദൂരത്തിൽ പുറജാ
തികളുടെ അടുക്കൽ അയക്കും എന്ന പറഞ്ഞു *
൨൨ അവർ ഈ വാക്കൊളം അവനിൽനിന്ന കെട്ട പിന്നെ ത
ങ്ങളുടെശബ്ദങ്ങളുയർത്തി ഇപ്രകാരമുള്ളവനെ ഭൂമിയിൽനിന്ന
നീക്കികളയണം ഇവൻ ജീവനൊടിരിക്കുന്നത യൊഗ്യമല്ല
൨൩ ല്ലൊ എന്ന പറഞ്ഞു * പിന്നെ അവർ നിലവിളിച്ച തങ്ങളു
ടെ വസ്ത്രങ്ങളെ എറിഞ്ഞു കളഞ്ഞ ആകാശത്തിലെക്ക പൂഴി എറി
൨൪ ഞ്ഞുകൊണ്ടിരിക്കുമ്പൊൾ * വലിയ സെനാപതി അവനെ
കൊട്ടയിലെക്ക കൊണ്ടുവരെണമെന്ന കല്പിച്ച പിന്നെ എന്ത
സംഗതി കൊണ്ട അവർ അവന്റെ നെരെ ഇപ്രകാരം നി
ലവിളിച്ചു എന്ന താൻ അറിവാനായിട്ട അവനെ കൊറടാവു
൨൫ കൊണ്ട ചൊദ്യം ചെയ്യെണമെന്ന പറഞ്ഞു * എന്നാറെ അ
വർ അവനെ തൊൽവാറുകൾ കൊണ്ട കെട്ടുമ്പൊൾ പൌലൂ
സ അരികത്ത നില്ക്കുന്ന ശതാധിപനൊട റൊമക്കാരനും കു
റ്റം വിധിക്കപ്പെട്ടില്ലാത്തവനുമായുള്ള മനുഷ്യനെ കൊരടാവു
കൊണ്ട അടിക്കുന്നത നിങ്ങൾക്ക ന്യായമൊ എന്ന പറഞ്ഞു *
൨൬ ശതാധിപൻ ഇത കെട്ടപ്പൊൾ പൊയി വലിയ സെനാപ
തിയൊട നീ എന്ത ചെയ്യുന്നു കരുതിക്കൊൾക എന്തെന്നാൽ
ഈ മനുഷ്യൻ ഒരു റൊമക്കാരനാകുന്നു എന്ന അറിയിച്ചു *
൨൭ അപ്പൊൾ വലിയ സെനാപതി വന്ന അവനൊട നീ റൊ
മക്കാരനൊ എന്നൊട പറക എന്ന പറഞ്ഞു അവൻ അതെ
൨൮ എന്ന പറഞ്ഞു * എന്നാറെ വലിയ സെനാപതി ഉത്തരമായി
ഞാൻ ബഹു ദ്രവ്യം കൊണ്ട ഈ നഗരാവകാശം സമ്പാദി
ച്ചു എന്ന പറഞ്ഞു അപ്പൊൾ പൌലുസ ഞാനൊ അപ്രകാര
൨൯ മുള്ളവനായി ജനിച്ചു എന്ന പറഞ്ഞു * അപ്പൊൾ അവനെ
വിസ്താരിപ്പാൻ ഭാവിച്ചവർ ഉടനെ അവനെ വിട്ട നീങ്ങി അ
ത്രയുമല്ല വലിയ സെനാപതിയും അവൻ റൊമക്കാരനെന്ന
൩൦ അറിഞ്ഞപ്പൊൾ അവനെ കെട്ടിച്ചതുകൊണ്ടും ഭയപ്പെട്ടു * പി
ന്നെ പിറ്റെ രാവിലെ അവൻ യെഹൂദന്മാരാൽ എന്തുകൊ
ണ്ട കുറ്റംചുമത്തപ്പെട്ടു എന്ന നിശ്ചയം അറിവാൻ മനസ്സാ
യി അവൻ അവനെ കെട്ടുകളിൽനിന്ന അഴിച്ച പ്രധാനാചാ
ൎയ്യന്മാരെയും അവരുടെ വിസ്താരസംഘത്തെ ഒക്കയും വരു
വാൻ കല്പിച്ചു പിന്നെ അവൻ പൌലുസിനെ താഴെ കൊ
ണ്ടുവന്ന അവരുടെ മുമ്പാക നിറുത്തി *

## ൨൩. അദ്ധ്യായം.

൧ പൌലുസ തന്റെ സംഗതിയെ വ്യവഹരിക്കുന്നത.—൭
അവന്റെ അപവാദക്കാരുടെ ഇടയിലുള്ള പിണക്കം.—
൨൩ അവൻ ഫെലിക്സിന്റെ അടുക്കൽ അയക്കപ്പെടുന്നത.

അപ്പൊൾ പൌലുസ വിസ്താരസഭയെ സൂക്ഷിച്ചു നൊക്കി
സഹൊദരന്മാരായ മനുഷ്യരെ ഞാൻ ഇന്നെ വരെക്കും സക
ല നല്ല മനസ്സാക്ഷിയൊടും ദൈവത്തിന്റെ മുമ്പാക നടന്നുവ
ന്നു എന്ന പറഞ്ഞു * എന്നാറെ പ്രധാനാചാൎയ്യനായ അന ൨
നിയാസ അവന്റെ അടുക്കൽ നില്ക്കുന്നവരൊട അവനെ വാ
യിൽ അടിപ്പാൻ കല്പിച്ചു * അപ്പൊൾ പൌലുസ അവനൊ ൩
ട ദൈവം നിന്നെ അടിക്കും വെള്ളതെക്കപ്പെട്ട ചുമരെ എ
ന്തെന്നാൽ നീ ന്യായപ്രമാണത്തിൻ പ്രകാരം എന്നെ വിസ്തൃ
രിപ്പാൻ ഇരുന്നിട്ടും ന്യായപ്രമാണത്തിന്ന വിരൊധമായി
എന്നെ അടിപ്പാൻ കല്പിക്കുന്നുവൊ എന്ന പറഞ്ഞു * എ ൪
ന്നാറെ അരികെ നിന്നവർ നീ ദൈവത്തിന്റെ പ്രധാനാചാ
ൎയ്യനെ നിന്ദിക്കുന്നുവൊ എന്ന പറഞ്ഞു * അപ്പൊൾ പൌലു ൫
സ സഹൊദരന്മാരെ അവൻ പ്രധാനാചാൎയ്യനാകുന്നു എന്ന
ഞാൻ അറിഞ്ഞില്ല എന്തുകൊണ്ടെന്നാൽ നിന്റെ ജനത്തി
ന്റെ പ്രമാണിയെ കുറിച്ച നീ ദൊഷം പറയരുത എന്ന എഴുതി
യിരിക്കുന്നു എന്ന പറഞ്ഞു * പിന്നെ സാദൊക്കായക്കാർ ഒ ൬
രു പക്ഷവും പറിശെന്മാർ ഒരു പക്ഷവും ഉണ്ടായിരുന്നു എന്ന
പൌലുസ അറിഞ്ഞിട്ട സഹൊദരന്മാരായ മനുഷ്യരെ ഞാൻ
ഒരു പറിശെൻ പറിശെന്റെ പുത്രൻ ആകുന്നു മരിച്ചവരുടെ
ആശയെയും ഉയിൎപ്പിനെയും കുറിച്ചു ഞാൻ വിസ്തരിക്കപ്പെടു
ന്നു എന്ന വിസ്താരസഭയിൽ വിളിച്ചു പറഞ്ഞു * എന്നാൽ ൭
അവൻ ഇത പറഞ്ഞപ്പൊൾ പറിശെന്മാൎക്കും സാദൊക്കായ
ക്കാൎക്കും തമ്മിൽ വിവാദമുണ്ടായി പുരുഷാരവും പിരിഞ്ഞു *
എന്തുകൊണ്ടെന്നാൽ സാദൊക്കായക്കാർ ഉയിൎപ്പ ഇല്ലെന്നും ൮
ദൈവദൂതൻ എങ്കിലും ആത്മാവ എങ്കിലും ഇല്ലെന്നും പറയുന്നു
എന്നാൽ പറിശെന്മാർ രണ്ടും ഉണ്ടെന്ന അനുസരിക്കുന്നു *
അനന്തരം ഒരു മഹാ നിലവിളിയുണ്ടായി അപ്പൊൾ പറിശെ ൯
ന്മാരുടെ പക്ഷത്തിലുള്ള ഉപാദ്ധ്യായന്മാർ എഴുനീറ്റ ഒരം മനു
ഷ്യനിൽ ഒരു ദൊഷവും ഞങ്ങൾ കാണുന്നില്ല ഒരു ആത്മാവൊ
ഒരു ദൈവദൂതനൊ അവനൊട സംസാരിച്ചു എങ്കിൽ നാം
ദൈവത്തൊടെ യുദ്ധം ചെയ്യരുത എന്ന പറഞ്ഞ വിവാദിച്ചു*
പിന്നെ ബഹു കലഹമുണ്ടായപ്പൊൾ പൌലുസ അവരാൽ ൧൦
ചീന്തികളയപ്പെട്ടുമെന്ന വലിയ സെനാപതി ഭയപ്പെട്ടിട്ട ആ

യുധക്കാരൊട താഴെ ചെന്ന അവനെ അവരുടെ നടുവിൽനി
ന്ന ബലത്തൊടെ പിടിപ്പാനും കൊട്ടയിലെക്ക കൊണ്ടുപൊകു
൧൧ വാനും കല്പിച്ചു* പിന്നെ പിറെറ രാത്രിയിൽ കൎത്താവ അവ
ന്റെ അടുക്കൽ നിന്ന പൌലുസെ ധൈൎയ്യപ്പെട്ടുകൊൾക എന്തു
കൊണ്ടെന്നാൽ നീ എന്നെ കുറിച്ച യെറുശലമിൽ എതുപ്രകാ
രം സാക്ഷിപ്പെടുത്തിയൊ അപ്രകാരം തന്നെ റൊമായിലും
സാക്ഷിപ്പെടുത്തെണ്ടുന്നതാകുന്നു എന്ന പറഞ്ഞു*
൧൨ പിന്നെ നെരം പുലൎന്നപ്പൊൾ യെഹൂദന്മാരിൽ ചിലർ കൂ
ട്ടുകെട്ടായി കൂടി പൌലുസിനെ കൊന്നു കളഞ്ഞതു വരെ ഭക്ഷി
ക്കയുമില്ല കുടിക്കയുമില്ല എന്ന തങ്ങളായിട്ട ശപഥം ചെയ്തു*
൧൩ ഈ ആണയൊടുള്ള കൂട്ടുകെട്ട ചെയ്യുവർ നാല്പതപെരിൽ അധി
൧൪ കം ഉണ്ടായിരുന്നു* പിന്നെ അവർ പ്രധാനാചാൎയ്യന്മാരുടെ
യും മൂപ്പന്മാരുടെയും അടുക്കൽ ചെന്ന ഞങ്ങൾ പൌലുസിനെ
കൊന്നുകളഞ്ഞതു വരെ ഒന്നും ഭക്ഷിക്കയില്ല എന്ന ഞങ്ങൾ
൧൫ തന്നെ കഠിനമായുള്ള ശപഥം ചെയ്തിരിക്കുന്നു* അതുകൊണ്ട
ഇപ്പൊൾ നിങ്ങൾ വിസ്താരസഭയൊട കൂട അവനെ കുറിച്ച
അധികം നിശ്ചയമായി വിചാരിച്ചറിവാൻ ഭാവിക്കുന്ന പൊ
ലെ വലിയ സെനാപതിയൊട അവനെ നാളെ നിങ്ങളുടെ അ
ടുക്കൽ താഴെ കൊണ്ടുവരുവാൻതക്കവണ്ണം അറിയിപ്പിൻ എ
ന്നാൽ അവൻ സമീപത്ത വരുന്നതിന മുമ്പെ ഞങ്ങൾ അവ
൧൬ നെ കൊല്ലുവാൻ ഒരുങ്ങിയിരിക്കുന്നു എന്ന പറഞ്ഞു* എന്നാ
റെ പൌലുസിന്റെ സഹൊദരിയുടെ പുത്രൻ അവരുടെ പതി
യിരിപ്പു കെട്ടപ്പൊൾ ചെന്ന കൊട്ടയിലെക്ക കടന്ന പൌലു
൧൭ സിനൊട അറിയിച്ചു* അപ്പൊൾ പൌലുസ ശതാധിപന്മാ
രിൽ ഒരുത്തനെ വിളിച്ച ഈ ബാലനെ വലിയ സെനാപതി
യുടെ അടുക്കൽ കൊണ്ടുപൊക എന്തുകൊണ്ടെന്നാൽ ഇവന
൧൮ അവനൊട ഒരു കാൎയ്യം അറിയിപ്പാനുണ്ടെന്ന പറഞ്ഞു* അ
പ്പൊൾ അവൻ അവനെ കൂട്ടിക്കൊണ്ട വലിയ സെനാപതി
യുടെ അടുക്കൽ കൊണ്ടുപൊയി കാവലപ്പെട്ടവനായ പൌലുസ
എന്നെ വിളിച്ച നിന്നൊട ഒരു കാൎയ്യം പറവാനുള്ള ഈ ബാ
ലനെ നിന്റെ അടുക്കൽ കൊണ്ടുപൊകുവാൻ എന്നൊട അ
൧൯ പെക്ഷിച്ചു എന്ന പറഞ്ഞു* അപ്പൊൾ വലിയ സെനാപ
തി അവന്റെ കയ്യെ പിടിച്ച വെറിട്ട കൂട്ടികൊണ്ടുപൊയി നി
നക്ക എന്നൊട അറിയിപ്പാനുള്ളത എന്താകുന്നു എന്ന ചൊദി
൨൦ ച്ചു* എന്നാറെ അവൻ പറഞ്ഞു യെഹൂദന്മാർ പൌലുസിനെ
കുറിച്ച ഇനി എററവും നിശ്ചയമായി വല്ലതും ചൊദിപ്പാൻ ഭാ
വിക്കുന്ന പൊലെ നീ നാളെ അവനെ വിസ്താരസഭയിൽ
കൊണ്ടുവരെണ്ടുന്നതിന നിന്നൊട അപെക്ഷിപ്പാൻ നിശ്ച
൨൧ യിച്ചിരിക്കുന്നു* എന്നാൽ നീ അവൎക്ക സമ്മതിക്കരുത എന്തു

കൊണ്ടെന്നാൽ അവനെ കൊന്നുകളഞ്ഞതു വരെ തങ്ങൾ ഭ
ക്ഷിക്കയുമില്ല കുടിക്കയുമില്ല എന്ന തങ്ങളായി ശപഥം ചെയ്തു
വർ അവരിൽ നാല്പതിൽ അധികം മനുഷ്യർ അവന്നായിട്ട പ
തിയിരിക്കുന്നു ഇപ്പൊഴും നിന്നിൽനിന്ന ഒരു വാഗ്ദത്തത്തിന
കാത്തുകൊണ്ട അവർ ഒരുങ്ങിയിരിക്കുന്നു * അപ്പൊൾ വലി ൨൨
യ സെനാപതി നീ ഇവ കാൎയ്യങ്ങളെ എന്നൊട അറിയിച്ചു എ
ന്ന ആരൊടും അറിയിക്കരുത എന്ന കല്പിച്ചു ആ ബാലനെ അ
യച്ചു * പിന്നെ അവൻ ശതാധിപന്മാരിൽ രണ്ടാളുകളെ അ ൨൩
ടുക്കൽ വിളിച്ചു കൈസറിയായൊളം പൊകുവാനായിട്ട ഇരു
നൂറ ആയുധക്കാരെയും എഴുപത കുതിരക്കാരെയും ഇരുനൂറ കു
ന്തക്കാരെയും രാത്രിയിലെ മൂന്നാം മണി സമയത്തെക്ക ഒരുക്കു
വിൻ * പൌലുസിനെ കയററി നാടുവാഴിയായ ഫെലിക്സി ൨൪
ന്റെ അടുക്കൽ സൂക്ഷിച്ചു കൊണ്ടുപൊകെണ്ടുന്നതിന മൃഗവാ
ഹനങ്ങളെ സംഭരിക്കയും ചെയ്വിനെന്ന പറഞ്ഞു * പിന്നെ ൨൫
അവൻ ഇപ്രകാരം ഒരു ലെഖനം എഴുതി * ക്ലൌദിയുസ ലു ൨൬
സിയുസ മഹാ ശ്രെഷ്ഠനായുള്ള നാടുവാഴിയായ ഫെലിക്സിന്ന
വന്ദനം * ഇവ മനുഷ്യൻ യെഹൂദന്മാരാൽ പിടിക്കപ്പെട്ട അ ൨൭
വരാൽ കൊല്ലപ്പെടുവാനിരുന്നപ്പൊൾ അവൻ റൊമക്കാരനെ
ന്ന അറിഞ്ഞ ഞാൻ സൈന്യത്തൊട കൂട ചെന്ന അവനെ
വിടീച്ചു * പിന്നെ അവർ അവനെ കുററപ്പെടുത്തിയത ഇന്ന ൨൮
സംഗതി കൊണ്ട എന്ന അറിവാൻ മനസ്സായി ഞാൻ അവ
നെ അവരുടെ വിസ്താരസഭയിലെക്ക കൊണ്ടുവന്നു * അ ൨൯
പ്പൊൾ അവരുടെ വെദത്തിന്റെ ചൊദ്യങ്ങളെ കുറിച്ചു അവൻ
കുററം ചുമത്തപ്പെടുന്നു എന്നല്ലാതെ മരണത്തിന്ന എങ്കിലും
കെട്ടുകൾക്ക എങ്കിലും യൊഗ്യമായുള്ള കുററം ഒന്നും അവനിൽ
ഇല്ലെന്ന കണ്ടറിഞ്ഞു * പിന്നെ ഇവ മനുഷ്യന്നായിട്ട യെഹൂ ൩൦
ദന്മാരാൽ ഉണ്ടാക്കപ്പെട്ടിരിക്കുന്ന പതിയിരിപ്പ എന്നൊട അറി
യിക്കപ്പെട്ടപ്പൊൾ ഞാൻ ഉടനെ നിന്റെ അടുക്കൽ അയച്ചു
കുററം ചുമത്തുന്നവരൊടും തങ്ങൾക്ക അവന്റെ നെരെയുള്ള
കാൎയ്യങ്ങളെ നിന്റെ മുമ്പാക പറവാൻ കല്പിച്ചിരിക്കുന്നു സുഖ
മായിരിക്ക *

പിന്നെ ആയുധക്കാർ തങ്ങളൊട കല്പിക്കപ്പെട്ട പ്രകാരം ൩൧
പൌലുസിനെ കൂട്ടികൊണ്ട രാത്രിയിൽ അന്തിപത്രിസിലെക്ക
കൊണ്ടുവന്നു * പിറെറ ദിവസം അവർ കുതിരക്കാരെ അവ ൩൨
നൊടു കൂട പൊകുവാൻ വിട്ടിട്ട കൊട്ടയിലെക്ക തിരിച്ചുപൊന്നു *
അവർ കൈസറിയായിലെക്ക എത്തി ലെഖനം നാടുവാഴിക്ക ൩൩
കൊടുത്താറെ പൌലുസിനെയും അവന്റെ മുമ്പാക നിറുത്തി *
പിന്നെ നാടുവാഴി ലെഖനം വായിച്ചു അവൻ എതു ദെശത്തു ൩൪
നിന്നുള്ളവൻ എന്ന ചൊദിച്ചു കിലിക്കിയായിൽനിന്ന എന്ന

൩൫ അറിഞ്ഞപ്പൊൾ* നിന്നെ കുററപ്പെടുത്തുന്നവരും വരുമ്പൊൾ
ഞാൻ നിന്നിൽനിന്ന കെൾക്കാമെന്ന പറഞ്ഞു എറൊദെസി
ന്റെ ന്യായസ്ഥലത്തിൽ അവനെ കാത്തുകൊൾവാൻ കല്പി
ക്കയും ചെയ്തു*

## ൨൪. അദ്ധ്യായം.

൧ പൌലുസ തെൎത്തുല്ലുസിനാൽ കുററം ചുമത്തപ്പെടുന്നത. —൧൦ തനിക്ക വെണ്ടി തന്നെ ഉത്തരം പറയുന്നത.— ൨൪ അവൻ ക്രിസ്തുവിനെ നാടുവാഴിയൊടും അവന്റെ ഭാൎയ്യയൊടും പ്രസംഗിക്കുന്നത.—൨൭ നാടുവാഴി തന്റെ സ്ഥാനം വിട്ടുപൊകയും പൌലുസിനെ കാരാഗൃഹത്തിൽ പാൎപ്പിക്കയും ചെയ്യുന്നത.

പിന്നെ അഞ്ചു ദിവസം കഴിഞ്ഞ ശെഷം പ്രധാനാചാൎയ്യ
നായ അനനിയാസ മൂപ്പന്മാരൊടും തെൎത്തുല്ലുസ എന്നൊരു
വാചാലനൊടും കൂട വന്ന പൌലുസിന വിരൊധമായി നാടു
൨ വാഴിയുടെ മുമ്പാക ബൊധിപ്പിച്ചു* പിന്നെ അവൻ വി
ളിക്കപ്പെട്ടപ്പൊൾ തെൎത്തുല്ലുസ കുററപ്പെടുത്തി തുടങ്ങി പറഞ്ഞു
മഹാ ശ്രെഷ്ഠനായ ഫെലിക്സെ ഞങ്ങൾ നിന്നാൽ ബഹു സ
മാധാനം അനുഭവിക്കുന്നതുകൊണ്ടും നിന്റെ വിചാരണ
യാൽ ഈ ജാതിക്ക മഹാ യൊഗ്യമായുള്ള ക്രിയകൾ ചെയ്യപ്പെടു
൩ ന്നതുകൊണ്ടും* ഞങ്ങൾ എല്ലായ്പൊഴും എല്ലാടവും സകല ന
൪ ന്ദിയൊടും അത കൈക്കൊള്ളുന്നു* എന്നാലും ഞാൻ നിന്നെ
അധികം അസഹ്യപ്പെടുത്താതെ ഇരിക്കെണ്ടുന്നതിന ഞങ്ങൾ
ചുരുക്കമായി പറയുന്നത നിന്റെ ദയ കൊണ്ടു കെൾക്കെണ
൫ മെന്ന ഞാൻ നിന്നൊട അപെക്ഷിക്കുന്നു* എന്തുകൊണ്ടെ
ന്നാൽ ഈ മനുഷ്യനെ ഒരു വഷളനും ഭൂലൊകത്തിലുള്ള സ
കല യെഹൂദന്മാരുടെയും ഇടയിൽ കലഹമുണ്ടാക്കുന്നവനും
നസറായക്കാരുടെ മതത്തിന്ന പ്രമാണിയുമായി ഞങ്ങൾ ക
൬ ണ്ടിരിക്കുന്നു* ഇവൻ ദൈവാലയവും അശുദ്ധമാക്കുവാൻ
ശ്രമിച്ചു ഇവനെ ഞങ്ങൾ പിടിച്ചു ഞങ്ങളുടെ ന്യായപ്രമാണ
൭ പ്രകാരം വിധിപ്പാൻ മനസ്സായിരുന്നു* എന്നാറെ വലിയ
സെനാപതിയായ ലുസിയാസ വന്ന അതിബലാല്ക്കാരത്തൊ
ടു കൂടി ഇവനെ ഞങ്ങളുടെ കൈകളിൽനിന്ന പിടിച്ചു കൊണ്ടു
൮ പൊയി* നിന്റെ അടുക്കൽ വരുവാനായിട്ടു ഇവനെ കു
ററംചുമത്തുന്നവരൊട കല്പിച്ചു ഇവനൊട നീ തന്നെ വിസ്താ
രിച്ചു ഞങ്ങൾ ഇവന്റെ മെൽ കുററംചുമത്തുന്ന കാൎയ്യങ്ങളെ
൯ ഒക്കെയും നീ അറിഞ്ഞുകൊള്ളും* യെഹൂദന്മാരും ഈ കാൎയ്യ
ങ്ങൾ ഇപ്രകാരം തന്നെ ആകുന്നു എന്ന പറഞ്ഞ സമ്മതി
൧൦ ച്ചു* അപ്പൊൾ പറയെണ്ടുന്നതിന നാടുവാഴി പൌലുസിന

ആംഗികം കാട്ടിയപ്പൊൾ അവൻ ഉത്തരമായിട്ട പറഞ്ഞു നീ
അനെകം സംവത്സരങ്ങളായിട്ട ൟ ജാതിക്ക ന്യായാധിപതി
യായി ഇരുന്നവനാകുന്നു എന്ന അറികകൊണ്ട ഞാൻ എററ
വും സന്തൊഷത്തൊടെ ഇനിക്കായിട്ട ഉത്തരം പറയുന്നു ✱
എന്തെന്നാൽ ഞാൻ വന്ദിപ്പാനായിട്ട യെറുശലമിലെക്ക പൊ ൧൧
യിട്ട പന്ത്രണ്ട ദിവസങ്ങളിൽ അധികമായില്ല എന്ന നീ അ
റിയെണം ✱ വിശെഷിച്ച ദൈവാലയത്തിൽ ഞാൻ യാതൊ ൧൨
രുത്തനൊടും തക്കിക്കുന്നതും സഭകളിൽ ആകട്ടെ നഗരത്തിൽ
ആകട്ടെ ജനങ്ങളിൽ കലഹമുണ്ടാക്കുന്നതും ഇവർ കണ്ടിട്ടുമി
ല്ല ✱ ഇവർ ഇപ്പൊൾ എന്നെ കുററപ്പെടുത്തുന്ന കാൎയ്യങ്ങളെ ൧൩
തെളിയിപ്പാനും ഇവൎക്ക കഴികയില്ല ✱ എന്നാൽ മതവിപരീ ൧൪
തമെന്ന ഇവർ പറയുന്ന മാൎഗ്ഗപ്രകാരം ഞാൻ എന്റെ പി
താക്കന്മാരുടെ ദൈവത്തെ ന്യായപ്രമാണത്തിലും ദീൎഘദൎശിക
ളിലും എഴുതിയിരിക്കുന്ന സകല കാൎയ്യങ്ങളെയും വിശ്വസിച്ച
സെവിക്കുന്നു എന്നും ✱ നീതിയുള്ളവരും നീതിയില്ലാത്തവരു ൧൫
മായ മരിച്ചവരുടെ ജീവിച്ചെഴുനീല്പുണ്ടാകുമെന്ന ഇവരും കൂ
ടി അനുസരിക്കുന്നതായുള്ള ആശാബന്ധവും ഇനിക്ക ദൈവ
ത്തിലെക്ക ഉണ്ട എന്നും ഞാൻ നിന്നൊട അറിയിക്കുന്നു ✱ മെ ൧൬
ലും ഇതിനാൽ ഞാൻ ദൈവത്തിലെക്കും മനുഷ്യരിലെക്കും കു
റമില്ലാത്ത മനസ്സാക്ഷി എപ്പൊഴും ഉണ്ടാകുവാനായിട്ട പരി
ചയിക്കുന്നു ✱ ഇപ്പൊൾ അനെകം സംവത്സരങ്ങൾക്ക പിമ്പ ൧൭
ഞാൻ എന്റെ ജാതിക്കാൎക്ക ധൎമ്മങ്ങളെയും വഴിപാടുകളെയും
കൊണ്ടുവരുവാൻ വന്നു ✱ ഇതിനാൽ ആസിയായിൽനിന്നു ൧൮
ള്ള ചില യെഹൂദന്മാർ ദൈവാലയത്തിൽ എന്നെ ശുദ്ധംചെ
യ്യപ്പെട്ടവനായി കണ്ടു ജനക്കൂട്ടത്തൊടു കൂടിയും അല്ല കലമ്പ
ലൊടു കൂടിയുമല്ല ✱ അവൎക്ക എന്റെ നെരെ വല്ലതും ഉണ്ടെ ൧൯
ങ്കിൽ അവർ ഇവിടെ നിന്റെ മുമ്പാക വന്ന കുററംചുമത്തെ
ണ്ടുന്നതായിരുന്നു ✱ ആയതല്ലെങ്കിൽ ഞാൻ അവരുടെ ഇട ൨൦
യിൽ നിന്നപ്പൊൾ മരിച്ചവരുടെ ജീവിച്ചെഴുനീല്പിനെ കുറി
ച്ച ഞാൻ ഇന്ന നിങ്ങളാൽ വിസ്താരിക്കപ്പെടുന്നു എന്ന ഞാൻ
വിളിച്ചു പറഞ്ഞിട്ടുള്ള ൟ ഒരു വാക്കിനെ കുറിച്ചല്ലാതെ ✱ ഞാൻ ൨൧
വിസ്താരസഭയുടെ മുമ്പാക നിന്നപ്പൊൾ ഇവർ യാതൊരു അ
ന്യായവും എന്നിൽ കണ്ടിട്ടുണ്ടെങ്കിൽ ഇവർ തന്നെ പറയട്ടെ ✱
ഫെലിക്സ ൟ കാൎയ്യങ്ങളെ കെട്ടപ്പൊൾ ൟ മാൎഗ്ഗത്തെ കുറിച്ച ൨൨
എററവും വിവരമായി അറിഞ്ഞിട്ട വലിയ സെനാപതിയായ
ലുസിയാസ വരുമ്പൊൾ ഞാൻ നിങ്ങളുടെ കാൎയ്യം നല്ലവണ്ണം
വിചാരിച്ചുകൊള്ളാമെന്ന പറഞ്ഞ അവരെ അയച്ചു ✱ പിന്നെ ൨൩
പൌലുസിനെ സൂക്ഷിപ്പാനും സ്വാധീനതയൊടിരുത്തുവാനും
അവന ശുശ്രൂഷ ചെയ്യുന്നതിന എങ്കിലും അവന്റെ അടുക്കൽ

വരുന്നതിന എങ്കിലും അവന്റെ സ്നെഹിതന്മാരിൽ ഒരുത്ത
നൊടും വിരൊധിക്കാതെ ഇരിപ്പാനും അവൻ ശതാധിപനൊ
ട കല്പിച്ചു *
൨൪ പിന്നെ കുറയ ദിവസങ്ങൾ കഴിഞ്ഞ ശെഷം ഫെലിക്സ യെ
ഹൂദസ്ത്രീയായ തന്റെ ഭാൎയ്യ ദ്രൊസില്ലായൊട കൂടി വന്ന പൌ
ലുസിനെ വരുത്തി ക്രിസ്തുവിലുള്ള വിശ്വാസത്തെ കുറിച്ച അ
൨൫ വനിൽനിന്ന കെട്ടു * എന്നാറെ അവൻ നീതിയെയും ഇ
ച്ശയടക്കത്തെയും വരുവാനുള്ള ന്യായവിധിയെയും കുറിച്ച
വ്യവഹരിക്കുമ്പൊൾ ഫെലിക്സ ഭയപ്പെട്ട നീ ഇപ്പൊൾ പൊ
ക ഇനിക്ക നല്ല സമയമുള്ളപ്പൊൾ ഞാൻ നിന്നെ വിളിപ്പി
൨൬ ക്കുമെന്ന ഉത്തരമായിട്ട പറഞ്ഞു * വിശെഷിച്ചും അവൻ
പൌലുസിനെ വിട്ടയപ്പാനായിട്ട തനിക്ക അവനാൽ ദ്രവ്യം
തരപ്പെടുമെന്ന അവൻ നിരൂപിച്ചു അതുകൊണ്ട അവൻ പ
ലപ്പൊഴും അവനെ വിളിപ്പിച്ച അവനൊട സംസാരിച്ചു *
൨൭ പിന്നെ രണ്ടു സംവത്സരം കഴിഞ്ഞതിന്റെ ശെഷം ഫെലി
ക്സിന്റെ പട്ടത്തിൽ പൊൎക്കിയുസ ഫെസ്തുസ മറുനാടുവാഴിയാ
യി വന്നു അപ്പൊൾ ഫെലിക്സ യെഹൂദന്മാൎക്ക ദയ കാട്ടുവാൻ
മനസ്സായി പൌലുസിനെ കാവലപ്പെട്ടവനായി വിട്ടുപൊയി *

൨൫. അദ്ധ്യായം.

൧ പൌലുസ ഫെസ്തുസിന്റെ മുമ്പാകെ യെഹൂദന്മാരാൽ കുററംചുമത്തപ്പെടുന്നത കൈസറിലെക്ക അഭയംചൊല്ലുന്നത.

പിന്നെ ഫെസ്തുസ ആ അധികാരത്തിൽ വന്നിട്ട മൂന്ന ദി
വസം കഴിഞ്ഞതിന്റെ ശെഷം അവൻ കൈസറിയായിൽ
൨ നിന്ന യെറുശലമിലെക്ക പൊയി * അപ്പൊൾ പ്രധാനാചാ
ൎയ്യനും യെഹൂദന്മാരിൽ പ്രധാനന്മാരും പൌലുസിന്ന വിരൊ
൩ ധമായി അവനെ ബൊധിപ്പിച്ച അവനൊട യാചിച്ചു * വ
ഴിയിൽ അവനെ കൊന്നുകളവാൻ പതി ഇരുന്നുകൊണ്ട അ
വനെ യെറുശലമിലെക്ക വിളിപ്പിപ്പാൻതക്കവണ്ണം അവന്ന
൪ വിരൊധമായി കൃപ വെണമെന്ന അപെക്ഷിച്ചു * എന്നാ
റെ ഫെസ്തുസ ഉത്തരമായിട്ട പൌലുസ കൈസറിയായിൽ
തന്നെ കാക്കപ്പെടെണമെന്നും താനും ശീഘ്രമായി അവിടെ
൫ പൊകുമെന്നും പറഞ്ഞു * അതുകൊണ്ട നിങ്ങളിൽ പ്രാപ്തി
യുള്ളവർ കൂട പൊന്ന ഒരം മനുഷ്യനിൽ വല്ല ദുഷ്ടതയും ഉണ്ടെ
ങ്കിൽ അവനെ കുററപ്പെടുത്തട്ടെ എന്ന അവൻ പറഞ്ഞു *
൬ പിന്നെ അവൻ അവരുടെ ഇടയിൽ പത്തു ദിവസങ്ങളിൽ
അധികം താമസിച്ചതിന്റെ ശെഷം അവൻ കൈസറിയാ
യിലെക്ക പൊയി പിറെറ ദിവസം ന്യായാസനത്തിൽ ഇരു
൭ ന്നിട്ട പൌലുസിനെ കൊണ്ടുവരുവാൻ കല്പിച്ചു * അവൻ

വന്നപ്പൊൾ യെറുശലമിൽനിന്ന വന്നിട്ടുള്ള യെഹൂദന്മാർ
തങ്ങൾക്ക തെളിയിപ്പാൻ കഴിയാത്ത പല ഘനമുള്ള കുററങ്ങ
ളെ പൌലുസിന്റെ മെൽ ചുമത്തികൊണ്ട ചുററും നിന്നു *
അവൻ ഞാൻ യെഹൂദന്മാരുടെ ന്യായപ്രമാണത്തിന്ന വി ൮
രൊധമായി എങ്കിലും ദൈവാലയത്തിന്ന വിരൊധമായി
എങ്കിലും കൈസറിന്ന വിരൊധമായി എങ്കിലും ഒരു ദൊഷ
വും ചെയ്തിട്ടില്ല എന്ന തനിക്കായിട്ട ഉത്തരം പറഞ്ഞു * എ ൯
ന്നാൽ ഫെസ്തൂസ യെഹൂദന്മാൎക്ക ദയ കാട്ടുവാൻ മനസ്സായി
പൌലുസിനൊട ഉത്തരമായിട്ട നീ യെറുശലമിലെക്ക പൊയി
അവിടെ ഈ സംഗതികളെ കുറിച്ച എന്റെ മുമ്പാക വിസ്തൃ
രിക്കപ്പെടുവാൻ നിനക്ക മനസ്സുണ്ടൊ എന്ന പറഞ്ഞു * അ ൧൦
പ്പൊൾ പൌലുസ ഞാൻ കൈസറിന്റെ ന്യായാസനത്തി
ന്റെ മുമ്പാകെ നില്ക്കുന്നു അവിടെ ഞാൻ വിസ്തൃരിക്കപ്പെടെ
ണ്ടിയവനാകുന്നു ഞാൻ യെഹൂദന്മാൎക്ക ഒരു അന്യായവും ചെ
യ്തിട്ടില്ല അപ്രകാരം നീയും നല്ലവണ്ണം അറിയുന്നു * എന്തു ൧൧
കൊണ്ടെന്നാൽ ഞാൻ അന്യായം ചെയ്യുന്നു എങ്കിലും മരണ
ത്തിന്ന യൊഗ്യമായി വല്ലതും ചെയ്തിട്ടുണ്ടെങ്കിലും മരിക്കുന്നതി
ന്ന ഞാൻ വിരൊധിക്കുന്നില്ല ഇവർ എന്റെ മെൽ ചുമത്തു
ന്ന കാൎയ്യങ്ങളിൽ ഒന്നും തന്നെ ഇല്ല എന്നവരികിൽ എന്നെ
അവൎക്ക എല്പിപ്പാൻ ഒരുത്തനും കഴികയില്ല ഞാൻ കൈസറി
ലെക്ക അഭയംചൊല്ലുന്നു എന്ന പറഞ്ഞു * അപ്പൊൾ ഫെ ൧൨
സ്തൂസ താൻ ആലൊചനസഭയൊട സംസാരിച്ചിട്ട നീ കൈ
സറിലെക്ക അഭയംചൊല്ലിട്ടുണ്ടൊ നീ കൈസറിന്റെ അടുക്ക
ലെക്ക പൊകും എന്ന ഉത്തരമായി പറഞ്ഞു *

പിന്നെ ചില ദിവസങ്ങൾ കഴിഞ്ഞതിന്റെ ശെഷം അഗ്രി ൧൩
പ്പ രാജാവും ബെൎന്നിക്കെയും ഫെസ്തൂസിനെ വന്ദിപ്പാൻ കൈ
സറിയായിലെക്ക വന്നു * അവിടെ അവർ വളര ദിവസ ൧൪
ങ്ങൾ പാൎത്തപ്പൊൾ ഫെസ്തൂസ പൌലുസിന്റെ സംഗതി
രാജാവിനൊട അറിയിച്ചു ഫെലിക്സിനാൽ കാവലിൽവെച്ചു
വിടപ്പെട്ട ഒരു മനുഷ്യനുണ്ട * ഞാൻ യെറുശലമിൽ ഇരു ൧൫
ന്നപ്പൊൾ പ്രധാനാചാൎയ്യന്മാരും യെഹൂദന്മാരുടെ മൂപ്പന്മാ
രും അവനെ കുറിച്ച എന്നെ ബൊധിപ്പിച്ചു അവന്ന വിരൊ
ധമായി ന്യായവിധി ചൊദിച്ചു * അവരൊട ഞാൻ ഉത്തര ൧൬
മായി കുററംചുമത്തപ്പെടുന്നവൻ തന്നെ കുററംചുമത്തുന്ന
വരുടെ മുഖതാവിൽ നിന്ന തന്റെ മെൽ ചുമത്തിയിരിക്കു
ന്ന കുററത്തെ കുറിച്ച തനിക്കായിട്ട തന്നെ ഉത്തരം പറവാൻ
അവന്ന ഇടകിട്ടുന്നതിന മുമ്പെ ഒരു മനുഷ്യനെ ജീവനാശ
ത്തിന്ന എല്പിക്കുന്നത റൊമക്കാൎക്ക മൎയ്യാദയില്ല എന്ന പറഞ്ഞു *
അതുകൊണ്ട അവർ ഇവിടെ വന്ന കൂടിയപ്പൊൾ ഞാൻ ൧൭

ഒട്ടും താമസം ചെയ്യാതെ പിറെറ ദിവസം ന്യായാസനത്തിൽ
൧൮ ഇരുന്ന ആ മനുഷ്യനെ കൊണ്ടുവരുവാൻ കല്പിച്ചു * അവനെ
കുററപ്പെടുത്തിയവർ നിന്നാറെ അവർ ഞാൻ നിരൂപിച്ചി
രുന്ന കുററങ്ങളിൽ ഒന്നും അവന വിരൊധമായി ബൊധ
൧൯ പ്പിച്ചില്ല * തങ്ങളുടെ സ്വന്ത മതത്തെ കുറിച്ചും മരിച്ചവനായ
യെശു എന്ന ഒരുത്തൻ ജീവിനൊടിരിക്കുന്നു എന്ന പൌലുസ
പറഞ്ഞതിനെ കുറിച്ചും ചില തക്കങ്ങൾ മാത്രം അവക്ക ഇവ
൨൦ ന്റെ നെരെ ഉണ്ടായി * എന്നാൽ ഇപ്രകാരമുള്ള തക്കത്തെ
കുറിച്ച ഞാൻ സംശയിക്കകൊണ്ട അവൻ യെറുശലമിലെ
ക്ക ചെന്ന അവിടെ ൟ സംഗതികളെ കുറിച്ച ന്യായം വിധി
൨൧ ക്കപ്പെടുവാൻ മനസ്സുണ്ടൊ എന്ന അവനൊട ചൊദിച്ചു * എ
ന്നാറെ പൌലുസ താൻ അഗുസ്തൂസിന്റെ ന്യായവിധിക്ക കാ
ക്കപ്പെടെണമെന്ന അഭയംചൊല്ലിയപ്പൊൾ ഞാൻ അവനെ
കൈസറിന്റെ അടുക്കൽ അയക്കുന്നതു വരെക്കും കാക്കപ്പെടു
൨൨ വാൻ കല്പിച്ചു എന്ന പറഞ്ഞു * അപ്പൊൾ അഗ്രിപ്പ ഫെസ്തൂ
സിനൊട ഞാനും ആ മനുഷ്യനിൽനിന്ന കെൾപ്പാൻ ഇച്ശിക്കു
ന്നു എന്ന പറഞ്ഞു നാളെ നിനക്ക അവനിൽനിന്ന കെൾക്കാ
൨൩ മെന്ന അവൻ പറഞ്ഞു * പിന്നെ പിറെറ ദിവസം അഗ്രി
പ്പയും ബെർന്നിക്കെയും മഹാ കൊലാഹലത്തൊട കൂടി വന്ന
വലിയ സെനാപതിമാരൊടും നഗരത്തിലെ പ്രധാനികളൊ
ടും കൂട കെൾക്കുന്ന സ്ഥലത്തിലെക്ക കടന്നപ്പൊൾ ഫെസ്തൂസി
൨൪ ന്റെ കല്പന പ്രകാരം പൌലുസ കൊണ്ടുവരപ്പെട്ടു * അ
പ്പൊൾ ഫെസ്തൂസ പറഞ്ഞു അഗ്രിപ്പ രാജാവെ ഞങ്ങളൊട കൂ
ട ഇവിടെയുള്ള സകല മനുഷ്യരെ ൟ മനുഷ്യനെ നിങ്ങൾ
കാണുന്നുവല്ലൊ അവനെ കുറിച്ച യെഹൂദന്മാരുടെ സംഘമൊ
ക്കയും യെറുശലമിലും ഇവിടെയും എന്നൊട അപെക്ഷിച്ച ഇ
വൻ ഇനി ജീവനൊടിരിക്കെണ്ടുന്നവനല്ല എന്ന വിളിച്ച പറ
൨൫ ഞ്ഞു * എന്നാൽ അവൻ മരണത്തിന്ന യൊഗ്യമായി ഒന്നും
ചെയ്തിട്ടില്ല എന്ന ഞാൻ അറിഞ്ഞു എങ്കിലും അവൻ താനായി
അഗുസ്തൂസിലെക്ക അഭയംചൊല്ലിയിരിക്കകൊണ്ട അവനെ
൨൬ അയപ്പാൻ ഞാൻ നിശ്ചയിച്ചിരിക്കുന്നു * അവനെ കുറിച്ച
എന്റെ പ്രഭുവിന്ന എഴുതുവാൻ നിശ്ചയമുള്ള കാൎയ്യം ഒന്നും ഇ
നിക്കില്ല അതുകൊണ്ട വിസ്താരം കഴിഞ്ഞതിന്റെ ശെഷം എ
ഴുതുവാൻ വല്ലതും ഇനിക്കുണ്ടാകെണ്ടുന്നതിന്നായിട്ട ഞാൻ ഇ
വനെ നിങ്ങളുടെ മുമ്പാകയും വിശെഷമായി അഗ്രിപ്പ രാജാ
൨൭ വെ നിന്റെ മുമ്പാകയും കൊണ്ടുവന്നു * എന്തെന്നാൽ കാവ
ല്പെട്ട ഒരുത്തനെ അയക്കയും അവന്റെ മെൽ (ചമത്തപ്പെട്ട)
കുററങ്ങളെ അറിയിക്കാതെ ഇരിക്കയും ചെയ്യുന്നത അകാൎയ്യം
എന്ന ഇനിക്ക തൊന്നുന്നു *

## ൨൬. അദ്ധ്യായം.

൧ പൌലുസ അഗ്രിപ്പയുടെ മുമ്പാകെ തന്റെ നടപ്പിന്റെ അവസ്ഥയും.— ൧൨ തന്റെ മനസ്സുതിരിവും അറിയിക്കുന്നത.—൨൪ ഫെസ്തുസ അവനെ ഭ്രാന്തനെന്ന കല്പിക്കുന്നത.

അപ്പൊൾ അഗ്രിപ്പ പൌലുസിനൊട നിനക്ക വെണ്ടി പറ
വാൻ നിനക്ക അനുവാദം ഉണ്ടെന്ന പറഞ്ഞു അപ്പൊൾ പൌ
ലുസ കയ്യെനീട്ടി തനിക്കായിട്ട ഉത്തരം പറഞ്ഞു * അഗ്രിപ്പ രാ ൨
ജാവെ ഞാൻ യെഹൂദന്മാരാൽ ചുമത്തപ്പെട്ടിരിക്കുന്ന സകല
കാൎയ്യങ്ങളെ കുറിച്ചും നിന്റെ മുമ്പാക ഞാൻ ഇന്ന ഉത്തരം പറ
വാൻ ഇരിക്കുന്നതുകൊണ്ട എന്നെ ഭാഗ്യവാനെന്ന ഞാൻ വി
ചാരിക്കുന്നു * എററവും പ്രത്യെകമായിട്ട നീ യെഹൂദന്മാൎക്കുള്ള ൩
സകല മൎയ്യാദകളെയും തൎക്കങ്ങളെയും അറിയുന്നവനാകുന്നുവ
ല്ലൊ അതുകൊണ്ട ക്ഷമയൊടെ ഇനിക്ക ചെവിക്കൊള്ളെണ
മെന്ന ഞാൻ നിന്നൊട അപെക്ഷിക്കുന്നു * എന്റെ ബാല്യ ൪
വയസ്സു മുതൽ എന്റെ നടപ്പിന്റെ അവസ്ഥ ആദി മുതൽ
യെറുശലെമിൽ എന്റെ സ്വജാതിക്കാരുടെ ഇടയിൽ ഉണ്ടായ
ത യെഹൂദന്മാരെല്ലാവരും അറിഞ്ഞിരിക്കുന്നു * സാക്ഷിപ്പെ ൫
ടുത്തുവാൻ അവൎക്ക മനസ്സായിരുന്നാൽ ഞങ്ങളുടെ വെദത്തിൽ
മഹാ കട്ടപ്പമുള്ള മത പ്രകാരം ഞാൻ പറിശെനായി ജീവനം
ചെയ്തു എന്ന അവർ ആദിമുതൽ എന്നെ അറിഞ്ഞിരിക്കുന്നു *
ഇപ്പൊളും ഞങ്ങളുടെ പിതാക്കന്മാരൊട ദൈവത്താൽ ചെയ്യ ൬
പ്പെട്ട വാഗ്ദത്തത്തിന്റെ ആശാബന്ധത്തിന്ന വെണ്ടി ഞാൻ
ന്യായം വിധിക്കപ്പെടുന്നവനായി നില്ക്കുന്നു * ആ (വാഗ്ദത്ത ൭
ത്തിലെക്ക) ഞങ്ങളുടെ പന്ത്രണ്ടു ഗൊത്രങ്ങളും ഇടവിടാതെ രാ
വും പകലും ദൈവത്തെ സെവിച്ചുകൊണ്ട എത്തുവാനായിട്ട
ആശപ്പെടുന്നു അഗ്രിപ്പ രാജാവെ ഈ ആശാബന്ധം നിമി
ത്തമായിട്ട ഞാൻ യെഹൂദന്മാരാൽ കുററംചുമത്തപ്പെടുന്നു *
ദൈവം മരിച്ചവരെ ഉയിൎപ്പിക്കുന്നത വിശ്വാസമില്ലാത്ത കാ ൮
ൎയ്യം എന്ന നിങ്ങളാൽ എന്തിന വിചാരിക്കപ്പെടുന്നു * ഞാനും ൯
നസറായക്കാരനായ യെശുവിന്റെ നാമത്തിന്ന വിരൊധമാ
യി പല കാൎയ്യങ്ങളെയും ചെയ്യെണ്ടുന്നതാകുന്നുഎന്നഞാൻത
ന്നെ നിരൂപിച്ചു സത്യം * അപ്രകാരം ഞാൻ യെറുശലെമിൽ ൰
ചെയ്തിട്ടും ഉണ്ട ഞാൻ പ്രധാനാചാൎയ്യന്മാരിൽനിന്ന അധികാ
രം ലഭിച്ചു പരിശുദ്ധമുള്ളവരിൽ പലരെയും കാരാഗൃഹങ്ങളിൽ
ഇട്ടടെച്ചു അവർ കൊല്ലപ്പെട്ടപ്പൊളും ഞാൻ അവൎക്ക വിരൊ
ധമായിട്ട എന്റെ വാക്കകൊടുത്തു * ഞാൻ പലപ്പൊഴും സ ൰൧

കല സഭകളിലും അവരെ ശിക്ഷിച്ച ദൂഷണം പറവാനായി
ട്ട അവരൊട ഹെമിച്ച ഞാൻ അവൎക്ക വിരൊധമായി മഹാ
വെറിയനായിരുന്ന അന്യ നഗരങ്ങൾ വരെക്കും അവരെ പീ
൧൧ ഡിപ്പിക്കയും ചെയ്തു * ഇതിന്നായിട്ട ഞാൻ പ്രധാനാചാൎയ്യ
ന്മാരിൽനിന്ന ലഭിച്ച അധികാരത്തൊടും ഉത്തരവൊടും കൂടി ദമ
൧൨ സ്കൊസിലെക്ക പൊകുമ്പൊൾ * രാജാവെ മദ്ധ്യാഹ്നത്തിൽ
ഞാൻ വഴിയിൽ ആകാശത്തിൽനിന്ന സൂൎയ്യന്റെ പ്രകാശ
ത്തെക്കാൾ അധികമായുള്ളൊരു വെളിച്ചം എന്നെയും എന്നൊ
ടു കൂടി പ്രയാണം ചെയ്യുവരെയും ചുററി പ്രകാശിക്കുന്നത ക
൧൩ ണ്ടു * പിന്നെ ഞങ്ങളെല്ലാവരും നിലത്ത വീണപ്പൊൾ എ
ന്നൊടു സംസാരിച്ച ശൌലെ ശൌലെ നീ എന്തിന എന്നെ
ഉപദ്രവിക്കുന്നു മുള്ളുകളുടെ നെരെ ഉതെക്കുന്നത നിനക്ക വി
ഷമമുള്ളതാകുന്നു എന്ന എബ്രായ ഭാഷയിൽ പറയുന്ന ഒരു
൧൪ ശബ്ദം ഞാൻ കെട്ടു * അപ്പൊൾ ഞാൻ നീ ആരാകുന്നു ക
ൎത്താവെ എന്ന പറഞ്ഞു എന്നാറെ അവൻ ഞാൻ നീ ഉപദ്ര
൧൫ വിക്കുന്ന യെശുവാകുന്നു * എന്നാൽ നീ എഴുനീററ കാലുറപ്പി
ച്ച നില്ക്ക എന്തുകൊണ്ടെന്നാൽ ഞാൻ നിന്നെ ഒരു ദൈവശു
ശ്രൂഷക്കാരനായും നീ കണ്ടിട്ടുള്ള കാൎയ്യങ്ങളെയും ഞാൻ നിനക്ക
പ്രത്യക്ഷനാകുവാനുള്ള കാൎയ്യങ്ങളെയും കുറിച്ച ഒരു സാക്ഷിയാ
യും നിയമിപ്പാനുള്ള കാൎയ്യത്തിന്നായിട്ട തന്നെ ഞാൻ നിനക്ക
൧൬ പ്രത്യക്ഷനായി * ജനത്തിൽനിന്നും പുറജാതികളിൽനിന്നും
൧൭ നിന്നെ രക്ഷിച്ച * അവൎക്ക എന്നിലുള്ള വിശ്വാസം കൊണ്ടു
പാപമൊചനവും പരിശുദ്ധമാക്കപ്പെട്ടവരുടെ ഇടയിൽ അ
വകാശവും ലഭിക്കെണ്ടുന്നതിന്ന അവരുടെ കണ്ണുകളെ തുറപ്പാ
നായിട്ടും അവരെ ഇരുളിൽനിന്ന വെളിച്ചത്തിലെക്കും സാത്താ
ന്റെ ശക്തിയിൽനിന്ന ദൈവത്തിലെക്കും തിരിപ്പാനായിട്ടും
ഞാൻ ഇപ്പൊൾ നിന്നെ ആയവരുടെ അടുക്കൽ അയക്കുന്നു
൧൯ എന്ന പറഞ്ഞു * ഇതുകൊണ്ടു അഗ്രിപ്പാ രാജാവെ ഞാൻ ആ
൨൦ പരമദൎശനത്തിന്ന അനുസരണമില്ലാത്തവനായിരുന്നില്ല * എ
ങ്കിലും ഒന്നാമത ദമസ്കൊസിലും പിന്നെ യെറുശലമിലും യെ
ഹൂദിയായിലെ സകല ദെശങ്ങളിലും ഉള്ളവൎക്കും പിന്നെ പുറ
ജാതിക്കാൎക്കും അവർ അനുതാപപ്പെട്ട ദൈവത്തിലെക്ക മനസ്സ
തിരിഞ്ഞ അനുതാപത്തിന്ന യൊഗ്യമുള്ള പ്രവൃത്തികളെ ചെ
൨൧ യ്യെണം എന്ന അറിയിച്ചു * ഈ കാൎയ്യങ്ങൾ നിമിത്തം യെ
ഹൂദന്മാർ ദൈവാലയത്തിൽ വെച്ച എന്നെ പിടിച്ചു പിന്നെ
൨൨ എന്നെ കൊല്ലുവാനായിട്ട ശ്രമിച്ചു * ആകയാൽ ദൈവത്തിൽ
നിന്ന സഹായം ലഭിക്കകൊണ്ടു ഞാൻ ഇന്നെ വരെയും ചെ
റിയവൎക്കും വലിയവൎക്കും സാക്ഷിപ്പെടുത്തികൊണ്ടു നില്ക്കുന്നു
ദീൎഘദൎശിമാരും മൊശെയും സംഭവിക്കുമെന്ന പറഞ്ഞ കാൎയ്യ

ങ്ങൾ * ക്രിസ്തു കഷ്ടപ്പെടെണമെന്നും മരിച്ചവരുടെ ഉയി ൨൩
ൎപ്പിൽ അവൻ മുമ്പനായിരുന്ന ജനത്തിന്നും പുറജാതികൾക്കും
വെളിച്ചം അറിയിക്കെണമെന്നുമുള്ളവയല്ലാതെ മറെറാന്നും
ചൊല്ലുന്നില്ല *
അവൻ ഇപ്രകാരം തനിക്ക വെണ്ടി ഉത്തരം പറഞ്ഞുകൊ ൨൪
ണ്ടിരിക്കുമ്പൊൾ ഫെസ്തൂസ മഹാ ശബ്ദത്തൊട കൂട പൌലു
സെ നീ ഭ്രാന്തനാകുന്നു എറിയ വിദ്യ നിന്നെ ഭ്രാന്തു പിടിപ്പി
ക്കുന്നു എന്ന പറഞ്ഞു * എന്നാറെ അവൻ മഹാ ശ്രെഷ്ഠനാ ൨൫
യ ഫെസ്തൂസെ ഞാൻ ഭ്രാന്തനല്ല സത്യവും സുബുദ്ധിയുമുള്ള വ
ചനങ്ങളെ അത്രെ പറയുന്നു * എന്തെന്നാൽ ഈ വസ്തുതകളെ ൨൬
കുറിച്ച രാജാവ അറിയുന്നു അതുകൊണ്ട അവന്റെ മുമ്പാകയും
ഞാൻ ധൈൎയ്യത്തൊടെ പറയുന്നു എന്തെന്നാൽ ഇത ഒരു കൊ
ണിൽ നടന്ന കാൎയ്യമല്ലായ്കകൊണ്ട ഈ കാൎയ്യങ്ങളിൽ ഒന്നും അ
വനിൽനിന്ന മറഞ്ഞിട്ടുള്ളതല്ല എന്ന ഇനിക്ക ബൊധിച്ചിരി
ക്കുന്നു * അഗ്രിപ്പ രാജാവെ നീ ദീൎഘദൎശികളെ വിശ്വസിക്കു ൨൭
ന്നുവൊ നീ വിശ്വസിക്കുന്നു എന്ന ഞാൻ അറിയുന്നു എന്ന
പറഞ്ഞു * അപ്പൊൾ അഗ്രിപ്പ പൌലുസിനൊട ഞാൻ ക്രി ൨൮
സ്തിയാനിയാകെണ്ടുന്നതിന്ന അല്പം കുറെ നീ എന്നെ സമ്മത
പ്പെടുത്തുന്നു എന്ന പറഞ്ഞു * അപ്പൊൾ പൌലുസ നീ മാ ൨൯
ത്രമല്ല ഇന്ന എന്നിൽനിന്ന കെൾക്കുന്നവരെല്ലാവരും അല്പം
കുറെയല്ല മുഴുവനും ഈ കെട്ടുകൾ ഒഴികെ എന്നെ പൊലെ ആ
കെണമെന്ന ദൈവത്തിൽ ഞാൻ അപെക്ഷിക്കുന്നു എന്ന
പറഞ്ഞു *
പിന്നെ ഈ കാൎയ്യങ്ങളെ അവൻ പറഞ്ഞപ്പൊൾ രാജാവും ൩൦
നാടുവാഴിയും ബെൎന്നിക്കെയും അവരൊട കൂട ഇരുന്നവരും എ
ഴുനീറ്റു * പിന്നെ അവർ വെറിട്ടു പൊയി ഈ മനുഷ്യൻ മര ൩൧
ണത്തിന്ന എങ്കിലും കെട്ടുകൾക്ക എങ്കിലും യൊഗ്യമായിട്ടുള്ളതൊ
ന്നും ചെയ്യുന്നില്ല എന്ന തമ്മിൽ തമ്മിൽ സംസാരിച്ചു * അ ൩൨
പ്പൊൾ അഗ്രിപ്പ ഫെസ്തൂസിനൊട ഈ മനുഷ്യൻ കൈസറി
ലെക്ക അഭയംചൊല്ലാതെ ഇരുന്നു എങ്കിൽ വിട്ടയക്കപ്പെടു
വാൻ കഴിയുമായിരുന്നു *

## ൨൭. അദ്ധ്യായം.

൧ പൌലുസ റൊമയിലെക്ക കപ്പൽ കയറി.—൯ം യാത്രയു
ടെ അപകടം മുമ്പുകൂട്ടി പറയുന്നു.—൧൧ എങ്കിലും വിശ്വ
സിക്കപ്പെടാത്തത.—൧൪ അവർ ഒരു കൊടുങ്കാററു കൊണ്ട
മറയുന്നത.—൪൧ കപ്പൽചെതപ്പെടുന്നത.—൪൨ എങ്കി
ലും എല്ലാവരും യഥാസുഖത്തൊടെ കരെക്ക എത്തുന്നത.

പിന്നെ ഞങ്ങൾ ഇത്താലിയായിലെക്ക കപ്പൽ കയറി പൊ

കെണ്ടുന്നതിന നിശ്ചയിക്കപ്പെട്ടപ്പൊൾ അവർ പൌലുസി
നെയും കാവലപ്പെട്ട മററുചിലരെയും അഗുസ്തുസിൻെറ സൈ
ന്യത്തിൽ ശതാധിപനായ യൂലിയുസ എന്ന നാമമുള്ള ഒരുത്ത
൨ ന എല്പിച്ചു * പിന്നെ ഞങ്ങൾ അദ്രമുത്തിയത്തെ കപ്പൽ ക
യറി ആസിയായിലെ കരകൾക്ക അരികെ കൂടി ഓടുവാൻ വി
ചാരിച്ചുകൊണ്ട നീക്കി പൊയി തെസ്സലൊനിക്കയിലുള്ള മക്കെ
ദൊനിയക്കാരനായ അരിസ്തൎക്കുസ ഞങ്ങളൊട കൂട ഉണ്ടായി
൩ രുന്നു * ഞങ്ങൾ പിറെറ ദിവസം സിദൊനിൽ അടുത്തു വി
ശെഷിച്ച യൂലിയുസ പൌലുസിനെ വളരെ പ്രീതിയൊടെ
വിചാരിച്ച അവൻെറ സ്നെഹിതന്മാരുടെ അടുക്കൽ വിശ്രമ
പ്പെടുവാനായിട്ട പൊകുവാൻ അവന അനുവാദം കൊടുത്തു *
൪ പിന്നെ ഞങ്ങൾ അവിടെനിന്ന നീക്കി പുറപ്പെട്ട കാററുകൾ
വിപരീതമായിരുന്നതുകൊണ്ട കുപ്രൊസിന്ന താഴെ കൂടി ഓ
൫ ടി * കിലിക്കിയായിലെയും പമ്പുലിയായിലെയും കടലിൽ
കൂടി ഓടിയാറെ ഞങ്ങൾ ലിക്കിയായിലുള്ള മീറായ്ക്കു വന്നു *
൬ വിശെഷിച്ച അവിടെ ഇത്താലിയായിലെക്ക പൊകുന്ന ഒ
രു അലക്സന്ത്രിയ കപ്പലിനെ ശതാധിപൻ കണ്ട ഞങ്ങളെ
൭ അതിൽ കയററി * പിന്നെ കാററ ഞങ്ങളെ സമ്മതിക്കായ്ക
കൊണ്ട ഞങ്ങൾ വളരെ ദിവസങ്ങൾ പതുക്കെ ഓടി ക്നിദുസി
ൻെറ നെരെ പ്രയാസത്തൊടെ വന്നപ്പൊൾ ഞങ്ങൾ ക്രെ
൮ ത്തക്ക താഴെ കൂടി സല്മൊനെക്ക നെരെ ഓടി * പിന്നെ അ
ത പ്രയാസത്തൊടെ കടന്ന നല്ല തുറമുഖങ്ങൾ എന്ന ചൊല്ല
പ്പെടുന്ന ഒരു സ്ഥലത്തെക്ക വന്നു ലശെയ എന്ന നഗരം അ
൯ തിന സമീപമായിരുന്നു * പിന്നെ വളര കാലം ചെന്ന പി
ന്നെയും ഓടുന്നത അപകടമായി തീൎന്നപ്പൊൾ അന്ന നൊ
മ്പു കഴിഞ്ഞു പൊയതുകൊണ്ട പൌലുസ അവരെ ഓൎമ്മപ്പെടു
൰ ത്തി * അവരൊട പുരുഷന്മാരെ ൟ യാത്ര ചരക്കിന്നും കപ്പ
ലിന്നും മാത്രമല്ല നമ്മുടെ ജീവങ്ങൾക്കും കൂട ഉപദ്രവത്തൊടും
വളര ചെതത്തൊടും കൂടിയിരിക്കുമെന്ന ഞാൻ കാണുന്നു എ
൧൧ ന്ന പറഞ്ഞു * എന്നാറെ ശതാധിപൻ പൌലുസിനാൽ ചൊ
ല്ലപ്പെട്ട കാൎയ്യങ്ങളെക്കാൾ മാലുമിയെയും കപ്പലിൻെറ ഉടയ
൧൨ ക്കാരനെയും അധികമായി വിശ്വസിച്ചു * അത്രയുമല്ല ആ
തുറമുഖം വൎഷകാലത്തിൽ പാൎപ്പാൻ സുഖമുള്ളതല്ലായ്ക്കകൊണ്ട
ഫൊനികയിൽ വൎഷകാലത്തിൽ പാൎപ്പാനായിട്ട അവിടെ എ
തുപ്രകാരം എങ്കിലും എത്തുവാൻ കഴിയുമെങ്കിൽ അവിടെനി
ന്ന പുറപ്പെടെണമെന്ന അധികം പെർ ആലൊചന പറ
ഞ്ഞു അത തെക്ക പടിഞ്ഞാറായും വടക്ക പടിഞ്ഞാറായും നൊ
൧൩ ക്കുന്ന ക്രെത്തിലെ ഒരു തുറമുഖമാകുന്നു * പിന്നെ തെക്കൻ
കാററു സാവധാനമായി അടിച്ചപ്പൊൾ തങ്ങളുടെ ആലൊച

ന പ്രകാരം സിദ്ധിച്ചു എന്ന അവർ വിചാരിച്ചിട്ട അവിടെനി
ന്ന പുറപ്പെട്ട ക്രെത്തെക്ക സമിപമായി ഓടി* എങ്കിലും എറനെ ൧൪
രം കഴിയാതെ അതിന വിരൊധമായി യ്യൂറൊക്ലിദൊൻ എന്ന
ചൊല്ലപ്പെടുന്ന കൊടുങ്കാററ ഉണ്ടായി* പിന്നെ കപ്പൽ അക ൧൫
പ്പെട്ട കാററിന നെരെ ചെല്ലുവാൻ വഹിയാതെ ആയപ്പൊൾ
ഞങ്ങൾ അത കൈവിട്ട കൊണ്ടുപൊകപ്പെട്ടു* പിന്നെ ക്ലൌ ൧൬
ദയെന്ന പെരുള്ളൊരു ദ്വീപിന്ന താഴെ ഓടീട്ട ഞങ്ങൾ തൊ
ണി സ്വാധീനമാക്കുവാൻ പ്രയാസത്തൊടെ കഴിഞ്ഞു* അ ൧൭
ത വലിച്ചു കയററിയപ്പൊൾ അവർ ഉപായങ്ങൾ ചെയ്തു ക
പ്പലിനെ ചുററികെട്ടി പിന്നെ ചുഴിമണലിൽ വീഴുമെന്ന ഭയ
പ്പെട്ടിട്ട അവർ പായ്കളെ ഇറക്കി ഇപ്രകാരം തന്നെ കൊണ്ടു
പൊകപ്പെട്ടു* പിന്നെ ഞങ്ങൾ കൊടുങ്കാററിനാൽ എററവും ൧൮
കീഴ്മെൽ മറിക്കപ്പെട്ടതുകൊണ്ട പിറെറ ദിവസം അവർ കപ്പ
ലിന ഭാരമില്ലാതാക്കി* മൂന്നാം ദിവസം ഞങ്ങൾ കപ്പലിന്റെ ൧൯
കൊപ്പു ഞങ്ങളുടെ കൈകൾ കൊണ്ട തന്നെ പുറത്ത കള
ഞ്ഞു* പിന്നെ വളര ദിവസങ്ങളായിട്ട സൂൎയ്യനാകട്ടെ ന ൨൦
ക്ഷത്രങ്ങളാകട്ടെ കാണപ്പെടായ്കകൊണ്ടും മഹാ കൊടുങ്കാററ
ഞങ്ങളുടെ മെൽ വരികകൊണ്ടും ഞങ്ങൾ രക്ഷിക്കപ്പെടുമെ
ന്നുള്ള വിശ്വാസം എല്ലാം അന്ന തള്ളപ്പെട്ടു പൊയി* എ ൨൧
ന്നാൽ അവർ വളര കാലം ഭക്ഷണം കഴിക്കാതെ ഇരുന്ന
പ്പൊൾ പൌലുസ അവരുടെ നടുവിൽ നിന്ന പറഞ്ഞു പുരു
ഷന്മാരെ നിങ്ങൾ എന്റെ വാക്ക കെട്ട ക്രെത്തിൽനിന്ന പുറ
പ്പെടാതെയും ഈ ഉപദ്രവവും ചെതവും വരുത്താതെയും ഇരി
ക്കെണ്ടുന്നതായിരുന്നു* ഇപ്പൊഴും ധൈൎയ്യപ്പെടെണമെന്ന ൨൨
ഞാൻ നിങ്ങളൊട അപെക്ഷിക്കുന്നു എന്തുകൊണ്ടെന്നാൽ ക
പ്പലിന മാത്രമല്ലാതെ നിങ്ങളിൽ ഒരുത്തന്റെയും ജീവന്ന ചെ
തം വരികയില്ല* എന്തുകൊണ്ടെന്നാൽ ഞാൻ ആധീനമാ ൨൩
യിരുന്ന സെവിക്കുന്ന ദൈവത്തിന്റെ ദൂതൻ ഈ രാത്രിയിൽ
എന്റെ അരികെ നിന്ന* പൌലുസെ ഭയപ്പെടരുത നീ ൨൪
കൈസറിന്റെ മുമ്പാക നില്ക്കെണ്ടുന്നതാകുന്നു അത്രയുമല്ല ക
ണ്ടാലും നിന്നൊട കൂട ഓടുന്നവരെ എല്ലാവരെയും ദൈവം
നിനക്ക നല്കിയിരിക്കുന്നു എന്ന പറഞ്ഞു* ആയതുകൊണ്ട ൨൫
പുരുഷന്മാരെ ധൈൎയ്യപ്പെട്ടിരിപ്പിൻ എന്തുകൊണ്ടെന്നാൽ എ
ന്നൊട ചൊല്ലപ്പെട്ടപ്രകാരം തന്നെ ഉണ്ടാകുമെന്ന ഞാൻ
ദൈവത്തിൽ വിശ്വസിക്കുന്നു* എങ്കിലും നാം ഒരു ദ്വീപിൽ ൨൬
വീഴെണ്ടുന്നതാകുന്നു*

പിന്നെ പതിന്നാലാം രാത്രിയായപ്പൊൾ ഞങ്ങൾ ആദ്രിയ ൨൭
യിൽ വലഞ്ഞ തിരിയുമ്പൊൾ എകദെശം പാതിരാത്രിയിൽ
കപ്പല്ക്കാർക്ക ഒരു കരെക്ക സമീപിച്ചു എന്ന തൊന്നി* അ ൨൮

പ്പൊൾ അവർ ആഴം നൊക്കി ഇരുപതു മാറെന്ന കണ്ടു പിന്നെ
അസാരം അപ്പുറം പൊയാറെ അവർ പിന്നെയും ആഴം നൊ
൨൯ ക്കി പതിനഞ്ചു മാറെന്ന കണ്ടു ✱ അപ്പൊൾ തങ്ങൾ പാറസ്ഥ
ലങ്ങളിൽ വീഴുമെന്ന ഭയപ്പെട്ടിട്ട അമരത്തിൽനിന്ന നാല ന
ങ്കൂരങ്ങളെ ഇട്ടു ഉദയം വരെണമെന്നും ആഗ്രഹിച്ചിരുന്നു ✱
൩൦ പിന്നെ കപ്പല്ക്കാർ കപ്പലിൽനിന്ന ഓടിപൊകുവാൻ ശ്രമിച്ചി
ട്ട അവർ കപ്പലിന്റെ മുൻതലക്കൽനിന്ന നങ്കൂരങ്ങളെ ഇടു
വാൻ ഭാവിക്കുന്നു എന്ന പൊലെ തൊണി കടലിലെക്ക ഇറ
൩൧ ക്കിയപ്പൊൾ ✱ പൌലുസ ശതാധിപനൊടും ആയുധക്കാരൊ
ടും ഇവർ കപ്പലിൽ ഇരിക്കുന്നില്ല എങ്കിൽ നിങ്ങൾ രക്ഷിക്ക
൩൨ പ്പെടുവാൻ കഴികയില്ല എന്ന പറഞ്ഞു ✱ അപ്പൊൾ ആയുധ
ക്കാർ തൊണിയുടെ കയറുകളെ വെട്ടി അത താഴെ വീഴുവാൻ
൩൩ വിട്ടു ✱ പിന്നെ നെരം പുലരുമാറായപ്പൊൾ ഭക്ഷണം കഴി
ക്കെണമെന്ന പൌലുസ എല്ലാവരൊടും അപെക്ഷിച്ചു നി
ങ്ങൾ ഒന്നും ഭക്ഷിക്കാതെ പട്ടിണിയായി കാത്തിരുന്നത ഇന്ന
൩൪ പതിന്നാലാം ദിവസം ആകുന്നു ✱ അതുകൊണ്ട അസാരം
ഭക്ഷണം കഴിക്കെണമെന്ന ഞാൻ നിങ്ങളൊട അപെക്ഷിക്കു
ന്നു ഇത നിങ്ങളുടെ രക്ഷെക്കല്ലൊ ആകുന്നത എന്തെന്നാൽ
നിങ്ങളിൽ ഒരുത്തന്റെയും തലയിൽനിന്ന ഒരു രൊമവും വീ
൩൫ ഴുകയില്ല എന്ന പറഞ്ഞു ✱ ഇപ്രകാരം പറഞ്ഞിട്ട അവൻ അ
പ്പം എടുത്തുകൊണ്ട എല്ലാവരുടെയും മുമ്പാകെ ദൈവത്തിന
൩൬ സ്തൊത്രം ചെയ്തു അത മുറിച്ചു ഭക്ഷിച്ചു തുടങ്ങി ✱ അപ്പൊൾ
എല്ലാവരും ധൈര്യമനസ്സുള്ളവരായി തങ്ങളും ഭക്ഷണം കഴി
൩൭ ച്ചു ✱ എന്നാൽ കപ്പലിൽ ഞങ്ങളെല്ലാവരും കൂടെ ഇരുനൂറെ
൩൮ ഴുപത്താറ ജീവാത്മാക്കൾ ഉണ്ടായിരുന്നു ✱ അവർ ഭക്ഷിച്ചു
തൃപ്തന്മാരായപ്പൊൾ അവർ കൊതമ്പു കടലിൽ കളഞ്ഞ കപ്പ
൩൯ ലിന ഭാരമില്ലാതാക്കി ✱ പിന്നെ നെരം പുലൎന്നപ്പൊൾ അ
വർ ആ ഭൂമി അറിഞ്ഞില്ല എന്നാലും കരയുള്ള ഒരു കൈവഴി അ
വർ കണ്ടു കഴിയുമെങ്കിൽ കപ്പൽ അതിലെക്ക കടത്തെണം എ
൪൦ ന്ന വിചാരിച്ചു ✱ അവർ നങ്കൂരങ്ങളെ മുറിച്ചു കടലിൽ വിട്ടു
കളഞ്ഞ ചുക്കാന്റെ കെട്ടുകളെയും അഴിച്ചു വലിയ പായും
൪൧ കാററിന കയററി കരക്ക പിടിച്ചു ✱ പിന്നെ രണ്ടു പുറവും ക
ടൽ കൂടിയ ഒരു സ്ഥലത്തിൽ വീഴുകകൊണ്ട അവർ കപ്പൽ ക
രക്ക മുട്ടിച്ചു അപ്പൊൾ അണിയം ഉറച്ചു ഇളകാതെ ഇരുന്നു എ
൪൨ ങ്കിലും അമരം ഓളങ്ങളുടെ ശക്തികൊണ്ട ഉടഞ്ഞു പൊയി ✱ അ
പ്പൊൾ കാവലപ്പെട്ടവരിൽ ഒരുത്തനും നീന്തി ഓടിപൊകാതെ ഇ
രിപ്പാനായിട്ട അവരെ കൊല്ലെണമെന്ന ആയുധക്കാരുടെ വി
൪൩ ചാരം ആയിരുന്നു ✱ എന്നാൽ ശതാധിപൻ പൌലുസിനെ
രക്ഷിപ്പാൻ ഇച്ശിക്കകൊണ്ട അവരുടെ വിചാരം വിരൊധി

ച്ചു നീന്തുവാൻ കഴിയുന്നവൻ മുമ്പെ (കടലിൽ) ചാടി കരയിൽ
എത്തുവാനും॰ ശെഷമുള്ളവർ ചിലർ പലകകളുടെ മെലും ചി ൪൪
ലർ കപ്പലിന്റെ ഖണ്ഡങ്ങളുടെ മെലും (കരയിൽ) എത്തുവാനും
കല്പിച്ചു ഇപ്രകാരം എല്ലാവരും കരയിൽ ചെന്ന രക്ഷിക്കപ്പെ
ടുവാൻ സംഗതിവന്നു॰

## ൨൮. അദ്ധ്യായം.

൧ പൌലുസ ബർബറായക്കാരാൽ സല്ക്കരിക്കപ്പെടുന്നത.
—൭ അവൻ ആ ദ്വീപിൽ പലരെയും രൊഗശാന്തി വ
രുത്തുന്നത.—൧൧ അവൻ റൊമയിലൊട്ടു പുറപ്പെടുന്ന
ത.—൩൦ അവൻ അവിടെ രണ്ടു സംവത്സരം പ്രസം
ഗിക്കുന്നത.

പിന്നെ അവർ രക്ഷപ്പെട്ടതിന്റെ ശെഷം ആ ദ്വീപിന്റെ
പെർ മെലിത്തെ എന്ന അറിഞ്ഞു॰ എന്നാൽ ബർബറായ ൨
ക്കാർ ഞങ്ങൾക്ക ചെയ്ത ഉപകാരം അല്പമല്ല എന്തുകൊണ്ടെ
ന്നാൽ അപ്പൊഴത്തെ മഴ കൊണ്ടും കുളിർ കൊണ്ടും അവർ തീ
ക്കത്തിച്ചു ഞങ്ങളെ എല്ലാവരെയും ചെർത്തുകൊണ്ടു॰ അപ്പൊൾ ൩
പൌലുസ ഒരു കെട്ടു വെറക പെറുക്കി തീയിന്മെൽ ഇട്ടാറെ ഒ
രു അണലി ചൂടിൽനിന്ന പുറപ്പെട്ടു അവന്റെ കൈ മെൽ
ചുററി॰ എന്നാറെ ബർബറായക്കാർ ആ (ദുഷ്ട) ജന്തു അവ ൪
ന്റെ കൈമെൽ തൂങ്ങുന്നത കണ്ടപ്പൊൾ ഈ മനുഷ്യൻ ഒരു
കുലപാതകൻ ആകുന്നു നിശ്ചയം അവൻ സമുദ്രത്തിൽനിന്ന
രക്ഷപെട്ടവനായി എങ്കിലും പക അവനെ ജീവിച്ചിരിപ്പാൻ
സമ്മതിക്കുന്നില്ല എന്ന തമ്മിൽ തമ്മിൽ സംസാരിച്ചു॰ എന്നാ ൫
റെ അവൻ ആ ജന്തു തീയിൽ കൊടഞ്ഞുകളഞ്ഞു ഒരു ദൊഷ
വും അനുഭവിച്ചില്ല॰ എന്നാലും അവർ അവൻ വീക്കയൊ ൬
ക്ഷണത്തിൽ മരിച്ചുനായി വീഴുകയൊ ചെയ്യും എന്ന വെച്ചു
നൊക്കിക്കൊണ്ടിരുന്നു പിന്നെ അവർ വളര നെരം നൊക്കി
അവന ഒരു ദൊഷവും വരാത്തത കണ്ടപ്പൊൾ അവർ വെറ
ചിന്തയായി അവൻ ഒരു ദെവനാകുന്നു എന്ന പറഞ്ഞു॰ ആ ൭
സ്ഥലത്തിന സമീപമായി ആ ദ്വീപിന്റെ മുതലാളിയായ പുബ്ലി
യുസ എന്ന പെരുള്ളവന്റെ അവകാശഭൂമി ഉണ്ടായിരുന്നു
അവൻ ഞങ്ങളെ കൈക്കൊണ്ടു ഞങ്ങളെ മൂന്നു ദിവസം നല്ല
പ്രീതിയൊടെ വിചാരിച്ചു॰ പിന്നെ ഉണ്ടായതെന്തെന്നാൽ പു ൮
ബ്ലിയുസിന്റെ അപ്പൻ ജ്വരത്തൊടും രക്താതിസാരത്തൊടു ദീന
മായി കിടന്നു പൌലുസ അവന്റെ അടുക്കൽ ചെന്ന പ്രാൎത്ഥി
ച്ചു അവന്റെ മെൽ കൈകളെ വെച്ചു അവനെ സൌഖ്യമാ
ക്കി॰ ഇത ചെയ്യപ്പെട്ടപ്പൊൾ ദ്വീപിൽ ഉണ്ടായിരുന്ന മററു ൯
ള്ള രൊഗികളും വന്ന സ്വസ്ഥമാക്കപ്പെട്ടു॰ ഇവരും ഞങ്ങളെ ൧൦

വളരെ ബഹുമാനങ്ങളൊടെ ബഹുമാനിച്ചു ഞങ്ങൾ കപ്പൽ കെ
റിയപ്പൊൾ ഞങ്ങൾക്ക ആവശ്യമുള്ളവ തരികയും ചെയ്തു ✱
൧൧ പിന്നെ മൂന്ന മാസം കഴിഞ്ഞതിന്റെ ശെഷം ദ്വീപിൽ
വൎഷ കാലത്തിൽ കിടന്നിരുന്ന മിഥുനം എന്ന അടയാളമുള്ള ഒ
൧൨ രു അലക്സന്ത്രിയ കപ്പലിൽ ഞങ്ങൾ പുറപ്പെട്ടു ✱ പിന്നെ സു
റക്കൂസിൽ എത്തിയാറെ ഞങ്ങൾ അവിടെ മൂന്ന ദിവസം പാ
൧൩ ൎത്തു ✱ അവിടെനിന്ന പുറപ്പെട്ട ചുററി ഓടി റെഗിയൊനി
ലെക്ക വന്നു ഒരു ദിവസം കഴിഞ്ഞ ശെഷം തെക്കൻ കാററ
ഉണ്ടായി പിന്നെ രണ്ടാം ദിവസത്തിൽ ഞങ്ങൾ പുത്തെയുലി
൧൪ യിൽ വന്നു ✱ അവിടെ ഞങ്ങൾ സഹൊദരന്മാരെ കാണു
കകൊണ്ട അവരൊട കൂടെ എഴു ദിവസം പാൎക്കെണമെന്ന
അപെക്ഷിക്കപ്പെട്ടു ഇപ്രകാരം ഞങ്ങൾ റൊമയിലെക്ക എത്തു
൧൫ കയും ചെയ്തു ✱ വിശെഷിച്ച അവിടെനിന്ന സഹൊദര
ന്മാർ ഞങ്ങളുടെ വസ്തുതകളെ കെട്ടാറെ അവർ അപ്പിയുപൊരം
വരെയും മൂന്ന മണ്ഡപങ്ങൾ വരെയും ഞങ്ങളെ എതിരെല്ക്കു
ന്നതിന്ന വന്നു അവരെ പൌലുസ കണ്ടപ്പൊൾ ദൈവത്തി
൧൬ ന്ന സ്തൊത്രം ചെയ്തു ധൈൎയ്യം പ്രാപിച്ചു ✱ പിന്നെ ഞങ്ങൾ
റൊമയിലെക്ക വന്നപ്പൊൾ ശതാധിപൻ കാവല്പെട്ടവരെ
സെനാധിപതിക്ക എല്പിച്ചു എന്നാൽ പൌലുസ തന്നെ കാ
ത്തിരുന്ന ആയുധക്കാരനൊടു കൂട വെറിട്ട പാൎപ്പാനായിട്ട ഉ
ത്തരവുണ്ടായി ✱
൧൭ പിന്നെ ഉണ്ടായത എന്തെന്നാൽ മൂന്നു ദിവസം കഴിഞ്ഞ
ശെഷം പൌലുസ യെഹൂദന്മാരിൽ പ്രധാനന്മാരെ ഒന്നിച്ച
വരുത്തി എന്നാൽ അവർ വന്നുകൂടിയപ്പൊൾ അവൻ അവ
രൊടു സഹൊദരന്മാരായ മനുഷ്യരെ ജനത്തിന്ന എങ്കിലും പി
താക്കന്മാരുടെ മൎയ്യാദകൾക്ക എങ്കിലും വിരൊധമായി ഞാൻ ഒ
ന്നും ചെയ്യാതിരുന്നിട്ടും ഞാൻ കാവലിലാക്കപ്പെട്ടവനായി
യെറുശലമിൽനിന്ന റൊമക്കാരുടെ കൈകളിൽ എല്പിക്കപ്പെട്ടു ✱
൧൮ ഇവർ എന്നൊടു ന്യായം വിസ്തരിച്ചാറെ എന്നിൽ മരണത്തി
ന്ന ഒരു ഹെതുവുമില്ലായ്കകൊണ്ട എന്നെ വിട്ടയപ്പാൻ മന
൧൯ സ്സായിരുന്നു ✱ എന്നാൽ യെഹൂദന്മാർ അതിന വിരൊധമാ
യി പറഞ്ഞപ്പൊൾ ഞാൻ കൈസറിലെക്ക അഭയം ചൊല്ലെ
ണ്ടിവന്നു എങ്കിലും എന്റെ ജാതിയുടെ മെൽ കുററം ചുമത്തു
൨൦ വാൻ ഇനിക്ക ഒന്നും ഉണ്ടായിട്ടില്ല ✱ ഇത ഹെതുവായിട്ട നി
ങ്ങളെ കാണ്മാനും നിങ്ങളൊട സംസാരിപ്പാനും ഞാൻ നിങ്ങ
ളെ വരുത്തി എന്തുകൊണ്ടെന്നാൽ ഇസ്രാഎലിന്റെ ആശാ
ബന്ധത്തിന്ന വെണ്ടി ഠരം ചങ്ങല കൊണ്ട ഞാൻ കെട്ടപ്പെ
൨൧ ട്ടിരിക്കുന്നു എന്ന പറഞ്ഞു ✱ എന്നാറെ അവർ അവനൊടു
യെഹൂദിയായിൽനിന്നനിന്നെ കുറിച്ച ഞങ്ങൾക്കഎഴുത്തുകൾ

വന്നിട്ടുമില്ല സഹൊദരന്മാരിൽ വന്നവൻ ഒരുത്തനും നിന്നെ
കൊണ്ട ഒരു ദൊഷവും അറിയിക്കയൊ പറകയൊ ചെയ്തിട്ടു
മില്ല * എന്നാലും ഈ മതത്തെ കുറിച്ചൊ അത എല്ലാടവും വി ൨൨
രൊധമായി പറയപ്പെട്ടിരിക്കുന്നു എന്ന ഞങ്ങൾ അറിഞ്ഞിരി
ക്കകൊണ്ട നീ വിചാരിക്കുന്നവ നിന്നിൽനിന്ന കെൾപ്പാൻ
ഞങ്ങൾ ആഗ്രഹിക്കുന്നു എന്ന പറഞ്ഞു *
പിന്നെ അവർ അവന ഒരു ദിവസം നിശ്ചയിച്ചിട്ട പല ൨൩
രും അവൻെറ അടുക്കൽ അവൻെറ വിടുതിസ്ഥലത്ത വന്നു
അപ്പൊൾ അവരൊട അവൻ രാവിലെ തുടങ്ങി വൈകുന്നെരം
വരെക്കും ദൈവത്തിൻെറ രാജ്യം സാക്ഷിപ്പെടുത്തുകയും മൊ
ശയുടെ ന്യായപ്രമാണത്തിൽനിന്നും ദീൎഘദൎശികളിൽനിന്നും
യെശുവിനെ സംബന്ധിച്ച കാൎയ്യങ്ങളെ അവൎക്ക ബൊധം
വരുത്തുകയും ചെയ്തു തെളിയിച്ചു പറഞ്ഞു * എന്നാറെ ചൊ ൨൪
ല്ലപ്പെട്ട കാൎയ്യങ്ങളെ ചിലർ വിശ്വസിച്ചു ചിലർ വിശ്വസി
ച്ചില്ല * ഇങ്ങിനെ അവർ തമ്മിൽ യൊജിക്കാതിരുന്നപ്പൊൾ ൨൫
പൌലുസ ഒരു വാക്ക പറഞ്ഞതിൻെറ ശെഷം അവർ പിരി
ഞ്ഞു പൊയി * ആയത ഈ ജനങ്ങൾ തങ്ങളുടെ കണ്ണുകൾ ൨൬
കൊണ്ട കാണാതെയും ചെവികൾ കൊണ്ട കെൾക്കാതെയും
ഹൃദയം കൊണ്ട തിരിച്ചറിയാതെയും മനസ്സുതിരിയപ്പെടാതെ
യും ഞാൻ അവരെ സൌഖ്യമാക്കാതെയും ഇരിക്കെണ്ടുന്നതി
ന്ന അവരുടെ ഹൃദയം തടിച്ചിരിക്കുന്നു അവർ തങ്ങളുടെ ചെ
വികൾകൊണ്ട അസഹ്യമായി കെൾക്കുന്നു അവർ തങ്ങളുടെ
കണ്ണുകളെ അടെക്കയും ചെയ്തിരിക്കകൊണ്ട * നിങ്ങൾ ചെ ൨൭
വി കൊണ്ട കെൾക്കും തിരിച്ചറിയാതെയും നിങ്ങൾ കണ്ടിട്ടും
കാണും അറിയാതെയും ഇരിക്കുമെന്ന ഈ ജനത്തിൻെറ അടു
ക്കൽ പൊയി പറക എന്നുള്ളത പരിശുദ്ധാത്മാവ എശായ ദീ
ൎഘദൎശിയെ കൊണ്ട നമ്മുടെ പിതാക്കന്മാരൊടു നല്ലവണ്ണം പ
റഞ്ഞു * അതുകൊണ്ട ദൈവത്തിൻെറ രക്ഷ പുറജാതിക്കാൎക്ക ൨൮
അയക്കപ്പെടുന്നു എന്ന നിങ്ങൾക്ക അറിഞ്ഞിരിക്കട്ടെ അവർ
അതിന ചെവികൊടുക്കും * അവൻ ഈ വാക്കുകളെ പറഞ്ഞ ൨൯
തിൻെറ ശെഷം യെഹൂദന്മാർ തങ്ങളിൽ എറ്റവും വിവാദം
ഉണ്ടായിട്ട പുറപ്പെട്ടു പൊയി *
പിന്നെ പൌലുസ രണ്ടു സംവത്സരം മുഴുവനും താൻ കൂലി ൩൦
ക്ക വാങ്ങിയ വീട്ടിൽ പാൎത്ത തൻെറ അടുക്കൽ വന്നവരെ എ
ല്ലാവരെയും കൈക്കൊണ്ടു * വിരൊധം കൂടാതെ സകല ധൈ ൩൧
ൎയ്യത്തൊടും കൂടി ദൈവത്തിൻെറ രാജ്യം പ്രസംഗിച്ചും കൎത്താ
വായ യെശു ക്രിസ്തുവിനെ കുറിച്ചുള്ള കാൎയ്യങ്ങളെ പഠിപ്പിച്ചും
കൊണ്ട ഇരുന്നു *

